# ഉത്തരരാമചരിതം.

ഭാഷാനാടകം.




തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

൧൦൬൨.

# ഉത്തരരാമചരിതം.

ഭാഷാനാടകം.



തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

൧൦൮൨.

# പീ ഠി ക.

"വിനോദചിന്താമണി" നാടകസഭയുടെ ആവശ്യത്തിന്നായി വേറെ ചിലരുടെ സഹായത്തോടുകൂടി തൎജ്ജിമചെയ്യപ്പെട്ടതാണ ഈ നാടകം. ഒരു സംഗതിവശാൽ സഭക്കാർ വളരെ അടിയന്തരമായി ആവശ്യപ്പെട്ടതിനാൽ ഇത നന്നെ ധൃതിപ്പെട്ട എട്ടുപത്തു ദിവസംകൊണ്ട ഭാഷാന്തരപ്പെടുത്തേണ്ടിവന്നു. ഭവഭൂതിയുടെ കൃതികൾ സാവകാശമായി തൎജ്ജിമ ചെയ്താൽ തന്നേയും നന്നാകുന്നതിന്ന വളരെ പ്രയാസമാണ. എന്നിരിക്കെ വ്യുൽപത്തി ദാൎഢ്യവും കവിത്വവും വളരെ കുറവായിട്ടുള്ളവർ അദ്ദേഹത്തിന്റെ പ്രധാന കൃതിയെ ബദ്ധപ്പെട്ട അല്പദിവസംകൊണ്ട ഭാഷാന്തരപ്പെടുത്തിയിരിക്കുന്നതിൽ പലപ്രകാരത്തിലുള്ള ന്യൂനതകൾ ഉണ്ടാകാതിരിപ്പാൻ പാടില്ല. അതുകൊണ്ട ആ ന്യൂനതകളേയും ഈ പ്രവൃത്തിതന്നെ കുറെ സാഹസമായിഎന്നു തോന്നുന്നപക്ഷം അതിനേയും മാന്യന്മാരായ വായനക്കാർ ക്ഷമിക്കുമെന്ന വിശ്വസിക്കുന്നു.

൧൦൬൭ മീനം ൨൦-ാം നു-

സി. അച്യുതമേനോൻ ബി. എ.
കെ. നാരായണമേനോൻ ബി. എ.

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

---

### ഒന്നാമങ്കം.

---

ഹരിഃ ശ്രീ ഗണപതയെ നമഃ.

അവിഘ്നമസ്തു.

അമൃതതനുവതായിക്കേവലാത്മാവിനുള്ളോ
രമിതകലയതായീടുന്നചേണാന്നവാണി
മമസരസമിണങ്ങീടേണമെന്നമ്പിൽമുമ്പു
ള്ളമലകവികളെക്കൈക്കൂപ്പിയാചിച്ചിടുന്നു (൧)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ— അധികം വിസ്തരിക്കേണമെന്നില്ല. ഇപ്പോളാകട്ടെ, ഭഗവാൻ കാലപ്രിയനാഥന്റെ ഉത്സവത്തിൽ വന്നിരിക്കുന്ന ആൎയ്യന്മാരെ അറിയിക്കുന്നു. മാന്യന്മാരായ നിങ്ങൾ ഇങ്ങിനെ അറിയേണ്ടതാണു. മാന്യനായി, കാശ്യപഗോത്രസംഭവനായി, ശ്രീകണ്ഠനെന്ന വിശേഷനാമമുള്ളവനായി, തൎക്കവ്യാകരണമീമാംസാതത്വജ്ഞനായി, ജാതുകൎണ്ണീപുത്രനായി, ഭവഭൂതി എന്ന പ്രസിദ്ധനായ ഒരാളുണ്ടു.

വാണീദേവതവശ്യയായവരിമാൻകണ്ണാൾകണക്കമ്പിലീ
ക്ഷോണീനിൎജ്ജരവൎയ്യനെസ്സമനുവൎത്തിക്കുന്നതുണ്ടപ്പൊഴും
കേണിടാതവനങ്ങുരത്തരസവത്താകുംമഹാനാടകം
ചേണാന്നുത്തരരാമസച്ചരിതമിന്നാടുന്നുകൂട്ടംമുദാ (൨)

അതിന്നു വേണ്ടി ഞാനിപ്പോൾ അയോദ്ധ്യയിൽ അക്കാലത്തുള്ള ഒരാളായി തീൎന്നിരിക്കുന്നു. (നാലുപുറത്തും നോക്കീട്ടു) ഹെ! ഹെ! പൌലസ്ത്യകുലധൂമകേതുവായ മാന്യമഹാരാജാവിന്റെ ഈ അഭിഷേകകാലത്തിൽ രാപ്പകൽ ഇടവിടാതെ ആനന്ദകരങ്ങളായ ഗാനങ്ങളുണ്ടാകേണ്ടതായിരിക്കെ, എന്താണു രംഗസ്ഥലങ്ങളിൽ നടന്മാർ മിണ്ടാതിരിക്കുന്നതു?

നടൻ— (പ്രവേശിച്ചിട്ട) അല്ലയൊ വിദ്വാൻ, ലങ്കാസമരത്തിൽ സഹായികളും മഹാത്മാക്കളുമായ വാനരന്മാരേയും രാക്ഷസന്മാരേയും ഈ അഭിഷേകത്തെ അഭിനന്ദിപ്പാനായി വന്നിരുന്ന നാനാദേശപാവനന്മാരായ ബ്രഹ്മൎഷികളേയും രാജൎഷികളേയും മഹാരാജാവ ഇവിടുന്ന അവരവരുടെ ഗൃഹങ്ങളിലേക്ക യാത്രയാക്കി. ഇത്രനാളും ഇവിടെ ഉത്സവമുണ്ടായിരുന്നത ഇവരെ ആരാധിപ്പാനായിരുന്നു. ഇപ്പോളാകട്ടെ,

ത്രാതാവതാകിയവസിഷ്ഠനൊടൊത്തുരാമ
മാതാക്കൾദേവികളരുന്ധതിതൻറെപിമ്പെ
ആതങ്കമററുസുതതൻവരനാശ്രമത്തിൽ
ചെയ്തീടുമദ്ധ്വരമതിന്നിവിടുന്നുപോയി (൩)

സൂത്ര— ഇതങ്ങിനെതന്നെ.

നടൻ— ഞാൻ അന്യദേശക്കാരനായതുകൊണ്ട ചോദിക്കുന്നതാണ. ആരാണിമകളുടെ ഭൎത്താവ?

സൂത്ര— മുന്നംശാന്തയതെന്നൊരുകന്യകയെദ്ദശരഥൻജനിപ്പിച്ചു
മന്നവനാത്മജകൎമ്മത്തിന്നവളേലോമപാദനൃപനേകി (൪)

വിഭാണ്ഡകപുത്രനായ ഋശ്യശൃംഗൻഅവളെവിവാഹംചെയ്തു. അദ്ദേഹമിപ്പോൾപന്ത്രണ്ടുസംവത്സരംകൊണ്ടകഴിയുന്നതായ ഒരു യാഗം ആരംഭിക്കുകയും അതിൻെറ അനുവൎത്തനത്തിന്നായി ഗുരുജനങ്ങൾ സമ്പൂൎണ്ണഗൎഭയായ സീതയെക്കൂടിവിട്ട് അവിടെക്കുപോകയും ചെയ്തിരിക്കുന്നു. ആകട്ടെ,ഇതുകൊണ്ടെന്താണ. നമുക്ക രാജദ്വാരത്തിൽപോയി സ്വജാതിധൎമ്മത്തെ അനുഷ്ഠിക്കുകതന്നെ.

നടൻ— എന്നാൽ വിദ്വാനായ അങ്ങുന്ന സുപരിശുദ്ധമായ ഒരു രാജസ്തുതിക്രമത്തെ ആലോചിക്കു.

സൂത്ര— മാരിഷ- ചൊല്ലാമെന്തെന്നാകിലുംകുററമോരോ
ന്നെല്ലാപേരുംചൊല്ലുമെന്നോതിയാലും
മല്ലാക്ഷിക്കുംവാക്കിനുംശുദ്ധിയേറെ
ച്ചൊല്ലുംതോറുംസൎവ്വരുംദുൎജ്ജനങ്ങൾ (൫)

നടൻ— അതിദുൎജ്ജനങ്ങൾ എന്നാണ പറയേണ്ടത? എന്തെന്നാൽ—

ജനമിതാപറയുന്നിതുദേവിയാം
ജനകജെക്കുമഹോബഹുദൂഷണം
ദനുജഗേഹമതിൽസ്ഥിതിമൂലമാ
ണനലശുദ്ധിയിലോബഹുശങ്കപോൽ (൬)

സൂത്ര— ഈ ലോകാപവാദത്തെ മഹാരാജാവു കേട്ടു എങ്കിൽ വലിയ കഷ്ടം സംഭവിക്കും.

നടൻ— എല്ലാപ്രകാരത്തിലും ദേവകളും ഋഷികളും നല്ലതു വരുത്തട്ടെ. (ചുററിനടന്നിട്ടു) ഹേ! ഹേ! മഹാരാജാവിപ്പോൾ എവിടെയാണ. (കേട്ടിട്ടു) ജനങ്ങളിങ്ങിനെ പറയുന്നു.

പ്രേമത്താൽസൽക്കരിപ്പാൻസരസമിവിടവന്നിത്രനാൾപാർത്തുലോക
ക്കാമോദംചേർത്തുതന്നാട്ടിനുജനകനൃപൻപോകയാൽശോകമൂലം
വ്യാമോഹംചേൎന്നദേവിക്കിതുപൊഴുതുസമാധാനമുണ്ടാക്കുവാനായ്
ശ്രീമദ്ധൎമ്മാസനംവിട്ടവനിവരനകത്തേക്കെഴുന്നെള്ളിടുന്നു (൬)

(എന്നു എല്ലാവരും പോയി.)

പ്രസ്താവന കഴിഞ്ഞു.

——০⁂০——

(അനന്തരം ഇരുന്നുംകൊണ്ടു രാമനും സീതയും പ്രവേശിക്കുന്നു)

രാമൻ— ദേവി ജാനകി, സമാശ്വസിക്കു! സമാശ്വസിക്കു! ആ ഗുരുജനങ്ങൾ നമ്മെ ഉപേക്ഷിപ്പാൻ ശക്തരാകയില്ല. എന്നാൽ

നിത്യംവ്രതാചരണമുള്ളമനുഷ്യരെല്ലാം
കൃത്യാധികത്വമതിനാൽപരതന്ത്രരല്ലോ
പ്രത്യൂഹമെറിടുകകൊണ്ടിഹസാഗ്നികന്മാ
ൎക്കത്യന്തസങ്കടമതാണഗൃഹസ്ഥധൎമ്മം (൭)

സീത— അതിനിക്കറിയാം ആൎയ്യപുത്ര ഇനിക്കറിയാം. എങ്കിലും ഗുരുജനങ്ങളുടെവിയോഗം സന്താപകരമായിതന്നെഭവിക്കുന്നു.

രാമൻ— അതങ്ങിനെതന്നെ. ഈ സംസാര ഭാവങ്ങൾ ഹൃദയ മൎമ്മങ്ങളെ ഭേദിപ്പിക്കുന്നവയാണല്ലൊ. അതുകൊണ്ടല്ലെ ബുദ്ധിമാന്മാർ ഇതുകളിൽ വിരക്തന്മാരായിട്ടു എല്ലാകാമങ്ങളേയും പരിത്യജിച്ചു വനത്തിൽപോയി വിശ്രമിക്കുന്നത.

കഞ്ചുകി—(പ്രവേശിച്ചു)രാമഭദ്ര—(എന്നു പകുതി പറഞ്ഞു ശങ്കയോടുകൂടി) മഹാരാജാവെ,

രാമൻ— (പുഞ്ചിരിയോടുകൂടി) ആൎയ്യ! അച്ഛന്റെ പരിജനങ്ങൾ എന്നെ രാമഭദ്രൻ എന്നു വിളിക്കുന്നതുതന്നെയാണ ഭംഗിയായിരിക്കുന്നത. അതുകൊണ്ടു ശീലിച്ചതുപോലെ വിളിക്കാം.

കഞ്ചുകി— ദേവ ഋശ്യശൃംഗാശ്രമത്തിൽനിന്നു അഷ്ടാവക്രമഹൎഷി എഴുന്നെള്ളിയിരിക്കുന്നു.

സീത— ആൎയ്യ! എന്നാലെന്തിനു താമസിക്കുന്നു.

രാമൻ— വേഗത്തിൽ കൂട്ടിക്കൊണ്ടുവരു. (കഞ്ചുകിപോയി)

അഷ്ടാവ— (പ്രവേശിച്ച്) നിങ്ങൾക്കു നല്ലതു വരട്ടെ.

രാമൻ— ഭഗവൻ! ഞാനഭിവാദനംചെയ്യുന്നു. ഇവിടെ എഴുന്നെള്ളിയിരിക്കാം.

സീത— അങ്ങെക്കു നമസ്കാരം. എൻെറ എല്ലാഗുരുജനങ്ങൾക്കും ആര്യയായ ശാന്തെക്കും സുഖമല്ലെ?

രാമൻ— സോമയാഗംചെയ്യുന്ന എൻെറ ഭഗിനീഭൎത്താവായ ഭഗവാൻ ഋശ്യശൃംഗനും ആര്യയായ ശാന്തയും നിൎവ്വിഘ്നന്മാരായിരിക്കുന്നുവൊ?

സീത— ഞങ്ങളെ ഓൎക്കുന്നുണ്ടൊ?

അഷ്ടാ— ഉവ്വ. ദേവി! ഭഗവാൻ വസിഷ്ഠൻ ഭവതിയോട പറയുന്നു.

ഭൂദേവിപെററിതയിനിന്നെവിധാതൃതുല്യൻ
വൈദേഹനാംജനകനാണഥനിൻെറതാതൻ
ആദിത്യനാംഗുരുവതായിഹഞങ്ങളുമുള്ള
വംശത്തിലെക്ഷിതിപർതൻവധുവാണുനീയും (൯)

അതുകൊണ്ട ഞാനെന്താണിനി അനുഗ്രഹിപ്പാനുള്ളത. കേവലം വീരന്മാരായ പുത്രന്മാരുണ്ടാകട്ടെ

രാമൻ— ഞങ്ങൾ അനുഗ്രഹീതന്മാരായി.

സത്തുക്കളാംലൌകികർചൊല്ലിടുംവാക്കിൻ്റത്ഥത്തിനൊത്തുള്ളതുതന്നെയാകും
പാൎത്തീടിലിന്നാദ്യമുനീന്ദ്രർചൊന്നാലൎത്ഥംവചസ്സിൻപുറകോടിയെത്തും (൧൦)

അഷ്ടാ— ഭഗവതിയായ അരുന്ധതിയും ദേവിമാരും ശാന്തയും ഇപ്രകാരം എന്നോട പിന്നേയും പിന്നേയും പറഞ്ഞയച്ചിരിക്കുന്നു. "കുമാരിക്കു ഗൎഭകാലത്തിൽ എന്തെങ്കിലും ആഗ്രഹമുണ്ടായാൽ അത ഉടനെ സാധിപ്പിച്ചുകൊടുക്കണം" എന്ന.

രാമൻ— ഇവർ പറഞ്ഞാൽ അതുപോലെ ചെയ്യാം.

അഷ്ടാ— നനാന്ദാവിൻെറ ഭൎത്താവായ ഋശ്യശൃംഗൻ ദേവിയോട ഇങ്ങിനെ പറയുന്നു. "പൂൎണ്ണഗൎഭയാകയാൽ നിന്നെ ഇങ്ങോട്ട വരുത്തിയില്ല നിൻെറ വിനോദത്തിന്നായി വത്സനായ രാമഭദ്രനേയും അവിടെ തന്നെതാമസിപ്പിച്ചു. അതുകൊണ്ട മടിയിൽ പുത്രന്മാരോടുകൂടി ആയുഷ്മതിയായ നിന്നെ കണ്ടുകൊള്ളാം" എന്ന.

രാമൻ— (സന്തോഷലജ്ജാസ്മിതങ്ങളോടുകൂടി) അങ്ങിനെ

യാകട്ടെ. ഭഗവാൻ വസിഷ്ഠൻ എന്നോടു പറവാൻ ഒന്നും കല്പിച്ചയച്ചിട്ടില്ലെ.

അഷ്ടാ— കേട്ടാലും,

വയ്യിപ്പോളിവിടംവിടുന്നതിനഹോജാമാതൃയാഗത്തിനാൽ
നിയ്യോബാലകനാണന്നാടകമിതോകൈവന്നതാണിയ്യിടെ
ചെയ്യേണംപ്രജകൾക്കഭീഷ്ടമതിനാലുണ്ടായിടുംകീർത്തിയാ
ണിയ്യുള്ളോരുഭവൽകുലത്തിനതിയാസ്വമ്പൊത്തസമ്പത്തെടോ,

രാമ—ഭഗവാൻ വസിഷ്ഠൻ കല്പിക്കുന്നതുപോലെ.

കനിവുസുഖവുമെന്നല്ലിഷ്ടവുംവേണ്ടിവന്നാൽ
ജനകതനയതന്നെക്കൂടിയുംക്ലേശലെന്ന്യേ
ജനഹിതമതിനായിക്കൈവെടിഞ്ഞീടുവാനെൻ
മനമതിലൊരുലേശംപോലുമേശോകമില്ല (൧൨)

സീത—അതുകൊണ്ടു തന്നെയാണ ആയ്യപുത്രൻ രഘുകുലശ്രേഷ്ഠനായിരിക്കുന്നത.

രാമ—ആരവിടെ- അഷ്ടാവക്ര മഹർഷിയെവിശ്രമിപ്പിക്ക.

അഷ്ട—(എഴുനീററ ചുററിനടന്നിട്ട) എയ്- ഇതാ കുമാരലക്ഷ്മണൻ വന്നിരിക്കുന്നു. (എന്നുപോയി.)

ലക്ഷ്മണൻ—(പ്രവേശിച്ച) ആയ്യൻ ജയിക്കുന്നു ജയിക്കുന്നു. ആയ്യ, ആ ചിത്രകാരൻ നമ്മൾ പറഞ്ഞു കൊടുത്ത പ്രകാരം ആയ്യന്റെ ചരിത്രത്തെ ഈ വീഥികയിൽ എഴുതിയിരിക്കുന്നു. ഇത ആയ്യൻ നോക്കിയാലും.

രാമൻ—ബുദ്ധിക്ഷയം പൂണ്ടിരിക്കുന്ന ദേവിയെ വിനോദിപ്പിക്കുവാൻ ഉണ്ണിക്ക നല്ലവണ്ണം അറിയാം. ആകട്ടെ, അത എന്തുവരെ എഴുതീട്ടുണ്ട.

ലക്ഷ്മ—ആയ്യയുടെ അഗ്നിപരിശുദ്ധിവരെ.

രാമൻ—കഷ്ടം! കഷ്ടം!

ജനനാൽശുദ്ധയതായീടിനദേവിക്കെന്തുമററുശുദ്ധികളാൽ
അനലനുമഥതീത്ഥജലത്തിനുമുണ്ടോശുദ്ധിമററുവല്ലതിനാൽ

ദേവി ദേവയജനസംഭവേ പ്രസാദിക്കണെ. ഈ അപവാദം ഭവതിയുടെ ജീവിതാവസാനംവരെ നിലനില്ക്കുന്നതാണല്ലോ.

കുലധനരനുരഞ്ജിപ്പിക്കണംലോകമെന്നോ
ത്തലമശിവമുരച്ചെന്നന്തുതേയോഗ്യമല്ല
തലയിലണിയുവാനായ്ത്തീത്തതല്ലോസുഗന്ധം
കലരുമൊരുസുമംപാദാഹതിക്കല്ലപാത്രാൽ (൧൩)

സീത—ഇരിക്കട്ടെ ആൎയ്യപുത്ര ഇരിക്കട്ടെ- നമുക്ക അത്തയുടെ ചരിതം നോക്കുക. (എഴുനീററ രണ്ടുപേരും ചുററിനടക്കുന്നു.)

ലക്ഷ്മ—ഇതാണ ആ ചിത്രം.

സീത—ഇവരാരാണ- മുകളിൽ എടതിങ്ങിനിന്ന ആൎയ്യപുത്രനെ സ്തുതിക്കുന്നപോലെ തോന്നുന്നു.

ലക്ഷ്മ—ഇവർ പ്രയോഗസംഹാര മന്ത്രങ്ങളോടുകൂടിയ ജൃംഭകാസ്ത്ര ദേവതകളാണ. ഈ അസ്ത്രങ്ങൾ ഭഗവാൻ കൃശാശ്വങ്കൽനിന്ന വിശ്വാമിത്ര മഹൎഷിയെ പ്രാപിച്ചിട്ട അദ്ദേഹം താടകാ വധത്തിൽ ജ്യേഷ്ഠന അനുഗ്രഹമായി കൊടുത്തവയാകുന്നു.

രാമൻ—ദേവി, ദിവ്യാസ്ത്രങ്ങളെ വന്ദിക്ക.

ആമ്നായരക്ഷയതിനായ്സുചിരംതപസ്സ
മുന്നംവിരിഞ്ചമുഖരാദ്യഗുരുക്കൾചെയ്താർ
പിന്നെത്തപോമയമതാംസ്വമഹസ്സിനെത്താൻ
നന്ദിച്ചുകണ്ടിതവർദിവ്യശരങ്ങളായി (൧൪)

സീത—ഇവകൾക്ക നമസ്കാരം.

രാമൻ—എല്ലാപ്രകാരത്തിലും ഈ ദിവ്യാസ്ത്രങ്ങൾ ഭവതിയുടെ സന്താനങ്ങളോട ചേൎന്നിരിക്കട്ടെ.

സീത—ഞാൻ അനുഗൃഹീതയായി.

ലക്ഷ്മ—ഇത മിഥിലാവൃത്താന്തമാണ.

സീത—അഹോ, പുത്തനായിവിടൎന്ന നീലോല്പലംപോലെ ശ്യാമളമായും കോമളമായും മൃദുലമായും ശോഭമാനമായും ഇരിക്കുന്ന ദേഹസൌഭാഗ്യം കണ്ട ആശ്ചൎയ്യപ്പെട്ട നിശ്ചലനായ അച്ഛനാൽ ദൎശിക്കപ്പെടുന്ന സൌന്ദൎയ്യശ്രീയോടും ശിഖണ്ഡങ്ങൾ കൊണ്ട മണ്ഡിതമായ മുഖമണ്ഡലത്തോടുംകൂടി നിഷ്പ്രയാസമായി ശങ്കരചാപത്തെ ഖണ്ഡിക്കുന്ന ആൎയ്യപുത്രനെ ഇതാ എഴുതിയിരിക്കുന്നു.

ലക്ഷ്മ—ആൎയ്യേ നോക്കു, നോക്കു.

ശതാനന്ദനാംതന്നുപാദ്ധ്യായനംനിൻ
പിതാവായവൈദേഹരാജാവുതാനും
ഇതാപൂജചെയ്യുന്നുസംബന്ധമുള്ളോ
രതാകുംവസിഷ്ഠാദ്യരാമേവരേയും (൧൫)

രാമൻ—ഇത കാണേണ്ടതുതന്നെ.

ചൊല്ലേറുണ്ടോരിജ്ജനകരാഘവമന്നവന്മാ
ൎക്കിക്കണ്ടചാൎച്ചപറകാക്കരസിക്കയില്ല

ഉൽകണ്ഠയോടിഹകൊടുത്തതുമാദരിച്ചു
കല്യാണത്തുംകൗശികനന്ദനനേകനല്ലൊ (൧൭)

സീത—തല്ക്കാലം ഗോദാനമംഗളത്തെഅനുഷ്ഠിച്ചവിവാഹ ദീക്ഷിതന്മാരായനിങ്ങൾനാലുഭ്രാതാക്കന്മാരല്ലേഇത. അഹോഇനിക്കആ കാലത്തിൽആ പ്രദേശത്തിൽ ഇരിക്കുന്നപോലെതൊന്നുന്നു.

രാമൻ—മനസ്സിലിതുനേരമാസ്സമയമെന്നുതോന്നുന്നുമേ
മുനീന്ദ്രമണിഗൌതമൻമമകരത്തിലപ്പൊക്കയിൽ
മനോജ്ഞമണികങ്കണംവിലസിടുന്നനിൻകയ്യിതി
ജ്ജനത്തെയുടൽപൂണ്ടൊരുത്സവസമംരസിപ്പിച്ചതേ

ലക്ഷ്മ—ഇതാണആര്യ്യ-ഇത ആര്യ്യയായ മാണ്ഡവിയാണ. കുമാരിശ്രുതികീൎത്തിയാണ ഇത.

സീത—ഉണ്ണി, വേറെ ഒരുത്തിയുള്ളത ആരാണ.

ലക്ഷ്മ—(ലജ്ജയോടും പുഞ്ചിരിയോടുംകൂടി ആത്മഗതം) എയ് : ഊൎമ്മിളയെകുറിച്ചാണ ആര്യ്യ ചോദിക്കുന്നത. ആകട്ടെ ഇവരെ മറെറാരേടത്തകൊണ്ടു പോകാം. (പ്രകാശം) ആര്യ്യനോക്ക, ഇതകാണേണ്ടതാണ. ഇതാ ഭഗവാൻ ശ്രീപരശുരാമൻ.

സീത—ഇനിക്ക ഭയമാകുന്നു.

രാമൻ—ഋഷെ, അങ്ങേക്ക നമസ്കാരം.

ലക്ഷ്മ—ആര്യ്യ, നോക്കു നോക്കു. ഇദ്ദേഹം ആര്യ്യനാൽ (എന്ന പകുതി പറഞ്ഞപ്പോൾ)

രാമൻ—(നിഷേധിച്ചുംകൊണ്ട) വളരെ നോക്കുവാനുണ്ടല്ലൊ. അതുകൊണ്ട മറെറാരേടം കാണിക്ക.

സീത—(സ്നേഹബഹുമാനങ്ങളോടുകൂടി നോക്കീട്ട) ഈ വിനയാതിശയംകൊണ്ട ആര്യ്യപുത്രൻ നല്ലവണ്ണം ശോഭിക്കുന്നു.

ലക്ഷ്മ—അയോദ്ധ്യയിലെത്തിയനമ്മളാണിത.

രാമൻ—(കണ്ണീരോടുകൂടി) കഷ്ടം, ഞാനോൎക്കുന്നുണ്ട.
ജീവിച്ചിരുന്നുസുഖമച്ഛനുമന്നുനമ്മ
ളാവിൎമ്മുദാപരിണയംപുതുതാസ്വദിച്ചു
ഭാവങ്ങൾനോക്കുവതിനന്നുടനമ്മമാരു
മേവംസുഖിച്ചസുദിനങ്ങൾകഴിഞ്ഞുവല്ലൊ (൧൯)

അക്കാലത്ത ഈ ജാനകിയാകട്ടെ.

പ്രാന്തത്തിൽക്കുനുകുന്തൽചിന്നിയിടകണ്ടീടുന്നപൂമൊട്ടൊളി
ദന്തശ്രീനിരയുംകലൎന്നഴകെഴുംവക്ത്രാംവിളങ്ങുംവിധം
കാന്തേന്ദുദ്യുതിപോലഹോലളിതമായ്താനേവരുംവിഭ്രമം
ചിന്തുംമെയ്യൊടുമമ്മമാൎക്കുകുതുകംകൂട്ടീടിനാളേററവും (൨൦)

ലക്ഷ്മ—ഇതാമന്ഥര.

രാമൻ—(ഉത്തരംപറയാതെമറെറാരേടത്തപോയിട്ട) ദേവി,
ശൃംഗിവേരപുരമായതിൽനില്ക്കുന്നിംഗുദീവിടപിയാണിതു കാണ്കു
സംഗമം പ്രിയനതാംഗുഹനോടന്നിങ്ങുവെച്ചധനമുക്കളെവായി

ലക്ഷ്മ—(ചിരിച്ചുംകൊണ്ട ആത്മഗതം) ഓഹോ– ആൎയ്യൻ രണ്ടാമത്തമ്മയുടെ കഥമറച്ചു കളഞ്ഞു.

സീത—അഹോ– ഇതാ ജടാബന്ധന വൃത്താന്തം.

ലക്ഷ്മ—തമ്പുത്രരിൽസ്ഥവിരരാമളവിൽസ്വരാജ്യ
സമ്പത്തുചേൎത്തുരഘുവംശരസാധിപന്മാർ
അമ്പൊത്തെടുക്കുമൊരുകാനനവാസധൎമ്മ
മിമ്പത്തോടാൎയ്യനമെടുത്തിതുബാല്യകാലേ (൨൨)

സീത—ഇതാ തെളിഞ്ഞതും പുണ്യവുമായ ജലത്തോടുകൂടിയ ഭാഗീരഥി.

രാമൻ—രഘുകുല ദേവതയായ ഭവതിക്കു നമസ്കാരം.
മുന്നം യാഗാശ്വമാരാഞ്ഞഥസഗരസുതന്മാരഹോപാരിതെല്ലാം
നന്നായുദ്ധിക്കുമപ്പോൾകുപിതകപിലകോപാഗ്നിയാൽവെന്തുപോ
പിന്നെത്തല്പുത്രനേറത്തപമതുതനുവിന്നാശമോക്കാതചെയ്തി [യാർ
ട്ടെന്നച്ഛന്മാൎക്കഹോസൽഗതിതവസലിലസ്പൎശനത്താൽവരുത്തി

അങ്ങിനെയിരിക്കുന്ന ഭവതി പുത്രഭാൎയ്യയായ ജാനകിയിൽ അരുന്ധതിയെപ്പോലെ മംഗളംവരുത്തുവാൻ വിചാരിച്ചാലും.

ലക്ഷ്മ—ഇത ഭരദ്വാജൻ കാണിച്ച തന്നതും ചിത്രകൂടത്തിലേക്കു പോകുന്ന വഴിയിൽ കാളിന്ദീതീരത്തിൽ നില്ക്കുന്നതുമായ ശ്യാമമെന്ന വടവൃക്ഷമാണ.

സീത—ആൎയ്യപുത്രൻ ഈ പ്രദേശത്തെ ഓക്കുന്നുണ്ടൊ.

രാമ—എങ്ങിനെയാണ ഞാനിതു മറക്കുന്നത.
പാരാതദ്ധ്വഗതിശ്രമാലിഹതളൎന്നൽകമ്പമാണെങ്കിലും
പാരംഭംഗിയൊടുംമൃണാളമൃദുവായ്ദൗൎബ്ബല്യമോടുംപരം [മ
ചേരുംനിൻതനുചേൎത്തുടൻതഴുകിഞാൻമെല്ലെത്തലോടിട്ടു
ന്നേരംമാറിലതാക്കിനീയിവിടെവെച്ചല്ലോസ്വപിച്ചുസുഖം

ലക്ഷ്മ—ഇതാ വിന്ധ്യാടവീ മുഖത്തിൽ വിരാധസംരോധം.

സീത—ഇതുകണ്ടതുമതി– ആൎയ്യപുത്രൻ വിശറികൊണ്ട ഇനിക്കു കുടപിടിച്ചു തന്നുംകൊണ്ട നമ്മൾ ദക്ഷിണാരണ്യത്തിൽ പ്രവേശിച്ചതു നോക്കുക.

രാമൻ—അരിവിയുടെതടത്തിൽക്കാനനപ്രസ്ഥമേല്ക്കും
തരുനിഴയൊടുചേൎന്നിട്ടുന്നൊരാക്കാടിതാണ

പരമതിഥിസപര്യാസക്തമാം താപസന്മാ
രൊരുപിടിവരിവെച്ചുണ്ടിങ്ങിതാചാണിടുന്നു (൨൫)

ലക്ഷ്മണൻ—എടതിങ്ങിനില്ക്കുന്ന വൃക്ഷസമൂഹങ്ങളെക്കൊണ്ടു കറുത്ത മിനുത്ത ശിലപ്രദേശങ്ങളുള്ള ഗോദാവരിയുടെ മുഖരകന്ദരങ്ങളോടുകൂടിയതും എല്ലായ്പോഴും കാണപ്പെടുന്ന മേഘങ്ങളാൽ എത്രയും കറുത്തതും ജനസ്ഥാനമദ്ധ്യത്തിൽ നില്ക്കുന്നതുമായ പ്രസ്രവണ പൎവ്വതമാണിത.

രാമൻ—

വരസുരഭിസുമിത്രാപുത്രസൽകാരമോടി
ഗ്ഗിരിയിലതിസുഖംനാംപാൎത്തിതോൎത്തിടുന്നൊ
സരസതരതടത്തോടൊത്തിടുന്നോരുഗോദാ
വരിയുമിവിടെനാംമേളിച്ചതും ഹൃത്തിലുണ്ടോ (൨൬)

അത്രതന്നെയുമല്ല.

പാരംപ്രേമാൽപത്തുകെട്ടിച്ചെവിയിണയരികിൽചന്ദനങ്ങാത്തമട്ടാ
യോരോന്നോക്കെക്രമംവിട്ടതുമിതുമുരചെയ്തപ്പൊമോരോകരത്താൽ
ഏറെക്കെട്ടിപ്പുണൎന്നങ്ങിനെയമിതരസംയാമമാററങ്ങളുംചെ
ററൊരാതേതന്നെനമ്മൾക്കനവധിദിവസംരാത്രിതന്നേകഴിഞ്ഞു ()

ലക്ഷ്മ—ഇതാ പഞ്ചവടിയിൽശൂൎപ്പണഖ.

സീത—അയ്യോ ആൎയ്യപുത്രനെ ഇനിക്കാണുവാൻ കഴിയില്ലല്ലൊ.

രാമൻ—അയി വിരഹഭീരു ഇത ചിത്രമാണ.

സീത—എങ്ങിനെയായാലുംദുൎജ്ജനംദുഃഖത്തെഉണ്ടാക്കുന്നു.

രാമൻ—കഷ്ടം ജനസ്ഥാനത്തിലെ കഥ ഇപ്പോൾ നടക്കുന്നതുപോലെ തോന്നുന്നു.

ലക്ഷ്മണൻ—

വല്ലാത്താശരരന്നുപൊററ ശമ്പൂഷാലവൃന്ദമെല്ലാംപിന്ന
ച്ചല്ലോനല്ലവതുണ്ടരിനുകഴുകിത്തേച്ചിട്ടമത്യാൎത്തിയെ
ത്തെല്ലല്ലാൎയ്യനശൂന്യമായൊരുജനസ്ഥാനത്തിൽവന്നാൎത്തിയാ
ൎക്കല്ലംഹന്തകരഞ്ഞിടുന്നഹൃദയംപൊട്ടുന്നവജ്രത്തിനും [ൽ

സീത—(കണ്ണുനീരോടുകൂടി ആത്മഗതം) അയ്യോ ദേവരഘുകുലാനന്ദ ഞാൻ നിമിത്തമങ്ങ ഇങ്ങിനെ വ്യസനിച്ചുവല്ലൊ.

ലക്ഷ്മ—(രാമനെനോക്കി അഭിപ്രായഭേദത്തോടുകൂടി) ആൎയ്യ ഇതെന്താണ,

പൊട്ടിവീണനവമുത്തുമാലയതുപോലെബാഷ്പമിഹധാരയാ
യിട്ടുമേദിനിയിൽവീണുജജ്ഝരകണങ്ങളായെഴുകിടുന്നിതാ
ഒട്ടൊതുക്കിഹൃദയംകനക്കുമതിശല്യമെങ്കിലുമതിപ്പൊഴീ
യോഷ്ഠനാസകൾവിറെക്കമൂലമപരക്കുമമ്പിനൊടറിഞ്ഞിടാം ()

രാമൻ— ഉണ്ണി!

അക്കാലംഞാൻപ്രിയയുടെവിയോഗത്തിനാലുത്ഭവിച്ചോ
രുൾഖേദത്തെപ്രതികൃതിയിലുള്ളാശയാലൊട്ടൊതുക്കി
ഇക്കാലത്തങ്ങതുമനമതിൽപ്പിന്നെയുംകുത്തിനീറി
ട്ടുൾക്കാമ്പേന്തും വ്രണമതുകണക്കേറെമാലേകിടുന്നു (൩൦)

സീത— അയ്യോ കഷ്ടം! അയ്യോ കഷ്ടം! അധികമായി വ
ൎദ്ധിച്ച ഈ വ്യസനത്താൽ ഇനിക്കിപ്പോൾ ആൎയ്യപുത്രൻ കൂടെ
യില്ലാത്തപോലെ തോന്നുന്നു.

ലക്ഷ്മ— (ആത്മഗതം) ഇരിക്കട്ടെ, മറെറാരേടത്ത കൊ
ണ്ടുപോകാം. (ചിത്രം നോക്കിക്കൊണ്ട പ്രകാശം) ഇതാ മന്വ
ന്തരത്തിൽ ജനിച്ച അതിയോഗ്യനായി ഗൃദ്ധ്രരാജാവായിരിക്കുന്ന
താതജടായുസ്സിൻെറ ചരിത്രവിക്രമങ്ങളെ എഴുതിയിരിക്കുന്നു.

സീത—ഹാതാത, അങ്ങ പുത്രസ്നേഹത്തെ നല്ലവണ്ണം പ
രിപാലിച്ചു.

രാമൻ—ഹാ താത! കാശ്യപവംശജാതനായ പക്ഷിശ്രേഷ്ഠ!
അങ്ങേപ്പോലെ പരിശുദ്ധന്മാരായ സാധുക്കൾ എവിടെനിന്നാ
ണ ഉണ്ടാകുന്നത ?

ലക്ഷ്മ—ഇതജനസ്ഥാനത്തിൻെറ പടിഞ്ഞാറെഭാഗത്തിൽ
ദനുകബന്ധൻ വസിച്ചിരുന്നതും ചിത്രകുഞ്ജവാനെന്ന പേരു
ള്ളതുമായ ദണ്ഡകാരണ്യഭാഗമാകുന്നു- ഇത ഋശ്യമൂക പൎവ്വത
ത്തിൽ മതംഗൻെറ ആശ്രമമാണ- ശ്രമണ എന്ന സിദ്ധശബ
രിയാണ ഇത- ഇത പമ്പാ എന്ന സരസ്സാണ-

സീത— ഇവിടെ വെച്ച ആൎയ്യപുത്രൻ കോപവും ധൈൎയ്യ
വും വെടിഞ്ഞ വാവിട്ട കരഞ്ഞതായി എഴുതിയിരിക്കുന്നുവല്ലൊ.

രാമൻ— ദേവി! സരസ്സ വളരെ രമണിയം തന്നെ.

മദിച്ചകളഹംസകംചിറകുവീശിടുംകാററുവ
ന്നടിച്ചതിലുലഞ്ഞതണ്ടുടയപത്മഭാഗങ്ങളിൽ
ഇതിൽചിലതുകണ്ടുഞാൻകുവലയങ്ങളായ്ക്കണ്ണുനീർ
പതിച്ചുടനുയന്നിടുന്നിടയിൽവെച്ചകഷ്ടിച്ചെടൊ (൩൧)

ലക്ഷ്മ— ഇതാ ആൎയ്യനായ ഹനുമാൻ

സീത—വളരെക്കാലം ദുഃഖിച്ചിരിക്കുന്ന ജീവലോകത്തിന്റെ രക്ഷണംകൊണ്ടു അത്യന്തോപകാരിയായി മഹാ ഭാഗനായിരിക്കുന്ന ആ മാരുതിയാണിത.

രാമൻ—അഹോഭാഗ്യമോൎത്തുലിതാശ്രീഹനൂമാൻ
മഹാവിശ്വവാനഞ്ജനാനന്ദദായീ
മഹീവാസികൾക്കാനമുക്കംവരുത്തീ
മഹാൻചാരിതാൎത്ഥ്യംസ്വവീൎയ്യപ്രഭാവാൽ (൩൨)

സീത—ഉണ്ണി, ആടുന്ന മയിലുകളോടുകൂടിയ കദംബവൃക്ഷങ്ങളുള്ള ഈ പൎവ്വതത്തിന്റെ പേരെന്താണ. ഇവിടെ പ്രഭാവസൌന്ദൎയ്യം മാത്രം ശേഷിച്ച വിളൎത്തകാന്തിയോടുകൂടി അല്പ സമയം മൂൎഛിച്ചിരിക്കുന്ന ആൎയ്യപുത്രനെ ഉണ്ണി നന്നെ കരഞ്ഞുതാങ്ങിക്കൊണ്ടിരിക്കുന്നതായി എഴുതിയിരിക്കുന്നു.

ലക്ഷ്മ—ചേണാൎന്നജ്ജുനപുഷ്പഗന്ധമിയലുന്നിപ്പൎവ്വതംമാല്യവാ
നാണല്ലോനവനീലനീരദമിതാതങ്ങുന്നശൃംഗങ്ങളിൽ

രാമ—കാണാൻശക്തിയതില്ലിനിക്കിതിനുമേൽപേരുംസഖേപോരു
ക്ഷോണീനന്ദിനിയെപ്പിരിഞ്ഞൊരഴലുണ്ടാകുന്നരണ്ടാമതു [മി

ലക്ഷ്മ—ഇവിടുന്നങ്ങോട്ടു ആൎയ്യന്റേയും യോഗ്യരായ കപിരാക്ഷസന്മാരുടേയും അസംഖ്യങ്ങളായും ഉപൎയ്യുപരി ആശ്ചൎയ്യകരങ്ങളായുമുള്ള കൎമ്മങ്ങളാകുന്നു. ആൎയ്യ വളരെ ക്ഷീണിച്ചും ഇരിക്കുന്നു. അതുകൊണ്ടു അല്പം വിശ്രമിക്കേണമെന്ന അറിയിച്ചുകൊള്ളുന്നു.

സീത—ആൎയ്യപുത്ര, ഈ ചിത്രദൎശനംകൊണ്ടു ഒരാഗ്രഹം ജനിച്ചിട്ടുള്ള ഇനിക്ക അല്പം ബോധിപ്പിപ്പാനുണ്ടു.

രാമൻ—കല്പിക്കാമല്ലൊ.

സീത—ഇനി ഒരിക്കൽകൂടി പ്രസന്നങ്ങളായും ഗംഭീരങ്ങളായുമിരിക്കുന്ന കാടുകളിൽ ക്രീഡിപ്പാനും മജ്ജനത്താൽ പരിശുദ്ധിയേയും സുഖത്തേയും സന്താപ ശാന്തിയേയും ഉണ്ടാക്കുന്ന ഗംഗയിൽ സ്നാനം ചെയ്വാനും ഞാനാഗ്രഹിക്കുന്നു.

രാമൻ—ഉണ്ണി, ലക്ഷ്മണ.

ലക്ഷ്മ—ഇതാ ഞാൻ.

രാമൻ—ഇവൾക്ക ഗൎഭകാലത്തിലുണ്ടാകുന്ന ആഗ്രഹങ്ങളെ ഉടനെ സാധിപ്പിച്ചുകൊടുക്കണമെന്ന ഗുരുജനങ്ങൾ ഇപ്പോൾ തന്നെ പറഞ്ഞയച്ചിരിക്കുന്നു. അതുകൊണ്ടു ഇളക്കമുണ്ടാകാതെ സുഖമായി സഞ്ചരിക്കാവുന്ന ഒരു തേര തെയ്യാറാക്കു.

സീത—ആൎയ്യപുത്ര, അങ്ങുകൂടി അവിടെക്ക പോരണം.

രാമൻ—എന്നേ കഠിനക്കാരത്തി, ഇത പ്രത്യേകം പറയണമെന്നുണ്ടൊ.

ലക്ഷ്മ—ആൎയ്യൻ കല്പിക്കുന്നതുപോലെ (എന്നുപോയി)

രാമൻ—പ്രിയേ, ഈ വാതായനത്തിന്റെ സമീപത്തിങ്കൽ നമുക്ക കുറച്ചു നേരം കിടക്കുക.

സീത—അങ്ങിനെയാകട്ടെ, ക്ഷീണത്താലുണ്ടാകുന്ന നിദ്ര എന്നെ ബാധിക്കുന്നു.

രാ—എന്നാൽഎന്റെമേൽനല്ലവണ്ണംചാരികിടന്നുകൊൾക.

സാദ്ധ്വസത്തോടുതളൎന്നുവിയ
ൎപ്പോത്ത ഒയ്യിതു കഴുത്തിൽവെക്കെടൊ
മുഗ്ദ്ധചന്ദ്രമണികൊണ്ടലിഞ്ഞഹാ
രത്തിനൊപ്പമതിതൃപ്തിയാംവിധം (൩൪)

(അപ്രകാരം ചെയ്യിച്ചുകൊണ്ട ആനന്ദത്തോടുകൂടി) പ്രിയേ ഇതെന്താണ.

ഇപ്പ്രാതീച്ചപ്പെട്ടത്താൻവിരുതിതുസുഖമോദുഃഖമോബോധമോ
ന്നല്ലാവനിദ്രയാനിർഭരതരവിഷമോമോഹമോയെന്നുമേവം [യെ
അല്ലേനീതൊട്ടിട്ടുനേരളപ്പിച്ചിഖിലമെന്നിന്ദ്രിയങ്ങൾക്കമൌഢ്യം
വല്ലാതേകുംവികാരംജഡതയൊടുമുയൎത്തുന്നചൈതന്യമേററം

സീത—(ചിരിച്ചുംകൊണ്ട)അങ്ങെക്ക എന്നിൽ സ്ഥിരമായ പ്രേമമുണ്ട. ഇതിൽ പരമായി മററെന്താണ വേണ്ടത.

രാമ- ചാരുശ്രീമിഴിനിന്റെചാടുമൊഴിയിങ്ങേകുന്നമോദത്തെയും
വാരംവാടിയജീവപുഷ്പമതിനിന്നേററംവികാസത്തെയും
സൈ്വരംമോഹമതിന്നുയൌഘമതിനുണ്ടാക്കുന്നിതെന്മാനസ
ത്താരിന്നിനരസായനംശ്രുതിയുഗത്തിന്നോസുധാസാരവും

സീത—പ്രിയംവദ, ഞാൻ കിടക്കട്ടെ- (ശയനത്തിനായി ചുററും നോക്കുന്നു)

രാമൻ—എന്താണ അന്വേഷിപ്പാനുള്ളത.

ധന്യേവേളികഴിച്ചതിയ്യതിമുതൽക്കീവീട്ടിലുംകാട്ടിലും
പിന്നെശ്ശൈശവമായകാലമതിലുംനിൻയൌവനംതന്നിലും
നന്നായോരുപധാനമായുടനുറങ്ങിടുന്നതിന്നായിന
ക്കന്യസ്ത്രീകൾതൊടാത്തതായെഴുമൊരീരാമന്റെകയ്യില്ലയൊ()

സീത—(നിദ്രയെ നടിച്ചുകൊണ്ട) അങ്ങിനെ തന്നെ ആൎയ്യപുത്ര അങ്ങിനെതന്നെ (ഉറങ്ങുന്നു)

രാമൻ—ഏ- പ്രിയഭാഷിണി മാറത്തു കിടന്നുറക്കമായൊ. (നോക്കീട്ട സ്നേഹത്തോടുകൂടി)

ശ്രീയാണിന്നിവൾമന്ദിരത്തിനുമിഴിക്കോന്തിടിലെത്രേനവം
പീയൂഷത്തിരിചന്ദനദ്രവമതാണെന്മെയ്യിനിസ്പർശനം
കണ്ഠേമൽക്കളൂർമുത്തുമാലഗളനാളത്തിന്നിവൾക്കുള്ളതെ
ന്തിയ്യുള്ളോനഹിതംനിനക്കിലഹോ:വേർപാടുതാൻദുസ്സഹം

പ്രതീഹാരി— (പ്രവേശിച്ചിട്ട) ദേവ! വന്നിരിക്കുന്നു.

രാമൻ— ആര്?

പ്രതീ— തിരുമനസ്സിലെ ആസന്നപരിചാരകനായ ദുമ്മുഖൻ.

രാമൻ— (ആത്മഗതം) അന്തഃപുരത്തിൽ പരിചാരകനായ ആ ദുമ്മുഖനെ പുരത്തിലും ജനപദത്തിലുമുള്ളവർ എന്നെ കുറിച്ച പറയുന്നതിനെ ഗൂഢമായി അറിവാനായിട്ട ഞാൻ അയച്ചിരുന്നു. (പ്രകാശം) വരട്ടെ. (പ്രതീഹാരി പോയി)

ദുമ്മുഖൻ— (പ്രവേശിച്ച ആത്മഗതം) അയ്യോ കഷ്ടം. സീതാദേവിയെകുറിച്ച വിചാരിച്ചുകൂടാത്തതും ഈവിധത്തിലുള്ളതുമായ ജനാപവാദത്തെ ഞാനെങ്ങിനെ മഹാരാജാവിനെ ഉണത്തിക്കേണ്ടു. അഥവാ ഭാഗ്യഹീനനായ ഇനിക്ക കല്പന ഇങ്ങിനെയാണല്ലൊ.

സീത— (സ്വപ്നംകാണുന്നു) ഹാ! സൌമ്യ ആര്യപുത്ര! അങ്ങെവിടെയാണ?

രാമൻ— ഓ! ചിത്രദശനത്താൽ ഓമ്മവന്ന ആ വ്യസനകരമായ വിരഹാവസ്ഥയാണ ദേവിയെ സ്വപ്നത്തിൽ ഇങ്ങിനെ പീഡിപ്പിക്കുന്നത. (സ്നേഹത്തോടുകൂടി തലോടിക്കൊണ്ട)

ഒന്നായിസ്സുഖമിണ്ടലുംസമനിലെക്കെല്ലാമവസ്ഥാന്തരം
തന്നുൾത്താരിനുതമ്മിൽവിശ്രമമഹോവൃദ്ധസ്ഥിതിക്കാരസം
പിന്നെക്കാലവശാൽമറച്ചിലൊഴികെസ്നേഹക്കൊഴുപ്പൊന്നുതാ
നന്നായുള്ളസുമാനുഷത്തിനുശുഭംതാനൊന്നിരക്കുന്നുഞാൻ[ൻ

ദുമ്മു— (അടുത്തചെന്ന) ദേവൻ ജയിക്കുന്നു.

രാമൻ— എന്തുകിട്ടി പറയു.

ദുമ്മു— "രാമഭദ്രൻ ഞങ്ങളെക്കൊണ്ട ദശരഥമഹാരാജാവിനെ വിസ്മരിപ്പിച്ചു" എന്ന ജനങ്ങളെല്ലാം മഹാരാജാവിനെ സ്തുതിക്കുന്നു.

രാമൻ— ഇതൊരു സാമാന്യപ്രശംസയാണ. ദോഷം വല്ലതും പറയൂ. എന്നാലതിന്ന പ്രതിവിധി ചെയ്യാമല്ലൊ.

ദുർമ്മു— (കരഞ്ഞുംകൊണ്ട) മഹാരാജാവ കേട്ടാലും.
(ചെവിയിൽ പറയുന്നു).

രാമൻ—അയ്യോ! വാഗ്വജ്രം അതിദുസ്സഹംതന്നെ. (എന്ന മൂർഛിക്കുന്നു)

ദുർമ്മു—മഹാരാജാവെ! സമാശ്വസിക്കു. സമാശ്വസിക്കു.

രാമൻ— (ആശ്വസിച്ചിട്ട)

കഷ്ടംകഷ്ടമഹോപരാലയമതിൽപ്പാർത്തിട്ടുസീതെക്കക
ളപ്പെട്ടുള്ളോരപവാദമത്ഭുതതരോപായങ്ങളാൽശ്ശീക്കിലും
പെട്ടന്നായതുചിന്നെയുംവിധിവശാലിപ്പോൾപുറപ്പെട്ടുപേ
പ്പട്ടിക്കുള്ളവിഷംകണക്കിതുപരന്നീടുന്നുപാരൊക്കയും (൪൦)

അതുകൊണ്ട ഭാഗ്യഹീനനായ ഞാൻ എന്താണിവിടെ ചെയ്യേണ്ടത. (ആലോചിച്ചവ്യസനത്തോടുകൂടി) അഥവാ മറെറന്താണ.

എന്തുംചെയ്തഖിലജനത്തിലുംപ്രമോദം
സന്ധിപ്പിപ്പതുസുജനവ്രതംനിനച്ചാൽ
ഹന്തായമ്മൊവൊടുവുനമെന്നെയുംവെടിഞ്ഞി
ട്ടെന്തായതൻപരിചൊടുപണ്ടിതാചരിച്ചു (൪൧)

ഇപ്പോൾതന്നെ ഭഗവാൻ വസിഷ്ഠൻ കല്പിച്ചയക്കുകയും ചെയ്തിരിക്കുന്നു. അത്രതന്നെയുമല്ല,

ഭൂലോകസത്തമരതാംരഘുവംശ്യരെല്ലാം
പാലിച്ചുപോന്നിതുകുലംപരിശുദ്ധമായി
മാലിന്യമെൻറവഴിയായിതിനൊന്നഹോവ
ന്നാലിന്നുഞാൻപരമധന്യനരീചനിന്ദ്യൻ (൪൨)

ഹാ ദേവിദേവയജനസംഭവെ,ഹാസ്വജന്മാനുഗ്രഹപവിത്രിതവസുന്ധരെ, ഹാ നിമിജനകവംശനന്ദിനി, ഹാ പാവകവസിഷ്ഠാരുന്ധതീപ്രശസ്തശീലശാലിനി, ഹാ രാമമയജീവിതേ, ഹാ മഹാരണ്യവാസപ്രിയസഖി, ഹാ പ്രിയസ്തോകവാദിനി, ഇങ്ങിനെ യിരിക്കുന്ന ഭവതിക്ക ഈ അവസ്ഥ എങ്ങിനെ സംഭവിച്ചു.

നന്നായ്ജഗത്തിതുവിശുദ്ധമതാക്കിടുന്ന
നിന്നേയുമുണ്ടിഹജനങ്ങൾദുഷിച്ചിടുന്നു
ഇന്നിജ്ജഗത്തിനുസനാഥതയെകുവതത്തി
ടുന്നോരുനീയുമനനാഥയതായിതല്ലൊ (൪൩)

ദുൎമ്മുഖ, ലക്ഷ്മണനോടു പറയു. നിന്റെ പുതിയ രാജാവായ ഈ രാമൻ ഇങ്ങിനെ കല്പിക്കുന്നു. (ചെവിയിൽ പറയുന്നു)

ദുൎമ്മു—അഗ്നി പരിശുദ്ധയായി ഗൎഭത്തിൽ വിശുദ്ധമായ രഘുകുല സന്താനത്തോടുകൂടിയ ദേവിയെക്കുറിച്ച ദുൎജ്ജനങ്ങളുടെ വാക്കു കേട്ടിട്ടു എന്താണിപ്പോൾ മഹാരാജാവ ഇങ്ങിനെ നിശ്ചയിച്ചത.

രാമൻ—കഷ്ടം കഷ്ടം ! രാജ്യത്തുള്ളവരെല്ലാം ദുൎജ്ജനങ്ങളോ.

പരമഭിമതമാണിക്ഷ്വാകുവംശം ജനങ്ങൾ
ക്കൊരുവഴിയപവാദത്തിന്നുമുണ്ടായിദൈവാൽ
പരിചൊടതിശയിക്കത്തക്കതായുള്ളശുദ്ധി
കരണമകലെവെച്ചാണാൾക്കുവിശ്വാസമുണ്ടാം (൪൪)

അതുകൊണ്ടു നീ പൊയ്ക്കോ.

ദുൎമ്മു—അയ്യോ മഹാരാജാവെ (എന്നു പോയി)

രാമൻ—അയ്യോ കഷ്ടം- ഞാൻ ഈ ബീഭത്സകൎമ്മം ചെയ്യുന്ന ക്രൂരനായി തീൎന്നുവല്ലൊ.

ബാല്യംമുതല്ക്കുഹിതമായിവളൎത്തിവേഴ്ച
വല്ലാതെവാച്ചകരളൊത്തവളെക്കടന്ന്
മെല്ലെച്ചതിച്ചയമനേകിടുവൻശ്വപാകൻ
കൊല്ലാൻവളൎത്തിയൊരുകോഴിയെന്നപോലെ (൪൫)

അതുകൊണ്ടു തൊടുവാൻകൂടി യോഗ്യനല്ലാത്ത ഈ മഹാപാപി എന്തിനാണ ദേവിയെ ദുഷിക്കുന്നത. (സീതയുടെ ശിരസ്സു പതുക്കെ പൊക്കി കയ്യൂരിക്കൊണ്ടു)

വിടുകിപ്പൊളുഗ്രവൃത്തിയാലീ
ക്കടുചണ്ഡാലനതാകുമെന്നെമുഗ്ദ്ധേ
കൊടുതായവിപത്തിനായ്വിഷത്ത
യ്യൊടുനീചേൎന്നിതുചന്ദനഭ്രമത്താൽ (൪൬)

(എഴുനീററിട്ടു) കഷ്ടം ! രാമനിപ്പോൾ ജീവലോകം മുഴുവൻ വിപരീതമായി തീൎന്നു, ജീവിച്ചിരുന്നിട്ടുള്ള പ്രയോജനവും അവസാനിച്ചു. ജഗത്തെല്ലാമിപ്പോൾ ജീൎണ്ണമായ അരണ്യംപോലെ ശൂന്യമായി തീൎന്നു. സംസാരം നിസ്സാരമായി ശരീരം ക്ലേശഭൂയിഷ്ഠമായി. അശരണനായ ഞാൻ എന്തു ചെയ്യട്ടെ. എന്തു നിൎവ്വാഹമാണുള്ളത. അഥവാ.

വദ്ധിക്കുംവലുതായമാലനുഭവിപ്പാൻമാത്രമാണിവിധം
വൎത്തിക്കുന്നൊരുരാമദേഹമതിനിച്ചൈതന്യമൊന്നിട്ടും

സ്വേദിക്കുന്നതുപോലെമർമ്മമർദ്ദനംചെയ്യുംദുർധ്വാനങ്ങളാ
ക്കതിക്കേറിയുറച്ചവജ്രവിലസൽകീലങ്ങൾപോലായിതെ ()

ഹാ അംബ അരുന്ധതി, ഹാ ഭഗവൻ വസിഷ്ഠ, ഹാ ഭഗവൻ വിശ്വാമിത്ര, ഹാ ഭഗവൻ പാവക, ഹാ ദേവി വസുന്ധരേ, ഹാ താതജനക, ഹാ താത, ഹാ അമ്മമാരെ, ഹാ പരമോപകാരിയായി ലങ്കാധിപനായിരിക്കുന്ന വിഭീഷണ, ഹാ പ്രിയസഖ സുഗ്രീവ, ഹാ സൌമ്യഹനുമാൻ, ഹാ സഖി ത്രിജടേ, ഈ ദുഷ്ടനായ രാമൻ നിങ്ങളെ അവമാനിക്കയും നിങ്ങളുടെ സർവ്വസ്വം അപഹരിക്കയും ചെയ്തുവല്ലൊ. അഥവാ അവരെ വിളിക്കുന്നതിന്നു ഞാനാരാണ്.

അവരഖിലരുമൈത്ര്യംമഹാന്മാ
രവികലപാതകിയാകുമീകൃതഘ്നൻ
അവരുടെവരമായപേർവിളിപ്പാ
ലവശമവർക്കമഹാപാപമുണ്ടാം (൪൯)

ഞാനാകട്ടെ.

പാരംചേതസിവിശ്വസിച്ചുരസിവീണമ്പോടുറക്കത്തെയും
ഭാരംചീർത്താരുഗർഭഭാരവഹനാലുണ്ടാകുമാലസ്യവും
ചേരുംമന്ദിരലക്ഷ്മിയാംദയിതയെക്കൈവിട്ടുമാംസാശികൾ
ക്കാരോമൽബലിയെന്നപോലദയനാംഞാനിന്നുനല്കുന്നഹോ

(സീതയുടെ പാദങ്ങൾ തലയിൽവെച്ചിട്ടു)ദേവി, രാമന്റെ ശിരസ്സുകൊണ്ടുള്ള ഈ പാദപങ്കജസ്പർശം ഒടുവിലത്തെ യാണല്ലൊ. (കരയുന്നു)

അണിയറയിൽ—അബ്രാഹ്മണ്യം, അബ്രാഹ്മണ്യം!

രാമൻ—ആരവിടെ, എന്താണതെന്നു അറിയു.

അണിയറയിൽ—(പിന്നെയും)

പരിചൊടുയമുനാതടത്തിൽമേവു
ന്നരിയതപസ്വികളാംമുനീന്ദ്രരെല്ലാം
പരമിഹലവണന്റെപീഡമൂലം
ശരണമതിന്നണയുന്നിതാഭവാനെ (൫൦)

രാമൻ—എ- ഇപ്പോഴും രാക്ഷസന്മാരുടെ ഉപദ്രവമൊ എന്നാൽ കുംഭീനസീ പുത്രനായ ഈ ദുരാത്മാവിന്റെ ഉന്മൂലനത്തിന്നായി ശത്രുഘ്നനെ അയക്കാം.

(കുറെ അടി നടന്നു പിന്നെയും തിരിച്ചു വന്നിട്ടു) ഹാ ദേവി, ഈ അവസ്ഥയെ പ്രാപിച്ചിട്ടു ഭവതി എങ്ങിനെയാണു കഴിക്കുന്നതു. ഭഗവതി വസുന്ധരേ, ശ്ലാഘ്യയായ പുത്രിയെ സൂക്ഷിച്ചാലും.

രഘുജനകമനുവർക്കുള്ളഖിലമതാം ഗോത്രമംഗളത്തെയഹോ
അംഘ്രിഹീനയതാമിവളായ്മഖമതിലയി നീ പുരാ ജനിപ്പിച്ചു ()

(എന്നുപോയി)

സീത—ഹാ സൌമ്യ ആര്യ്യപുത്ര അങ്ങെവിടെയാണു. (പെട്ടന്നു എഴുനീററു) അയ്യോ കഷ്ടം! ദുസ്വപ്നംകൊണ്ടു വഞ്ചിതയായിട്ടു ഞാൻ ആര്യ്യപുത്രനെ വിളിച്ചു നിലവിളിച്ചുപോയി. (നോക്കീട്ടു) അയ്യോ കഷ്ടം അയ്യോ കഷ്ടം, ഉറങ്ങിക്കൊണ്ടിരുന്ന എന്നെ തന്നെയിട്ടുംകൊണ്ടു ആര്യ്യപുത്രൻ പൊയ്ക്കളഞ്ഞു. ഇതെന്താണിങ്ങിനെ. ആകട്ടെ, അദ്ദേഹത്തിന്റെ നേരെ കുറെ കോപിക്കാം. ഇനി അദ്ദേഹത്തെ കണ്ടെങ്കിൽ എന്റെ പ്രഭാവമൊന്നു കാണിക്കാം. പരിജനങ്ങളാരുണ്ടവിടെ.

ദുർമ്മുഖൻ—(പ്രവേശിച്ചു) ദേവി, 'തേര തെയ്യാറാക്കി, ദേവി ആരോഹണം ചെയ്താലും' എന്നു കുമാര ലക്ഷ്മണൻ അറിയിക്കുന്നു.

സീത—ഇതാ ഞാൻ ആരോഹണം ചെയ്യുന്നു. (എഴുനീററു) എന്റെ ഗർഭഭാരം ഇളകുന്നപോലെ തോന്നുന്നു. അതുകൊണ്ടു പതുക്കെ പോകാം.

ദുർമ്മുഖൻ—ദേവി, ഇതിലെ ഇതിലെ.

സീത—തപോധനന്മാൎക്കു നമസ്കാരം. രഘുകുല ദേവതമാൎക്കു നമസ്കാരം. ആര്യ്യപുത്രന്റെ പാദപങ്കജങ്ങൾക്കു നമസ്കാരം. എന്റെ സകല ഗുരുജനങ്ങൾക്കും നമസ്കാരം.

(എല്ലാവരും പോയി)

(ചിത്രദർശനം എന്ന ഒന്നാമങ്കം കഴിഞ്ഞു.)

——ഃഃ——

## രണ്ടാമങ്കം.

(അണിയറയിൽ) താപസിക്കു സ്വാഗതം.

(വഴിയാത്ര വേഷത്തോടുകൂടി താപസി പ്രവേശിക്കുന്നു)

താപസി—എയ്, ഇതാ ഒരു വനദേവത കായ്, പൂവ്വു, തളിര എന്നു പൂജാ ദ്രവ്യങ്ങളോടുകൂടി എന്റെ അടുക്കലേക്കു വരുന്നു.

വനദേവത—(പ്രവേശിച്ച അൎഗ്ഘ്യം വിതറീട്ട)
ഇഷ്ടംപോലിവിടെക്കുകാടിതുപയോഗിക്കാംദിനംതന്നുമേ
ശിഷ്ടന്മാൎക്കൊരുശിഷ്ടസംഗമധികംപുണ്യത്തിനാലേവരൂ
പുഷ്ടശ്രീനിഴൽപുണ്യവാംമുനിമാർതിന്നുംഫലംമൂലമീ
വട്ടംവേണ്ടതിനൊട്ടുമിങ്ങൊരുപരാധീനത്വമില്ലൊന്നിനും (൧)

താപസി—ഇവിടെ എന്തുപറയേണ്ടു.
എല്ലാംനൽപ്രിയമുള്ളവൃത്തിവിനയാൽഭംഗിപ്പെട്ടുംവാക്കതെ
നല്ലാമംഗളബുദ്ധിചെറുകുറവില്ലാതുള്ളവേഷക്രമം
തെല്ലോൎത്താൽകുറയുന്നതല്ലതുടരുമ്പോഴുംരസംപിന്നെയും
സല്ലോകത്തിനശുദ്ധനിഷ്ഠപടമിജ്ജാത്യംജയിക്കുന്നതെ (൨)

(രണ്ടുപേരും ഇരിക്കുന്നു)

വദദേവത—ഭവതിആരാണെന്നാണ ഞാൻഅറിയേണ്ടത.

താപസി—ഞാൻ ആത്രേയിയാണ.

വനദേവത—ആൎയ്യേ ആത്രേയി. എവിടെ നിന്നാണ വരുന്നത. എന്തിനാണീ ദണ്ഡകാരണ്യത്തിൽ നടക്കുന്നത.

ആത്രേ—ഇമ്മാന്യഭൂമിയിലഗസ്ത്യർതുടങ്ങിയുള്ള
വന്മാമുനീന്ദ്രർപലരുണ്ടവർസാമഗന്മാർ
തന്മുന്നിൽനിന്നുപനിഷത്തുപഠിക്കുവാൻഞാൻ
വാന്മീകിപാൎശ്വമതിൽനിന്നുവരുന്നതാണ (൩)

വനദേവത—മററുള്ള മഹൎഷിമാരും പുരാണ വേദവാദിയായ ആ വാന്മീകി മഹൎഷിയുടെ അടുക്കൽനിന്ന വേദസൎവ്വസ്വം അഭ്യസിപ്പാൻ അങ്ങോട്ട പോകയാണല്ലൊ പതിവ. പിന്നെയെന്താണ ഭവതി അകലെക്ക പുറപ്പെട്ട ബുദ്ധിമുട്ടുന്നത.

ആത്രേ—അവിടെ പഠിപ്പിന്ന വലിയ വിഘ്നമുള്ളതിനാൽ അകലെക്ക പുറപ്പെട്ടതാണ.

വനദേ—അതെന്താണ.

ആത്രേ—ഏതോരുരു ദിവ്യസ്ത്രീ മുലകുടി മാറിയ പ്രായത്തിൽ എല്ലാംകൊണ്ടും അത്ഭുതന്മാരായ രണ്ടു കുട്ടികളെ ഭഗവാൻ വാന്മീകിയുടെ അടുക്കൽ കൊണ്ടുവന്ന കൊടുത്തു. അവരാകട്ടെ കേവലം മനുഷ്യരുടെ എന്നല്ല സകല ചരാചര വസ്തുക്കളുടെയും മനസ്സിനെ സ്നേഹിപ്പിക്കുന്നുണ്ട.

വനദേ—അവരുടെ പേര വിവരമുണ്ടോ.

ആത്രേ—ആ ദിവ്യസ്ത്രീ തന്നെ കുശലവന്മാരെന്ന പേരും അവരുടെ പ്രഭാവവും പറകയുണ്ടായി.

വനദേവ—എന്താണ പ്രഭാവം

ആത്രേ—"അവർ രഹസ്യങ്ങളോടുകൂടിയ ജൃംഭകാസ്ത്രങ്ങൾ ജന്മസിദ്ധങ്ങളാണ്" എന്ന.

വനദേ—അഹോ ഇതുവളരെ അത്ഭുതംതന്നെ.

ആത്രേ—അവരെ ഭഗവാൻ വാന്മീകി ഉപമാതൃത്വേന സ്വീകരിച്ച രക്ഷിച്ച വളൎത്തി. ചൌളം കഴിഞ്ഞതിന്റെ ശേഷം വേദങ്ങളൊഴികെ മറെറല്ലാ വിദ്യകളേയും ശ്രദ്ധവെച്ച പഠിപ്പിച്ച. പിന്നെ ഗൎഭത്തോടുകൂടി പതിനൊന്നവയസ്സായപ്പോൾ ക്ഷത്രിയ വിധിപ്രകാരം ഉപനയനം കഴിപ്പിച്ച ത്രയീ വേദവിദ്യയേയും പഠിപ്പിച്ചു. എന്നാൽ എത്രയും ഗ്രഹണധാരണാ ശക്തികളോടുകൂടിയ അതി ബുദ്ധിമാന്മാരായ അവരോടുകൂടി എന്നെപ്പോലെയുള്ളവൎക്കുപഠിപ്പാൻപ്രയാസം. എന്തുകൊണ്ടെന്നാൽ—

ഒന്നാസ്ഥാൻവിദ്യതുല്യംഗുരുവരർമതിയുള്ളോൎക്കുമില്ലാത്തവൎക്കും
നന്നായ്നല്കുംധരിപ്പാമ്പടുതയുതകയോപോകയോയില്ലൊരാൾക്കും
എന്നാലോതൽഫലത്തിൻകഥയിലധികമാംഭേദമാദൎപ്പണംക
ണ്ടെന്നാൽബിംബംഗ്രഹിക്കുംവിരുതതിനുമണല്ക്കൂട്ടിയില്ലിട്ടുകില്ല

വനദേ—ഇതാണല്ലേ പഠിപ്പാനുള്ള വിഘ്നം.

ആത്രേ—ഒന്നുകൂടിയുണ്ട.

വനദേ—അതെന്താണ.

ആത്രേ—പിന്നെ ഒരു ദിവസം ആ ബ്രഹ്മൎഷി ഉച്ചെക്ക തമസാനദിയിലെക്ക എഴുന്നെള്ളി. അപ്പോൾ അവിടെ വെച്ച ഇണയായി നടന്നിരുന്നരണ്ടുക്രൌഞ്ചപക്ഷികളിൽഒന്നിനെ ഒരുകാട്ടാളൻ കൊല്ലുന്നതു കണ്ടു. ഉടനെ വിചാരിക്കാതെ പുറപ്പെട്ടതായി നിൎദ്ദോഷവൎണ്ണയായി അനുഷ്ടുപ് വൃത്തത്തിൽ ഒരു വാക്കിനെ അരുളി ചെയ്തു.

മാനിഷാദപ്രതിഷ്ഠാംത്വമഗമശ്ശാശ്വതീസ്സമാഃ
യൽക്രൌഞ്ചമിഥുനാദേകമവധീഃകാമമോഹിതം

വനദേ—അത്ഭുതം- വേദത്തിലല്ലാതെ പുത്തനായ ഛാന്ദസ്സുകൾ പുറപ്പെട്ടിരിക്കുന്നല്ലൊ.

ആത്രേ—അപ്പോൾ തന്നെ പിന്നെ ശബ്ദബ്രഹ്മം പ്രത്യക്ഷ്യമായ ആ മഹൎഷിയുടെ മുമ്പിൽ സകല ലോക കൎത്താവായ ബ്രഹ്മദേവൻ എഴുന്നള്ളി അരുളിചെയ്തു. അല്ലേ ഋഷി, അങ്ങ വാങ്മയ ബ്രഹ്മത്തിൽഅറിവുള്ളാളാണ. അതുകൊണ്ട രാമചരിതത്തെ വൎണ്ണിച്ചാലും. അങ്ങെക്ക അക്ഷര ജ്യോതിൎമ്മയമായി ദിവ്യജ്ഞാനരൂപമായ ചക്ഷുസ്സുണ്ടല്ലൊ. അങ്ങ ആദി കവിയാണ. എന്നരുളി ചെയ്തു. അവിടത്തന്നെ അന്തൎദ്ധാനം ചെയ്തു. പിന്നെ

ഭഗവാൻ വാത്മീകി മനുഷ്യരിൽ ശബ്ദബ്രഹ്മത്തിന്റെ അവ്യക്ത മെല്ലാമുള്ളവിലാസമായിരാമായണം എന്ന ഇതിഹാസം ഉണ്ടാക്കി.

വനദേ—ആശ്ചര്യം, സംസാരം അലംകൃതമായി.

ആത്രേ—അതുകൊണ്ടുമാണ അവിടെ പഠിപ്പാൻ വലിയ വിഘ്നമുണ്ടെന്നു മുമ്പിൽ ഞാൻ പറഞ്ഞത.

വനദേ—ശരിതന്നെ.

ആത്രേ—ഭദ്രേ, എന്റെ ക്ഷീണം തീൎന്നു. ഇനി അഗസ്ത്യാ ശ്രമത്തിലേക്കുള്ള വഴി പറഞ്ഞു തന്നാൽ കൊള്ളാം.

വനദേ—ഇതിലെ പഞ്ചവടിയിൽ കടന്ന ഈ ഗോദാവരി തീരത്തിൽക്കൂടി പോവാം.

ആത്രേ—(കണ്ണുനീരോടുകൂടി)ഇതാണോതപോവനം.ഇതപ ഞ്ചവടിയാണോ_ഈനദിയാണൊഗോദാവരി. ഈപൎവ്വതമാണൊ പ്രസ്രവണം. ജനസ്ഥാനദേവതയായ വാസന്തിയാണോ ഭവതി.

വാസന്തി—എല്ലാം അങ്ങിനെതന്നെ.

ആത്രേ—വത്സേ ജാനകീ

ഇഷ്ടംനിനക്കിയലുമിപ്പലവസ്തുവുള്ള
തൊട്ടിപ്രസംഗമിതിൽവന്നറിനിക്കിടാനിം
കഷ്ടംനിനച്ചിടുകിൽനിൻകഥ നാമശേഷ
പ്പെട്ടാലുമഗ്രുളവികണ്ടതുപോലയാക്കി (൩)

വാസന്തി—(ഭയത്തോടുകൂടി ആത്മഗതം) എന്താണ നാമ ശേഷപ്പെട്ട എന്ന പറഞ്ഞത (പ്രകാശം). ആൎയ്യേ—എന്താണ സീതാദേവിക്ക അത്യാപത്ത വന്നത.

ആത്രേ—അത്യാപത്ത എന്നമാത്രമല്ല അപവാദത്തോടുകൂ ടിട്ടാണ (ചെവിയിൽ പറയുന്നു.)

വാസന്തി—ഹാ ഹാ ദൈവനിൎഘാതം കഠിനംതന്നെ. (എ ന്ന മൂൎഛിക്കുന്നു.)

ആത്രേ—ഭദ്രേ ആശ്വസിക്ക ആശ്വസിക്ക

വാസന്തി—(ആശ്വസിച്ചിട്ട) അയ്യൊ പ്രിയസഖി,അയ്യൊ മഹാഭാഗേ. നിന്റെ ജാതകഫലം ഇങ്ങിനെയാണല്ലൊ. രാമ ഭദ്ര രാമഭദ്ര__അല്ലെങ്കിൽ അതുകൊണ്ടുള്ളതൊക്കെ മതി. ആ ൎയ്യേ ആത്രേയി പിന്നെ ആ കാട്ടിൽ കൊണ്ടിട്ടിട്ട ലക്ഷ്മണൻ തി രിച്ചുപോയതിന്റെ ശേഷം സീതാദേവിയുടെ കഥയെന്താണെ ന്ന വല്ലതും വിവരമുണ്ടൊ.

ആത്രേ—ഇല്ല ഇല്ല.

വാസന്തി—അയ്യൊകഷ്ടം. അരുന്ധതീ വസിഷ്ഠന്മാർ മേ

ൽവിചാരം ചെയ്യുന്ന രഘുകുലത്തിന്ന വൃദ്ധന്മാരായിരിക്കുന്ന രാജ്ഞികൾ ജീവിച്ചിരിക്കുമ്പോൾ എങ്ങിനെയാണ ഇത സംഭവിച്ചത.

ആത്രേ—ഗുരുജനങ്ങൾ എല്ലാം അന്ന ഋശ്യശൃംഗാശ്രമത്തിലായിരുന്നു. ഇപ്പോൾ പന്ത്രണ്ടുകൊല്ലംകൊണ്ട തീരുന്നതായ ആ സത്രം അവസാനിച്ചു. ഋശ്യശൃംഗൻ ഗുരുജനങ്ങളെ പൂജിച്ച യാത്രയാക്കി. അപ്പോൾ അരുന്ധതീദേവി വധുവില്ലാത്തതായ അയോദ്ധ്യയിലേക്ക ഞാൻ പോകയില്ലെന്നു പറഞ്ഞു അതു തന്നെ രാമൻെറ അമ്മമാരും സമ്മതിച്ചു. അതനുസരിച്ച ഭഗവാൻ വസിഷ്ഠൻ വാന്മീകിയുടെ ആശ്രമത്തിൽപോയിതാമസിക്കതന്നെ എന്ന അരുളിചെയ്തു.

വാ—പിന്നെ ആ രാജാവിപ്പോൾ എന്തുചെയ്യുന്നു.

ആത്രേ—ആ രാജാവ അശ്വമേധയാഗമാരംഭിച്ചിരിക്കുന്നു.

വാസ—അയ്യോ കഷ്ടം, വേറെ വിവാഹവും ചെയ്തുവൊ.

ആത്രേ—ശിവശിവ,

വാസ—എന്നാൽ യാഗത്തിസഹധൎമ്മചാരിണിആരാണ.

ആത്രേ—സീതയുടെ സ്വൎണ്ണപ്രതിമ.

വാസ—ആശ്ചൎയ്യം.

ജംഭാരിവജ്രമതിലും കഠിനങ്ങളോമൽ
പൈമ്പൂവ്വിലുംപരിമൃദുക്കൾപരംനിനച്ചാൽ
വമ്പുള്ളമാനുഷജനത്തിനെഴുമെനങ്ങ
ളുമ്പോരരാൾക്കുമിഹകണ്ടറിയാവതാണൊ (൬)

ആത്രേ—വാമദേവൻ അഭിമന്ത്രിച്ച ശുദ്ധമായ അശ്വത്തെയും ശാസ്ത്രവിധിപ്രകാരം അതിനെ രക്ഷിപ്പാൻ സൈന്യങ്ങളേയും അവരുടെ നായകനായിട്ട ദിവ്യാസ്ത്രസമ്പ്രദായത്തെ അറിഞ്ഞിട്ടുള്ള ലക്ഷ്മണപുത്രൻ ചന്ദ്രകേതുവിനേയും ചതുരംഗസേനയോടുകൂടി വിട്ടിട്ടുണ്ട.

വാസ—(സ്നേഹകൌതുകാസ്രങ്ങളോടുകൂടി) കുമാരലക്ഷ്മണനും പുത്രനൊ. ആൎയ്യ അമ്മെ, ഇനിക്ക ജീവൻ വന്നു.

ആത്രേ—അതിനിടയിൽ മരിച്ചപുത്രനേയുമെടുത്ത ഒരു ബ്രാഹ്മണൻ രാജദ്വാരത്തിൽചെന്ന മാറത്തടിച്ച ആവലാധിപറഞ്ഞു നിലവിളിച്ചു. അപ്പോൾ രാജദോഷം കൂടാതെ പ്രജകളിൽ അകാലമരണം സംഭവിക്കില്ലെന്ന വെച്ചു ദയാമയനായ രാമഭദ്രൻ തൻെറ ദോഷമാണെന്ന ആലോചിക്കുമ്പോൾ ഉടനെ തന്നെ ഒരശരീരി വാക്കുകേട്ടു.

ശംബൂകനെന്നുപറയുന്നൊരുശൂദ്രനിപ്പോ
ളിന്മന്നിലുൽകടതപസ്സിലിരിപ്പതുണ്ട
ധമ്മപ്രകാരമവനെത്തലകൊയ്തുകൊന്നു
ചെമ്മേദ്വിജന്നുജീവനിടേണ്ടതാണ (൮)

ഇതുകേട്ടിട്ട വാളുമെടുത്ത പുഷ്പകവിമാനത്തിൽ കയറി ശൂദ്രമുനിയെകണ്ടു പിടിപ്പാൻവേണ്ടി എല്ലാദിക്കുകളിലും വിദിക്കുകളിലും ലോകനാഥൻ അന്വേഷിച്ചു തുടങ്ങിയിരിക്കുന്നു.

വാസ—ശംബൂകനെന്ന ശൂദ്രൻ പുകവലിച്ചുംകൊണ്ട ഈ ജനസ്ഥാനത്തിൽ തന്നെയാണ തപസ്സചെയ്യുന്നത. അതുകൊണ്ട രാമഭദ്രൻ ഈ കാട്ടിലിനിയും എഴുന്നള്ളുമല്ലൊ.

ആത്രേ — ഭദ്രേ ഞാനിപ്പോൾ പോകട്ടെ.

വാസ—ആൎയ്യേ ആത്രേയി അങ്ങിനെയാകട്ടെ. നേരം ഉച്ചയായി. എന്തെന്നാൽ.

മത്തേഭേന്ദ്രൻതരിക്കുംകടമുടനരസംബോൾപ്രകമ്പിക്കയാൽവൈ
ലത്തൊപ്പംഞെട്ടിവിട്ടിട്ടുതിരുമണിസമംകൊണ്ടുഗോദാവരിക്കായ്
രത്നംചിക്കുന്നചിക്കിപ്പുഴവിന്നെനിഴലില്പക്ഷികൊത്തുന്നതോലൊ
ത്താൎത്ത്യാചൂകോഴിമോടപ്പടകൾകരയുമാൎത്തിരന്നീഡദ്രുമങ്ങൾ

(എന്ന രണ്ടുപേരും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ദയയോടുകൂടി വാളുമുയൎത്തി പിടിച്ചുകൊണ്ട രാമൻ പ്രവേശിക്കുന്നു)

രാമൻ—

അല്ലേദക്ഷിണഹസ്തചത്തശിശുവാംവിപ്രന്നുജീവൻവരാൻ
മെല്ലെശ്ശൌൎയ്യമെടുത്തുശൂദ്രമുനിയിൽഖഡ്ഗംപ്രയോഗിക്കെടൊ
അല്ലല്ലാദയയോതവക്ഷിതിജയെപ്പുത്തൂംതികഞ്ഞാൎത്തിയാൽ
വല്ലാത്തപ്പോൾവെടിഞ്ഞിടാൻഖിരുതനാംരാമന്റെകയ്യല്ലയൊ

(ഒരു വിധത്തിൽ വെട്ടീട്ട) രാമന്റെ അനുരൂപമായ കമ്മം ചെയ്തു. ആ ബ്രാഹ്മണപുത്രൻ ജീവിക്കയില്ലെ.

ദിവ്യപുരുഷൻ— (പ്രവേശിച്ചു)ദേവൻജയിക്കുന്നുജയിക്കുന്നു.

ചാഃലകാലനിൽനിന്നുമേവമഭയംനില്ക്കുന്നനിൻദണ്ഡന
ത്താലേബാലനുജീവനംപരമിനിക്കുണ്ടായിതൈശ്വൎയ്യവും
കാലേറെപ്പണിയുന്നതാണഭഗവൻശംബൂകനാകുന്നഞാൻ
ചേലേറുംസുജനങ്ങൾകൊല്ലുകിലതുംശ്രേയസ്സിനായീടുമെ ()

രാമൻ—രണ്ടും നമുക്കിഷ്ടംതന്നെ. അതുകൊണ്ടു ഈ ഉഗ്രമായ തപസ്സിന്റെ ഫലം അനുഭവിച്ചാലും.

താനിങ്ങുചെയ്തോരുതപസ്സിനുതക്കതായി
ട്ടാനന്ദവുംമഹിതമോദവുമുള്ളതായി
താനാവിരാൾപുരുഷനാമമിയന്നതേജ
സ്ഥാനത്തുവാണിടുകധോഗതിയെന്നുമെന്യെ (൧൨)

ശംബൂകൻ—നിന്തിരുവടിയുടെ പ്രസാദംകൊണ്ടുണ്ടായ മഹിമാവാണിത. തപസ്സിന്റെ ഫലമല്ല. അല്ലെങ്കിൽ തപസ്സു വലിയ ഉപകാരം തന്നെ ചെയ്തു.

എല്ലാക്കുംതിരയേണ്ടലോകപതിയായിട്ടുംശരണ്യൻഭവാൻ
മെല്ലെസ്സമ്പ്രതിശൂദ്രനാമടിയനെത്തേടിത്തിരഞ്ഞെങ്ങിനെ
തെല്ലോട്ടുമയോദ്ധ്യവിട്ടിവിടെവന്നല്ലോതപസ്സുക്കതിതാ
നല്ലാസ്സിൽഭവദാപ്തിദണ്ഡകയിലോരണ്ടാമതുണ്ടാകുമൊ(൧൩)

രാമൻ—എയ്- ഇതു ദണ്ഡകയാണൊ- (നാലുപുറത്തും നോക്കീട്ടു) അതെ.

തിങ്ങിത്തന്നെകറുത്തുമിന്നുമൊരിടംഭീതിപ്പെടുംവൃക്ഷമാ
സ്ഥിങ്ങുംമറെറാരുദിക്കിരച്ചരിവിയൾചാടീട്ടുമോരോസ്ഥലം
ഇങ്ങീത്തീർത്ഥമതാശ്രമംഗിരിനദീശത്തംകൊട്ടംകാട്ടുമായ്
ഭംഗ്യാഞാനിടവിട്ടദണ്ഡകയിലെബ്ഭാഗങ്ങൾകാണുന്നതെ ()

ശംബൂകൻ—ദണ്ഡക തന്നെയാണിത- ഇവിടെ എഴുന്നള്ളിയിരിക്കുമ്പോൾ നിന്തിരുവടി.

തരമോടുപതിന്നാലായിരമുഗ്രപ്രകൃതിരാക്ഷസേന്ദ്രരെയും
ഖരദൂഷണത്രിശിരസ്സുമാരെയുമൊരുപോരിൽവെച്ചുഹിംസിച്ചു

അതുകൊണ്ടാണിസ്സിദ്ധക്ഷേത്രമായ ജനസ്ഥാനത്തിൽഎന്നെപ്പോലെയുള്ള ഭീരുജനങ്ങൾക്കും ഭയംകൂടാതെ സഞ്ചരിക്കാറായത.

രാമ—ദണ്ഡകയാണെന്നമാത്രമല്ല ജനസ്ഥാനവുമാണൊ.

ശംബൂകൻ—അതെ- എല്ലാ ഭൂതങ്ങൾക്കും രോമാഞ്ചമുണ്ടാക്കുന്നവയായി മദിച്ചു നടക്കുന്ന ചെന്നായക്കൂട്ടങ്ങൾ കലശൽ കൂട്ടുന്ന പർവ്വത ഗുഹകളോടുകൂടി ജനസ്ഥാനത്തിന്റെ സമീപത്തിലുള്ള ദീർഘാരണ്യങ്ങൾ തെക്കോട്ട വഴിച്ച വഴിച്ച വരുന്നു.

ആരാവംവിട്ടനങ്ങാതെൊരിടമൊരിടമന്യപസ്ഥദസ്സുതപശബ്ദം
പൂരിച്ചുംസുപ്തസർപ്പശ്വസിതഹുതവഹൻകാളുമിക്കാനനാന്തേ
രോരോരോദിക്കിലൊക്കുംഗുഹകളതിൽവെറുംവെള്ളമില്ലാഞ്ഞുദാഹി
ച്ചാരാലെത്തിപ്പെരുംപാമ്പതിനുടയവിയർപ്പോന്നുടൻമോന്തിടുന്നു

രാമൻ—

പണ്ടുഖരൻസുഖമാസ്സുടികൊണ്ടജനസ്ഥാനമിങ്ങുകാണുന്നു
ഉണ്ടായ്വരുന്നുമുൻകഥകണ്ടിട്ടുംപോലെയൊക്കെയനുഭവവും

(എല്ലാടവും നോക്കീട്ട) എല്ലാംകൊണ്ടും ജാനകിപ്രിയാരാമയായിരുന്നു. ആ കൊട്ടകാടുകളാണല്ലോ ഇത. ഇതിലധികം ഭയങ്കരമായിട്ട വല്ലതും ഉണ്ടോ. (കണ്ണീരോട്ടകൂടി)

നിങ്ങളൊടൊത്തിഹമധുവിൻമംഗളമണമുള്ളകാടുകളിൽവാഴ്കൻ
ഇങ്ങിനെയിവിടെരമിച്ചാളുങ്ങിനെയെല്ലാമവൾക്കഹോസ്നേഹം ()

യാതൊന്നുമേചെയ്യവരാതെസൌഖ്യം
പെയ്യുള്ളദുഃഖങ്ങളൊഴിച്ചവെക്കം
ഏതാകഥിപ്പാൻകഴിയാത്തതൊന്നു
ചേതസ്സചേരുന്നവനിഷ്ടനല്ലോ (൧൯)

ശംബൂകൻ—എന്നാൽ ഈ ഭയങ്കരങ്ങളായ ഭാഗങ്ങൾവിട്ട മദിച്ച മനോഹരങ്ങളായ മയിലുകളുടെ കഴുത്തുപോലെയുള്ള കോമളങ്ങളായ പയ്യന്ത ഭാഗങ്ങളോടുകൂടിയവയായി ഇടതിങ്ങിവിങ്ങി കറുത്തു നില്ക്കുന്ന മരക്കൂട്ടങ്ങളെക്കൊണ്ട മണ്ഡിതങ്ങളായി സംഭ്രമം കൂടാതെ നടക്കുന്ന പലവിധമാൻ കൂട്ടങ്ങളോടുകൂടിയവയായി പ്രശാന്ത ഗംഭീരങ്ങളായിരിക്കുന്ന ഈ മദ്ധ്യമാരണ്യ ഭാഗങ്ങളെ മഹാനുഭാവൻ കണ്ടാലും.

തടിച്ചൊരുമരാൽഖഗംപിടയുമാററുവഞ്ഞിക്കൊടി
ക്കിടച്ചലിചടിച്ചപൂമണമണഞ്ഞതണ്ണീരൊടും
അടച്ചതികറുത്തകാസ്സലകനത്തഞാറക്കടി
ല്ലടിച്ചലറിയാറിതാപലയഴിക്കൊലിക്കുന്നതെ (൨൦)

അത്രതന്നെയുമല്ല.

വമ്പേറീടുംഗുഹക്കൾപ്പെട്ടവൊരുകരടിക്കുററർകാപ്പിച്ചിടുമ്പോ
ഗാംഭീര്യംകൊണ്ടുശബ്ദംപ്രതിരവമൊടിരട്ടിച്ചവധിച്ചീടുന്നു [ൾ
കൊമ്പന്മാരിട്ടൊടിച്ചിടിനപലപലചിററിന്തൽനിഷ്യന്ദഗന്ധം
ജൃംഭിച്ചിട്ടുന്നിതെല്ലാടവുമിഹകളർസൌരഭ്യസൌലഭ്യമോടും ()

രാമൻ— (കണ്ണീരോട്ടകൂടി നിശ്ചലനായിട്ട) ഭദ്ര, ഭവാന്മാർഗ്ഗങ്ങളിൽ മംഗളം ഭവിക്കട്ടെ. വിമാനത്തിൽ കയറി പുണ്യങ്ങളായ ലോകങ്ങളിലേക്ക പോകാം.

ശംബൂകൻ—പുരാണ വേദവാദിയായ അഗസ്ത്യമഹർഷിയെ കണ്ടു വന്ദിച്ചതിൻെറശേഷം ശാശ്വതമായപദത്തിലേക്ക പോകുന്നു. (എന്നു പോയി)

രാമൻ—

ഞാനന്നേറിയനാൾവസിച്ചോരുകൊട്ടുകാടിനുകണ്ടീടിനേൻ
സാനന്ദംവനവാസധൎമ്മമതിലന്നുന്നിദ്രനെന്നാകിലും
നൂനംസംസൃതിസൌഖ്യവുംസമനുഭോഗിച്ചേനതിൻമൂലമീ
വാനപ്രസ്ഥനുമായ്ഗൃഹാശ്രമിയുമായ്ത്തീൎന്നീടിനേനന്നുഞാൻ

അത്രതന്നെയുമല്ല

ഇതല്ലോകൂകിടുംമയിലുകളെഴുന്നാഗ്ഗിരികളി
ന്നതല്ലോമാൻകൂട്ടംമദമൊടെഴുമാക്കാനനതലം
ഇതല്ലോമഞ്ജുശ്രീനിചുളരുമഹോവഞ്ജുളമതാം
നിതാന്തംതിങ്ങിക്കൊണ്ടെഴുമൊരുനദീതീരനികരം (൧൩)

കാറിൻനിരെക്കശരിയായരാലിക്കാണ്മതാണഹോ
ഗിരിപ്രസ്രവണംഗോദാവരിയാംനദിയുണ്ടതിൽ (൧൪)

നല്ലോരിപ്പൎവ്വതത്തിൻനെടുകൊടുമുടിയിൽഗൃദ്ധ്രരാജൻവസിച്ചാ
നല്ലോപൎണ്ണാലയേനാംചിരമതിനടെതാഴത്തുതാൻപാൎത്തിരുന്നു
ചൊല്ലാന്നീടുന്നഗോദാവരിനദിയരികെത്തിങ്ങിനീലിച്ചവൃക്ഷം
വല്ലാതേവാച്ചുകൂകുംവിഹഗമുടയൊരാക്കാനനംരമ്യമല്ലോ (൧൫)

ഇവിടെതന്നെയാണ് പഞ്ചവടി. ഇതിലാകട്ടെ, വളരെക്കാലംപാൎത്തുകൊണ്ടുപലവിധത്തിലുമുണ്ടായസ്വച്ഛന്ദവിഹാരങ്ങളുടെ വിസ്താരങ്ങൾക്കു സാക്ഷികളായ പ്രദേശങ്ങളും പ്രിയയുടെപ്രിയസഖിയായ വാസന്തിയുമുണ്ട്. എന്നാലിപ്പോളെന്താണാവോ ഭാഗ്യംകെട്ട രാമനവനുകൂടുന്നത്.

ഏറെക്കാലംകഴിഞ്ഞിട്ടുടനുടലിൽവിഷംകേറിടുംമാതിരിക്കൊ
ചേരുംവല്ലാത്തവേഗാൽശരശകലമിളക്കംപിടിക്കുംപടിക്കൊ
നേരേഹൃന്മൎമ്മഭാഗവ്രണമതൊടുവിലുണങ്ങീട്ടുപൊട്ടുന്നമട്ടോ
പാരിച്ചിട്ടിണ്ടലേകുന്നിതുവിവശതമേവുന്നനായുള്ളപോലെ ()

എങ്കിലും ആ പൂൎവ്വസുഹൃത്തുക്കളായ ഭൂഭാഗങ്ങൾ കാണുകതന്നെ. (നോക്കീട്ട്) അഹോ ഈ പ്രദേശങ്ങളുടെ മട്ടെല്ലാമൊന്നുമാറിയിരിക്കുന്നുവല്ലോ.

മുന്നമാറുകളൊലിച്ചിരുന്നവിടെയിന്നുനല്ലൊരുമണൽപ്പുറം
നന്നെവൃക്ഷമിടതിങ്ങലുംകുറവുമൊന്നുമാറിവിപരീതമായ്
അന്നുകണ്ടുബഹുനാൾകഴിഞ്ഞടവിയിന്നുകണ്ടളവുവേറെയൊ
ന്നെന്നുതോന്നിമലനിന്നനില്പതിതുതന്നെയെന്നുപറയുന്നുമേ ()

കഷ്ടം, ഒഴിച്ചുപോകുവാൻ വിചാരിക്കുന്ന എന്നെ പഞ്ചവടിയിലുള്ള പ്രതിപത്തി ബലാൽകാരേണ ആകൎഷിക്കുന്നപോലെയിരിക്കുന്നുവല്ലോ. (വ്യസനത്തോടുകൂടി).

യാതൊന്നില്പ്പാൎത്തുമുന്നംബഹുദിനമവളോടൊപ്പമവ്വണ്ണമെല്ലാം
ജാതോല്ലാസംഗൃഹേയക്കഥകൾദിവസവുംവാഴ്ത്തിവൎണ്ണിച്ചിരുന്നു
കൈതെററിക്കാന്തയേവിട്ടൊട്ടുവിലൊരുവനായെങ്ങിനേപാപിരാ
സാതങ്കംകാണുമപ്പഞ്ചവടിയെയഥവാമാറിടുംമാനിയാതെ [മൻ

ശംബൂകൻ—(പ്രവേശിച്ച) ദേവൻ ജയിക്കുന്നു. ദേവ ഭഗവാൻ അഗസ്ത്യൻ തിന്തിരുവടി ഇവിടെ എഴുന്നള്ളീട്ടുണ്ടെന്ന ഞാൻ പറഞ്ഞുകേട്ടിട്ട ഇങ്ങിനെ അറിയിക്കുന്നു. "വിമാനാവതരണത്തിന്നവേണ്ടുന്ന മംഗളദ്രവ്യങ്ങളെല്ലാം തെയ്യാറാക്കി വത്സലയായ ലോപാമുദ്രയും നമ്മുടെ എല്ലാശിഷ്യന്മാരും കാത്തുനില്ക്കുന്നു. അതുകൊണ്ട ഇവിടെ വന്ന ഞങ്ങളെ ആദരിച്ചപോകണം. പിന്നെ അതിവേഗമുള്ള പുഷ്പകവിമാനത്തിൽ കയറി സ്വദേശത്തുചെന്ന അശ്വമേധത്തിന്ന ഒരുങ്ങാമല്ലൊ" എന്ന.

രാമൻ—ഭഗവാന്റെ കല്പനപോലെ.

ശംബൂകൻ—എന്നാൽ പുഷ്പകം ഇതിലെനടത്താം.

രാമൻ—ഭഗവതി പഞ്ചവടി, ഗുരുജനത്തിന്റെ നിൎബ്ബന്ധത്താൽ രാമന്റെഈക്ഷണനേരത്തെഅതിക്രമം ക്ഷമിക്കണെ.

ശംബൂകൻ—ദേവനോക്കു, നോക്കു.

വാസ്സുംവല്ലിഗൃഹത്തിൽമൂളിട്ടുമുല്ലകൈൗഘത്തിനെപ്പേടിയാൽ
കാക്കുള്ളട്ടമടങ്ങിയില്ലിയിലെഴുംക്രൌഞ്ചാവതക്കുന്നിതാ
തക്കത്തിൽകളിയാടിടുംശിഖികൾതൻകേകാരവംകേട്ടുഴ
ന്നൊക്കുന്നുണ്ടിഹജീൎണ്ണചന്ദനമരക്കൊമ്പിൽപരംപാമ്പുകൾ( )

അത്രതന്നെയുമല്ല.

കുത്തിച്ചോൎന്നുഗുഹെക്കുകംഗ്ഗുളുഗുളന്നംഭസ്സിരെക്കുംപടി
ക്കത്ത്യച്ചത്തൊട്ടുതെക്കിതാമുടികളിൽക്കാറായ്ക്കുറുതേദ്രികൾ
തത്തിച്ചാടിയിടഞ്ഞടിഞ്ഞതിരകൾക്കുള്ളോരുകോലാഹലം
വൎദ്ധിച്ചാഴമെഴുന്നൊരീസ്രുഭസരിത്സംഗങ്ങളുംമാഗളം ൩൦

(എല്ലാവരുംപോയി)

രണ്ടാമങ്കം കഴിഞ്ഞു.

---

## മൂന്നാമങ്കം.

---

(അനന്തരം തമസ മുരള എന്നു രണ്ടു നദികൾ പ്രവേശിക്കുന്നു)

തമസ—സഖിമുരളേ, എന്താണ പരിഭ്രമിച്ചപോലെ ഇരിക്കുന്നത.

മുരള—ഭഗവതി തമസേ, ഭഗവാൻ അഗസ്ത്യന്റെ ഭാൎയ്യയായ ലോപാമുദ്ര ഉത്തമനദിയായ ഗോദാവരിയോട പറവാൻ എന്നെ പറഞ്ഞയച്ചിരിക്കുന്നു. ഭഗവതിക്കറിയാമല്ലൊ സീതയെ പരിത്യജിച്ചതുമുതൽ

ഇടതൂൎന്നുള്ളവായശോകമുള്ളിൽപ്പട്ടധൈൎയ്യേണമറച്ചുവെച്ചമൂലം
വടിവോടിഹരാമനുള്ളതാപംപുടപാകത്തിനുതുല്യമായിടുന്നു (൧)

ഇഷ്ടജനത്തിന്ന അപ്രകാരമെല്ലാമുണ്ടായ അനിഷ്ടസംഭവത്താലുത്ഭവിച്ചു വൎദ്ധിച്ച ദീൎഘശോകഭാരം ഹേതുവായിട്ട രാമഭദ്രൻ വളരെ ക്ഷീണിച്ചിരിക്കുന്നു. അവനെ കണ്ടിട്ട എന്റെ മനസ്സ വല്ലാതെ വിറച്ചുപോയി. ഇപ്പോൾ രാമഭദ്രൻ തിരിച്ചുവരുന്നവഴിക്ക പഞ്ചവടീ വനത്തിൽ സീതയോടുകൂടിയുള്ള സഹവാസത്തിന്റെയും സ്വച്ഛന്ദവിഹാരങ്ങളുടേയും സാക്ഷികളായ പ്രദേശങ്ങളെ കാണാതിരിക്കയില്ലെന്നു നിശ്ചയംതന്നെ. അവിടെ, പ്രകൃത്യാധീരനാണെങ്കിലും ഈ അവസ്ഥയിൽ അതിദുസ്സഹമായ മഹാവ്യസനത്തിന്റെ പ്രബലമായ ക്ഷോഭത്താൽ രാമഭദ്രന അടിക്കടി മോഹാലസ്യത്തിന്ന കാരണങ്ങളുണ്ടായേക്കാം. അതുകൊണ്ട ഭഗവതി ഗോദാവരിഭവതി നല്ലവണ്ണം മനസ്സുവെക്കണം.

കല്ലോലത്തിലടിച്ചശീകരകണംപാററിക്കുളൎക്കുംപടി
കല്ഹാരമണമിട്ടിഴച്ചുവരുമാക്കാററിൻകിശോരങ്ങളെ
മെല്ലെസ്സൌരമയച്ചുരാമനുടനേമോഹിക്കിൽമോഹിക്കില
ഞ്ഞെല്ലാംജീവനുനല്ലതൃപ്തിവരുമാറാക്കേണ"മെന്നിങ്ങിനെ (൨)

തമസ—ഈ ദാക്ഷിണ്യം സ്നേഹത്തിന്ന അനുരൂപംതന്നെ. എന്നാൽ രാമഭദ്രനമോഹാലസ്യം തീൎപ്പാൻ സത്തായിട്ടുള്ള ഒരു ഉപായം ഇവിടെ സമീപത്തിലുണ്ടുതാനും.

മുരള—അതെന്താണ.

തമസ—കേട്ടാലും. പണ്ടുസീതാദേവിയെ പരിത്യജിച്ചു ലക്ഷ്മണൻ വാല്മീകിയുടെ തപോവനത്തിങ്കൽ നിന്നുപോയപ്പോൾ പ്രസവവേദനയോടുകൂടിയ അവൾ അതി ദുഃഖസംഭ്രമത്താൽ ഗംഗാപ്രവാഹത്തിൽ ചാടി. അപ്പോൾ അവിടെവെച്ചുതന്നെ രണ്ടുപുത്രന്മാരെ പ്രസവിക്കുകയും ഭൂമിദേവിയും ഗംഗാദേവിയും അടുത്തുചെന്ന അവളെ പാതാളത്തിലേക്ക കൊണ്ടുപോകയും ചെയ്തു. മുലകുടിമാറിയതിന്റെ ശേഷം ആ കുട്ടികളെ വാല്മീകിമഹൎഷിയുടെഅടുക്കൽഗംഗാദേവിതന്നെഏല്പിച്ചുകൊടുത്തു

മുരള—(വിസ്മയത്തോടുകൂടി).

ഈവിധമുള്ളജനത്തിന്നുകൈവരുമാപത്തുമത്ഭുതംതന്നെ
ഭാവമറിഞ്ഞുസഹായംചെയ്യാനീവണ്ണമുള്ളജനമല്ലൊ (൩)

തമസാ—ഇപ്പോളാകട്ടെ, ഈ ശംബൂകവൃത്താന്തംഹേതുവായിട്ട രാമഭദ്രൻ ജനസ്ഥാനത്തിലേക്ക വന്നേക്കാമെന്ന സരയൂമുഖത്തിൽ നിന്നകേട്ടിട്ട ഗംഗാദേവി, ഭഗവതിയായലോപാമുദ്ര സ്നേഹത്താൽ ശങ്കിച്ചതുതന്നെ ശങ്കിച്ച,സീതയോടുകൂടി എന്തോ ഒരു ഗൃഹകർമ്മവ്യാജേന ഗോദാവരിയെ കാണ്മാൻവന്നിട്ടുണ്ട.

മുരള—ഭഗവതിയുടെ ആലോചനവളരെ നന്നായി രാജധാനിയിലിരിക്കുമ്പോൾ പ്രജകളുടെ ക്ഷേമത്തിന്നുവേണ്ട ഓരോ കാര്യങ്ങളിൽ വ്യാപരിക്കുന്നതിനാൽ രാമഭദ്രന്റെ മനോവൈകല്യത്തിന്ന കുറവുണ്ടായിരിക്കും. ഇപ്പോൾ വേറെ ഒരു പ്രവൃത്തിയില്ലാതെ വ്യസനംമാത്രം സഹായമായിട്ടുള്ള അദ്ദേഹത്തിന്ന പഞ്ചവടിപ്രവേശം വളരെ അനൎത്ഥത്തിന്ന കാരണമായിരിക്കുമല്ലൊ. എന്നാൽ സീതാദേവി രാമഭദ്രനെ എങ്ങിനെയാണ ആശ്വസിപ്പിക്കുന്നത.

തമസ—ഭഗവതിയായ ഗംഗാദേവി അരുളിചെയ്കയുണ്ടായി. 'വത്സേദേവയജനസംഭവേ സീതേ, ആയുഷ്മാന്മാരായ കുശലവന്മാരുടെ പന്ത്രണ്ടാമത്തെ വയസ്സിലുള്ള മംഗളസൂത്രബന്ധനം ഇന്നാണ. അതുകൊണ്ട നിന്റെ പുരാണശ്വശുരനായി മാനവമായ ഈ രാജൎഷിവംശത്തിന്റെ ഉൽപാദകനായി പാപനാശകരനായിരിക്കുന്ന ആദിത്യദേവനെ സ്വന്തകൈകൊണ്ട പറിച്ച പുഷ്പങ്ങൾകൊണ്ട ആരാധിച്ചാലും. ഭൂമിയിൽ സഞ്ചരിക്കുമ്പോൾ നിന്നെ ഞങ്ങളുടെപ്രഭാവത്താൽവനദേവതമാർക്കുടികാണുകയില്ല. പിന്നെ മനുഷ്യരുടെ കാൎയ്യം പറവാനുണ്ടൊ' എന്ന. ഭഗവതി എന്നോടും കല്പിച്ചു. 'തമസേ,വത്സയായജാനകിക്ക നിന്നെ വളരെ ഇഷ്ടമാണ. അതുകൊണ്ട അവളുടെകൂടെ പോകണം' എന്ന. ഞാനിന്നഈകല്പനപോലെചെയ്വാൻ പോകുന്നു.

മുരള—എന്നാൽ ഞാനുംപോയി ഈ വൎത്തമാനം ഭഗവതിയായ ലോപാമുദ്രയെ അറിയിക്കട്ടെ. രാമഭദ്രൻ വന്നു എന്നു തന്നെ തോന്നുന്നു.

തമസ—ഇതാ ഗോദാവരി നദിയിൽനിന്ന പുറപ്പെട്ട
ക്ഷീണിച്ചെട്ടുവിളൎത്തുമുള്ള കവിളാൽചന്താകലന്നാനനേ
ക്ഷീണിക്കാത്തഴകുള്ളവാൎമ്മുടിയുലഞ്ഞൊട്ടൊട്ടഹോചിന്നിയും
എന്നാക്ഷീമണിവന്നിടുന്നവിപിനേമെയ്പൂണ്ടെഴുംശോകമോ
ചേണൊന്നീചിരഹവ്യഥാവടിവതോഎന്നിങ്ങുതാനുംവിധം

മുരള—ഇവളാകട്ടെ.

കൊത്തററീടിന കോമളത്തളിരുപോലൊട്ടേറെ വൈവൎണ്യമാ
ൎന്നുൾത്താരേററമുണക്കമീയവധിയില്ലാതോരുശോകത്തിനാൽ
ഇത്തന്വീതനു കാൎശ്യമാൎന്നു വെയിലത്തായോരു നൽക്കേതകീ
പുത്തൻപത്രമതെന്നപോലധികമായ്വാടുന്നു വല്ലാതഹോ (൫)

(രണ്ടുപേരും ചുററി നടന്നുപോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അണിയറയിൽ) കഷ്ടം! കഷ്ടം!

(അനന്തരം വ്യസനത്തോടും ഉൽകണ്ഠയോടുംകൂടി കേൾക്കുന്ന ഭാവത്തിൽ പൂപ്പറിച്ചുംകൊണ്ട സീത പ്രവേശിക്കുന്നു)

സീത—എന്റെ പ്രിയസഖിയായ വാസന്തിയാണിപ്പറയുന്നതെന്ന തോന്നുന്നു.

(പിന്നെയും അണിയറയിൽ)

സീതാദേവി കനിഞ്ഞു കൈത്തളിരുകൊണ്ടീന്തൽക്കുരുന്നുംകൊടു
ത്തേതാനുംകളികണ്ടുപോററിയൊരു കൊച്ചാനക്കിടാവില്ലയോ

സീത—അവനെന്താണ.

(പിന്നെയും അണിയറയിൽ)

ജാതോല്ലാസമിണങ്ങിടും പിടിയൊടൊത്താററിൽക്കുളിക്കുമ്പോഴു
ണ്ടേതോമററൊരുമത്തഹസ്തിയവനെക്കുത്താനടുക്കുന്നിതാ (൬)

സീത—(സംഭ്രമത്തോടെ കുറെയടി നടന്നിട്ട) ആൎയ്യപുത്രാ രക്ഷിക്കണെ എന്റെ ആ കുട്ടിയെ രക്ഷിക്കണെ. (ഓൎമ്മ നടിച്ച വ്യസനത്തോടെ) അയ്യോ കഷ്ടം! അയ്യോ കഷ്ടം! വളരെക്കാലം പരിചയിച്ച ആ അക്ഷരങ്ങളെ മന്ദഭാഗ്യയായ ഞാൻ പഞ്ചവടീദൎശനത്താൽ പിന്നേയും പറഞ്ഞുപോയി. അയ്യോ ആൎയ്യപുത്ര-

(എന്ന മൂൎഛിക്കുന്നു)

തമസ—(പ്രവേശിച്ച) വത്സേ ആശ്വസിക്കു ആശ്വസിക്കു.

(അണിയറയിൽ) വിമാനരാജാവേ ഇവിടെ തന്നെ നില്ക്കു.

സീത—(ആശ്വസിച്ച ഭയത്തോടും സന്തോഷത്തോടുംകൂടി) അഹോ കാൎമ്മേഘശബ്ദംപോലെ ഗംഭീരമായും മഹത്തായുമിരിക്കുന്ന ഈ ഒച്ച എവിടുന്നാണ പുറപ്പെട്ടത. ഇതുകേട്ടിട്ട മന്ദഭാഗ്യയായ എനിക്കുംകൂടി ആശ്വാസമുണ്ടാകുന്നു.

തമസ—(സ്നേഹത്തോടും കണ്ണീരൊടുംകൂടി) വത്സേ,

തെളിവററെങ്ങുനോക്കുവമുളവായതിലിടിയിൽമുഗ്ദ്ധമയിൽപോലെ
അളവററഭയോൽകണ്ഠകളെവെളിവാക്കിട്ടെന്തുകൊണ്ടുനില്ക്കുന്നു

സീത— ഭഗവതി എന്താണ തെളിവററ് എന്നുപറയുന്നത. ഈ സ്വരസംയോഗംകൊണ്ട ആൎയ്യപുത്രൻ തന്നെയാണ പറയുന്നതെന്ന ഇനിക്ക മനസ്സിലായി.

തമസ—തപസ്സു ചെയ്യുന്ന ശൂദ്രനെ കൊല്ലുവാനായിട്ട ഇക്ഷ്വാകുകുലോത്ഭവനായ രാജാവ ജനസ്ഥാനത്തിൽ വന്നിട്ടുണ്ടെന്ന ഞാൻ കേട്ടു.

സീത—ഭാഗ്യത്താൽ അദ്ദേഹം രാജധൎമ്മത്തിന്ന ന്യൂനത വരുത്തുന്നില്ല.

(അണിയറയിൽ)

സ്വൈരംപ്രേയസിയോടുചേൎന്നുചലനാൎവാണിപ്രദേശങ്ങളി
ൽ ചേരുംമാനുകളുംമരങ്ങളുതുമെൻബന്ധുക്കളായിപരം
പാരംനിൎജ്ജരകന്ദരങ്ങളൊട്ടുമീഗ്ഗോദാവരീസിന്ധുതൻ
ചാരത്തെങ്ങുമെഴുന്നൊരംഗ്ഗിരിതടംപാൎത്താലിതാണൊക്കെയും

സീത—(കണ്ടിട്ട) അയ്യോ ഇദ്ദേഹത്തിൻെറ ആകൃതി പ്രഭാത ചന്ദ്രനെപോലെ വിളൎത്ത ക്ഷയിച്ചു ദുൎബ്ബലമായിരിക്കുന്നുവല്ലൊ. ഗംഭീരമായ ആ അനുഭാവംകൊണ്ടു മാത്രമാണ ഇത ആൎയ്യപുത്രൻ തന്നെയാണെന്ന ഇനിക്ക മനസ്സിലായത. പ്രിയസഖിഎന്നെപിടിച്ചോളൂ. (തമസയെആലിംഗനംചെയ്തമൂൎച്ഛിക്കുന്നു)

തമസ—(താങ്ങിക്കൊണ്ട)വത്സേ, ആശ്വസിക്കആശ്വസിക്ക.

(അണിയറയിൽ) ഈ പഞ്ചവടീദൎശനത്താൽ.

ഉൾക്കാമ്പിലമ്പൊടുമറഞ്ഞുകിടന്നിരുന്ന
ദുഃഖാഗ്നിയിന്നുപിടിപിട്ടെരിയുന്നമൂലം
ചിക്കന്നെഴുന്നഘനധൂമമതെന്നപോലെ
വാൎക്കുന്നമോഹമതുമാമിഹമൂടിടുന്നു (൯)

ഹാ പ്രിയേ ജാനകി.

തമ—(സ്വഗതം)ഇതുതന്നെയാണഗുരുജനങ്ങൾശങ്കിച്ചത.

സീത—(ആശ്വസിച്ചിട്ട) അയ്യൊ എന്താണിത.

(അണിയറയിൽ) ഹാ ദേവി, ദണ്ഡകാരണ്യവാസപ്രിയസഖി, ഹാ ദേവി വിദേഹരാജപുത്രി (എന്ന മൂൎച്ഛിക്കുന്നു)

സീത—അയ്യോ കഷ്ടം ! അയ്യോ കഷ്ടം ! മന്ദഭാഗ്യയായഎൻെറ പേരപറഞ്ഞ നീലോല്പലംപോലെയുള്ള കണ്ണുകളടച്ചആൎയ്യപുത്രൻ മോഹാലസ്യപ്പെട്ടുകഴിഞ്ഞു. അയ്യൊ നിശ്ചേഷ്ടനായി നിലത്തു തന്നെ വീണകിടക്കുന്നു. ഭഗവതി തമസേ, രക്ഷിക്കണെ, രക്ഷിക്കണെ. ആൎയ്യപുത്രനെ ജീവിപ്പിക്ക. (കാക്കൽവീഴുന്നു).

തമ—സുന്ദരിജീവിപ്പിക്കണമിന്നുജഗന്നാഥനെബ്ഭവതിതന്നെ
നന്നായ്ക്കോട്ടരസിപ്പിക്കുന്നൊരുനികയ്യിലാണജീവനെടൊ

സീത—വരുന്നത വരട്ടെ- ഭഗവതി പറയുന്നതുപോലെ (എന്ന പരിഭ്രമത്തോടുകൂടി പോയി)

(അനന്തരം ഭൂമിയിൽ കിടന്നുകൊണ്ടും കണ്ണുനീരോടുകൂടിയ സീത തലോടിക്കൊണ്ടും സന്തോഷ ദീൎഘശ്വാസത്തോടുകൂടി രാമൻ പ്രവേശിക്കുന്നു)

സീത—(കുറച്ച സന്തോഷത്തോടുകൂടി ആത്മഗതം) ത്രൈലോക്യനാഥനജീവൻപിന്നേയുംതിരിച്ചുവന്നതുപോലെതോന്നുന്നു.

രാമൻ—ആശ്ചൎയ്യം, ഇതെന്താണ.

മന്ദമിന്നുഹരിചന്ദനത്താളിരതിൻറനീരിഹപൊഴിക്കയൊ
ചന്ദ്രരശ്മിയുടെകാതലമ്പൊടുപിഴിഞ്ഞുമെയ്യിതുനനക്കയൊ
നന്നെവാടിയൊരുജീവവൃക്ഷമതിനിങ്ങുതൃപ്തിയുതകിത്തളി
ക്കുന്നതിന്നൊരുമരുന്നുമാനസമതിൽതെളിഞ്ഞിഹതളിക്കയൊ
സ്വാന്തപ്രമോഹമതുമിവെളിവുംതരുന്നു
ണ്ടന്തോയിതന്നറിവെഴുന്നൊരുസംഗമത്രെ
സന്താപമൂൎഛയതുവേഗമകററിനല്ല
സന്തോഷജാഡ്യമതുപിന്നെവരുത്തിടുന്നു (ഥവ)

സിത—(ഭയത്തോടും വ്യസനത്തോടുംകൂടി കുറെ പിൻവാങ്ങീട്ട) ഇതുതന്നേയും ഇനിക്കിപ്പോൾ വളരെയായി.

രാമൻ—(ഇരുന്നിട്ട) വത്സലയായ സീതാദേവി എന്റെ അടുക്കൽ വന്നില്ലെ.

സീത—അയ്യൊ കഷ്ടം, ആൎയ്യപുത്രൻ എന്നെക്കുറിച്ച എന്താണാവോ വിചാരിക്കുന്നത.

രാമൻ—ആകട്ടെ, ഇവിടെ ഇരിക്കതന്നെ.

സീത—ഭഗവതിതമസേ, നമുക്ക കുറെ മാറിനില്ക്കാം. ഈ മഹാരാജാവ എന്നെക്കണ്ടാൽ അനുവാദംകൂടാതെ അടുത്ത വന്നതിന്ന എന്റെമേൽ അധികമായി കോപിക്കും.

തമസ—വത്സേ, ഗംഗാഭഗവതിയുടെ വരപ്രഭാവത്താൽ വനദേവതമാൎക്കുകൂടി നിന്നെകാണ്മാൻ വയ്യാതെയായിട്ടുണ്ടല്ലൊ.

സിത—ഓ, അതുശരിതന്നെ.

രാമൻ—പ്രിയെജാനകി.

സിത—(കോപത്തോടും ഗൽഗദത്തോടുംകൂടി) ആൎയ്യപുത്ര, ഈ വാക്കഇപ്പോഴത്തെഈസ്ഥിതിക്കുഒട്ടുംചേൎച്ചയല്ലല്ലൊ. (കണ്ണീരോടുകൂടി). അല്ലെങ്കിൽ എന്തൊരു കഠിനക്കാരത്തിയാണഞാൻ.

ജന്മാന്തരത്തിൽകൂടി സാധിക്കുമെന്ന വിചാരിപ്പാൻ പാടില്ലാത്ത വിധത്തിൽ ദുല്ലഭദൎശനനായി മന്ദഭാഗ്യയായ എന്നെകുറിച്ച് വാത്സല്യത്തോടുകൂടി ഇങ്ങിനെ പറയുന്നവനായിരിക്കുന്ന ആൎയ്യപുത്രൻെറമേൽ ഞാനിത്ര നിഷ്കരുണയായി തീരുന്നുവല്ലൊ. അദ്ദേഹം എൻെറ മനസ്സറിയുന്നുണ്ടെന്ന അദ്ദേഹത്തിൻെറ ഹൃദയം ഇനിക്കറിയാം.

രാമ—(ചുററും നോക്കീട്ടു)അയ്യോകഷ്ടം, ഇവിടെആരുമില്ലെ.

സീത—ഭഗവതിതമസേ, എന്നെ അകാരണമായിട്ടങ്ങിനെ പരിത്യജിച്ചവനാണെങ്കിലും ഇദ്ദേഹത്തിൻെറ ഇപ്രകാരമുള്ള ദൎശനംകൊണ്ട എൻെറ ഹൃദയത്തിൻെറ അവസ്ഥ ഏതുപ്രകാരമാണെന്ന ഇനിക്കുതന്നെ മനസ്സിലാകുന്നില്ല.

തമസ—ഇനിക്കറിയാംവത്സേ ഇനിക്കറിയാം.

നൈരാശ്യത്താലുദാസീനതയൊടിഹകലങ്ങീട്ടുമാവിപ്രിയത്താ
ലേറെക്കാലംപിരിഞ്ഞിട്ടിവിടമതിലുടൻചെന്നതിൽസ്തബ്ധമായും
നേരാസ്ഥന്നേതെളിഞ്ഞുംസുജനതയതിനാൽകാന്തതാപാൽതപി
ഭൂരിപ്രേമാലലിഞ്ഞുന്തവകരളുധുനാകണ്ടിടുന്നുണ്ടെടോഞാൻ[ച്ചും

രാമൻ—ദേവി—ദേഹംധരിച്ചോരനുരാഗസമാനമാംനിൻ
സ്നേഹാൎദ്രശീതളമതായകരാഭിമൎശം
മോഹംകളഞ്ഞുസുഖമിപ്പൊഴുമേകിടുന്നി
താഹന്തനീയെവിടെയാണയികോമളാംഗി

സീത—അഗാധമായ സ്നേഹാധിക്യത്തെ പ്രദൎശിപ്പിക്കുന്നവയായി ആനന്ദനിഷ്യന്ദികളായിരിക്കുന്ന ആൎയ്യപുത്രൻെറ ഈ ശോകാലാപങ്ങളെ ഞാൻകേട്ടുവല്ലൊ. ഇവയിലുള്ള വിശ്വാസത്താൽ അകാരണമായി പരിത്യജിച്ച വ്യസനമുണ്ടെങ്കിലും ഇനിക്കു ജന്മം സഫലമായിതന്നെ തോന്നുന്നു.

രാമൻ—അല്ലെങ്കിൽ പ്രിയതമഎവിടുന്നുവരും.തത്രഭവതി അടുക്കെയുണ്ടെന്ന കൂടെക്കൂടെ സങ്കല്പിക്കാറുള്ളതുകൊണ്ട അതിലുണ്ടായസാമൎത്ഥ്യത്താൽ രാമഭദ്രന ഈ ഭ്രമം വന്നതാണന്നിശ്ചയം.

(അണിയറയിൽ കഷ്ടം, കഷ്ടം, "സീതാദേവികനിഞ്ഞ്" എന്ന ശ്ലോകാൎദ്ധംചൊല്ലുന്നു.)

രാമൻ—(വ്യസനത്തോടും ഔത്സുക്യത്തോടുംകൂടി) ആ കുട്ടിക്കെന്താണ്.

(അണിയറയിൽ "ജാതോല്ലാസമിണങ്ങി" എന്ന ഉത്തരാൎദ്ധംചൊല്ലുന്നു.)

സീത—അവനോടെന്തുക്കാനിപ്പോളുണ്ടാകുന്നുണ്ട.

രാമൻ—സ്ത്രീസഹിതനായ എന്റെ പ്രിയയുടെ പുത്രനെ ആക്രമിക്കുന്ന ദുഷ്ടനെവിടെ എവിടെ. (എഴുന്നീല്ക്കുന്നു.)

വാസന്തി—(സംഭ്രമത്തോടെപ്രവേശിച്ച്)ഏ, രഘുപതിയൊ

സീത—ഏ, എന്റെ പ്രിയസഖിയായ വാസന്തിയൊ.

വാസന്തി—ദേവൻജയിക്കുന്നു.

രാമൻ—(കണ്ടിട്ട്)ഏ, ദേവിയുടെ പ്രിയസഖിയായ വാസന്തിയൊ.

വാസ—ദേവ, വേഗംവരു. വേഗംവരു. ഈ ജടായു ഗിരിയുടെ തെക്കുഭാഗത്തുള്ള സീതാതീൎത്ഥത്തിൽകൂടി ഗോദാവരിയിലിറങ്ങി ദേവിയുടെ വത്സനെ രക്ഷിക്കു.

സീത—ഹാ താതജടായോ,അങ്ങയില്ലാത്തതിനാലിപ്പോൾ ഈ ജനസ്ഥാനം ശൂന്യംതന്നെ.

രാമൻ—ഈ പൂൎവ്വകഥാപ്രസംഗങ്ങൾ ഹൃദയമൎമ്മങ്ങളെ ഭേദിക്കുന്നവ തന്നെ.

വാസന്തി—ദേവൻ ഇതിലെ ഇതിലെ.

സീത—ഭഗവതി, വനദേവതകൂടി എന്നെ കാണില്ലെന്ന പറഞ്ഞത ശരിതന്നെയാണ.

തമസ—വത്സേ ഗംഗാദേവിയുടെ പ്രഭാവം മറ്റെല്ലാദേവതകളുടേതിനേക്കാൾ ഉൽകൃഷ്ടമാകുന്നു. അതിനാൽ നീ എന്താണിങ്ങിനെ ശങ്കിക്കുന്നത.

സീത—എന്നാൽ നമുക്ക അവരുടെ പിന്നാലെ പോക. (ചുററിനടക്കുന്നു.)

രാമൻ—(ചുററിനടന്നിട്ട) ഭഗവതി ഗോദാവരി, ഭവതിക്ക നമസ്കാരം.

വാസന്തി—(നോക്കീട്ട) ദേവൻ സന്തോഷിച്ചാലും. സ്ത്രീസഹിതനായ ദേവിയുടെ വത്സൻ വിജയിയായിരിക്കുന്നു.

രാമൻ—ആയുഷ്മൻ ജയിച്ചാലും.

സീത—അയ്യോ ഇദ്ദേഹം ഇങ്ങിനെയായല്ലൊ.

രാമൻ—ദേവി ഭാഗ്യത്താൽ വൎദ്ധിക്കുന്നു.

അന്നാപ്പുത്തനതാംബിസത്തിനെതിരാംദന്തപ്പൊഴിപ്പാന്നവൻ
വന്നെൻസുന്ദരികാതിൽനിന്നുലവലീപത്രംവലിക്കില്ലയൊ
ഇന്നാനിന്നുടെകുട്ടിമത്തഗജസംഘത്തെ ജ്ജയിച്ചങ്ങുപോ
യ്യേന്ത്രയൌവനയുക്തനാമവനെഴുംകല്യാണമെല്ലാംപരം ൧൭

സീത—ദീൎഗ്ഘായുസ്സായ ഇവൻ സുന്ദരിയായ ഇവളോടുകൂടി ഒരിക്കലും വിയോഗം കൂടാതെ ഭവിക്കട്ടെ.

രാമൻ—സഖി വാസന്തി നോക്കനോക്ക. കാന്തയെ അനുരഞ്ജിപ്പിപ്പാനുള്ള സാമൎത്ഥ്യവും വത്സൻ വശമാക്കീട്ടുണ്ട.

നേരമ്പോക്കിപ്പുറിപ്പുള്ളൊരുബിസകബളഗ്രാസമദ്ധ്യത്തിലെല്ലാം
നീരിൽത്താൎന്നന്നംചെന്നൊരുജലമതുമോന്തിട്ടതന്ന്യോന്ന്യമേകി
പാരനേത്തുള്ളനീൎത്തുള്ളികൾപെട്ടമൊരുതുമ്പിക്കരത്താൽനനച്ചു
ച്ചേരുംസ്നേഹാലൊട്ടക്കംപുനരൊരുനളിനീപത്രവുംഛത്രമാക്കി[൧൬

സീത—ഭഗവതി തമസേ ഇവൻഇങ്ങിനെയായി. എന്നാൽ ആ കുശലവന്മാർ ഇത്രയുംകാലംകൊണ്ടു എന്തുമട്ടായി എന്ന ഇനിക്ക അറിഞ്ഞുകൂടല്ലൊ.

തമസ—ഇവനെങ്ങിനെയൊ അതുപോലെതന്നെഅവരും.

സീത—ഞാനിങ്ങിനെയൊരു ഭാഗ്യഹീനയായല്ലൊ. നിരന്തരമായ ആൎയ്യപുത്രനോടുള്ള വേർപാടിനുപുറമെ പുത്രന്മാരോടും ഇനിക്ക വിരഹംതന്നെ.

തമസ—ഇങ്ങിനെവരുവാനാണ വിധി.

സീത—ഞാൻ പ്രസവിച്ചതുകൊണ്ടെന്താണകാൎയ്യം. ഇടതൂൎന്നതേയും കോമളങ്ങളായും ധവളങ്ങളായുമിരിക്കുന്ന ദന്തങ്ങളെക്കൊണ്ട ശോഭമാനങ്ങളായ ഗണ്ഡങ്ങളോടുകൂടിയതും കുട്ടികളുടെ മൃദുവായി ഭംഗിയിൽ ചിരിക്കുന്നതുംകെട്ടിവെച്ചിരിക്കുന്ന ചെറുകുടുമയോടുകൂടിയതും നിൎമ്മലവുമായആ പുത്രന്മാരുടെമുഖകമലങ്ങളെ ആൎയ്യപുത്രൻ ചുംബിക്കയുണ്ടായില്ലല്ലൊ.

തമസ—ദേവതാപ്രസാദത്താൽ അതും ഉണ്ടാകട്ടെ.

സീത—ഭഗവതി തമസേ, ഈ കുട്ടികളുടെഓൎമ്മവന്നിട്ട എന്റെ മുല ചുരത്തുന്നു. അവരുടെ അച്ഛന്റെ സാമീപ്യത്താൽ ഞാൻ ഈ ക്ഷണത്തിൽ ഒരു സംസാരിണിയായും തന്നിരിക്കുന്നു.

തമസ—ഇവിടെ എന്തു പറയേണ്ടു. അപത്യം സ്നേഹത്തിന്റെ പരമകാഷ്ഠയും മാതാപിതാക്കന്മാൎക്ക അന്ന്യോന്ന്യമുള്ള ചിത്തബന്ധനവുമാണല്ലൊ.

ചിത്തംചെന്നൊരുഭാൎയ്യാഭൎത്താക്കന്മാൎക്കവാന്നിടുംസ്നേഹാൽ
അത്യാനന്ദക്കട്ടയതത്രേതീരുവതപത്യമെന്നായി (൧൭)

വാസന്തി—ഇങ്ങോട്ടുംദേവൻനോക്ക.

ഇന്നാളെങ്ങാണ്ടുവന്നോരഴകൊഴുകുമിളംപീലിജാലംപരത്തി
ക്കുന്നിക്കുംതോഷനൃത്തോത്സവമതുമതിയാക്കിക്കടമ്പിന്മേലേറി
ചിന്നുംകാന്ത്യാവിളങ്ങുംമണിമകുടമതോടൊക്കമാച്ചുട്ടമായി
ത്തന്നത്താൻപേടയോടൊത്തതികുതുകമിതാകേകിതാൻകൂകിടുന്നു

സീത—(കൌതുകാസ്രങ്ങളോടുകൂടി)അവൻതന്നെ ഇത.

രാമൻ—സന്തോഷിച്ചാലും വത്സ സന്തോഷിച്ചാലും.

സീത—അങ്ങിനെതന്നെയാകട്ടെ.

രാമൻ—

വട്ടംചുററുമ്പൊളപ്പോളകളുടെയകമേവൃത്തമായിട്ടുരുട്ടും
ദ്രേഷ്ടിക്കമ്പോടുചഞ്ചച്ചതുരതരലസച്ചില്ലിയാൽഭംഗിചേൎത്ത
തിട്ടത്തിൽസീതതൻകൈത്തളിരിണയതിനാൽതാളമിട്ടങ്ങുനൃത്തം
തുഷ്ട്യാചെയ്യിച്ചനിന്നെത്തനയനസമമാസ്ത്രേമമോടോൎത്തിടുന്നേൻ
ഐശ്വര്യം,പക്ഷിമൃഗാദികൾകൂടിപഴയപരിചയത്തെയാക്കുന്നുണ്ട
ആരാക്കേതരമന്നമൽപ്രിയവളൎത്തീട്ടുള്ളതാകുംകട
മ്പേതാംനംചിലഭംഗിയുള്ളകുസുമത്തോടൊത്തുനില്ക്കുന്നിതാ

സീത—(നോക്കീട്ടു കണ്ണീരോടുകൂടി) ആൎയ്യപുത്രൻ നിന്നെ നല്ലവണ്ണം അറിഞ്ഞു.

രാമൻ—

സീതേക്കുള്ളതിതെന്നുമിഗ്ഗിരിമയൂരംപാരമോൎക്കുന്നതേ
ചേതസ്സിൽസ്വജനംകണക്കെയതിനാൽതേടുന്നമോദംപരം

വാസന്തി—എന്നാൽ ദേവൻ ഇവിടെ കുറെ ഇരിക്കുക തന്നെ.

വാഴത്തോട്ടമതിന്റെമദ്ധ്യമതിലങ്ങുണ്ടങ്ങു കാന്താസമം
വാഴുന്നന്നുകിടന്നിരുന്നൊരിടമാണിപ്പാറതൻമേൽപ്പുറം
ഊഴംപോലിവകൾക്കുസീതതൃണമേകിപ്പോന്നതോൎത്തിന്നുമീ
ക്കേഴക്കൂട്ടമതിസ്ഥലംപരമൊഴിച്ചീടാതെക്കൂടുന്നതെ ൨൧

രാമൻ—ഇതു കാണ്മാൻ ഞാൻ ശക്തനാകുന്നില്ല. (എന്നു കരഞ്ഞുംകൊണ്ടു മറെറാരേടത്തു ഇരിക്കുന്നു.)

സീത—സഖി വാസന്തി, എന്താണീച്ചെയ്തത. ആൎയ്യപുത്രനും ഇനിക്കും ഭവതി ഇതു കാണിച്ചുതരുന്നുവല്ലോ. അയ്യോ കഷ്ടം കഷ്ടം. ആ ആൎയ്യപുത്രൻ തന്നെ ഇത. ആ പഞ്ചവടീവനവും ഇതുതന്നെ. ഇതുതന്നെ ആ പ്രിയസഖിയായ വാസന്തിയും. പലപ്രകാരത്തിലുള്ള സ്വച്ഛന്ദവിഹാരങ്ങൾക്കു സാക്ഷികളായ ആ ഗോദാവരീവനപ്രദേശങ്ങളും ഇതുതന്നെ. പുത്രന്മാരെപ്പോലെയുള്ള ആ മൃഗപക്ഷിവൃക്ഷങ്ങളും അതുതന്നെയാണ. ഇതെല്ലാം കണ്ടുംകൊണ്ടിരിക്കുന്നു എങ്കിലും മന്ദഭാഗ്യയായ ഇനിക്കിതൊന്നുമില്ല. ഇങ്ങിനെയാണല്ലൊ ജീവലോകത്തിന്നുണ്ടാകുന്ന കാലപരിണാമം.

വാസ—സഖി സീതെ, ഭവതി രാമന്റെ അവസ്ഥ കാണുന്നില്ലെ.

സ്നിഗ്ദ്ധേന്ദീവരമുഗ്ദ്ധഗാത്രനിവഹംകൊണ്ടന്നുനേത്രോത്സവം
പുത്തൻപുത്തനതാസ്വളൎത്തഭിമതംപോലൊക്കെനിന്നിഷ്ടനായ്
വൎത്തിച്ചോരവനാധിദുൎബ്ബലനതാനിശ്ശേഷ്ടനാസ്സുബന്ധുവാ

യോൎത്തിട്ടഹൃദ്യനമായിയെങ്കിലുമിവൻകണ്ണിന്നുതോഷപ്രദൻ ൨൨
സീത—കാണുന്നുണ്ട സഖിഞാൻകാണുന്നുണ്ട.
തമസ—പ്രിയനെകണ്ടുകൊണ്ടുതന്നെ ഇരിക്കാറാവട്ടെ.
സീത—ഹാ ദൈവമെ, എന്നെക്കൂടാതെ ഇദ്ദേഹവും ഇദ്ദേഹത്തെക്കൂടാതെ ഞാനും! എനിങ്ങിനെ ആരുവിചാരിച്ചിരുന്നു. അതുകൊണ്ട അന്യജന്മത്തിൽ കണ്ടെത്തിയവനെപ്പോലെ വത്സലനായ ആൎയ്യപുത്രനെ കണ്ണുനീരൊഴുകുന്നതിന്നിടെക്കു കുറെ നേരം നോക്കുകതന്നെ. (തൃഷ്ണയോടുകൂടി നോക്കുന്നു.)
തമസ—(സ്നേഹത്തോടും കണ്ണുനീരോടുംകൂടി ആലിംഗനം ചെയ്തിട്ട)

വലിയകുതുകശോകോൽപന്നമാംകണ്ണുനീർവാ
ൎത്തൊലിയെവിലസുമാശാശക്തിയാൽനീണ്ടകന്നും
വെള്ളവെള്ളെവിലസുംനിൻപ്രേമമോലുന്നനേത്രം
കളിയതുവരനേകീടുന്നുപാൽത്തോട്ടുപോലെ (൨൩)

വാസന്തി—
മട്ടോലുംഫലപുഷ്പമെന്നിവകളാൽവൃക്ഷങ്ങളൎഘ്യംകൊടു
ക്കട്ടേകാനനവായുപത്മമണമാൎന്നീശട്ടെയിപ്പക്ഷികൾ
ഇഷ്ടത്താൽഗളമങ്ങുയൎത്തിയതിയായ്മംഗ്യാനദിക്കട്ടെയീ
ശ്രേഷ്ഠൻരാമനിതാവരുന്നതനിയേമണ്ടാമതിക്കാനനേ ()

രാമൻ—സഖി വസന്തി, വരു ഇവിടെ ഇരിക്കു.
വാസന്തി—(ഇരുന്നു കണ്ണീരോടുകൂടി) മഹാരാജാവേ കുമാര ലക്ഷ്മണന്ന കുശലമല്ലെ.
രാമൻ—(കേട്ടില്ലെന്ന നടിച്ചിട്ട)

തണ്ണീരുംവരിയുംകിളുൎത്തുപരമാപ്പുല്ലുംകരത്താലിനാൽ
തിണ്ണംസീതകൊടുത്തുപോററിയൊരുവൃക്ഷംപക്ഷിമാനെന്നിവ
കണ്ണിൽപ്പെട്ടതിനാലിനിക്കൊരുധികാമംവന്നുദിക്കുന്നിതാ
തുണ്ണംചിത്തമലിഞ്ഞപോലിതുകരിങ്കല്ലുംപൊളിച്ചീടുമേ(൨൪)

വാസന്തി—മഹാരാജാവേ, ഞാൻ ചോദിക്കുന്നത കേട്ടില്ലെ. കുമാരലക്ഷ്മണന്ന കുശലമല്ലെ.
രാമൻ—(ആത്മഗതം) എന്നെ മഹാരാജാവെ എന്ന നിഷ്ഠുണയമായി വിളിക്കുകയും ലക്ഷ്മണനെകുറിച്ചു മാത്രം കണ്ണുനീരുകൊണ്ട തൊണ്ട ഇടറികുശലംചോദിക്കുകയുംചെയ്യുന്നുവല്ലൊ. അതുകൊണ്ട സീതാവൃത്താന്തം ഇവളറിഞ്ഞിരിക്കുന്നു എന്നാണ തോന്നുന്നത. (പ്രകാശം)—അതെ, കുമാരന്ന കുശലംതന്നെ. (എന്ന കരയുന്നു)

വാസന്തി—ദേവ എന്താണിങ്ങിനെ: അങ്ങ വലിയ കഠിനക്കാരനാണല്ലൊ.

സീത—സഖി വാസന്തി, ഭവതി എന്താണ ഇങ്ങിനെ പറയുന്നത. ആൎയ്യപുത്രനോട എല്ലാവരും, വിശേഷിച്ച എൻെറ പ്രിയ സഖിയും, നല്ലവണ്ണം പറകയല്ലെവേണ്ടത.

വാസ—ഇന്നെൻെറജീവനയിനീബഹിൎമ്മാശയംനീ
ചന്ദ്രാഭ കണ്ണിനുടലിന്നമൃതാണെടോനീ
എന്നൊക്കെയിഷ്ടമരചെയ്തമയക്കിമുഗ്ദ്ധ
തന്നെക്കടന്നു—ശിവനേപറയേണ്ടശേഷം (ഖന്ദ)

(എന്ന മൂൎച്ഛിക്കുന്നു)

രാമൻ—വാക്യം നിറുത്തിയതും മോഹാലസ്യവും വേണ്ടേടത്തുതന്നെയായി. സഖി സമാശ്വസിക്ക സമാശ്വസിക്ക.

വാസന്തി—(ആശ്വസിച്ചിട്ട) എന്നാൽ അങ്ങെന്താണ ഈ ചെയ്യാൻ പാടില്ലാത്തതിനെ ചെയ്തത.

സീത—സഖി വാസന്തി മതിയാക്ക മതിയാക്ക.

രാമൻ—ജനങ്ങൾ സമ്മതിക്കില്ലെന്നുവെച്ചിട്ടാണ.

വാസന്തി—അതെന്തു കാരണത്താൽ.

രാമൻ—അതെന്തെന്ന അവർതന്നേ അറിഞ്ഞുകൂട്ടു.

തമസ—അവർ വളരെ നിന്ദ്യന്മാർതന്നെ.

വാസന്തി—

അല്ലേനിൎദ്ദയകീൎത്തിയിൽപ്രിയമതങ്ങില്ലേഭവാനേററവും
വല്ലാതോരയശസ്സിതിൽപ്പരമതായെന്തുണ്ടുചനീട്ടുവാൻ
കല്യാണീമണികാട്ടിലെങ്ങിനെവസിച്ചാളെന്നവൃത്താന്തമി
ങ്ങെല്ലാംചൊല്ലുകനാഥയെങ്ങിനെയതെന്നാണങ്ങുറെക്കുന്നതും

സീത—സഖി വാസന്തി, ഭവതിതന്നേയാണ ക്രൂരയും കഠോരയുമായിരിക്കുന്നത. ദുഃഖംകൊണ്ട വാടിയ ആൎയ്യപുത്രനെ ഇങ്ങിനെ തപിപ്പിക്കുന്നുവല്ലൊ.

തമസ—ഇഷ്ടവും വ്യസനവുമാണ ഇങ്ങിനെ പറയുന്നത.

രാമൻ—സഖി എന്താണിവിടെ ഉറയ്ക്കാനുള്ളത.

കൂടക്കൂടെയനങ്ങിടുംഭരമെഴുംഗൎഭത്തിനാൽക്ഷീണയായ്
പേടിച്ചോരിളമാഞ്ചലാക്ഷിമണിയാംമുള്ളോരവൾക്കൊത്തിടും
കേടററുള്ളനിലാവിനൊത്തിളമൃണാളംപോലെമുഗ്ദ്ധതമാ
ന്നീട്ടുംമേനിയിറച്ചിതിനുപുലരുന്നോൎത്താന്നതിന്നുദ്ധതം (ഖച്ച)

സീത—ആൎയ്യപുത്ര, ഇതാഞാൻ ജീവനോടെ ഇരിക്കുന്നു.

രാമൻ—ഹാ, പ്രിയേ ജാനകീ, ഭവതി എവിടെയാണ.

സീത—അയ്യോ കഷ്ടം. കഷ്ടം, ആര്യപുത്രനുംകൂടി തുറന്നു കരയുന്നുവല്ലോ.

തമസ—വത്സേ, ഇതങ്ങിനെതന്നെയാണവേണ്ടത. ദുഃഖിതന്മാർദുഃഖത്തിന്നഉപശാന്തി ചെയ്യേണ്ടതാണ, എന്തെന്നാൽ;

വെള്ളംനിറഞ്ഞുകുളമങ്ങുകവിഞ്ഞുവെന്നാൽ
കൊള്ളുന്നതായപണിനീർകളയുന്നതല്ലോ
ഉള്ളിൽപെരുത്തപരിതാപഭരംനിറഞ്ഞി
ട്ടുള്ളോർകരഞ്ഞുഹൃദയംനിലനിൎത്തിടുന്നു (൨൯)

രാമഭദ്രന്ന വിശേഷിച്ചും സംസാരം പലവിധത്തിലുമുള്ളകഷ്ടങ്ങളോടുകൂടിയതാണ.

വേണ്ടുംവണ്ണംമനംവെച്ചുലകിതുപരിപാലിക്കണംവിപ്രയോഗം
കൊണ്ടുള്ളദ്ദുഃഖമോജീവനെവെയിൽമലർവാട്ടുംവിധംവാട്ടിടുന്നു
വേണ്ടന്നാസ്ഥാൻകളഞ്ഞിട്ടിനിവിലപനസന്തോഷവുംദുല്ലഭംതാ
നുണ്ടാകുന്നുണ്ടുനിശ്വാസമിതുപൊഴുതെന്നാൽപരകേഴ്പതല്ലോ

രാമൻ—കഷ്ടമഹോകഷ്ടം.

പൊട്ടിച്ചിടുന്നുചിത്തംപെരുകിയൊരഴൽരണ്ടായ്പിളൎക്കുന്നതില്ലൽ
ത്തട്ടുംമോഹംപെടുന്നുശിഥിലതനുവിടുന്നില്ലചൈതന്യഭാവം
പെട്ടെന്നുൾച്ചൂടെരിക്കുന്നിതുതനുമുഴുവൻഭസ്മമാക്കുന്നതില്ലേ
കഷ്ടംമൎമ്മംപിളൎക്കുന്നിതുവിധികളയുന്നില്ലഹോജീവിതത്തെ ൩൧

സീത—ഇതങ്ങിനെതന്നെ.

രാമൻ—ഹേ മാന്യന്മാരായ പൌരജാനപദന്മാരെ.

അല്ലേനിങ്ങൾക്കൊരാൾക്കുംഗൃഹമതിലഥദേവീനിവാസംസഹിക്കാ
ഞ്ഞല്ലേപുല്ലെന്നുതൃണ്യാടവിയുടെനടുവിൽതള്ളിദുഃഖിച്ചതില്ല
വല്ലാതാക്കുന്നിതെന്നെച്ചിരപരിചിതവസ്തുക്കളോൎക്കുന്നിതിപ്പോൾ
തെല്ലാംമറ്റാശ്രയംവിട്ടിവനിതകരയുന്നുപ്രസാദിക്കനിങ്ങൾ

രാമൻ—ശോകസമുദ്രത്തിന്റെ ചുഴിപ്പുഅതിഗംഭീരംതന്നെ.

വാസന്തി—കഴിഞ്ഞ കാൎയ്യമല്ലേ, മഹാരാജാവ ധൈൎയ്യപ്പെട്ടിരിക്ക.

രാമൻ—സഖി, ഈ കാൎയ്യത്തിൽ എന്താണ ധൈൎയ്യമെന്നു പറവാനുള്ളത.

കഷ്ടംജഗത്തുജനകാത്മജയെപ്പിരിഞ്ഞി
ട്ടോട്ടല്പവത്സരമതിങ്ങിഹപന്തിരണ്ടായ്
പെട്ടന്നുസീതയുടെപേരതുകൂടിലോപി
ച്ചിട്ടുംപ്രണാശമിഹരാമനുവന്നതില്ല (൩൩)

സീത—ആര്യപുത്രന്റെ ഈ വാക്കുകളെക്കൊണ്ടു ഞാൻ മോഹിതയായി ഭവിക്കുന്നു.

തമസ—വത്സേ അതങ്ങിനെതന്നെ.

ഇഷ്ടത്താലലിവാർന്നിതിങ്ങിടുമൊരാദ്ദുഃഖത്തിനാൽ ദുസ്സഹ
പ്പെട്ടോരീമൊഴിയൊട്ടുമിഷ്ടതരമായ് ത്തീരില്ലനിന്നിപ്പുറം
മട്ടോലുംമധുബിന്ദുസന്തതിവിഷംകൂട്ടിക്കലക്കിപ്പക
ർന്നിട്ടമ്പോടിടവിട്ടിടാതെചൊരിയുംധാരെക്കുനേരാണിത ()

രാമൻ—സഖി വാസന്തി ഞാനാകട്ടെ,

എന്മാനസത്തിലെരികൊള്ളിവിലങ്ങടിച്ചോ
ചെമ്മേവിഷംപെട്ടമൊരാക്കടിപറ്റിയെന്നോ
ഇമ്മട്ടുകത്തുകഠിനവ്യഥയായകീലം
മർമ്മംപിളർക്കിലുമിനിസ്സഹിപ്പതില്ലേ (൨൭)

സീത—മന്ദഭാഗ്യയായ ഞാൻ പിന്നേയുമിങ്ങിനെ ആര്യപുത്രനെ വ്യസനിപ്പിക്കുന്നുവല്ലോ.

രാമൻ—ഇളക്കം വരാത്ത വിധത്തിൽ ഞാൻ മനസ്സിനെ ഉറപ്പിച്ചുവെച്ചു എങ്കിലും പണ്ടു പരിചയിച്ചു ഓരോ പ്രിയവസ്തുക്കളുടെ ദർശനത്താൽ എനിക്കിപ്പോഴും ഈ ശോകമുണ്ടാകുന്നു. എന്തെന്നാൽ,

വല്ലാതേകണ്ടുനില്ലാതിളകിമറിയുമുള്ളൊന്നുറപ്പിപ്പതിന്നെ [ല്ലാം
ന്നെല്ലാംപാരംപണിപ്പെട്ടടനകമതിൽ ഞാൻ ചെയ്വതെന്നാലതെ
തള്ളിഭേദിച്ചുകേറുന്നിതുവലിയൊരുചേതോവികാരംബലത്തിൽ
തള്ളിപ്പാടുംജലംമൺചിറയതിനെയൊഴുക്കത്തിനാലെന്നപോലെ

സീത—തടുപ്പാനും സഹിപ്പാനും വയ്യാത്ത വിധത്തിൽ പുറപ്പെട്ടിരിക്കുന്ന ആര്യപുത്രന്റെ ഈ ശോകാവേഗത്തെ കണ്ടതിനാൽ വർദ്ധിച്ചിരിക്കുന്ന സ്വന്ത ദുഃഖത്തോടുകൂടിയ എന്റെ മനസ്സു വല്ലാതെ ചലിക്കുന്നു.

വാസന്തി—(ആത്മഗതം) കഷ്ടം, ഇദ്ദേഹം വലിയസങ്കടത്തിലകപ്പെട്ടിരിക്കുന്നു. അതുകൊണ്ടു മറ്റൊരു പ്രസംഗം ആരംഭിക്കുക തന്നെ. (പ്രകാശം) പണ്ടു വളരെ പരിചയിച്ച ജനസ്ഥാന ഭാഗങ്ങളെ ദേവൻ കണ്ടാലും.

രാമൻ—അങ്ങിനെയാകട്ടെ. (എഴുനീറ്റു ചുറ്റി നടക്കുന്നു).

സീത—പ്രിയസഖിയുടെ വിനോദനോപായങ്ങൾ ദുഃഖത്തെ വർദ്ധിപ്പിക്കുന്നവയാണെന്നുതന്നെ ഞാൻ വിചാരിക്കുന്നു.

വാസന്തി—(കരുണയോടുകൂടി) ദേവ ദേവ.

മന്ദംഗോദാതടേചെന്നവൾചിരമരയന്നങ്ങളെക്കണ്ടുനിന്നാ
ളുന്നിക്കുഞ്ജത്തിലാണങ്ങവളുടെവരവുംപാർത്തുടൻപാർത്തുംനീ
വന്നങ്ങാരാലടുക്കുന്നവൾതവമുഷിയുംപോലെഴുംമട്ടുകണ്ടി
ട്ടുന്നിക്കുംപേടിയാലംബുജമുകുളസമംഭംഗിയിൽക്കൂപ്പിയല്ലൊ ()

സീത—വാസന്തി ഭവതി വലിയ കഠിനക്കാരത്തിതന്നെ. ഹൃദയമർമ്മത്തിൽ മറഞ്ഞു കിടക്കുന്ന ശോകത്തെ ഇളക്കിത്തീർത്ത ഭവതി മന്ദഭാഗ്യയായ എന്നേയും ആര്യപുത്രനേയും ഇങ്ങിനെ തപിപ്പിക്കുന്നുവല്ലൊ.

രാമ—കോപനയായജാനകി, ഭവതി അങ്ങുമിങ്ങുമെല്ലാം കാണപ്പെടുന്നപോലെ ഇരുന്നിട്ടും എന്നിൽ കട്ടുംദയ കാണിക്കുന്നില്ല.

കല്പ്യപൊട്ടുന്നിതയ്യോഹൃദയമധികമായ്സന്ധിബന്ധംവിടുന്നു
ണ്ടില്ലന്നോരുന്നുവിശ്വംവടിവൊടിടവിടാതുൾത്തടംകത്തിടുന്നു
വല്ലാതിക്കുള്ളിരുട്ടത്തധികവിവശമായ്മുങ്ങിയോയെന്മനസ്സി [യ്യോം
ന്നെല്ലാംമോഹംമറെക്കുന്നിതുവലിയൊരുനിർഭാഗ്യനിന്നെന്തുചെ

(എന്ന മൂർഛിക്കുന്നു).

സീത—അയ്യോ കഷ്ടം, അയ്യോ കഷ്ടം- ആര്യപുത്രൻ പിന്നേയും മോഹാലസ്യപ്പെട്ടു.

വാസന്തി—ദേവ- സമാശ്വസിക്കു, സമാശ്വസിക്കു.

സീത—ഹാ ആര്യപുത്ര, സകല ജീവലോക മംഗളങ്ങൾക്കും ആധാരമായ അങ്ങ മന്ദഭാഗ്യയായ എന്നെ ചൊല്ലി കൂടെക്കൂടെ ഇങ്ങിനെ ജീവൻ ഉണ്ടൊ പോയൊ എന്ന ഭയപ്പെടുത്തക്ക അവസ്ഥയെ പ്രാപിക്കുന്നുവല്ലൊ. ഞാൻ വളരെ കെട്ടവൾ തന്നെ. (മൂർഛിക്കുന്നു).

തമസ—വത്സേ സമാശ്വസിക്ക സമാശ്വസിക്ക. ഇനിയും രാമഭദ്രന ജീവനോപായം നിൻെറ കരസ്പർശം തന്നെയാണ.

വാസന്തി—കഷ്ടം ഇപ്പോഴും ഇദ്ദേഹം ഉച്ഛ്വസിച്ചു തുടങ്ങിയില്ലല്ലൊ. ഹാ പ്രിയസഖിസീതേ, നീ എവിടെയാണ. നിൻെറ ജീവിതേശ്വരനെ അടുത്തു വന്നു ജീവിപ്പിക്ക.

സീത—(സംഭ്രമത്തോടുകൂടി അടുത്തു ചെന്ന ഹൃദയത്തിന്മേലും നെററിയിന്മേലും തലോടുന്നു).

വാസന്തി—ഭാഗ്യത്താൽ രാമഭദ്രന ജീവൻ തിരിച്ചു വന്നു.

രാമൻ— സാനന്ദംനല്ലമൃതിമയമാംലേപമെൻദേഹധാതു
സ്ഥാനത്തെല്ലാംപരിചൊടുപിരട്ടുംപടിക്കുള്ളസംഗം
ആനംരണ്ടാമതുമുടനിനിക്കിന്നഹോജീവനേകി
ട്ടാനന്ദത്താലപരവിധമാംമോഹമുണ്ടാക്കിടുന്നു(ന്നൻ)

(ആനന്ദത്താൽ കണ്ണടച്ചുംകൊണ്ടു) സഖി വാസന്തി ഭവതി ഭാഗ്യത്താൽ വൎദ്ധിക്കുന്നു.

വാസന്തി—അതെന്താണ.

രാമൻ—മറെറന്താണ. ജാനകി പിന്നേയുംവന്നിരിക്കുന്നു.

വാസന്തി—ദേവ രാമഭദ്ര, അവളെവിടെ.

രാമൻ—(സ്വപ്നസുഖത്തെ നടിച്ചിട്ടു) നോക്കുഅവൾമുമ്പിൽ തന്നെ ഇരിക്കുന്നില്ലെ.

വാസന്തി—പ്രിയസഖിയുടെ ദുഃഖത്താൽ ദഗ്ദ്ധയായി മന്ദഭാഗ്യയായിരിക്കുന്നഎന്നെ എന്തിനാണിങ്ങിനെ മൎമ്മങ്ങളെ ഭേദിക്കുന്ന പ്രലാപങ്ങളെകൊണ്ടു പിന്നെയും ദഹിപ്പിക്കുന്നത.

സീത—ഇനി അകന്നു പോവുക തന്നെ. ചിരസത്ഭാവം കൊണ്ടു സൌമ്യമായി ശീതളമായിരിക്കുന്ന ആൎയ്യപുത്രന്റെ ഈ സ്പൎശനം വളരെക്കാലത്തെ ദുസ്സഹമായ സന്താപത്തേക്കൂടി വേഗത്തിൽശമിപ്പിക്കുന്നുണ്ടെങ്കിലുംഇതുകൊണ്ടുഎന്റെകയ്യ്വജ്രലേപത്താൽകെട്ടപ്പെട്ടതുപോലെ ഏററവും ജഡമായി വിറെക്കുന്നു.

രാമൻ—എന്താണ പ്രലാപങ്ങൾ എന്നു പറയുന്നത.

മുന്നമാപ്പരിണയത്തിലിട്ടവലയത്തൊടൊത്തുപിടിപെട്ടതും
പിന്നെനല്ലമൃതശീതസംഗമതിനാൽചിരംപരിചയിച്ചതും
നന്ദനീയകരകോല്ലസത്തുഹിനതുല്യമായ്ലവലിതന്നിളം
കന്ദളോപമവുമായതൽകരമതാണകിട്ടിയതുമിന്നുമേ (൪൦)

(എന്നു കയ്യുപിടിക്കുന്നു).

സീത—അയ്യോ കഷ്ടം, ആൎയ്യ പുത്രന്റെ സ്പൎശനംകൊണ്ടു മോഹിതയായിട്ടു ഞാൻ ദുൎഘടത്തിലകപ്പെട്ടുപൊയി.

രാമൻ—സഖിവാസന്തി, ആനന്ദത്താൽ നിൎവ്യാപാരങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയ ഞാൻ സന്തോഷപരവശനായി തീൎന്നിരിക്കുന്നു. അതു കൊണ്ടിവളെ ഭവതി തന്നെ പിടിക്കു.

വാസന്തി—കഷ്ടം, ഇദ്ദേഹത്തിന ഭ്രാന്തു തന്നെ.

സീത—(സംഭ്രമത്തോടു കൂടി വിടീച്ചു അകന്നുപോകുന്നു).

രാമൻ—അയ്യോ കഷ്ടം, വൈഷമ്യമായല്ലൊ, വൈഷമ്യമായല്ലൊ.

ജഡമായിളകിവിയൎപ്പാൎന്നിടുമെൻകൈത്താരിൽനിന്നവൾക്കുള്ള
ജഡമായിളകിവിയൎപ്പാൎന്നിടുമാകൈത്താർതെറിച്ചുപോയല്ലോ ()

സീത—അയ്യോ കഷ്ടം! അസ്ഥിരമായി വിഷയഗ്രഹണശക്തിയില്ലാതെ പരിഭ്രമിക്കുന്ന കണ്ണുകളോടുകൂടിയ ഇദ്ദേഹം ആത്മാവിനെ പ്രകൃതിസ്ഥമാക്കുന്നില്ലല്ലൊ.

തമസ— (സ്നേഹത്തോടും പുഞ്ചിരിയോടും കൌതുകത്തോടും കൂടി നോക്കീട്ടു)

ഇഷ്ടപ്രിയസ്പൎശസുഖാൽവിയൎത്തുപെട്ടന്നുരോമാഞ്ചിതയായിതന്വീ
തുഷ്ട്യാജലംവായുതളിച്ചനന്നായ്മൊട്ടിട്ടുനില്ക്കുന്നകടമ്പുപോലെ

സീത—(ആത്മഗതം) അയ്യോ ഈ ആത്മാവിനു അടക്കമില്ലാത്തതിനാൽ ഭഗവതിയായ തമസ എന്നെ നാണംകെടുത്തും. "നിന്നെ ഇങ്ങിനെ പരിത്യജിച്ചിട്ടും നിനക്കിപ്രകാരമാണല്ലൊ അനുരാഗം" എന്നിങ്ങിനെ ഭഗവതി വിചാരിക്കില്ലെ.

രാമൻ—(ചുററും നോക്കീട്ടു) കഷ്ടം എങ്ങുമില്ലതന്നെ. വൈദേഹി ഭവതിനിൎദ്ദയയല്ലെ.

സീത—സത്യം, ഞാൻ നിൎദ്ദയതന്നെ. അങ്ങയെ ഈ സ്ഥിതിയിൽ കണ്ടിട്ടുകൂടി ഞാൻ ജീവനോടുകൂടി ഇരിക്കുന്നുണ്ടല്ലൊ.

രാമൻ—ദേവി പ്രസാദിക്കണെ,ഭവതി എവിടെയാണ. ഈ സ്ഥിതിയിലുള്ള എന്നെ ഉപേക്ഷിക്കരുതെ.

സീത— അല്ലയൊ ആൎയ്യപുത്ര, ഇതു കുറെ കീഴ്മേലായപോലെയിരിക്കുന്നുവല്ലൊ.

വാസന്തി—ദേവ പ്രസാദിക്കണെ പ്രസാദിക്കണെ. അമാനുഷമായ ധൈൎയ്യത്തെ അവലംബിച്ചു അങ്ങ ഏററവും വഞ്ചിതമായിരിക്കുന്ന ആത്മാവിനെ പ്രകൃതിസ്ഥമാക്കണെ.

രാമ—ഇല്ലെ നസ്പഷ്ടംതന്നെ. അല്ലെങ്കിൽവാസന്തികൂടി അവളെ കാണാതിരിക്കുന്നതെങ്ങിനെ. ഇത സ്വപ്നമായിരിക്കുമൊ ഞാൻ ഉറങ്ങുകയുമുണ്ടായില്ലല്ലൊ. അഥവാ രാമനെവിട്ടുന്നാണ സ്വപ്നമുണ്ടാവുന്നത. പലപ്പോഴുമുണ്ടാകുന്ന സങ്കല്പത്താൽ നിൎമ്മിക്കപ്പെട്ട ആ വിപ്രലംഭ ദേവത എല്ലായ്പോഴും എൻെറ കൂടെ ഉണ്ടല്ലൊ.

സീത—നിൎദ്ദയയായ ഞാൻതന്നെയാണ ആൎയ്യപുത്രനെ വഞ്ചിച്ചത-

വാസ— ദേവ നോക്കു! നോക്കു.

കണ്ടാലുംഗൃദ്ധ്രരാജത്രുടിതമിതുദശാസ്യൻെറകാളായസത്തെ
രുണ്ടല്ലോമുമ്പിലെല്ലാമുടലൊടിതപിശാചാസ്യമേന്തുംഖഗൌഘം
പണ്ടിങ്ങുന്നാണവെട്ടിക്ഖഗചിറകുമുറിച്ചുജ്വലത്സീതയേയും
കൊണ്ടഭ്രം പുക്കതുക്കള്ളരിയരിയതടിത്തൊന്നമേഘംകണക്കെ

സീത— (ഭയത്തോടുകൂടി) ആൎയ്യപുത്ര! ഇതാ ഇവൻ താതനെ കൊല്ലുകയും എന്നെ അപഹരിക്കുകയും ചെയ്യുന്നു. രക്ഷിക്കണേ- രക്ഷിക്കണേ-

രാമൻ— (വേഗത്തിൽ എഴുന്നീററ) എടാ! താതന്റെ പ്രാണങ്ങളേയും സീതയേയും അപഹരിക്കുന്ന പാപി നീ എവിടെ പോകുന്നു.

വാസ— അല്ലയോ രാക്ഷസകുലപ്രളയ ധൂമകേതുവായ മഹാരാജാവേ! ഇപ്പോഴും അവർ അങ്ങയുടെ കോപത്തിന്ന വിഷയമാണോ.

സിത— അയ്യോ, എനിക്ക ബുദ്ധിഭ്രമംവന്നുപോയി.

രാമൻ— ഈ പ്രലാപം ഇപ്പോൾ അൎത്ഥവത്തായി തന്നെ ഇരിക്കുന്നു.

പാരംചേരുമുപായമുള്ളതുനിനച്ചേറും വിനോദത്തെയും
വീരാമൎദ്ദവശേനവിസ്മയരസത്തേയുംവളൎത്തങ്ങിനെ
പാരാതാദ്ദയിതാവിയോഗമരിനാശത്തോളമായ്തീൎന്നുകൈ
പ്പേറില്ലാതതിരററതാമിതിനെമിണ്ടാതേസഹിക്കാവതോ ()

സീത—"അതിരററ"എന്നുള്ളതുകൊണ്ട അയ്യോ ഞാൻ മന്ദഭാഗ്യയായി കെട്ടുപോയി.

രാമൻ— ഹാ കഷ്ടം!

അന്നസ്സുഗ്രീവസഖ്യംകപിനിവഹബലംജാംബവാനുള്ളൊരോമൽ
കുന്നിക്കുംബുദ്ധിവാതാത്മജഗതിനളനാംവിശ്വകൎമ്മാത്മജന്റെ
നന്നാം്യ്യാപംചമപ്പാനെഴുമൊരുവിരുതാലക്ഷ്മണന്തൻശരംതൊ
ട്ടെന്നീവസ്തുക്കളെത്താനെത്താരിടമെവിടയാണെങ്ങുനീഎന്റെകാ

സീത— ഈ വാക്കുകേട്ടിട്ട ഇനിക്ക പണ്ടത്തെ [ന്തേ

വിരഹത്തെ ബഹുമാനമായി.

രാമൻ— സഖി വാസന്തി, സുഹൃത്തുക്കൾ രാമനെകാണുന്നതിപ്പോൾ ദുഖത്തിന്ന മാത്രമാണ. എത്ര നേരം ഭവതിയേ കരയിക്കാം. അതുകൊണ്ട പോകുവാൻ അനുവാദം തരണം.

സീത— (ഉദ്വേഗമോഹത്തോടുകൂടി തമസയെ അവലംബിച്ചിട്ട) ഭഗവതിതമസേ! ആൎയ്യപുത്രൻ പോകയായൊ.

തമസ— വത്സേ! സമാശ്വസിക്കു- സമാശ്വസിക്കു- നമുക്കും ആയുഷ്മാന്മാരായ കുശലവന്മാരുടെ വൎഷഗ്രന്ഥിമംഗളത്തിന്നായിട്ട ഗംഗാദേവിയുടെ അടുക്കൽ പോക.

സീത—ഭഗവതി പ്രസാദിക്കണെ. ദുല്ലഭദൎശനനായിരിക്കുന്ന ഇദ്ദേഹത്തെ കുറച്ച നേരം കൂടിനോക്കട്ടെ.

രാമൻ— ഇനിക്കിപ്പോൾ അശ്വമേധത്തിൽ സഹധൎമ്മചാരിണിയായിട്ട—

സീത— (വിറച്ചുംകൊണ്ട) ആരാണത?

രാമൻ— സ്വൎണ്ണംകൊണ്ടുണ്ടാക്കിയ സീതപ്രതിമയുണ്ട.

സീത— (ദീൎഘശ്വാസത്തോടും കണ്ണീരോടുംകൂടി) ഇപ്പോളു ഞ്ഞ ആൎയ്യപുത്രൻ തന്നെ. ആവു, ഇനിക്കീപരിത്യാഗത്താലുണ്ടായ ലജ്ജക്കും വ്യസനത്തിനും ആൎയ്യപുത്രൻ ഉന്മൂലനാശംവരുത്തി.

രാമൻ— അത്ര നോക്കീട്ടെങ്കിലും ബാഷ്പദിഗ്ദ്ധമായ നേത്രത്തെവിനോദിപ്പിക്കട്ടെ.

സീത— ആൎയ്യപുത്രൻ ബഹുമാനിക്കുകയും ജീവലോകത്തിന്റെ ആശാനിബന്ധനമായ ആൎയ്യപുത്രനെ വിനോദിപ്പിക്കുകയും ചെയ്യുന്ന അവൾ ഭാഗ്യവതിതന്നെ.

തമസ— (പുഞ്ചിരിയോടും‌സ്നേഹത്തോടും‌കണ്ണുനീരോടുംകൂടി ആലിംഗനം ചെയ്തിട്ട) വത്സേ! ഇതൊരു ആത്മപ്രശംസയാണ.

സീത— (ലജ്ജയോടുകൂടി തലതാഴ്ത്തി ആത്മഗതം) ഭഗവതിയാൽ ഞാൻ പരിഹസിതയായി.

വാസന്തി— ഇപ്പോൾ കാണ്മാൻ കഴിഞ്ഞത ഇനിക്ക ഒരു വലിയ അനുഗ്രഹം തന്നെ. ഇനി പോകുന്ന കാൎയ്യം കൎത്തവ്യകൎമ്മങ്ങൾക്ക ഹാനിവരാത്തവിധത്തിലാവാം.

സീത— വാസന്തി ഇനിക്കിപ്പോൾ വിരോധമായി തീൎന്നു.

തമസ— വരു വത്സേ, നമുക്ക പോക.

സീത— (കഷ്ടത്തോടുകൂടി) അങ്ങിനെ തന്നെ.

തമസ— എങ്ങിനെയാണ പോകുന്നത. നിനക്ക—

പതിയിപ്പതിച്ചപോലുൾക്കൊതിയാൽനീണ്ടോരുകണ്ണെടുപ്പാനായ്
അതിയായ്മമ്മരുപ്പാൻമതിയാംയത്നങ്ങൾതീൎന്നതില്ലല്ലൊ

സീത— ഉൽകൃഷ്ടപുണ്യത്താൽ കാണപ്പെട്ട ആൎയ്യപുത്രപാദപങ്കജങ്ങൾക്ക നമസ്കാരം. (എന്ന മൂൎഛിക്കുന്നു).

തമസ— വത്സെ, ആശ്വസിക്കു. ആശ്വസിക്കു.

സീത— (ആശ്വസിച്ചിട്ട) മേഘംകൂടാതെ പൂൎണ്ണചന്ദ്രനെ എത്രനേരം കാണുവാൻകഴിയും.

തമസ—കാൎയ്യകാരണ വൈചിത്ര്യം ആശ്ചൎയ്യംതന്നെ.

കരുണമൊരുരസംതാൻ കാരണത്തിന്റെഭേദാൽ
തരമതുപലതായിത്തെററിനില്ക്കുന്നതത്രെ
നുരചുഴിതിരതൊട്ടിട്ടുള്ളഭേദങ്ങളെല്ലാം
പരമൊരുസലിലത്തിൻേറതതെല്ലാംജലംതാൻ (൪൬)

രാമൻ— വിമാനരാജാവേ! ഇതിലെ ഇതിലെ— (എല്ലാവരും എഴുനീൽക്കുന്നു)

തമസ— (സീതയോടും) വാസന്തി— (രാമനോടും)

ഈവസുന്ധരയുമെൻറക്കൂട്ടരൊടുദേവഗംഗയുമനാവിലം
കേവലംമൊഴികൾവൃത്തഭേദമൊടുചേർത്തഗോത്രപതിവര്യനും
ശ്രീവസിഷ്ഠമുനിമുഖ്യനുംതദനുയാനമാന്നിടുമരുന്ധതീ
ദേവിയുംതവശുഭംതരട്ടെയുളവാകുവാൻവളരെമംഗളം

(എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു.

—ഠഃ—

## നാലാമങ്കം.

(അനന്തരം രണ്ടുതാപസന്മാർപ്രവേശിക്കുന്നു.)

ഒരുത്തൻ—സൌധാതകേ നോക്കു ഭഗവാൻ വാല്മീകിയുടെ ആശ്രമപദത്തിൽ വന്നിട്ടുള്ള അനവധി അതിഥിജനങ്ങളെ സല്ക്കരിക്കുന്നതിനുള്ളവട്ടംകൂട്ടൽബഹുകേമംതന്നെ.എന്തെന്നാൽ
പെററക്കാന്തൎക്കുച്ചൂടാന്നൊരുമധുരവരിക്കഞ്ഞിനൽകീട്ടുശേഷം
മുററുംമോദാൽകുടിച്ചാശ്രമമൃഗമധുനാതൃപ്തിതേടുന്നുപാരം [ണങ്ങി
ഏററംനെയ്ചേർന്നചോറിന്നിയലുമൊരുസുഗന്ധത്തിനോടൊത്തി
ച്ചേററല്ലേചീഞ്ചരുംബദരിബതരസാൽവെച്ചുകൂട്ടാൻറഗന്ധം

സൌധാതകി—ഇപ്പോൾ ഈ. വെള്ളത്താടിക്കാൎക്കു വിശേഷിച്ചൊരനദ്ധ്യായകാരണം സംഭവിച്ചു.

ആദ്യത്തവൻ—(ചിരിച്ചുംകൊണ്ടു)സൌധാതകെ,ഗുരുക്കന്മാരിൽഇതുഅസാധാരണമായഒരുബഹുമാനകാരണമായിരിക്കുന്നു.

സൌധാതകി—അല്ലയോ ഭാണ്ഡായന,ആ വലിയ വൃദ്ധസമൂഹത്തിൽ പ്രധാനിയായി കീറിപ്പൊളിഞ്ഞ ഒരു വസ്ത്രവും ഉടുത്തു വന്നിരിക്കുന്ന ആ അതിഥിയുടെ പേരെന്താണു.

ഭാണ്ഡായനൻ—ഛേ! എന്തപരിഹാസമാണിതു. അതു അരുന്ധതീപുരസ്സരമാരായ ദശരഥമഹാരാജാവിന്റെ ഭാൎയ്യമാരെ ഋശ്യശൃംഗാശ്രമത്തിങ്കൽ നിന്നു കൊണ്ടുവന്നിരിക്കുന്ന ഭഗവാൻ വസിഷ്ഠനല്ലേ. അതിനെന്താണു താൻ ഈ ഭ്രാന്തു പറയുന്നതു.

സൌധാതകി—ഏ, വസിഷ്ഠനൊ.

ഭാണ്ഡായനൻ—അതെ.

സൌധാതകി—എന്നാൽഞാൻ അതൊരുപുലിയൊ ചെന്നായയൊ ആണെന്നാകുന്നുവിചാരിച്ചതു.

ഭാണ്ഡായനൻ—ഛേ! എന്താണീപറയുന്നതു.

സൌധാ—അയാൾ വന്നുഉടനെ സാധുവായ നമ്മുടെ ആ പശുക്കിടാവിനെ കറുമുറു എന്നു കടിച്ചു തിൻകഴിച്ചു

ഭാണ്ഡാ—മധുപൎക്കം മാംസത്തോടുകൂടി വേണമെന്നുള്ള വേദവാക്യത്തെ ബഹുമാനിച്ച അതിഥിയായി വരുന്ന ഒരു ശ്രോത്രിയന്ന ഗൃഹസ്ഥന്മാർ ഒരു പശുക്കിടാവിനേയൊ ഒരുനല്ല കാളയേയൊ ഒരു വലിയ ആടിനേയൊ കൊടുക്കണമെന്ന നിയമകൎത്താക്കന്മാർ തീൎച്ച്യാക്കീട്ടുള്ളതാണ.

സൌധാ—എടോ താൻ ഇപ്പോൾതോററു.

ഭാണ്ഡാ—എങ്ങിനെയാണത.

സൌധാ—വസിഷ്ഠനും കൂട്ടരുംവന്നപ്പോൾ പശുക്കിടാവിനെ കൊന്നു. ഇപ്പോൾ വന്ന രാജൎഷിയായ ജനകന്ന ഭഗവാൻ വാല്മീകി തൈരും തേനും കൊണ്ടുമാത്രം മധുപൎക്കംകൊടുത്ത പശുക്കിടാവിനെ കൊല്ലാതെ കഴിച്ചുവല്ലൊ. അതെങ്ങിനെയാണ.

ഭാണ്ഡ—മാംസം ഉപേക്ഷിച്ചിട്ടില്ലാത്തവൎക്കാണ ഋഷികൾ ഈ വിധി വിധിച്ചിട്ടുള്ളത. തത്രഭവാനായ ജനകൻ മാംസം ഉപേക്ഷിച്ചിരിക്കുന്ന ആളാണല്ലൊ.

സൌധാ—അതിനെന്താണ കാരണം.

ഭാണ്ഡ—അദ്ദേഹം അപ്രകാരമിരിക്കുന്ന സീതാദേവിയുടെ കഷ്ടകാലത്തെ കേട്ടഉടനെ വാനപ്രസ്ഥാശ്രമത്തെഅംഗീകരിച്ച ഇപ്പോൾ കുറെ സംവത്സരമായി ചന്ദ്രദീപതപോവനത്തിൽ തപസ്സുംചെയ്തുകൊണ്ടുള്ള ഇരിപ്പാണ.

സൌധ—എന്നാൽ ഇപ്പോൾ ഇവിടെ വരാനെന്താണ സംഗതി.

ഭാണ്ഡ—പണ്ടേതന്നെപ്രിയസുഹൃത്തായിരിക്കുന്നഭഗവാൻ വാല്മീകിയെ കാണ്മാനായിട്ടാണ.

സൌധാ—അദ്ദേഹത്തിൻെറ സംബന്ധിനികളും അദ്ദേഹവും തമ്മിൽ കണ്ടുവൊ ആവൊ.

ഭാണ്ഡ—വൈദേഹനെഅങ്ങോട്ടുചെന്ന കാണണമെന്നപറവാനായി ഭഗവാൻ വസിഷ്ഠൻ ഭഗവതിയായ അരുന്ധതിയെ ഇപ്പോൾതന്നെ കൌസല്യാദേവിയുടെ അടുക്കലേക്കയച്ചിട്ടുണ്ട.

സൌധ—വൃദ്ധന്മാരായ ഇവർ തമ്മിൽ ചേൎന്നതുപോലെ ചെറുപ്പക്കാരായ നമുക്കും ഒന്നിച്ചുകൂടി അനദ്ധ്യായ മഹോത്സവത്തെ കളിച്ച ബഹുമാനിക്ക (എന്ന ചുററിനടക്കുന്നു.)

ഭാണ്ഡ—ഇതാബ്രഹ്മജ്ഞനായി പുരാണരാജൎഷിയായിരിക്കുന്ന ജനകൻ ഭഗവാന്മാരായ വസിഷ്ഠനേയും വാല്മീകിയേയും വന്ദിച്ചുകഴിഞ്ഞ ഇപ്പോൾ ആശ്രമത്തിന്ന പുറത്തുള്ള വൃക്ഷത്തിൻെറ ചുവട്ടിൽ ഇരിക്കുന്നു. ഇദ്ദേഹം.

ഉൾക്കമ്പനിശ്വാസിതാദുഃഖത്താലേതപിച്ചുവാഴുന്നു
ഊക്കൊടുമുള്ളിൽച്ചൂടതുവായ്ക്കുന്നൊരുവഹ്നിചേന്നതരുപോലെ (വ

(എന്ന രണ്ടാളും പോയി.)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ജനകൻ പ്രവേശിക്കുന്നു.)

ജനകൻ—

അത്യന്തംഘോരമായിങ്ങഴലകമതുപുണ്ണാകുമാറേകമോമൽ
പുത്രിക്കുണ്ടായൊരുഗ്രൻദുരിതമതുവിചാരിച്ചുവായ്ക്കുന്നദുഃഖം
നിത്യംനാളെത്രപോയീടിലുമിഹനവമായ്മാറിടാതേറിടുന്നു
ചിത്തേമർമ്മംപിളർക്കുന്നിതുപരമതുനല്ലീർച്ചവാൾപോലഹോമേ

കഷ്ടം വാർദ്ധക്യംകൊണ്ടും ദുഃഖംകൊണ്ടും പരാഗകംസാന്തപനംതുടങ്ങി ദുസ്സഹമായ ഓരോ തപസ്സുകൾ വളരെചെയ്തുകൊണ്ടും ചോരയും മാംസവും മുഴുവനും പോയി യാതൊരുപകാരവുമില്ലാതായിരിക്കുന്ന എന്റെ ഈ കെട്ട ശരീരം ഇനിയും നശിക്കുന്നില്ലല്ലൊ. ആത്മഘാതികൾ സൂര്യോദയരഹിതമായ അന്ധതാമിസ്രനരകത്തെ പ്രാപിക്കേണ്ടിവരുമെന്നും ഋഷികൾ പറയുന്നു. എപ്പോഴും വിചാരിക്കയാൽ ഒരു സമയത്തും മനസ്സിൽനിന്നു വിട്ടുപോകാതെ എന്നും പുത്തനെന്നപോലെ ദുസ്സഹമായിരിക്കുന്ന കഠിനമായ എന്റെ ഈ ദുഃഖം അനവധി സംവത്സരം കഴിഞ്ഞിട്ടും ശമിക്കുന്നില്ല. അല്ലയൊ വത്സേ ദേവയജനസംഭവെയായ സീതേ, ഇനിക്കു ലജ്ജകൊണ്ടു ഇഷ്ടംപോലെ കരയുന്നതിന്നുകൂടി നിവൃത്തിയില്ലാത്തവിധം ഇത്രകഷ്ടമായിപ്പോയല്ലൊ നിന്റെ ജാതകഫലം. ഹാ ഹാ പുത്രി.

ഒട്ടംചിന്തിച്ചിടുമ്പോളൊരുനിയമവുമില്ലാതെകേണംചിരിച്ചും
ചട്ടററല്പംമുളച്ചീടിനചിലവിലസദ്ദന്തമൊട്ടൊട്ടുകണ്ടും
പെട്ടന്നേററംപിഴച്ചാമധുരമൊഴികളസ്പഷ്ടമായിട്ടുരച്ചും
കുട്ടിക്കാലത്തെഴുംനിൻകളമുഖകമലംചേർത്തുമിന്നോർത്തിടുന്നു (൪)

ഭഗവതി ഭൂമിദേവി സത്യമായിട്ടും ഭവതി വളരെ കഠിനഹൃദയയാണ.

തിയ്യഗംഗമുനിമാർവസിഷ്ഠമുനിപത്നിനീരഘുകുലേശ്വരം
പെയ്യമഗ്ഗുരുദിനേശനുംമഹിമകണ്ടെഴുന്നൊരവൾതന്നെനീ
അയ്യവിദ്യകളെവാക്കുപോലെയിഹപെററുദൈവമയർപോലവൾ
നിയ്യമാമകൾതദ്ധ്വാനശിച്ചതുസഹിപ്പതെങ്ങിനെസുദാരുണേ (൫)

അണിയറയിൽ—ഭഗവതിയും മഹാദേവിയും ഇതിലെ എഴുന്നെള്ളാം.

ജന—(നോക്കീട്ട)എന്റ് ഗൃഷ്ടിവഴികാണിച്ചകൊടുത്തുംകൊണ്ട അരുന്ധതീ ഭഗവതിയല്ലെ ഈ വരുന്നത. (എഴുനീററ) ആരെയാണ പിന്നെ മഹാദേവി എന്ന പറയുന്നതകേട്ടത. (നോക്കീട്ട) ഹാ ദശരഥമഹാരാജാവിന്റെ ധമ്മദാരങ്ങളും എന്റെ പ്രിയസഖിയുമായ കൌസല്യയാണൊ ഇത. അവളാണ ഇവൾ എന്ന ആരവിചാരിക്കും.

ഇത്തേഞ്ചൊല്ലാൾദശരഥഗൃഹേശ്രീകണക്കെസ്സസൌഖ്യം
പാൎത്തുശ്രീതാനുപമവെറുതേയാണെതഞ്ഞാനതാംഗി
ആൎത്ത്യാരീൎത്തുള്ളൊരുവളിവളെന്നിന്നുടൻതോന്നിട്ടുംമ
റോൎത്താൽമാറീമുഴവനധുനാകാങ്കെഹോകാലഭേദം (൩)

ഇത വേറെ ഒരു വലുതായകഷ്ടമായിരിക്കുന്നു.

പണ്ടിഹാകണ്ണിനുമെയ്യുതൃപ്തംമഹോത്സവമതായൊരിവൾതന്നെ
കണ്ടിട്ടുകെന്നതുമുറിമേൽക്കൊണ്ടിട്ടുമാക്ഷാരമെന്നവിധമായ്യേ (൬)

(അനന്തരം അരുന്ധതിയും കൌസല്യയും കഞ്ചുകിയും പ്രവേശിക്കുന്നു.)

അരുന്ധതി—ഞാൻ പറഞ്ഞില്ലെ വൈദേഹനെ അങ്ങോട്ടുചെന്ന കാണണമെന്ന നിങ്ങളുടെ കുലഗുരു പറഞ്ഞിരിക്കുന്നു എന്ന. അതുകൊണ്ടതന്നെയാണ എന്നെ പറഞ്ഞയച്ചത. പിന്നെ എന്താണ ഇടക്കിടയ്ക്ക ഇങ്ങിനെ കുലശലായി ശങ്കിക്കുന്നത.

കഞ്ചുകി—ദേവി! ധൈൎയ്യത്തെഅവലംബിച്ചാലും. ഭഗവാൻ വസിഷ്ഠന്റെ കല്പനയെ അനുസരിക്കാതിരിക്കുന്നത ശരിയല്ല.

കൌസല്യ—ഇങ്ങിനെയുള്ള കാലത്ത മിഥിലാധിപനെ കാണുക എന്നുള്ള കഥ വിചാരിക്കുമ്പോൾ എല്ലാ ദുഃഖങ്ങളും ഒന്നിച്ചുവരികയാൽമൂലബന്ധംപൊട്ടിപ്പോയിരിക്കുന്നതായഎന്റെ ഹൃദയത്തെനേരെനിൎത്തുന്നതിന്നഇനിക്കശക്തിയുണ്ടാകുന്നില്ല.

അരുന്ധതി— അങ്ങിനെ തന്നെയാണ.

സൽബന്ധുവേർപിരികിലുള്ളഴൽമാനുഷന്മാ
ൎക്കെപ്പോഴുമുള്ളിലൊഴിയാതൊഴുകീടിലുംകേൾ
ഉൾപ്രേമമുള്ളജനമങ്ങണകിൽസഹിയ്ക്കാ
തപ്പോൾവളൎന്നുപലകൈവഴിയായൊലിയ്ക്കും (൭)

കൌസ— വത്സയായ ആ വധുവിന്റെ കഥ ഇങ്ങിനെ ആയിപ്പോയിട്ട ഇനി ഞാൻ ആ രാജൎഷിയുടെ മുഖത്ത എങ്ങിനെയാണ നോക്കുന്നത ?

അരുന്ധതി—

മുനിയാജ്ഞവല്ക്യൻ കൃപകൊണ്ടുവേദമ
ന്തിനെവേണ്ടപോലിഹപഠിപ്പിച്ചോരീനൃപൻ
ജനകാന്വയത്തിനുടെഭാരവാഹിയാ
മിജ്ജനമാന്യനിന്നുതവബന്ധുവല്ലയോ? (൯)

കൌസ— ഇദ്ദേഹം മഹാരാജാവിന്റെ ഹൃദയാനന്ദവും, വത്സയായ വധുവിന്റെ അച്ഛനുമായ ആ രാജൎഷിയാണ. ഹാ കഷ്ടം ഹാ കഷ്ടം! ഇനിക്കിപ്പോൾ കഴിഞ്ഞതുപോലെ ഓൎമ്മവരുന്നു. അനുപസ്ഥിതമഹോത്സവമായ ആ ദിവസത്തിൽ— ഹാ! ഈശ്വര! അതൊക്കെ പോയല്ലൊ.

ജന— (അടുത്തുചെന്നിട്ട) ഭഗവതി അരുന്ധതി വൈദേഹനായ സീരധ്വജൻ അഭിവാദ്യം ചെയ്യുന്നു. [നിൻ

പാൎത്താലശുദ്ധതേജോനിധിപഴയഗുരുക്കൾക്കുമാചാൎയ്യനാം [ന്ദ്രേ
ഭൎത്താവുംതൻവിശുദ്ധിക്കൊരുപെരുവഴിയെന്നോൎത്തെഴുംലോകവ
ഭക്ത്യാലോകത്രയത്തിൻശുഭവിളനിലമേതാണവന്ദിച്ചിടുന്നേൻ
പേൎത്തുംകാല്യത്തിനെപ്പോലയിഭഗവതിഹേധന്യയന്ദേവിനിന്നെ

അരു— അത്യുൽകൃഷ്ടമായ തേജസ്സ അങ്ങയുടെ ബുദ്ധിയെ പ്രകാശിപ്പിക്കട്ടെ. രജോഗുണത്തെ അതിക്രമിച്ചു ശോഭിക്കുന്ന ഈ ഭഗവാനും അങ്ങയെ ശുദ്ധീകരിക്കട്ടെ.

ജന— ആൎയ്യഗൃഷ്ടെ, പ്രജാപാലന്റെ മാതാവിനു കുശലം തന്നെയല്ലെ?

കഞ്ചു— (ആത്മഗതം) ഞങ്ങളെ ഇതിലധികം ഇനി ശകാരിപ്പാൻ പാടില്ല. (പ്രകാശം) അല്ലേ- രാജൎഷേ! ഈ ദുഃഖം കൊണ്ടുതന്നെ വളരെ കാലമായിട്ട രാമഭദ്രന്റെ മുഖദൎശനത്തെ ഉപേക്ഷിച്ചിരിക്കുന്ന അതി ദുഃഖിതയായ ദേവിയെ ഇവിടുന്ന പിന്നേയും ദുഃഖിപ്പിക്കരുതെ. രാമഭദ്രനും അല്പബുദ്ധികളായ പൌരന്മാർ അഗ്നിശുദ്ധിയെ വിശ്വസിക്കാതെ പരത്തിയ കുത്സിതമായ അപവാദത്താലാണ ഈ കടുപ്പം ചെയ്തതു.

ജന— ഛീ എന്റെ പുത്രിയുടെ ശുദ്ധി പരീക്ഷിപ്പാൻ അഗ്നിയോ? കഷ്ടം! ഇപ്രകാരം പറയുന്ന ഈ പൌരന്മാർ രാമനാൽ പരിഭൂതനായിരിക്കുന്ന എന്നെപിന്നേയുംപരിഭവിപ്പിക്കുന്നു.

അരു— (ദീൎഘശ്വാസമിട്ടിട്ട) അങ്ങിനെ തന്നെയാണതു. അഗ്നി എന്നതു വത്സയെ വിചാരിക്കുമ്പോൾ വളരെ നിസ്സാരമായ അക്ഷരങ്ങളാണ. ശുദ്ധിയുടെ കാൎയ്യത്തിൽ സീതതന്നെയാണ മേലെ. ഹാ വത്സെ!

നിശ്ശേൻശിഷ്യത്തിയാണിന്നറികൊരുശിശുവാണെങ്കിലും
നിങ്കലേറെ പ്പൊയ്യല്ലേഭക്തിതേട്ട ന്നിതുപെരുകിയനിൻശുദ്ധി
യോത്തുർത്തടമ്മേ മശ്ശേലുംകണ്ണിയെന്നാകിലുമൊരുശിശുവെ
ന്നാകിലുംവന്ദ്യലോക ക്കശ്വാനിപൂജ്യമോത്താൽഗ്ഗുണമിഹഗുണി
യില്ലായലിംഗങ്ങളല്ലാ (൧൧)

കൌസ— അയ്യോ ഇനിയ്ക്കു വേദനസഹിയ്ക്കവയ്യല്ലോ (എ ന്ന മൂർഛിക്കുന്നു)

ജന— ഹാ കഷ്ടം! ഇതെന്താണ്?

അരു— രാജർഷേ! വേറിട്ടെന്താണ്?

ആരാജാവസ്സുഖംനൽശിശുജനമവരക്കാലമെന്നുള്ളതെല്ലാം
സാരംചേരുംസുഹൃത്തായമരുമൊരുഭവൽദശ്നംമൂലമോത്ത
എറുനിക്കഷ്ടകാലംതവസഖിസഹിയാഞ്ഞിന്നുമോഹിച്ചുവീണു
പാരംപാരിൽപുരന്ധ്രീജനമനമനിശംകോമളംപുഷ്പംപോലെ

ജന— കഷ്ടം കഷ്ടം! ഞാൻ വലിയ ക്രൂരൻ തന്നെയായി തീൎന്നു. പ്രിയസുഹൃത്തിന്റെ പ്രിയഭാൎയ്യയെ അനവധികാലം കൂടീട്ട ഒരിയ്ക്കൽ കാണുമ്പോൾ കൂടി ഞാൻ സ്നേഹത്തോടുകൂടി നോക്കുന്നില്ലല്ലോ. [മോദം

ബന്ധുശ്രേഷ്ഠൻസുഹൃത്സത്തമനിഹഹൃദയംമൂത്തിമത്താന്ത്ര[വൻ
ചിന്തിച്ചാൽജീവിതത്തിൻനിഖിലഫലമഹോദേഹമിന്നെൻറജീ
സന്തോഷത്തിന്റെസത്തുണ്ടിതിലുമധികമേതാനുമെന്നാലതിന്നി
ഞ്ഞെന്താണല്ലാത്തതിഷ്ടൻദശരഥനവരൻഭൂമിയിൽശ്രീമയന്മേ ()

കഷ്ടം! ഇവൾ തന്നെയല്ലേ ആ കൌസല്യ.

ഇത്തന്വിയ്ക്കോപതിയ്ക്കോപ്രണയകലഹമുണ്ടാകിലിരണ്ടുപേക്കും
പ്രത്യേകംഞാൻശകാരത്തിനുവിഷയമതായിട്ടുമെന്നല്ലവക്ക
മുത്തോമാതസ്യമോചേപ്പ്തിനഥവിധിഞ്ഞാനാണതെല്ലാമിദാനീ
മോത്താൽനന്നല്ലവല്ലാതവകളിഹകടന്നുള്ളുപൊള്ളിച്ചിടുന്നു ()

അരു— ഹാ! കഷ്ടം! വളരെനേരം ശ്വാസം ഇല്ലാതെ ഇവളുടെ ഹൃദയം നിശ്ചലമായിരിക്കുന്നു.

ജന— ഹാ പ്രിയസഖി! (എന്ന കിണ്ടിയിൽ നിന്ന വെള്ളം എടുത്ത തളിക്കുന്നു)

കഞ്ചുകി— ഇഷ്ടൻറമട്ടുവിധിമുമ്പതിസൌഖ്യമേകം
കൂട്ടററനല്ലോരനുകൂലതയങ്ങുകാട്ടി
പെട്ടന്നുകാരണമഹോബഹുദുഷ്ടനുള്ള
മട്ടൊന്നെടുത്തഴലിനങ്ങുകരുത്തുകൂട്ടും (൧൭)

കൌസ— (മോഹാലസ്യം തീൎന്നിട്ട) ഹാ വത്സേ ജാനകി!

നീ ഇപ്പോൾ എവിടെയാണ. വിവാഹശ്രീയാകുന്ന മുഖ്യാഭരണ ത്തോടുകൂടിയും മനോഹരമായും നിൎമ്മലമായും ഉള്ള മന്ദഹാസ ത്തോടുകൂടിയും ഇരിക്കുന്ന നിന്റെ മോഹനമായ മുഖകമലത്തെ ഞാൻ സ്മരിക്കുന്നു. അല്ലയോ വത്സേ ഏററവും ശോഭിച്ചിരിക്കു ന്ന ചന്ദ്രനിൽ നിന്ന ജനിക്കുന്ന ചന്ദ്രികപോലെ സൌന്ദൎയ്യമുള്ള അംഗങ്ങളാൽ ഇനിയും എന്റെ ഉത്സംഗത്തെ ശോഭിപ്പിച്ചാലും "ഇവൾ രഘുകുലത്തിലുണ്ടായ യോഗ്യൎക്കൊക്കെ വധുവായിക്കോ ട്ടെ. നമുക്ക ജനകസംബന്ധം ഹേതുവായിട്ട ഇവൾ പുത്രിത ന്നെയാണ" എന്ന മഹാരാജാവ എപ്പോഴും പറയാറുണ്ട.

കഞ്ചു— ദേവി പറയുന്നത ശരിയാണ.

രാമനെയഞ്ചാൾമക്കളിലാമനുജേന്ദ്രനുംവേറെയാണിഷ്ടം
സ്വാമിനിനാലുവധുക്കളിലോമനയാംസീതയേയുമതുപോലെ

ജന— ഹാ പ്രിയസഖ! മഹാരാജദശരഥ അങ്ങിനെ ത ന്നെയാണ, എല്ലാപ്രകാരത്തിലും ഹൃദയംഗമനായ അങ്ങയെ ഞാൻ എങ്ങിനെ മറക്കും?

ജാമാതാവിന്നടുത്തുള്ളവർകളെയിഹപൂജിച്ചുകന്യാപിതാക്ക
ന്മാർമോദിച്ചോൎക്കിലീനമ്മുടെനടവടിനേരമേറിച്ചായിരുന്നു
ശ്രീമാനങ്ങേവമായീജവമരിയൊരുസംബന്ധവിത്തുംനശിച്ചു
കാമംസംസാരമാമീനരകമതിലിരിപ്പിന്നുമേനിന്ദ്യമേററം

കൌസ— വത്സേ ജാനകി! ഞാൻ എന്ത ചെയ്യേണ്ടു? ഉ റപ്പുള്ള വജ്രബന്ധം കൊണ്ട ഉള്ളകം വരാതെ ചേൎന്നിരിക്കുന്ന ഹ ത ജീവിതം ഭാഗ്യഹീനയായ എന്നെ വിട്ടുപോകുന്നില്ലല്ലൊ.

അരു—ആശ്വസിക്ക. രാജപുത്രി! എപ്പോഴും ഇങ്ങിനെ ക രഞ്ഞാലൊ. പിന്നെ ഋശ്യശൃംഗാശ്രമത്തിങ്കൽവെച്ചു നിങ്ങളു ടെ കുലഗുരു പറഞ്ഞത ഓൎമ്മയില്ലെ. അതുകൊണ്ട ഏറെ താമ സിക്കാതെ നമുക്ക മംഗളം സംഭവിയ്ക്കും.

കൌസ—ഭഗവതി, മോഹത്തിന ഒന്നും വഴിയില്ലാതായി.

അരു— ഹേ രാജപുത്രി! അത അസത്യമാണെന്ന നീ വി ചാരിക്കുന്നുവൊ. നല്ല ക്ഷത്രിയകുലത്തിൽ ജനിച്ചവളേ! നീ മറി ച്ചൊന്നും വിചാരിയ്ക്കണ്ട. അത വരാൻപോകുന്നത തന്നെയാണ.

ഒരുതരിയരുതല്ലോസംശയംബ്രഹ്മതത്വം
വിരവൊടുവിളയാടുംവിപ്രരോതുന്നവാക്കിൽ
പരമവരുടെഗീരിൽഭദ്രയാംലക്ഷ്മിനിത്യം
മരുവുമവരുരയ്ക്കാവ്യത്ഥമായോരുവാക്യം (൧൭)

(അണിയറയിൽ കലകലം കേൾക്കുന്നു)

എല്ലാവരും ചെവിടോക്കുന്നു.

ജന — ഇന്ന ശിഷ്ടാനദ്ധ്യായമാകയാൽ ഒരു ശങ്കകൂടാതെ കളിക്കുന്ന കുട്ടികളുടെ ലഹളയാണിത.

കൌസ —.സൌഖ്യം സുലഭമായിട്ടുള്ള കാലംതന്നെയാണ കുട്ടിക്കാലം. ഐ! ഇവരുടെ മദ്ധ്യത്തിൽ നില്ക്കുന്ന ഈ കുട്ടി ഏതാണ? രാമഭദ്രന്റെ കാന്തികൊണ്ട ഏററവും ശോഭിക്കുന്നവനായും ബലവും സൌന്ദൎയ്യവും മാൎദ്ദവവും ഉള്ള അംഗങ്ങളോടുകൂടിയവനായുമിരിക്കുന്ന ഇവൻ എന്റെ കണ്ണുകളെ തണുപ്പിക്കുന്നു.

അരു — (സന്തോഷാശ്രുക്കളോടുകൂടിആത്മഗതം) ഇതതന്നെയാണ ഭാഗീരഥി പറഞ്ഞ ആ കണ്ണിന്നമൃതമായ സ്വകാൎയ്യവൎത്തമാനം. ആയുഷ്മാന്മാരായ കുശലവന്മാരിലാരാണിതെന്നറിയുന്നില്ല.

ജന —

നീലനീരജനിറംശിഖണ്ഡശുഭമണ്ഡനൻമുനികുമാരരിൽ
ചേലെഴുന്നതനുശോഭകൊണ്ടരിയലക്ഷ്മിപോലഴകുചേൎപ്പവൻ
ബാലഭാവമൊടുവന്നിടുന്നമമവത്സനാംരഘുകുമാരനെ
പ്പോലെ കണ്ടുളവുകണ്ണിണെക്കൊരമൃതാഞ്ജനംപരമിതാരഹോ

കഞ്ചു — ഈ കുട്ടി ഒരു ക്ഷത്രിയ ബ്രഹ്മചാരിയാണെന്ന തോന്നുന്നു.

ജന — അങ്ങിനെതന്നെയാണ- എന്തെന്നാൽ,

കങ്കപത്രമതുചൂഡതൊട്ടിഷുധിരണ്ടുപിന്നിലഥഭസ്മലെ
ശാങ്കിതോരസിവിളങ്ങിടുന്നുരുരുതന്റെതോലരയിലിന്നഹൊ
കാങ്കെപുൽച്ചരടുകൊണ്ടുകെട്ടിയചുവന്നവസ്ത്രമഥവില്ലൊടാ
ത്തങ്കരത്തിലൊരുപെപ്പലംവടിയുമുണ്ടുനല്ലജപമാലയും (൨൦)

ഭഗവതി അരുന്ധതി, ഈ കുട്ടി ഏതാണെന്നാണ വിചാരിക്കുന്നത.

അരു — ഞങ്ങളും ഇപ്പോൾ വന്നേ ഉള്ളു.

ജന — ആൎയ്യ ഗൃഷ്ടെ, ഇനിക്കിതറിവാൻ വളരെ താല്പൎയ്യമുണ്ട. അതുകൊണ്ട ഭഗവാൻ വാല്മീകിയോട തന്നെപോയിചോദിക്കു. "വത്സനെകാണുവാൻകൊതിച്ചുംകൊണ്ട ചില വൃദ്ധന്മാർ ഇവിടെ ഇരിക്കുന്നുണ്ട" എന്ന ആ കുട്ടിയോടും പറയു.

കഞ്ചു — കല്പനപോലെ (എന്നപോയി)

കൌസ — എന്താണ കുട്ടി പറയുന്നത? "ഞാൻ ഇതാ വരുന്നു" എന്നൊ.

അരു — ഇങ്ങിനെയുള്ളവരുടെ സ്വഭാവം മറിച്ചു വരാൻ പാടില്ലല്ലൊ.

കൌസ—(നോക്കീട്ട) ഗൃഷ്ടിയുടെ വാക്കു കേട്ട ഉടനെ ഋഷികുമാരന്മാരെ വിട്ട ആ വത്സൻ വിനയത്തോടുകൂടി ഇങ്ങോട്ട തന്നെ വരുന്നുവൊ.

ജന—(നല്ലവണ്ണം നോക്കീട്ട) ആശ്ചൎയ്യം! ഇതെന്താണ്.

ബാലത്വംതാഴ്മയീമുഗ്ദ്ധതയിവയിലൊളിച്ചൊറെമാഹാത്മ്യമുണ്ടി
ക്കാലത്തിൽബ്ബാലനോത്താലനുപടുമതികൾമാത്രമേകാണ്കെയുള്ളൂ
മാലെത്താനഞ്ഞുറച്ചോരകമതിളകിമേനല്ലയസ്ഥാന്തബന്ധ
ത്താലിത്തവ്വണ്ണിരിമ്പന്നൊരുവിധമുടനെചിത്രമേചിത്തമോദാൽ

ലവൻ—(പ്രവേശിച്ചിട്ട) പൂജ്യന്മാരാണെങ്കിലും പേരും സ്ഥിതിയും കുലവും അറിയാത്ത ഇവരെ എങ്ങിനെയാണ ഞാനിപ്പോൾ അഭിവാദ്യം ചെയ്യേണ്ടത. (ആലോചിച്ചിട്ട) ഇങ്ങിനെയായാൽ വിരോധമില്ലെന്ന വൃദ്ധന്മാർ പറഞ്ഞ കേട്ടിട്ടുണ്ട. (വിനയത്തോടുകൂടി അടുത്ത ചെന്നിട്ട) നിങ്ങൾക്കായിക്കൊണ്ട ഈ ലവന്റെ മൂൎദ്ധാവ നമസ്കാരപൂൎവ്വമായിരിക്കുന്നു.

അരുന്ധതിയും ജനകനും—ഗുണവാനായ നീ ആയുഷ്മാനായി ഭവിക്കട്ടെ.

കൌസ—വത്സ, വളരെക്കാലം ജീവിച്ചാലും.

അരു—ഉണ്ണി, ഇവിടെ വരു (ലവനെ മടിയിലിരുത്തീട്ട സ്വഗതം) ഭാഗ്യം കൊണ്ട എന്റെ ഉത്സംഗം മാത്രമല്ല വളരെക്കാലമായിട്ടുണ്ടായിരുന്ന മനോരഥം കൂടെ സമ്പൂൎണ്ണമായി.

കൌസ—ഉണ്ണി ഇവിടെയും ഒന്ന വരു (മടിയിലിരുത്തീട്ട) ആശ്ചൎയ്യം! അല്പം വിടൎന്ന കരിങ്കുവളപ്പൂവുകൊണ്ടുള്ള മാലയുടെ ശോഭയെ വഹിക്കുന്ന ശരീരംകൊണ്ട മാത്രമല്ല, താമരയല്ലിതിന്ന മധുരകണ്ഠത്തോടുകൂടിയതായ അരയന്നത്തിന്റെ ദീൎഘമായ സ്വരത്തോട ശരിയായ സ്വരംകൊണ്ടും ഇവൻ രാമഭദ്രനെ അനുകരിക്കുന്നു. വിടൎന്ന താമരപ്പൂവിന്റെ ഉള്ളുപോലെ കോമളമായിരിക്കുന്ന ശരീരസ്പൎശം കൊണ്ടും ഒരം വത്സൻ അവനോടതുല്യനായിരിക്കുന്നു. ഉണ്ണി, നിന്റെ ചന്ദ്രതുല്യമായ മുഖം ഞാനൊന്നു നോക്കട്ടെ— (താടിപിടിച്ച പൊക്കി സൂക്ഷിച്ചുനോക്കീട്ട കണ്ണീരോടും അഭിപ്രായത്തോടും കൂടി) രാജൎഷേ! കാണുന്നില്ലെ. സൂക്ഷിച്ചു നോക്കുമ്പോൾ ഇവന്റെ മുഖം വത്സയായ വധുവിന്റെ മുഖചന്ദ്രനെപോലെ ഇരിക്കുന്നു.

ജന—സഖി! ഞാൻ കാണുന്നുണ്ട.

കൌസ—അഹോ! ഉന്മത്തമായിരിക്കുന്ന എന്റെ ചിത്തം എന്തോ വിചാരിച്ച ഭ്രാന്ത പറയുന്നു.

ജന—കണ്ടീടുന്നു മകൾക്കുള്ള വദനമെഴുമൊരായ ചാരുലതികന്നും

കൊണ്ടിക്കുട്ടിയ്ക്കുനല്ലാകൃതിയുമഴകുമത്തേനൊലിക്കുന്നവാക്കും
കൊണ്ടാട്ടംതാഴ്മയുംയോഗ്യതകളുമതുതാൻദൈവമേ ചഞ്ചലത്വം
പ്പൂണ്ടെങ്ങിത്തം പരന്തെററിയവഴിയതിലെ പോവതെന്തേവമി
[പ്പോൾ

കൌസ— ഉണ്ണി, നിൻെറ അമ്മയുണ്ടൊ. അവരനെ ഓൎമ്മ
ലവൻ—ഇല്ല. [യുണ്ടൊ.

കൌസ—എന്നാൽ ഉണ്ണി ആരുടെയാണ?

ലവൻ— ഭഗവാൻ വാല്മീകിയുടെയാണ.

കൌസ—അല്ലയൊ വത്സ, പറയണ്ടത പറയൂ.

ലവൻ— ഇനിക്കിത്ര മാത്രമെ അറിവുള്ളു.

(അണിയറയിൽ) ഭൊ ഭൊ പടജ്ജനങ്ങളെ! നിങ്ങളാരും ആ ശ്രമത്തിന്നടുത്തുള്ള സ്ഥലത്തെ ആക്രമിയ്ക്കരുതെന്ന കുമാരനായ ചന്ദ്രകേതു കല്പിയ്ക്കുന്നു.

അരുന്ധതിയും ജനകനും— നന്നായി- അശ്വമേധത്തിനുള്ള കുതിരയെ രക്ഷിപ്പാനായി വന്നിരിക്കുന്ന വത്സനായ ചന്ദ്രകേതുവിനെ നമുക്ക ഇന്ന കാണാം. ഇത ഒരു സുദിവസംതന്നെ.

കൌസ— വത്സലക്ഷ്മണൻെറ പുത്രൻ കല്പിയ്ക്കുന്നു എന്നിങ്ങിനെ അമൃത പോലെ മനോഹരങ്ങളായിരിക്കുന്ന അക്ഷരങ്ങൾ കേൾക്കുന്നു.

ലവൻ— ആൎയ്യ, ചന്ദ്രകേതു എന്ന പറയുന്നത ആരാണ?

ജന—ദശരഥപുത്രന്മാരായ രാമലക്ഷ്മണന്മാരെഅറിയുമൊ?

ലവൻ— അവർ രാമായണകഥാ പുരുഷന്മാരല്ലെ?

ജന—എന്നാൽ ആ ലക്ഷ്മണൻെറ മകനായ ചന്ദ്രകേതുവിനെ എങ്ങിനെയാണ അറിയാതെ വന്നത?

ലവൻ— എന്നാൽ അദ്ദേഹം രാജൎഷിയായ മൈഥിലൻെറ പൌത്രനായ ഊൎമ്മിളാ പുത്രനാണ.

അരു— (ചിരിച്ചുംകൊണ്ട) കഥയുടെ അറിവ നല്ലവണ്ണം കാണിച്ചു കുട്ടി

ജന— ഉണ്ണിക്ക ഈ കഥ അത്രനിശ്ചയമുണ്ടെങ്കിൽ ഞാൻ ചിലത ചോദിക്കാം. അതിനുത്തരം പറയൂ. ആ ദശരഥാത്മജന്മാരുടെ പുത്രന്മാരുടെ പേര എന്തെല്ലാമാണ? ഏതേത ഭാൎയ്യമാരിൽ ജനിച്ചവരാണ അവര?

ലവൻ— ആ ഭാഗം കഥ ഞാനും വേറെ ആരും ഇതുവരെ കേട്ടിട്ടില്ല.

ജന— അത കവി ഉണ്ടാക്കീട്ടില്ലെ.

ലവൻ— ഉണ്ടാക്കീട്ടുണ്ട- പുറത്തായിട്ടില്ല. അതിലെ രസമുള്ളതായ ഒരു ഭാഗം അഭിനയിക്കേണമെന്നുള്ള ഉദ്ദേശത്തോടു കൂടി വേറെ ഒരു പ്രബന്ധമായുണ്ടാക്കി അത ഭഗവാൻ വാല്മീകി സ്വന്ത കയ്യക്ഷരത്തിൽ എഴുതി തൌൎയ്യത്രിക സൂത്രകാരനായ ഭരതമുനിക്കയച്ചു.

ജന—എന്തിനായിട്ടാണത?

ലവൻ— ആ ഭഗവാൻ അത ദേവസ്ത്രീകളെക്കൊണ്ട അഭിനയിപ്പിക്കും എന്ന വെച്ചിട്ടാണ.

ജന—ഇതിലൊക്കെ എന്തോ രത്ഥമുള്ളതുപോലെ തോന്നുന്നു.

ലവ—ഭഗവാൻ വാല്മീകിക്ക അതിൽ കലശലായിട്ട താല്പൎയ്യമുണ്ട. വളരെ വിശ്വാസമുള്ള ചിലരുടെ കയ്യിൽ കൊടുത്താണ പുസ്തകം ഭരതാശ്രമത്തിങ്കലേക്കയച്ചിട്ടുള്ളത. വഴിക്ക യാതോരു തടസ്ഥവും ഉണ്ടാവാതിരിപ്പാൻ ചാപപാണിയായ എന്റെ ഭ്രാതാവിനേയും കൂടെ അയച്ചിട്ടുണ്ട.

കൌസ— ഉണ്ണിക്ക ഭ്രാതാവും ഉണ്ടൊ?

ലവ—ഉണ്ട ആൎയ്യനായ അദ്ദേഹത്തിന്ന കുശനെന്നാണ പേര.

കൌസ— ജ്യേഷ്ഠൻ എന്നല്ലെ പറയേണ്ടത?

ലവൻ— അങ്ങിനെ തന്നെയാണ- പ്രസവക്രമം കൊണ്ട അദ്ദേഹം ജ്യേഷ്ഠൻ തന്നെയാണ.

ജന— ആയുഷ്മാന്മാരായ നിങ്ങൾ ഇരട്ട പെററവരാണൊ.

ലവൻ— അതെ.

ജന—ആട്ടെ. ആ കഥാ പ്രബന്ധത്തിന്റെ അവസാനം എങ്ങിനെയാണെന്ന പറയു.

ലവൻ—പൌരന്മാർ പരത്തിയ മിഥ്യാപവാദം ഹേതുവായിട്ട വളരെ വ്യസനിച്ച രാജാവിനാൽ ത്യജിക്കപ്പെട്ട ദേവയജനസംഭവയായ സീതയെ, പ്രസവംവളരെ സമീപിച്ചിരിക്കുന്ന സമയത്ത തനിച്ച കാട്ടിലാക്കി ലക്ഷ്മണൻ തിരിച്ചുപോന്നു എന്നാണ.

കൌസ— ഹാ വത്സേ മുഗ്ദ്ധചന്ദ്രമുഖി, ഏകാകിനിയായ നിന്റെ പൂവു പോലെയുള്ള ശരീരത്തിന്നുണ്ടായ ദൈവദുൎവ്വിലാസത്തിന്റെ അവസാനം എന്താണ?

ജന— ഹാ വത്സെ!

ഓരോന്നേരത്തതികഠിനമായപ്രകാരത്തിലുള്ള
പ്പാരംപുത്തൻപരിഭവമതുംചേററുനവ്വുംപൊറാതേ
നേരിട്ടോരൊമൃഗനിരപരംകണ്ടുപേടിച്ചു ഹാ നം
പാരാതെന്നെപ്പലകുറിവിളിച്ചന്നുനീകേണിരിക്കും. (൨൩)

ലവൻ— (അരുന്ധതിയോട) ആൎയ്യെ! ഇവർ ആരാണ്?

അരു— ഇത കൌസല്യയും അത ജനകനുമാണ.

ലവൻ—(ബഹുമാനഖേദകൌതുകങ്ങളോടുകൂടിനോക്കുന്നു)

ജന— ഹാ! പൌരന്മാരുടെ ദുൎമ്മൎയ്യാദയും രാജാവായ രാമന്റെ ക്ഷിപ്രകാരിതയും.

സീതാത്യാഗകഠോരവജ്രപതനംചിന്തിച്ചതിന്നുത്തരം
ചോദിപ്പാനുഴറുന്നകോപമെഴുമീയെൻചാപവുംശാപവും (൨

കൌസ—ഭഗവതി! രക്ഷിക്കണേ രക്ഷിക്കണേ. കോപിച്ചിരിക്കുന്ന ഈ രാജൎഷിയെ പ്രസാദിപ്പിക്കണെ.

അരു—

പാക്കിൽപരംപരിഭവിപ്പൊരുമാനികൾക്കു
മുക്കേലുമുൾക്കമലമീവിധമായിരിക്കും
ചൊല്ലേക്കൊണ്ടഭൂമിപഭവത്സുതനല്ലിരാമ
നിക്കണ്ടമീനർപുരവാസികൾബാല്യരെല്ലൊ (൨൫)

ജനകൻ—

താതൻഞാൻരഘുനന്ദനന്നവനിലിന്നൊക്കില്ലരണ്ടുംപരം
ഭൂദേവൻശിശുവൃദ്ധർനാരിവികലന്മാരുംപെടുംപൌരരിൽ വന്ന

വടുക്കൾ— (പ്രവേശിച്ചിട്ട) കുമാര! കുതിര കുതിര എന്ന നാട്ടിൽ ഒരു ജന്തു ഉണ്ടെന്ന കേട്ടിട്ടില്ലെ? അതിനെ ഇപ്പോൾ ഞങ്ങൾ പ്രത്യക്ഷമായി കണ്ടു.

ലവൻ— കുതിരയെ കുറിച്ച പശുശാസ്ത്രത്തിലും യുദ്ധശാസ്ത്രത്തിലുംപറഞ്ഞിട്ടുണ്ട. അതിന്റെമാതിരിഎന്താണെന്നപറയു.

വടുക്കൾ— കേട്ടാലും.

ഉണ്ടേററംവലിയോരുവാലതിളകുംപിന്നിൽകിടന്നെപ്പൊഴും
നീണ്ടിട്ടാണകഴുത്തുനാലിഹഖുരംപുല്ലാണതിന്നീടുവാൻ
കണ്ടാലാമ്രഫലോപമംമലമിടക്കിട്ടീടുമിഞ്ഞൊതിനി
ക്കേണ്ടാപോകനമുക്കതൂരമതിലായശ്വംവരുന്നൈവരു. (൨൬)
(അടുത്തുചെന്ന തോലിന്മേലുംകൈകളിന്മേലുംപിടിച്ചവലിക്കുന്നു)

ലവൻ—(കൌതുകോപരോധവിനയങ്ങളോടുകൂടെ) ആൎയ്യന്മാരെ! നോക്കു നോക്കു ഇവർ എന്നെ വലിച്ചുകൊണ്ടു പോകയാണെ (വേഗത്തിൽ ചുററിനടക്കുന്നു.)

അരുന്ധതിയും ജനകനും— വത്സൻ കൌതുകത്തെ പൂരിപ്പിച്ചാലും.

കൌസ— ഭഗവതി! ഈ കുട്ടിയെ കാണാതെ ഇനിക്കു ജീവിക്കെ വയ്യാ എന്ന തോന്നുന്നു. അതുകൊണ്ട വേറെ ഒരു ദി

ക്കിൽ ചെന്നനിന്ന പോകുന്നതായ ഈ ആയുഷ്മാനെ നമുക്ക നോക്കുക.

അരു—ചപലനായ ആ ഉണ്ണി ദൂരെയായി. ഇനി എങ്ങിനെയാണ കാണുന്നത.

കഞ്ചു—(പ്രവേശിച്ചിട്ട) "അവസരംപോലെ നിങ്ങൾ തന്നെ ചെന്നേ അതറിയിപ്പാൻ പാടുള്ളു" എന്നാണ ഭഗവാൻ വാല്മീകി അരുളി ചെയ്തത.

ജന—ഇതിൽ അതി ഗംഭീരമായി എന്തോ ഒന്നുണ്ട. ഭഗവതി അരുന്ധതി, സഖി കൌസല്യേ, ആര്യഗൃഷ്ടേ, നമുക്ക പോയിഭഗവാൻവാല്മീകിയെകാണുക.(എന്നവൃദ്ധന്മാരൊക്കെപോയി)

വടുക്കൾ—കുമാര, ആശ്ചര്യമായ ഇത കാണു.

ലവൻ—ഞാൻ കാണുകയും അറികയും ചെയ്തു. ഇത അശ്വമേധത്തിന്നുള്ള കുതിരയാണ.

വടുക്കൾ—അതെങ്ങിനെയാണ അറിഞ്ഞത?

ലവൻ—മൂഢന്മാരെ, നിങ്ങൾ അശ്വമേധ പ്രകരണത്തിൽ വായിച്ചിട്ടില്ലെ, നൂറ കവച ധാരികളേയും നൂറ ദണ്ഡധാരികളേയും നൂറ തൂണീരധാരികളേയും രക്ഷിതാക്കളായി കണ്ടാലും-ഈ സൈന്യത്തിൽ ഓരോഎന്നത്തിന്റെ സംഖ്യെഇതതന്നെയായിരിക്കും. ഞാൻപറഞ്ഞതവിശ്വാസമായില്ലെങ്കിൽപോയി ചോദിക്കു.

വടുക്കൾ—ഹേ ഹേ, ഈ കുതിര എന്തൊരാവശ്യത്തിന്നാണ നാലുപുറവും ആളുകൾ ചുററിക്കൊണ്ട നടക്കുന്നത.

ലവൻ— (ആഗ്രഹത്തോടുകൂടി ആത്മഗതം) അയ്യ, അശ്വമേധം എന്നത വിശ്വവിജയികളായ ക്ഷത്രിയൎക്ക ഊൎജ്ജസ്വലമായും സൎവ്വ ക്ഷത്രിയ പരിഭാവിയായും പ്രാധാന്യത്തിന്റെ മാററുരച്ചു നോക്കുന്ന കല്ലായും ഉള്ള ഒന്നാണ.

(അണിയറയിൽ)

ശ്രീക്കുട്ടമിക്കുതിരയൊത്തപതാകവീൎയ്യം
ലോകൈപരത്തുവതിനുള്ളപരസ്യമല്ലൊ
ആകെ ദ്ദശാസ്യകുലമാശുമുടിച്ചസൎവ്വ
ലോകൈകവീരനുടെയാണിവയിന്നുരണ്ടും (വ. വൃ)

ലവൻ—(വ്യഥയോടുകൂടി എന്നപോലെ) അഹോ! കോപാഗ്നിയെ വൎദ്ധിപ്പിക്കുന്നതായിരിക്കുന്നു ഈ അക്ഷരങ്ങൾ.

വടുക്കൾ—എന്താണവർപറയുന്നത,കുമാരൻവിദ്വാൻതന്നെ.

ലവൻ—ഭോ, ഭോ, ഭൂമിയിൽ ക്ഷത്രിയന്മാരില്ലാതായൊ. അല്ലെങ്കിൽ നിങ്ങൾ എന്താണിങ്ങിനെ പറയുന്നത.

(അണിയറയിൽ)—മഹാരാജാവിനെ കുറിച്ച പറയുമ്പോൾ ക്ഷത്രിയന്മാരെവിടെ ?

ലവൻ—ഹേ ! നീചന്മാരെ !

ചിന്തുംബലത്തോടവർവാഴ്കിൽവാണിടട്ടേ
ചിന്തിയ്ക്കിലെന്തുഭയമേററമിതൊന്നുവേറെ
എന്തിന്നിവണ്ണമുരചെയ്യുതട്ടത്തെത്തുത്തു
ഞാനിന്നിതിങ്ങളുടെയിക്കൊടികസ്സലാക്കാം (൨൯)

അല്ലയോ വടുക്കളേ, കല്ലു വലിച്ചെറിഞ്ഞ ഇതിൻെറ തടസ്ഥംകൂടാതെയുള്ള ഗമനത്തെ മുടക്കു- മററുള്ള മൃഗങ്ങളുടെ ഇടയിൽ ഇത നിസ്സാരമായി നടക്കട്ടെ.

ഒരു പുരുഷൻ—(ക്രോധദർപ്പങ്ങളോടുകൂടെ പ്രവേശിച്ചിട്ട) ഛരി ! എന്ത കഥയില്ലായ്മയാണ ഈ പറഞ്ഞത. പടജ്ജനങ്ങൾ വേഗം കോപിക്കുന്നവരും ദയയില്ലാത്തവരുമാണ. ഗർവ്വോടുകൂടിയ വാക്ക ഒരു കുട്ടി പറഞ്ഞാലുംകൂടി അവർ സഹിക്കയില്ല. അരിവിമർദ്ദനനായ രാജകുമാരൻ ചന്ദ്രകേതു ഇപ്പോൾ മനോഹരമായ പൂർവ്വാരണ്യം രസത്തോടുകൂടി നോക്കി കണ്ട സഞ്ചരിക്കുയാണ. അദ്ദേഹം ഇങ്ങോട്ടെത്തുന്നതിന്ന മുമ്പ കാട്ടിലുള്ള വൃക്ഷങ്ങളുടെ ഇടയിൽകൂടി ഓടി പൊയ്ക്കൊള്ളുവിൻ.

വടുക്കൾ—കുമാര നമുക്ക കുതിര വേണ്ട. തീക്ഷ്ണങ്ങളായ ശസ്ത്രങ്ങളോടുകൂടിയ ഇവർ ശകാരിക്കുന്നു. അതുകൊണ്ട വരു, നമുക്ക മാഞ്ചാട്ടം ചാടി ഓടി ആശ്രമപാദത്തിങ്കലേക്ക പോവുക.

ലവൻ—(ചിരിച്ചുംകൊണ്ട) ശസ്ത്രങ്ങൾ ശോഭിക്കുന്നുണ്ടോ. (വില്ല കുലച്ചിട്ട)

അത്യുന്തോല്ക്കടഭോടിദംഷ്ട്രകളിലാജ്യാജിഹ്വാചചന്തത്രയും
ശ്രോത്രാസഹ്യലനാരവത്തൊടുപരംപൊട്ടിച്ചിരിച്ചന്തകൻ
പാഞ്ഞെത്തിട്ടാകവിഴുങ്ങുവാനിഹതുറക്കുംവക്ത്രയന്ത്രത്തിനോ
ടൊത്തോരാംവികടോദരത്തൊടുശരാസംമേചിരംചേരണം

(അവരവരുടെ അവസ്ഥക്ക തക്കവണ്ണം ചുററിനടന്ന എല്ലാവരും പോയി).

നാലാമങ്കം കഴിഞ്ഞു.

---

## അഞ്ചാമങ്കം.

---

(അണിയറയിൽ) ഹേ, ഹേ, പടജ്ജനങ്ങളെ, നമുക്ക സഹായമുണ്ടായി ഉണ്ടായി.

ചട്ടററീടുംസുമന്ത്രൻഝടിതിയിലുടനോടിക്കയാൽപ്രൌഢവേ
തട്ടിപ്പാഞ്ഞെങ്ങുകേറുംകുതിരകളെഴുമാസ്യന്ദനംതന്നിലേറി (ഗം
മുട്ടിത്തട്ടിത്തടഞ്ഞെങ്ങിളകിടുമൊരുനൽകോവിദാരദ്ധ്വജംചേ
ന്നിട്ടെത്തുന്നുണ്ടിതാനമ്മുടെരണമതുകേട്ടിന്നുടൻചന്ദ്രകേതു

(അനന്തരം സുമന്ത്രനാൽ തെളിക്കപ്പെടുന്ന തേരിലേറിചാപപാണിയായി അത്ഭുത സന്തോഷസംഭ്രമങ്ങളോടുകൂടി ചന്ദ്രകേതു പ്രവേശിക്കുന്നു)

ചന്ദ്രകേതു—ആൎയ്യസുമന്ത്ര നോക്കു.

പൊട്ടുമുല്ലൂടഗജങ്ങൾതൻ കടുകടൌഘടംകൃതികൾകൊണ്ടു
ഞെട്ടുമാറഖിലമായവമ്പടയിലിട്ടുശസ്ത്രമഴപെയ്തഹോ (ടൻ
ശിഷ്ടഭംഗിയിലപൂൎവ്വമായരഘുവംശനവ്യമുളപോലെയി
മ്മട്ടെഴുന്നമുനിബാലകനേകനിഹ ചെയ്തിടുന്നു മമകൌതുകം വ

ആശ്ചൎയ്യം ആശ്ചൎയ്യം.

കിഞ്ചിൽക്രോധോദയംകൊണ്ടരുണനിറമുഖംപൂണ്ടുതുള്ളിക്കളിക്കും
പഞ്ചശ്രീചൂഡകൈക്കൊണ്ടിതവിലസിടുമേതോമഹാവീരപോതം
ചഞ്ചത്താൎസ്ഥനുഴക്കുംപെടുമടനികലൻുള്ളവില്ലോടുമേറെ
ത്തഞ്ചത്തിൽജൃംഭിതഗംഭീരബലവപുഷിപൊഴിക്കുന്നുശസ്ത്രൌഘവൎഷം

സുമന്ത്രൻ—ആയുഷ്മൻ.

എല്ലാംകൊണ്ടുമഹോനിനക്കുശരിയാംദേവാസുരന്മാൎക്കുമ
ങ്ങില്ലാത്തുള്ളമഹത്വമാൎന്നവിലസുന്നിക്കുട്ടിയെക്കാണ്കയാൽ
വല്ലാതാക്കുശികാത്മജന്റെമഖവിദ്വേഷിപ്രഹാരത്തിനായ്
യില്ലോടൊത്തൊരുരാമഭദ്രനെമനക്കാമ്പിങ്കലോൎക്കുന്നുഞാൻ ര

ചന്ദ്ര—ഏകനായിരിക്കുന്ന ഇവന്റെ നേരെ പലരുംകൂടി നേരിടുന്നതിനെക്കുറിച്ച എന്റെ ഹൃദയം ലജ്ജിക്കുന്നു.

പാരിക്കുംപോരിലേവംബഹുളതരകരാളോജ്ജ്വലാസ്ത്രങ്ങൾകയ്ക്കൊ
ണ്ടേറിക്കാണുംകപണൽകിങ്കിണികളുടെഝണൽകാരകോലാഹല
പാരംതേടുന്നതേരുംമദഭരദുരഹസ്സാന്മഹസ്തീന്ദ്രനില [ത്തെ
ക്കാറുംചേരുംബലത്തിൻനടുവിലിതതകക്കുന്നിതീബ്ബാലനേകൻ()

സുമ—ഉണ്ണി, ഇവരെല്ലാവരുംകൂടീട്ടു തന്നെ ഇവനെന്താണ. പിന്നെ ഒറെറക്കായാലൊ.

ചന്ദ്ര—ആൎയ്യ, വേഗത്തിലോടിക്കു. ഇവൻ നമ്മുടെ ആശ്രിത ജനങ്ങളെ പ്രമഥനം ചെയ്വാൻ തുടങ്ങിയിരിക്കുന്നു.

കുന്നിൻകുഞ്ജത്തിലാൎത്തങ്ങെഴുമിഭപടലീകൎണ്ണരന്ധ്രങ്ങൾപൊട്ടി
ച്ചുന്നിക്കുംഭൂരിഭേരീനിനദകലിതമാംജ്യാനിനാദംമുഴക്കി

ഒന്നായ്ക്കൂണ്ണങ്ങൾഖണ്ഡിച്ചനവധിതലയിപ്പാരിൽവിഴ്ത്തീട്ടുകാ
റിന്നേറെത്തുപ്പിടുന്നോരുരുളകളത്തുമട്ടിട്ടുക്കൂട്ടുന്നുവീരൻ [ലൻ

സുമ—(ആത്മഗതം) ഇങ്ങിനെയുള്ളവനോടുകൂടെ വത്സനായ ചന്ദ്രകേതുദ്വന്ദ്വയുദ്ധം ചെയ്യുന്നതിന്ന ഞാനെങ്ങിനെ അനുവദിക്കേണ്ടു. (വിചാരിച്ചിട്ട). അഥവാ ഇക്ഷ്വാകുഗൃഹത്തിൽ താമസിച്ചു വൃദ്ധനായിട്ടുള്ളവനല്ലെ ഞാൻ. യുദ്ധം നേരിട്ടിരിക്കുമ്പോൾ എന്തു നിൎവ്വാഹമാണുള്ളത.

ചന്ദ്ര—(വിസ്മയ ലജ്ജാസംഭ്രമങ്ങളോടുകൂടി) ഹരി, എന്റെ സൈന്യങ്ങളെല്ലാം പിന്തിരിച്ചു.

സുമ—(രഥവേഗത്തെ നടിച്ചിട്ട) ആയുഷ്മൻ, ആ വീരൻ നിനക്ക വാഗ്വിഷയീഭൂതനായിരിക്കുന്നു.

ചന്ദ്ര—(ഓൎമ്മക്കേട നടിച്ചിട്ട) ആൎയ്യ,ഇദ്ദേഹത്തിന്റെ പേരെന്തെന്നാണ ആഖ്യായകന്മാർ പറഞ്ഞത.

സുമ—ഉണ്ണി, ലവനെന്ന.

ചന്ദ്ര—അല്ലേലവപ്രചുരവീൎയ്യനിധേവൃഥാവിൽ
മല്ലേന്തിനീണ്ടുഭടജനങ്ങളൊടിട്ടിടുന്നു
ഇല്ലേനിനക്കിവിടെഞാൻവരികിങ്ങുതന്നെ
മെല്ലേമഹസ്സുതിൽമഹസ്സുശമിച്ചിടട്ടെ (൧)

സുമ—കുമാര, നോക്ക.
ബാലപ്രവീരനിവനങ്ങിതനീവിളിക്ക
മൂലംബലങ്ങളെവെടിഞ്ഞുതിരിഞ്ഞിടുന്നു
മാലററുവെട്ടുമിടികേട്ടിഭമേദ്ദനംവി
ട്ടോലുംമദേനഹരിപോതകമെന്നപോലെ (൨)

(അനന്തരം വേഗത്തോടും ദൎപ്പത്തോടുംകൂടി നടന്നുകൊണ്ട ലവൻപ്രവേശിക്കുന്നു)

ലവൻ—അങ്ങിനെ തന്നെ രാജകുമാര അങ്ങിനെ തന്നെ. അങ്ങ ഇക്ഷ്വാകുല ജാതനല്ലെ. അതുകൊണ്ട ഞാനിതാ വരുന്നു.

(അണിയറയിൽ വലിയ കലശൽ കേൾക്കുന്നു)

ലവൻ—(കോപസംഭ്രമത്തോടുകൂടിതിരിഞ്ഞിട്ട)ഹരി, ഞാൻ ഇപ്പോൾ തന്നെ അവരെ ഉടച്ചിട്ടും സേനാപതികൾ യുദ്ധത്തിന്നായി പിന്നേയും നേരിട്ടുവന്ന ചുഴന്നുനിന്ന എന്നെ പ്രഹരിക്കുന്നുവൊ. കഷ്ടം, എന്തൊരവിവേകികളാണിവർ.

സംവൎത്തക്കാററടിച്ചിട്ടിളകുമൊരുകടല്ക്കുള്ളൊഴുക്കത്തുവട്ടം [ഷം
സംവദ്ധിച്ചങ്ങുതിങ്ങുംലഹളയൊടുമുഴുത്തുള്ളൊരീസൈന്യഘോ

ഗർവ്വോക്തം കുന്നടിച്ചിട്ടില്ല കിയബന്ധവാഹനിപോലുഗ്രാമമെ
ന്നവ്യഗ്രക്രോധഹേതിവ്രജമതിനിരയായിട്ടുതീരട്ടെവേഗം (൯)

(എന്ന ചുററി നടക്കുന്നു)

ചന്ദ്ര—ഹേ, ഹേ, കുമാര.

പാരംവിസ്മയനീയമായൊരുഗുണോൽകർഷംനിമിത്തംഭവാൻ
പാരാതെൻപ്രിയനാകയാലൊരുസഖാവായുംഭവിക്കുന്നുമേ
വേറിട്ടില്ലമദീയമിന്നുഭവദീയംതന്നെയെന്നാകയാ
ലേറീടുംകദനംസപക്ഷികരജനേചെയ്യുന്നതെന്തിന്നഹോ (൧൦)

ലവൻ—(സന്തോഷത്തോടും സംഭ്രമത്തോടും തിരിഞ്ഞിട്ടു) അഹോ, മഹാനുഭാവനായ സൂര്യകുലകുമാരൻെറ വീരവാദം പ്രസന്നമായും രൂക്ഷമായും ഇരിക്കുന്നു. അതിനാൽ ഇവർ പോട്ടെ. ഇദ്ദേഹത്തെ തന്നെ സംഭാവനം ചെയ്യാം.

(അണിയറയിൽ പിന്നെയും കലശൽ കേൾക്കുന്നു)

ലവൻ—(കോപത്തോടും വെറുപ്പോടുംകൂടി) ഛി, പിന്നെയും പിന്നെയും വീരസംവാദത്തിന്നു വിഘ്നം ചെയ്തു ഇവർ എന്നെ അവമാനിക്കുന്നു. (അവരെ നോക്കി ചുററി നടക്കുന്നു)

ചന്ദ്ര—ആര്യ നോക്കൂ. ഇതു കാണേണ്ടതാണു.

ഏററംകൌതുകമാർന്നുഗർവ്വമതിനാലെങ്കൽപരംലാക്കുവെ
ച്ചൂററംചേർന്നചമൂസമൂഹമതുപിമ്പേപാഞ്ഞടുക്കുംവിധൌ
ചീററംപൂണ്ടുധനുസ്സേടുക്കുമിവനാരണ്ടായടിക്കുംകൊടും
കാററത്തിന്നുധനുസ്സോടൊത്തിളകിടുംമേഘത്തിനോക്കുന്നതെ

സുമ—അവനെ നോക്കുന്നതിന്നു കുമാരനു തന്നേ അറിഞ്ഞുകൂടൂ. ഞാൻ വിസ്മയംകൊണ്ടു തീരേ പരവശനായിരിക്കുന്നു.

ചന്ദ്ര—ഹേ, ഹേ, പടജ്ജനങ്ങളെ.

മണ്ണിൽക്കാലാൽനടപ്പുംലളിതതനുവുമിച്ഛർമ്മമാകുംവപുത്വം
തിണ്ണംചേർന്നുള്ളോരൊററശ്ശിശുവിവനൊടുനൽചട്ടയിട്ടിന്നിങ്ങു
പൊണ്ണത്വംപൂണ്ടനേകംഗജതുരഗരഥൌഘങ്ങളേറിപ്പടെക്കി (൧൧)
വണ്ണംയത്നിക്കയാൽനിങ്ങളെയുമിവനെയുംധിക്കരിക്കുന്നുഞാനം ( )

ലവൻ—(ക്ഷോഭത്തോടുകൂടി) എ, എൻെറ മേൽ ദയവിചാരിക്കുന്നുവൊ. (ആലോചിച്ചിട്ടു) ആകട്ടെ, സമയം വെറുതെ കളയുന്നതിനെ മുടക്കുന്നതിന്നായി ജൃംഭകാസ്ത്രംകൊണ്ടു സൈന്യങ്ങളെ സ്തംഭിപ്പിക്കാം. (എന്നു ധ്യാനം നടിക്കുന്നു)

സുമ—എന്താണു നമ്മുടെ സൈന്യങ്ങളുടെ ഘോഷം അകാരണമായി നിന്നുപോയതു.

ലവൻ—ഇവൻെറ ഗർവ്വിപ്പോൾ കാണാമല്ലൊ.

സുമ—(പരിഭ്രമത്തോടുകൂടി) ഉണ്ണി, ഈ കുമാരൻ മന്ത്രപൂൎവ്വം ജൃംഭകാസ്ത്രം പ്രയോഗിച്ചു എന്നു തോന്നുന്നു.

ചന്ദ്ര—എന്താണിവിടെ സംശയം.

ഘമ്പാന്തോരുതമസ്സമിന്നലിവതൻകോലാഹലംപോലെക
ണ്ണംബോടങ്ങുപിടിച്ചുവിട്ടതുവിധംപൊക്കുന്നൊറപ്പിക്കിലും
സ്തംഭിക്കുന്നിതുസൈന്യമാസകലവുംചിത്രംകണക്കേററവും
ജൃംഭിക്കുന്നിതുജൃംഭകാസ്ത്രമതിരററുള്ളോരുവീൎയ്യത്തൊടും (൩൩)

ആശ്ചൎയ്യം! ആശ്ചൎയ്യം!

പാതാളക്കുണ്ടിലാണ്ടിട്ടമൊരിരുൾനിരപോലൊക്കെനീലിച്ചുമേററം
തീതട്ടിച്ചുട്ടെഴുംപിച്ചളയൊളിരുചിജൃംഭിച്ചുമീജൃംഭകങ്ങൾ
വാതംകല്പാന്തകാലത്തിളകിയുടനെറിഞ്ഞിട്ടുകല്പാന്തവിന്ധ്യ
ജ്ജാതംതിങ്ങുന്നവിന്ധ്യക്കൊടുമുടികൾകണക്കംബരേചിന്നിടുന്നു

സുമ—ഇവനു ജൃംഭകാസ്ത്രങ്ങൾ സിദ്ധിച്ചതെവിടുന്നാണ.

ചന്ദ്ര—ഭഗവാൻ വാല്മീകിയിൽ നിന്നാണെന്നു ഞാൻ വിചാരിക്കുന്നു.

സുമ—അസ്ത്രങ്ങളേയുംവിശേഷിച്ചു ജൃംഭകാസ്ത്രങ്ങളേയുംസംബന്ധിച്ചകാൎയ്യങ്ങളൊന്നുംഅദ്ദേഹത്തിന്നില്ലല്ലോ. എന്തെന്നാൽ.

ഇവരാക്കൃശാശ്വസുതരാണവിടുന്നാക്കൌശികൻറകയ്യിലേപ്പാ
യ് ആവഴിരാമനിലെത്തീട്ടവിടെയിരിക്കുന്നിതിപ്പൊഴെന്നത്രെ (൩൪)

ചന്ദ്ര—ഏററവും വൎദ്ധിച്ച സത്വഗുണത്താലുള്ള പ്രകാശത്തോടുകൂടിയ മററു മന്ത്രവിത്തുക്കൾക്കും ഇതുകൾ നിശ്ചയമായി സിദ്ധിക്കുന്നതാണ.

സുമ—ഉണ്ണി, സശ്രദ്ധനായിരിക്ക. ആവീരൻതിരിച്ചുവന്നു.

കുമാരന്മാർ—(അന്യോന്യം) അഹോ കുമാരൻ വളരെ സുഭഗൻ തന്നെ. (സ്നേഹാനുരാഗത്തോടുകൂടി)

ബന്ധംകൂടാതെപെട്ടന്നഴകിലരിയസംവാദമോകെട്ടുപെട്ടു
ള്ളന്തംവിട്ടോരുജന്മാന്തരപരിചയമോസല്ഗുണാധിക്യമെന്നോ [മ
സ്വാന്തംസംബന്ധമൊന്നീവിധിബലമതിനാലോൎമ്മയില്ലാഞ്ഞതോ
റെറന്തോകണ്ടപ്പൊളിന്നീയ്യവനെമമമനസ്സോൎമ്മവെക്കുന്നപാരം

സുമ—ഒരുവനു ഒരുവനിൽ ആൎദ്രമായ പ്രീതിയുണ്ടാകുന്നത പ്രായേണ ലോകസ്വഭാവമാണ. ആ പ്രീതിയെ താരാമൈത്രകമെന്നും ചക്ഷൂരാഗമെന്നും ജനങ്ങൾ നിൎദ്ദേശിക്കുകയും മഹാത്മാക്കൾ അതിനെ പറവാൻ പാടില്ലാത്ത പ്രകൃതത്തോടുകൂടിയതായും കാരണത്തോട വേർപെട്ടതായും വിചാരിച്ചുവരുന്നു.

കെല്പാൎന്നകാരണമൊഴിഞ്ഞുള്ളവായിട്ടുന്നോ

രപ്പക്ഷപാതമുടനപ്രതികാരമത്രെ
അപ്രേമതന്തുവതകന്നുപെടുന്നമമ്മ
മെപ്പേരുമഞ്ങിനെയുറപ്പൊടുകോത്തിടുന്നു (൫൧)

കുമാരന്മാർ—(അന്യോന്യം)
ചാണെക്കവെച്ചമണിപോലതിശോഭകൊണ്ടു
ചേണാന്നൊരിത്തനുവിലെങ്ങിനെബാണമെയ്യും
കാണുന്നനേരമിവനെപ്പുണരാൻകൊതിച്ച
ക്ഷീണം മഹാപുളകമങ്ങിളകുന്നുമെയ്യിൽ (൫൨)

എന്നാൽ—
കത്തിക്കാളുന്നതേജസ്സിയലുമിവിടെയെന്തസ്ത്രമല്ലാതുപായം
ശസ്ത്രംകൊണ്ടുംനിനച്ചാൽഫലമതിതുവിധംലാക്കകിട്ടാസ്സിലുണ്ടോ
ശസ്ത്രംപൂണ്ടിട്ടുമിന്നിത്തിരിയുകിലിവനെന്തോതുമെന്നെക്കുറിച്ച
തൃത്ഥംസ്നേഹക്രമത്തെത്തടയുമൊരുമുറെക്കല്ലയോവീരമാഗ്ഗം ൫൩

സുമ—(ലവനെനോക്കീട്ടു കണ്ണീരോടുകൂടി ആത്മഗതം) മനസ്സേ എന്താണിങ്ങിനെ തെററിശങ്കിക്കുന്നത.

ചേതസ്സിചിന്തിച്ചതിനുടെഹേതുനശിപ്പിച്ചിതാദ്യമേദൈവം
ചിതമൊടുവണ്ടേ വെട്ടിയലതയിൽപുഷ്പംഭവിക്കുമോപിന്നെ

ചന്ദ്ര—ആയ്യസുമന്ത്ര, ഞാൻതേരിൽനിന്നിറങ്ങുന്നു.

സുമ—അതെന്തുകൊണ്ടാണ.

ചന്ദ്ര—ഈ വീരപുരുഷനെ ആദരിക്കേണ്ടതാണല്ലൊ. അത്രതന്നെയല്ല, ആയ്യക്ഷത്രധമ്മത്തെ പരിപാലിക്കുകയുമാകുമല്ലൊ. എന്തെന്നാൽ തേരാളികൾ കാലാളോട യുദ്ധംചെയ്യരുതെന്ന ശാസ്ത്രജ്ഞന്മാർ പറയുന്നു.

സുമ—(ആത്മഗതം)കഷ്ടംഞാൻവലിയദുഗ്ഘടത്തിലകപ്പെട്ടു.

ചെയ്യേണ്ടതായ്ത്തുടരുമാസ്ഥിരിയായകായ്യം
വയ്യെന്നുചൊല്ലീടുവതെങ്ങിനെഞങ്ങളെല്ലാം
അയ്യോമഹാവികടസാഹസമാത്രമായ
കയ്യിന്നനുജ്ഞയതുമെങ്ങിനെചെയ്തിടുന്നു (൫൪)

ചന്ദ്ര—പൂജ്യന്മാരായ താതന്മാരും സംശയമുള്ള കായ്യങ്ങൾ അവരുടെ അച്ഛന്റെ പ്രിയസഖനായ ആയ്യനോട ചോദിക്കുന്നതായിരിക്കെ ഇപ്പോൾ ആയ്യൻഎന്താണ സംശയിക്കുന്നത.

സുമ—ആയുഷ്മൻ, നീ ധമ്മപ്രകാരം തന്നെയാണ അഭിപ്രായപ്പെടുന്നത.

യുദ്ധത്തിൻമുറയിതുപണ്ടത്തെനടപ്പുംനിനെക്കിലിതുതന്നെ
ഉദ്ധതമാംചരിതത്തിൻപദ്ധതിരഘുപുംഗവക്കിതാണല്ലൊ

ചന്ദ്ര—ആൎയ്യന്റെവാക്ക യുക്തംതന്നെ.
ശ്ലാഘനീയമിതിഹാസവുംപുരാണൌഘവുംവലിയധൎമ്മശാസ്ത്രവും
ലാഘവത്തോടറിയുന്നിതങ്ങുതാൻരാഘവാനയനടപ്പുമൊക്കയും

സുമ—(സ്നേഹത്തോടുകൂടി ആലിംഗനംചെയ്തിട്ട)
ഇന്നാളാണിന്ദ്രജിത്തിൻനിധനമതുകഴിച്ചോരുനിൻതാതനാകും
ധന്യൻതൻജന്മമുണ്ടായതുപെരിയൊരുനാൾചെന്നതില്ലേതുമിന്നി
ഇന്നിത്തൽപുത്രനായുള്ളൊരുശിശുവുമഹോവീരവൃത്തംതുടങ്ങു
ന്നുന്നിക്കുംഭാഗ്യമൂലംദശരഥകുലമുൽകൃഷ്ടമായ്തന്നെതാനും (൨൪)

ചന്ദ്ര—(വ്യസനത്തോടുകൂടി)
സന്താനമില്ലരഘുപുംഗവനെന്നിരിക്കെ
യെന്തൊന്നുനമ്മുടെകുലസ്ഥിതിപാൎത്തു കണ്ടാൽ
ചിന്തിച്ചിവണ്ണമഴലാൻതപിച്ചിടുന്നി
തെന്താതരാകിയൊരുമററവർമൂന്നുപേരും (൨൫)

സുമ—അയ്യോകഷ്ടം, ചന്ദ്രകേതുവിന്റെ ഈ വാക്കുകൾ ഹൃദയമൎമ്മങ്ങളെ പിളൎക്കുന്നവതന്നെ.

ലവൻ—കഷ്ടം ഇവിടെ രസം ഏടകലൎന്നിരിക്കുന്നുവല്ലോ.
ചന്ദ്രൻവന്നങ്ങുദിക്കുന്നളവുകുമുദിനിക്കേന്തിടുംപോലെമോദം
കൂന്നിച്ചീടുന്നിതെൻകണ്ണുകളിലിവനെനോക്കുമ്പൊളിക്കയ്യുപിന്നെ
ചിന്നുംക്രൂരതമേറുംധണധണിതരവംപൂണ്ടതൊണററശാപം
നന്നായ്ക്കയ്ക്കൊണ്ടുപോരില്ക്കാതിയൊട്ടിതമഹാരൌദ്രമായ്തീൎന്നിടുന്നു

ചന്ദ്ര—(തേരിൽനിന്നിറങ്ങീട്ട) ആൎയ്യ, സൂൎയ്യകുലോത്ഭവനായ ചന്ദ്രകേതു അഭിവാദനംചെയ്യുന്നു.

സുമ—പരമജിതമതായിപ്പുണ്യമായ്ശക്തിയേറു
ന്നൊരുമഹിമവരട്ടേരാഘവന്നുള്ളപോലെ
കരുണയൊടുഭവാനാനിത്യമാകുംവരാഹം
തിരുവടിയരുളട്ടേഭവ്യവുംമേൽക്കുമേലെ (൨൬)

അത്രതന്നെയുമല്ല—
നില്ക്കട്ടേനതസഹായത്തൊടുകുലപതിയാമക്കനങ്ങേക്കുപോരിൽ
ശ്ലാഘ്യശ്രീനിൻഗുരുക്കൾക്കുടയഗുരുവസിഷ്ഠൻപ്രസാദിച്ചിടട്ടേ
ചീക്കുംവിണ്ണിന്ദ്രവായ്വഗ്ന്യരുണസഹജതേജസ്സുമുണ്ടായ്വരട്ടേ
ചേൎക്കട്ടേരാമസൌമിത്രിജഗ്ഗുണനാവമന്ത്രാജയത്തെത്തരത്തിൽ

ലവൻ—തേരിലിരിക്കുന്നതു തന്നെയാണ കുമാരനവൎകളുടെ ഭംഗിയായിരിക്കുന്നത. അതുകൊണ്ട ഈ അത്യാദരവുവേണ്ട.

ചന്ദ്ര—എന്നാൽ മഹാഭാഗനായ അങ്ങും മറെറാരു രഥത്തെ അലങ്കരിക്ക.

ലവൻ—ആൎയ്യ, രാജപുത്രനെ തിരിയെ തേരിൽകയററു.

സുമ—അങ്ങും ചന്ദ്രകേതുപറഞ്ഞതുപോലെചെയ്യ

ലവൻ—ഈ ഉപകരണങ്ങൾ സ്വാന്തമല്ലേ. എന്താണ പിന്നെവിചാരിപ്പാനുള്ളത. എന്നാൽ കാട്ടിലിരിക്കുന്ന ഞങ്ങൾ രഥചൎയ്യ അഭ്യസിക്കാത്തവരാണെല്ലൊ.

സുമ—ഉണ്ണി, ഗൎവ്വിന്നും മൎയ്യാദെക്കും അനുരൂപമായി പറവാൻ നിനക്കുനല്ലവണ്ണം അറിയാം- ഇങ്ങിനെയുള്ള നിന്നെ രഘുപതിയായ രാമഭദ്രൻ കണ്ടു എങ്കിൽ സ്നേഹത്താൽ അദ്ദേഹത്തിന്റെ ഹൃദയം അലിഞ്ഞുപോകും-

ലവൻ—ആൎയ്യ, ആ രാജൎഷി സുജനമാണെന്ന ഞാൻ കേട്ടിട്ടുണ്ട- (ലജ്ജയോടുകൂടിട്ട എന്നപോലെ)

ഇന്നോൎത്താൽഞങ്ങളുംനൽക്രതുവതിനെമുടക്കീടുവോരല്ലപിന്നെ
ധന്യശ്രീചേരുമാബ്ഭൂവരനെയുമെവനിന്നുള്ളുമാനിച്ചിടാതെ
എന്നാലുംക്ഷത്രിയൌഘംമുഴുവനുമവമാനിച്ചുകൊണ്ടുച്ചമായി
ച്ചൊന്നോരശ്വാനുഗന്മാരുടെമൊഴിയതിനിക്കേററവുംരോഷമേകി

ചന്ദ്ര—(പുഞ്ചിരിയോടുകൂടി) അച്ഛന്റെ പ്രതാപോൽകൎഷം കൂടി അങ്ങേക്ക സഹിക്കവയ്യെ-

ലവൻ—സഹിക്കാ സഹിക്കവയ്യ എന്നുള്ളതിരിക്കട്ടെ. ഞാനൊന്നുചോദിക്കട്ടെ. രഘുപതിയായ രാജാവ വളരെ ശാന്തനെന്നാണ ഞാൻകേട്ടിരിക്കുന്നത. അദ്ദേഹത്തിന്ന ഗൎവ്വില്ലെന്നു തന്നെയല്ല അദ്ദേഹത്തിന്റെ പ്രജകളും അങ്ങിനെതന്നെയാണ- പിന്നെ എന്താണ അദ്ദേഹത്തിന്റെ ഭൃത്യന്മാർ രാക്ഷസിയായ വാക്കപറയുന്നു-

ചൊല്ലുന്നുണ്ടറിവുള്ളനല്ലമുനിമാരുന്മത്തനുംദുഷ്ടനും
ചൊല്ലുംവാക്കുതന്നെരാക്ഷസിയതാംവാക്കെന്നുഭോഷ്ക്കന്നിയെ
എല്ലാമട്ടിലുമുള്ളശങ്കകളതിന്നുല്പത്തിഭൂവിന്നിതാ
ണല്ലോലോകമതിന്നമംഗളവുമിങ്ങോൎത്താലിതത്രേദൃഢം (൩൦)

അതിനാൽ അവർ ഇങ്ങിനെയുള്ള വാക്കിനെ നിന്ദിക്കുന്നു- നേരെ മറിച്ചായിട്ടുള്ളതിനെ സ്തുതിക്കുകയും ചെയ്യുന്നു-

ഇഷ്ടംനല്കുമനിഷ്ടമൊക്കെയകലത്താക്കുംപരംനല്ലൊരാ
പുഷ്ടശ്രീകലരുന്നകീൎത്തിയുതകുംപാപങ്ങളെപ്പോക്കിടും
തിട്ടംസൂനൃതയായവാക്കുശുഭംപെററീടുവോരമ്മയാ
യിട്ടുള്ളായതുധേനുവെന്നുമുരചെയ്തീടുന്നുധീശാലികൾ (൩൧)

സുമ—പരിശുദ്ധസ്വഭാവനായി വാന്മീകിയുടെ ശിഷ്യനാ

യിരിക്കുന്ന ഈ കുമാരൻ താൻ ആൎഷമായ സംസ്കാരംകൊണ്ടു നിറഞ്ഞവനാണെന്ന കാണിക്കുന്നുണ്ട-

ലവൻ—അല്ലയോ ചന്ദ്രകേതു, അച്ഛന്റെ പ്രതാപോൽകൎഷം കൂടി സഹിക്കവയ്യെ എന്ന അങ്ങ ചോദിക്കുന്നുവല്ലൊ. അതുകൊണ്ടു ഞാൻ ചോദിക്കുന്നു- ക്ഷാത്രധൎമ്മങ്ങൾ ഇന്നവരിലെ ഇരിക്കാവു എന്നു വല്ലനിയമവുമുണ്ടൊ-

സുമ—ഐക്ഷ്വാകനായ ആ ദേവനെ അറിയാഞ്ഞിട്ടാണ നീ ഇങ്ങിനെ പറയുന്നത- അതുകൊണ്ട അധികപ്രസംഗം മതിയാക്കുകതന്നെ.

സൈന്യംപൊടിപൊടിയാക്കിയതിനൊന്നൊജസ്സാണു നിന്റെയത്രൊ
എന്നാൽ ഭാൎഗ്ഗവനേയുംവെന്നവനെച്ചൊല്ലിടൊല്ലനീയിവിധം[നം

ലവൻ—(ചിരിച്ചുംകൊണ്ട) ആൎയ്യ “ഭാൎഗ്ഗവനേയുംവെന്നവനാ”ണ ആ രാജാവ എന്നഎന്താണിത്രകേമമായിപറയുന്നത

ചൊല്ലിൽത്തന്നെയതാണവീൎയ്യമവനീദേവന്നതോസിദ്ധമാ
ണല്ലോബാഹുജലോകവീൎയ്യമതുതൻബാഹുക്കളിൽകേവലം
വല്ലാതാണു ഗുണന്ദനൻദ്വിജനഘോശസ്ത്രംഗ്രഹിച്ചുള്ളൊരാ
ളല്ലേതദ്ദമനത്തിലാനൃപനെഴുംശ്ലാഘ്യത്വമെന്തുള്ളതും (൩൩)

ചന്ദ്ര—(ക്ഷോഭിച്ചിട്ട) ഉത്തരപ്രത്യുത്തരങ്ങൾ മതി.

ചെട്ടന്നങ്ങൊരുപുത്തനായവതരിച്ചോരാപ്പുമാനാണിവൻ
കഷ്ടംശ്ലാഘ്യനതല്ലപോലിവനുസാക്ഷാൽഭാൎഗ്ഗവൻതാനുമെ
ട്ടുമേഴലകിന്നുമിന്നഭയമേകുന്നോരംപുണ്യമാ
യിട്ടുള്ളച്ഛനെഴുംചരിത്രവുമറിഞ്ഞിട്ടില്ലചെറ്റെങ്കിലും (൩൪)

ലവൻ— ആരാണ രഘുപതിയുടെ ചരിതവും മഹിമാവും അറിയാതെകണ്ടുള്ളത. എങ്കിലും കുറച്ചു പറവാനുണ്ട. അതല്ലെങ്കിൽ വേണ്ട.

വൃദ്ധന്മാരവരില്ലതച്ചരിതമോൎപ്പാൻപോട്ടെവൎണ്ണിപ്പതെ
ന്തിത്ഥംകീൎത്തിതർതാടകാഹതിയിലുംലോകേമഹാന്മാരവർ
യുദ്ധേവെച്ചുതിരിച്ചുമൂന്നടിഖരൻനേൎത്തന്നഹാബാലിയെ
സ്സത്തായ്ക്കൊന്നൊരുപായമെന്തതുമറിഞ്ഞിട്ടുണ്ടനേകംജനം

ചന്ദ്ര— ഹരി, താതാപവാദംകൊണ്ടു മൎയ്യാദയെ ലംഘിച്ചവനെ, നിന്റെ ഊററം കുറെ അധികമായി.

ലവൻ— ഏ, എന്റെ നേരേതന്നെ പുരികം ചുളുക്കിവശായിരിക്കുന്നുവല്ലൊ.

സുമ— രണ്ടാൾക്കും കോപം നന്നെ പുറപ്പെട്ടു കഴിഞ്ഞു. എന്തെന്നാൽ,

ശത്രുദ്ധ്വംസനയത്നകമ്പമതിളക്കീട്ടന്നചൂഡാഞ്ചലം
ചിത്രംചെററുണ്ണാമ്ലനേത്രയുഗളംതാനേചുവക്കുന്നിതാ
നൃത്തംകൊണ്ടഴകാണ്ടചില്ലികളെഴുംവക്ത്രംകളങ്കംതെളി
ഞ്ഞൊത്തുള്ളിന്ദുവിനുംസമാനമിളകുംവണ്ടാൎന്നതണ്ടാരിനും

(എല്ലാവരും പോയി.)

അഞ്ചാമങ്കം കഴിഞ്ഞു.

## ആറാമങ്കം.

(അനന്തരം വിമാനത്തിലിരുന്നുംകൊണ്ട വിദ്യാധരനും വിദ്യാധരിയും പ്രവേശിക്കുന്നു.)

വിദ്യാധരൻ — പെട്ടന്നു തുടങ്ങിയ ഭയങ്കരയുദ്ധംകൊണ്ട ഏററവും പ്രകാശിപ്പിച്ച ക്ഷത്രതേജസ്സോടുകൂടിയ ഈ സൂൎയ്യവംശകുമാരന്മാരുടെ ദേവാസുരന്മാരും അത്ഭുതപ്പെട്ട പരിഭ്രമിക്കുന്ന പരാക്രമങ്ങൾ ആശ്ചൎയ്യംതന്നെ. പ്രിയേ, ഇതാ നോക്കൂ, നോക്കൂ, കപാണംചഞ്ചലധ്വനൽകങ്കണസമമിയല്വംകിങ്കിണീസംഘമോടും ഞാണിൻകോലാഹലത്തോടതികടുരടിതംവാച്ചവില്ലുംവലിച്ച ബാണൌഘംവാരിവൎഷിച്ചിവർസതതമിളക്കുംപെടുംചൂഡയോടും ക്ഷീണംകൈവിട്ടുചെയ്യുംരണമുലകുവിറപ്പിച്ചുചീക്കുന്നുചിത്രം

ഈരണ്ടുപേൎക്കമിഥമംഗളമങ്കുരിപ്പാ
നാരബ്ധമാമമരദുന്ദുഭിഭിമനാദം
പാരംമുഴക്കമൊടുയുദ്ധമിതിക്രമത്തിൽ
പാരിൽപരന്നിതിടിവെട്ടിടുമൊച്ചപോലെ (൨)

അതുകൊണ്ട ഇടകൂടാതെ ഭംഗിയിൽ വിടൎന്ന മനോജ്ഞങ്ങളായ പൊൻതാമരപ്പൂക്കളുടെ കൂട്ടങ്ങളോടുകൂടി കല്പകവൃക്ഷങ്ങളുടെ പുതിയ പൂമൊട്ടുകളുടെ പൂന്തേൻകൊണ്ട മനോഹരമാകുംവണ്ണം ഈ വീരന്മാരെ എല്ലായ്പോഴും പുഷ്പവൃഷ്ടി ചെയ്യുന്നതന്നെ.

വിദ്യാധരി — ഏ, എന്താണ ഇത. കാരണംകൂടാതെ പ്രകാശിച്ചിരിക്കുന്ന മിന്നൽ പിണരുകളെക്കൊണ്ടെന്നപോലെ പെട്ടന്ന ആകാശം മഞ്ഞനിറത്തിലായി തീൎന്നത.

വിദ്യാധരൻ— ഇതാ ഇപ്പോൾ.

ത്വഷ്ടാവുതൻഭ്രമണയന്ത്രമതിൻതിരിപ്പിൽ
പ്പെട്ടോരുതീക്ഷ്ണകിരണൻെറമഹസ്സുപോലെ
ചട്ടററ ചന്ദ്രധരചണ്ഡലലാടപട്ട
പ്പൊട്ടായതീമിഴികറച്ചുമിഴിച്ചുവെന്നോ (൩)

(വിചാരിച്ചിട്ട)ഓ, മനസ്സിലായി. വത്സനായ ചന്ദ്രകേതു ആഗ്നേയാസ്ത്രം പ്രയോഗിച്ചു. അതിന്റെ വകയായി തീ വീഴുന്നതാണ ഇത. ഇപ്പോൾ,

കത്തിയങ്ങിനെകരിഞ്ഞ കഞ്ചുകിതചാമരധ്വജകദംബമോ
ടൊത്തിടുംപലവിമാനമണ്ഡലമകന്നുപോയകലെയാകവെ
ചിത്രമിശ്ശിഖകളേന്തിടുന്നുകൊടിതൻപടാഞ്ചലതലങ്ങളിൽ
സത്വരംവിതറിമാറുമാറുടയകുങ്കുമോൽകിരണവിഭ്രമം (൪)

എയ്, അതിഭയങ്കരമാകുംവണ്ണം വജ്രഖണ്ഡങ്ങൾ പൊട്ടുംപോലെ തീപ്പൊരി പൊട്ടിത്തെറിപ്പിച്ചുംകൊണ്ട ഉയൎന്ന ലഹളകൂട്ടി നക്കുവാൻ ഭാവിക്കുന്നപോലെയുള്ള ജ്വാലാമാലകളെക്കൊണ്ട ഭീഷണനായ അഗ്നിഭഗവാൻ കടന്നുകൂടികഴിഞ്ഞു. എല്ലാടവും ഇദ്ദേഹത്തിന്റെ ചൂടൊ സഹിച്ചുകൂടാ. അതുകൊണ്ട പ്രിയയെ ശരീരംകൊണ്ട മറച്ചു ദൂരെ കൊണ്ടുപോകുകതന്നെ. (അങ്ങിനെ ചെയ്യുന്നു.)

വിദ്യാധരി— ഭാഗ്യംകൊണ്ട നിൎമ്മലമായ മുത്തുമാലപോലെ തണുത്ത തണുത്ത മനോഹരമായിരിക്കുന്ന നാഥന്റെ ശരീരസ്പൎശംകൊണ്ട എന്റെ ചൂടൊക്കെ മാറി.

വിദ്യാധരൻ— എയ്, ഞാൻ എന്താണ ഇവിടെ ചെയ്തത? അല്ലെങ്കിൽ,

യാതൊന്നുമേചെയ്യുവതാതെസൌഖ്യം
പെയ്തുള്ളദുഃഖങ്ങളൊഴിച്ചുവെക്കും
എന്തോകഥിപ്പാൻവഹിയാത്തതൊന്നു
ചേതസ്സുചേരുന്നവനിഷ്ടനല്ലോ (൫)

വിദ്യാധരി— എ, ഇടവിടാതെ നാലുപുറവുംകൂടി മിന്നുന്ന മിന്നലുകളുടെ ശോഭകൊണ്ട അലങ്കരിക്കപ്പെട്ടതുകളായി മദിച്ച മയിലുകളുടെ കഴുത്തുപോലെ നീലനിറങ്ങളായിരിക്കുന്ന മേഘങ്ങൾ ഇതാ ആകാശത്തങ്ങിനെ നിറയുന്നു.

വിദ്യാധരൻ— ഇത കുമാരൻ ലവൻ പ്രയോഗിച്ച വാരുണാസ്ത്രത്തിന്റെ തേജസ്സാണ. അല്ലാ, എടമുറിയാതെഅനവധി മഴ ചൊരിഞ്ഞതിനാൽ പാവകാസ്ത്രത്തിന്റെ ശക്തിശമിച്ചു.

വിദ്യാധരി— ആവു, ഇനിക്ക സന്തോഷമായി.

വിദ്യാധരൻ— അമ്പമ്പാ, അധികമായാൽ എല്ലാം ദോഷംതന്നെ. എന്തെന്നാൽ, വലിയ കൊടുങ്കാറുകൊണ്ട ഇളകി അതിഭയങ്കരമാകുംവണ്ണം ശബ്ദിക്കുന്ന മേഘങ്ങളെക്കൊണ്ട തിങ്ങിയുള്ള കൂരിരുട്ടിൽപെട്ട ലോകം ആസകലം ഒന്നായിട്ട വിഴുങ്ങുവാ

നായി തുറന്നിരിക്കുന്ന സംഹാരരുദ്രന്റെ മഹാവിസ്തീൎണ്ണമായ വാ യയിൽപെട്ടു ഉഴലുന്നതുപോലേയും പ്രളയകാലത്തിൽ യോഗ നിദ്രകൊണ്ടു സകല ലോകങ്ങളും അടങ്ങിയിരിക്കുന്ന വിഷ്ണുഭഗവാ ന്റെ വയററിൽ പെട്ടതുപോലേയും സകല ജന്തുക്കളും വല്ലാതെ ഉഴന്നു വശായിരിക്കുന്നു. ഉണ്ണി, ചന്ദ്രകേതു, നന്നായി, വളരെ ന ന്നായി. വായവ്യാസ്ത്രം പ്രയോഗിച്ചതുയുക്തമായി. എന്തെന്നാൽ

ജ്ഞാനത്തിന്നൊത്തുള്ളൊരു കാററിനാലി
പ്പീനതമാൎന്നീടിനമേഘജാലം
സ്ഥാനേപരബ്രഹ്മമതിൽപ്രപഞ്ചം
താനെത്തിടുംപോലൊരിടത്തടങ്ങി (൩)

വിദ്യാധരി—അല്ലയൊ ഭൎത്താവെ, ആരാണിത പരിഭ്രമിച്ചു കൊണ്ടു കൈപൊക്കി മുണ്ടുംവീശി അകലെനിന്നുതന്നെ യുദ്ധം മതിയാക്കുന്നതിന്നു നല്ല ഭംഗിയിൽ പറഞ്ഞുംകൊണ്ടു ഈ കുമാ രന്മാരുടെ ഇടയിൽ ഇപ്പോൾ വിമാനം ഇറക്കുന്നത?

വിദ്യാധരൻ—(നോക്കീട്ടു) ഇത ശംബൂകവധം കഴിച്ചു മട ങ്ങിവരുന്ന രഘുപതിയാണ.

പരമപുരുഷവാക്യംകേട്ടതിൻപ്രാഭവംകൊ
ണ്ടരമരിയലവൻപോയ്വിട്ടുഘോരശാന്തനായി
പരമവനതനായാൎത്തിളേയൻധരിത്രീ
വരനുതനയസംഗംകൊണ്ടുഭദ്രംവരട്ടെ (൪)

അതിനാൽ നമുക്കിവിടുന്നുപോവുക (എല്ലാവരുംപോയി)

(വിഷ്കംഭം കഴിഞ്ഞു)

---

(അനന്തരം രാമനും ലവനും നമസ്കരിച്ചുംകൊണ്ടു ച ന്ദ്രകേതുവും പ്രവേശിക്കുന്നു.)

രാമൻ—(പുഷ്പകത്തിൽനിന്നു ഇറങ്ങിക്കൊണ്ടു)

വരരവികുലരാകാചന്ദ്രഹേചന്ദ്രകേതോ
വരികഝടിതിഗാഢംചെയ്യൊരാലിംഗനംനീ
സരസഹിമജഡതാംപൂണ്ടനിന്മെയ്യുകൊണ്ടെ
ന്നരിയഹൃദയതാപംശാന്തമാക്കീടട്ടെ (൫)

(എഴുനീല്പിച്ചുസ്നേഹത്തോടും കണ്ണീരോടുംകൂടി ആലിംഗനം ചെയ്തിട്ടു) ദിവ്യാസ്ത്രങ്ങളെ ധരിച്ചിരിക്കുന്ന ഉണ്ണിക്കു കുശലമല്ലെ.

ചന്ദ്ര—അത്ഭുതക്രിയനും പ്രിയദൎശനനുമായ ലവനെ ഭാഗ്യത്താൽ കണ്ടുകിട്ടിയതുകൊണ്ടു കുശലം തന്നെ. അതുകൊ ണ്ടു എന്നെപ്പോലെയൊ എന്നേക്കാളധികമൊ പ്രസന്നമായിരി

ക്കുന്ന കണ്ണുകൊണ്ടു അച്ഛൻ ഈ മഹാവീരസ്വരൂപനെ നോക്കിയാലും.

രാമൻ—(ലവനെ നോക്കീട്ടു) ദൈവഗത്യാ ഉണ്ണിയുടെ വയസ്യനായി അതി ഗംഭീരാകൃതിയായിരിക്കുന്ന ഇവൻ

ലോകത്രാണത്തിനായിട്ടുടലുടയധനുവ്വേദമോവേദകോശം
പാകംപോലങ്ങുകാപ്പാനുരുതനുവൊടെഴുംക്ഷാത്രമാംധമ്മമെന്നോ
മാഴ്കൂതെറുംമഹാപാടവസമുദയമോസൽഗ്ഗുണസ്തോമമെന്നൽ
പ്രാകാശ്യംചേൎന്നുനില്ക്കുന്നൊരുസുകൃതപദാൎത്ഥങ്ങൾതൻപുഞ്ജ
[മെന്നൊ (൨)

ലവൻ—അമ്പ ഃ പുണ്യാനുഭാവ ദശ്നനായിരിക്കുന്ന ഈ മഹാ പുരുഷൻ

ചിത്താശ്വാസംസ്നേഹമുൾഭക്തിയെന്നീ
വസ്തുക്കൾക്കുള്ളുത്തമസ്ഥാനമെന്നൊ
സത്താംധമ്മത്തിൻപ്രസാദംനടപ്പാൻ
മൂൎത്തിപ്പെട്ടീമട്ടുവന്നിപ്പതാണോ (൩൦)

ആശ്ചയ്യം!

ഇന്നിദ്ദേഹത്തിനെക്കണ്ടളവുടനകലെപ്പോയ്വിരോധംസുഖംചേ
ൎന്നുനിക്കുന്നുരസംമററൊരുവഴിയൊഴിവാസ്ഥുള്ളലേററംവണക്കം
എന്നെത്താഴ്ത്തുന്നിതെന്തോപരവശതമനാകുന്നുഞാനല്ലയെങ്കിൽ
ധന്യന്മാൎക്കുംതിൎത്ഥോപമമൊരുവിധയേറീട്ടുമേതോവിശേഷം (൩൧)

രാമൻ—ഒരുമിച്ചു തന്നെ ദുഃഖം കളകയും എന്തോ ഒരു കാരണവശാൽ മനസ്സിനെ സ്നേഹിപ്പിക്കുകയും ചെയ്യാനെന്താണ സംഗതി. അല്ലെങ്കിൽ സ്നേഹത്തിന്നു ഒരു കാരണം കൂടിയേ കഴിയൂ എന്നുള്ളത തെററല്ലെ.

ഒാന്താലുള്ളിൽകിടക്കുന്നൊരുവല്ലിയനിമിത്തംപദാൎത്ഥങ്ങൾതമ്മി
പ്രീത്യാകെട്ടിപ്പിണക്കുന്നിതുബഹുതപുറമേകാരണംവേറെവേണ്ട [ൽ
മാൎത്താണ്ഡൻവന്നുദിക്കുംപൊഴുതതിൽവിടരുന്നില്ലയോപുണ്ഡരീ
രാത്രീശൻതാനുയൎന്നാലഴകൊടുമലിയുന്നില്ലയോചന്ദ്രകാന്തം [കം (൩൨)

ലവൻ—അല്ലയൊ ചന്ദ്രകേതു, ഇവരാരാണ.

ചന്ദ്ര—സ്നേഹിതാ, താത പാദന്മാരാണ.

ലവൻ—പ്രിയ വയസ്യൻ ഇങ്ങിനെ പറഞ്ഞതുകൊണ്ടു ഇനിക്കും ധമ്മമങ്ങിനെ തന്നെയാണല്ലൊ. എന്നാൽ ആ യോഗ്യന്മാരായിരിക്കുന്ന രാമായണ കഥാപുരുഷന്മാർ നാലു പേരും നിങ്ങൾക്കിങ്ങിനെ വിളിക്കുണ്ടവരാണെല്ലൊ. അതുകൊണ്ടു വിശേഷാൽ പറയൂ.

ചന്ദ്ര—എന്നാൽ വലിയച്ഛനാണെന്നറിഞ്ഞുകൊൾക.

ലവൻ—(സന്തോഷത്തോടുകൂടി) സാക്ഷാൽ രഘുനാഥനോ. ദൈവാധീനത്താൽ ഇദ്ദേഹത്തെക്കണ്ടതുകൊണ്ട ഇന്നത്തെ കണി നന്നായി. (വിനയ കൌതുകങ്ങളോടുകൂടി നോക്കീട്ട) താത! വാന്മീകി ശിഷ്യനായിരിക്കുന്ന ലവൻ അഭിവാദനം ചെയ്യുന്നു.

രാമൻ—അല്ലയോ ആയുഷ്മൻ! വരു, വരു. (സ്നേഹത്തോടുകൂടി ആലിംഗനം ചെയ്തിട്ട) അല്ലേ ഉണ്ണി! അതി വിനയം മതി മതി. അനേകം പ്രാവശ്യം ആലിംഗനം ചെയ്യ.

പാകംവന്നുവിടൎന്ന താമരയതിന്നുള്ളിൽക്കിടക്കുംദളം
മാഴ്കുംപിന്നതമാൎദ്ദവംമിനുമിനുപ്പെന്നൊക്കെയാൎന്നിങ്ങിനെ
ശ്രീകൎപ്പൂരമൊടൊത്തചന്ദനനറുംചാറിട്ടൊഴുക്കുംതണു
പ്പേകുംത്വാവകഗാത്രസംഗമകമേസൌഖ്യംവളൎക്കുന്നുമേ (൫൩)

ലവൻ—(ആത്മഗതം) ഇദ്ദേഹത്തിന്ന കാരണം കൂടാതെ തന്നെ എന്നെ കുറിച്ച ഇങ്ങിനെയുള്ള സ്നേഹമുണ്ടായിരിക്കുന്നു. ഈ അറിവില്ലാത്ത ഞാനൊ പിന്നെ ആയുധമെടുക്കകവരെ കഴിച്ച ഇവരെ ദ്വേഷിക്കുകയും ചെയ്തിരിക്കുന്നു. (പ്രകാശം) താത പാദന്മാർ ഇപ്പോൾ ലവന്റെ സാഹസത്തെ സഹിക്കണെ.

രാമൻ—ഉണ്ണി എന്തു തെററാണ ചെയ്തിരിക്കുന്നത.

ചന്ദ്ര—കുതിരയുടെകൂടെ വന്നവര അച്ഛന്റെ പ്രതാപത്തെ പ്രകാശിപ്പിച്ചതു കേട്ടിട്ട ഇദ്ദേഹം വീരന്മാരെപ്പോലെ പ്രവൃത്തിച്ചു.

രാമൻ—ഇത ക്ഷത്രിയന്മാൎക്ക അലങ്കാരമല്ലെ.

തെല്ലുംതേജസ്സുതേടുന്നൊരുവനപരതേജോവിലാസംസഹിക്കു
ന്നില്ലെന്നാൽസ്വഭാവംപ്രകൃതിജമവനുണ്ടാക്കിവെക്കുന്നതല്ല
ചൊല്ലുള്ളൎക്കിൻജ്വലിക്കുംപൊഴുതുനികൃതമായെന്നപോലൎക്കകാന്ത
ക്കല്ലങ്ങാത്മീയതേജോഭരനികരമതേററംവമിക്കുന്നതില്ലേ (൫൪)

ചന്ദ്ര—ഈ വീരന്റെ ദേഷ്യവും ഭംഗിയായിത്തന്നെയിരിക്കുന്നു. ഇതാ പ്രിയവയസ്യൻ പ്രയോഗിച്ച ജൃംഭകാസ്ത്രംകൊണ്ട സൈന്യങ്ങളെല്ലാദിക്കിലും അനങ്ങാൻ വയ്യാതെ സ്തംഭിച്ച നില്ക്കുന്നത അച്ഛൻ കണ്ടാലും.

രാമൻ—(നോക്കീട്ട) അല്ലെ, ഉണ്ണി ലവ, അസ്ത്രങ്ങളെ സംഹരിക്ക. ചന്ദ്രകേതു നിയ്യം ഒന്നുംചെയ്യാൻ വയ്യാത്തതുകൊണ്ട ലജ്ജിച്ചിരിക്കുന്ന സൈന്യങ്ങളെ സാന്ത്വനപ്പെടുത്തു.

ലവൻ—താതന്റെ കല്പനപോലെ (ധ്യാനത്തെനടിക്കുന്നു)

ചന്ദ്ര—കല്പനപോലെ (പോയി)

ലവൻ—അസ്ത്രം അടങ്ങി.

രാമൻ—ഉണ്ണീ, ഗുരുക്കന്മാരുടെ ഉപദേശംകൊണ്ടു മന്ത്രങ്ങളോടുകൂടി രഹസ്യമായി പ്രയോഗിക്കുകയുംസംഹരിക്കുകയും ചെയ്യേണ്ടതാണല്ലോ ഈ അസ്ത്രങ്ങൾ.

ആമ്നായരക്ഷയതിനായ്സുചിരംതപസ്സു
മുന്നംവിരിഞ്ചിമുഖരാദ്യഗുരുക്കൾചെയ്താർ
പിന്നെത്തപോമയമതാംസ്വമഹസ്സിനെത്താൻ
നന്ദിച്ചുകണ്ടിതവർദിവ്യശരങ്ങളായി (൬൭)

അതിൽ പിന്നെ ഭഗവാൻ കൃശാശ്വൻ ഈ മന്ത്രപാഠമായണോപനിഷത്തിനെ ആയിരത്തിലധികം സംവത്സരം ശിഷ്യനായിരുന്ന വിശ്വാമിത്രനും അദ്ദേഹം ഇനിക്കും ഉപദേശിച്ചു. ഇങ്ങിനെയാണ ക്രമം. ഉണ്ണിക്കു എന്തു പാരമ്പര്യമാണെന്ന ചോദിക്കുന്നു.

ലവൻ—ഞങ്ങൾക്കു ഈ അസ്ത്രങ്ങൾ തന്നെ പ്രകാശിച്ചുവരികയാണ.

രാമൻ—(വിചാരിച്ചിട്ടു) വലുതായിട്ടുള്ള പുണ്യത്തിന്റെ പരിപാകത്താൽ എന്താണ സംഭവിക്കാത്തത. രണ്ടുപേരെപ്പറ്റത്തെങ്ങിനെയാണ.

ലവൻ— ഞങ്ങൾ ഇരട്ടപെററ രണ്ടു ജ്യേഷ്ഠാനുജന്മാരാണ.

രാമൻ— എന്നാൽ രണ്ടാമത്തേതാരാണ.

(അണിയറയിൽ) ഭാണ്ഡായനാ, ഭാണ്ഡായനാ !

നന്നായായുസ്സുകൂടുംലവനൃപതിസൈന്യത്തൊടാസ്സോർനടക്കു ന്നെന്നാണോചൊൽവതിപ്പോൾപ്രിയസഖശരിയാണെന്നുതാൻചൊല്ലിടുന്നൊ എന്നാലിന്നസ്തമിക്കുംജഗതിമഹിതമാംരാജശബ്ദംവിശേഷി ച്ചൊന്നായിക്ഷത്രശസ്ത്രാനലപടലമതുംകെട്ടുപോംതിട്ടമിപ്പോൾ (൬൮)

രാമൻ—

സ്നിഗ്ദ്ധമായഹരിരത്നനീലനിറമൊത്തിരിക്കുമിവനാരിനി
ക്ഷത്രശബ്ദമതുകൊണ്ടുതാനതിവളർത്തിടുന്നുപുളകോൽഗമം
പുത്തനായ്പുരികുണ്ടുകൊണ്ടുലതകൂന്നുനാദമതുകൊണ്ടുടൻ
ചിത്രമാംപടികടമ്പിനേകമൊരുകുംഭളോദയസമംപരം ൬൯

ലവൻ— ഇദ്ദേഹം എന്റെ ജ്യേഷ്ഠൻ കുശൻ എന്ന പേരായിട്ടുള്ളാളാണ. ഭരതാശ്രമത്തിൽ നിന്ന മടങ്ങിവരികയാണ.

രാമൻ— (സന്തോഷത്തോടുകൂടി) ഉണ്ണീ, ആയുഷ്മാനായിരിക്കുന്ന ഇവനെ ഇങ്ങോട്ടു വിളിക്കു.

ലവൻ— അങ്ങിനെ തന്നെ. (ചുററിനടക്കുന്നു)

(അനന്തരം കുശൻ പ്രവേശിക്കുന്നു)

കുശൻ— (അത്ഭുതഹർഷധൈര്യങ്ങളോടുകൂടി വില്ലുവലിച്ചുകൊണ്ടു)

കൂടസ്ഥൻമനതൊട്ടുശക്രനഭയംനല്കീസ്സദാദീപ്തമാ
ക്കിടുംദൃപ്തജനപ്രതാപകമതാംസപ്തിയപ്രതാപാഗ്നിയെ
തേടുംസൂര്യകുലാവനീശരൊട്ടുപോരാടീടുകിൽധന്യമി
ക്കുട്ടംക്രൂരശരാംശുരോഹിതിചുഴലുംഞാണാന്നബാണാസനം

(ഉറക്കെ ചുററിനടക്കുന്നു)

രാമൻ—ഈ ക്ഷത്രിയക്കുട്ടിയിൽ വിശേഷമായിട്ടൊരു പൌരുഷാധിക്യമുണ്ടു.

മൂന്നുലോകബലസാരമങ്ങിനെതൃണീകരിച്ചുഘനരൂഷ്ടിവ
ന്നാൻഭ്രമിയത്തുതാഴ്ത്തിടുംപെടിസമുദ്ധതത്വമിയലുംഗതി
കുന്നിനൊത്തൊരുഗുരുത്വമിച്ചെറിയനാളിലുംബത കലന്നുകൊ
ണ്ടിന്നുവീരരസമോവരുന്നൊരിവനല്പദർപ്പമതുതന്നെയോ

ലവൻ— (അടുത്തുചെന്നിട്ടു) ആര്യൻ ജയിക്കുന്നു.

കുശൻ— ആയുഷ്മൻ, എന്താണു ഈ യുദ്ധം യുദ്ധം എന്നൊരു വർത്തമാനം.

ലവൻ— ഇത സാരമില്ല. ആര്യൻ ഗർവ്വം കളഞ്ഞു ഇവിടെ താഴ്മയോടുകൂടിയിരിക്കണം.

കുശൻ— എന്തിനാണു.

ലവൻ— ഈ നില്ക്കുന്നതു സാക്ഷാൽ രഘുപതിയാണു. അദ്ദേഹം നമ്മെ സ്നേഹിക്കയും ജ്യേഷ്ഠനെ കാണ്മാനാഗ്രഹിക്കയും ചെയ്യുന്നു.

കുശൻ— (സംശയത്തോടുകൂടി) രാമായണകഥാനായകനായി ബ്രഹ്മകോശത്തിന്റെ രക്ഷിതാവായിരിക്കുന്ന അദ്ദേഹമോ?

ലവൻ— അതെ.

കുശൻ— ആ മഹാത്മാവിന്റെ പുണ്യദശനത്തെ എല്ലായ്പോഴും കാത്തിരിക്കേണ്ടതാണു. എങ്കിലും നാമെങ്ങിനെയാണു ചെന്നുകാണേണ്ടതെന്നറിയുന്നില്ല.

ലവൻ— ഗുരുവിനെ എങ്ങിനെയോ അങ്ങിനെയുള്ള ഉപചാരംകൊണ്ടുതന്നെ.

കുശൻ—അതെങ്ങിനെയാകുണ്ടോ.

ലവൻ— സജ്ജനശ്രേഷ്ഠനായിരിക്കുന്ന ഊർമ്മിളാപുത്രൻ ചന്ദ്രകേതു സ്നേഹം കൊണ്ടു എന്നെ പ്രിയവയസ്യൻ എന്നാണു

വെച്ചിരിക്കുന്നതു. അദ്ദേഹത്തിൻെറ ചാച്ചുകൊണ്ടു ഈ രാജ ഷിധമ്മതാതൻ തന്നെയാണല്ലൊ.

കുശൻ—ഇപ്പോഠം ക്ഷത്രിയനെ കുറിച്ചുള്ള താഴ്മയും നിന്ദ്യമല്ലാതായെ.

ലവൻ— ആകൃതി അനുഭാവം ഗാംഭീൎയ്യം ഇവകളെക്കൊണ്ടു ഊഹിക്കാവുന്ന പല പല ലോകോത്തര ചരിത്രങ്ങളോടുകൂടിയ ഈ മഹാപുരുഷനെ ജ്യേഷ്ഠൻ നോക്കു.

കുശൻ— (നോക്കീട്ടു)

അമ്പമ്പാ ബഹുകേമമത്ഭുതമഹോ തേജോമയം രൂപമീ
വമ്പാന്നോരനുഭാവഗൌരവമതും പാൎക്കിൽ പരം പാവനം
കമ്പം വിട്ടടനൊക്കെ നല്ലശരിയായ് രാമായണം തീൎത്തൊരാ
വമ്പേറും കവിവേണ്ടപോലരുളിനാൻ വാശൈ പിയേക്കേവലം

(അടുത്തുചെന്നിട്ടു) വാന്മീകിയുടെ ശിഷ്യനായ കുശൻ അഭിവാദനം ചെയ്യുന്നു.

രാമൻ—ആയുഷ്മാൻ വരു

സലിലഘനവിലാസം കൊണ്ടു കൊണ്ടല്ക്കു നേരാ
യ്ക്കലിതരുചി വിളങ്ങും സ്നിഗ്ദ്ധമായുള്ള കായം
കലരുമൊരുതവാശ്ലേഷത്തിനായിട്ടിതാ ഞാൻ
വലിയകുതുകമുൾക്കൊള്ളുന്നു വാത്സല്യമൂലം (൨൧)

(ആലിംഗനം ചെയ്തിട്ടു ആത്മഗതം)

സ്വന്തം വാത്സല്യസാരം സകലതനുവിലുന്നിന്നൊലിച്ചുള്ളതെന്നോ
ചന്തത്തിൽ ചേതനാധാതുവതിവിടവെളിപ്പെട്ടു നില്ക്കുന്നതെന്നോ
സന്തോഷം ചിത്തചിത്തേ വളരുമലിവിനാൽ തീൎത്തതെന്നോ ശരീരം
സന്ധിക്കുമ്പോളൊഴുക്കാനൊന്നൊരു സുധയിൽ നന്നെക്കുതൎന്നുണ്ടെന്നു
(തോന്നും

ലവൻ—താത, ആദിത്യൻെറ ചൂടു തലെക്കു തട്ടുന്നു. അതുകൊണ്ടു ഈ സാലവൃക്ഷത്തിൻെറ തണലിൽ താതൻ അല്പസമയം ഇരുന്നാലും.

രാമൻ—ഉണ്ണിയുടെ ഇഷ്ടംപോലെ.

(എല്ലാവരും ചുററിനടന്നു ഇരിക്കുന്നു.)

രാമൻ—(ആത്മഗതം)

ചിത്രം തന്നെ നിനെക്കിലിത്രവിനയം തേടുമ്പൊഴും വമ്പെഴും
സത്വം പൂണ്ട കുശൻെറയും സരസമവ്വണ്ണം ലവൻതൻെറയും
കൃത്യം ചേൎന്ന നടപ്പു നിൽപ്പു ടനിരിപ്പിത്യാദിഭാവങ്ങളി
ന്നത്യന്തം ബത ചേൎന്നിടുന്നിതു മഹാസാമ്രാജ്യസംസൂചനം മന

പാരംമോഹനഭംഗിതേടുമൊരുദേഹത്തെസ്വതസ്സിദ്ധമാം
മാരോമൽസുഷമാവിലാസമതണഞ്ഞീടുന്നുകൂടെന്നിയെ
ചാരുത്വംകലരുംമരീചികൾമഹാരത്നത്തിനെപ്പോലെയും
പാരിക്കുംമധുവിൻകണങ്ങൾവിടരുംപത്മത്തിനെപ്പോലെയും

ഇവരിൽ രഘുകുലകുമാരന്മാരുടെ ഛായ പൂൎണ്ണമായി കാണമാറുണ്ട.

ഏററംവമ്പാൎന്നപാരാവതതിലകഗളശ്യാമമാകുംശരീരം
കൂററൻതന്നോടുനേരാംചുമലധികസമത്വംപെടുംസന്ധിബന്ധം
ചെറുക്കൂസാതെസിംഹത്തൊടുസമമിളകാതുള്ളനോട്ടംമുഴക്കം
പെറുന്നോരാമൃദംഗംതൊഴുതിടുമതിഗംഭീരമായുള്ളനാദം (൨൭)

(സൂക്ഷിച്ചുനോക്കീട്ട) ഓഹോ ഇവരുടെ ആകൃതികൾ എന്റെ ഛായമാത്രമല്ല ഉള്ളു.

ക്ഷോണിക്കുള്ളൊരുപുത്രിതന്റെയുമതാതെന്നങ്ങൾതുല്യങ്ങളാ
ല്ക്കാണുന്നുണ്ടിവരിൽതെളിഞ്ഞിഹപരംചിന്തിച്ചുനോക്കുംവിധൌ
ക്ഷീണംവിട്ടനവാബ്ജശോഭകലരുംവക്ത്രംമുദാകാന്തതൻ
ചേണാൎന്നങ്ങിനെകണ്ടിടുന്നൊരുമുഖംപോലിന്നുതോന്നുന്നുമേ

കോട്ടമററചെറുമുത്തുപോലതിവെളുത്തദന്തരുചിരമ്യമാം
മോഷ്ഠമുദ്രയതുതന്നെതിട്ടമതുതന്നെയാംശ്രവണപാശവും
നീട്ടമുള്ളമിഴിരണ്ടുമമ്പൊടുചുവന്നുമങ്ങിനെകറുത്തുമാ
ണൊട്ടയെങ്കിലുമതീവചിത്രമതുതന്നെസൌഭഗഗുണംദൃഢം

എന്നാലിത വാല്മീകിവസിക്കുന്ന വനപ്രദേശമാണ. ഇവിടെയാണല്ലൊ ദേവിയെ പരിത്യജിച്ചത. ഇവരുടെ ആകൃതിയും ശരീരവും ഇങ്ങിനെ ഇരിക്കുകയും ചെയ്യുന്നു. എന്നുതന്നെയല്ല, ഇവൎക്ക അസ്ത്രങ്ങൾ സ്വതഃപ്രകാശങ്ങളായും ഇരിക്കുന്നു. അതുകൊണ്ട ചിത്രദൎശനസന്ദൎഭത്തിൽ ഞാൻ അസ്ത്രങ്ങളെ ആജ്ഞാപിച്ചതിനാലുണ്ടായ അത്ഭുതമായിരിക്കുമൊ ഇത എന്ന സംശയിക്കുന്നു. ഒരു പാരമ്പൎയ്യവഴിക്കല്ലാതെ ഈ അസ്ത്രങ്ങൾ സാധിക്കയില്ലെന്ന പ്രാചീനന്മാർകൂടി പറഞ്ഞുകേട്ടിട്ടുണ്ട. ഈ സുഖാതിശയമാകട്ടെ, എളകിമറിഞ്ഞിരിക്കുന്ന എന്റെ ആത്മാവിന്ന ഏററവും വിശ്വാസത്തെ ഉണ്ടാക്കുന്നു. ദേവിയുടെ ഗൎഭഭാരം ഇരട്ടയായിരുന്നു എന്ന ഞാൻ അറികയും ഉണ്ടായിട്ടുണ്ട.

പണ്ടുദിച്ചരസമൊത്തിരുന്നതിവളന്നാളൊരുരഹസ്സിലുൾ
ക്കൊണ്ടമോദമൊടുവിശ്വസിച്ചപരമെങ്കിലുംപ്രകൃതിലജ്ജയാൽ
കൊണ്ടിടുംനയനജാഡ്യമേന്തുമവൾതന്റെഗൎഭമതുമുന്നമേ
കണ്ടുഞാൻദ്വിവിധമെന്നുതപ്പിയവളുംകുറച്ചുദിവസങ്ങളാൽ

(കരഞ്ഞുംകൊണ്ട) അതിനാൽവല്ലതരത്തിലും ഇവരോട്ട ചോദിച്ചെങ്കിലൊ.

ലവൻ—അയ്യോ ഇതെന്താണ.

മംഗല്യമേററമുലകിന്നഴകേകാട്ടചെയ്യു
മഞ്ജുളവക്ത്രമിതുബാഷ്പമണിഞ്ഞിവണ്ണം
മഞ്ജുന്നകാന്തിയൊടുമഞ്ഞിലലഞ്ഞുപാരം
മുങ്ങുന്നകഞ്ജസമമഞ്ജുതവ്വണ്ടിടുന്നു (വൻ)

കുശൻ—അല്ലയൊ വത്സ.

ചൊല്ലൊന്നുംസീതകൂടാതൊരുരഘുതിലകന്നെന്തഹോദുഃഖമല്ലാതുൾപ്പൂവൊക്കംപ്രിയാസാക്ഷയമതിലൊരുവകാട്ടതാനാടശേഷംതൽപ്രേമാവത്രമാത്രംവിരഹമിതുമനന്തംഭവാൻചെയ്യതെന്താണിപ്രശ്നംഹന്ത രാമായണകഥയറിയാത്തുള്ളോരാളെന്നപോലെ

രാമൻ—(ആത്മഗതം) അഹോ ഇവരുടെ സംവാദം പരിചയമില്ലാത്തവരുടേതുപോലെ ഇരിക്കുന്നു. അതുകൊണ്ട ചോദിച്ചിട്ട ആവശ്യമില്ല. എന്താണ അകാരണമായിട്ട സ്നേഹത്താൽ ഒരു വികാരം ഇളകിവശായിരിക്കുന്നത. ഹൃദയാവേഗത്തെ ഇങ്ങിനെ പ്രകാശിപ്പിക്കുന്ന ഞാൻ ശിശുജനങ്ങളുടേയും ദയെക്ക പാത്രമായി തീൎന്നിരിക്കുന്നു. (പ്രകാശം) ഉണ്ണികളെ ഭഗവാൻ വാല്മീകിയുടെ വാക്സ്വരണമായി ആദിത്യവംശത്തിന്റെ വൎണ്ണനമായി രാമായണമെന്ന കേൾക്കപ്പെടുന്നുവല്ലൊ. അതിലുള്ളകൌതുകംകൊണ്ട കുറച്ചൊന്നുകേൾപ്പാനാഗ്രഹിക്കുന്നു.

കുശൻ—ആ ഗ്രന്ഥം മുഴുവൻ ഞങ്ങൾ പഠിച്ചിട്ടുണ്ട. അതിൽബാലകാണ്ഡത്തിൽ ഒടുവിലത്തെ അദ്ധ്യായത്തിലെ ഈ രണ്ടുശ്ലോകങ്ങൾ ഓൎമ്മയുമുണ്ട.

രാമൻ—ഉണ്ണി, ചൊല്ലു.

കുശൻ—പ്രേമമേറെയുളവായുദാരനാം
രാമചന്ദ്രനഥസീതയിൽസ്വതേ
പ്രേമഭാവമതുതൽഗുണങ്ങളാൽ
സീമയററവൾവളൎത്തിമേല്ക്കുമേൽ (ന്ഥ)

അതുപോലെയവൾക്കജീവനേക്കാളധികംരാമനിലുംജനിച്ചരാഗം
അതിയായവർതമ്മിലുള്ളയോഗംഹൃദയംമാത്രമറിഞ്ഞിടുംനിനെ
[ച്ചാൽ (നവ

രാമൻ—കഷ്ടം, ഹൃദയ മൎമ്മങ്ങളുടെ ഉപഘാതം അതികഠിനം തന്നെ. ഹാ ദേവി, അന്നിങ്ങിനെയൊക്കെയായിരുന്നുവല്ലൊ. കഷ്ടം, അകാരണമായി കാലഭേദത്താലിതെല്ലാം വിപരീ

തമായി ശോകത്തിൽ പൎയ്യവസാനിച്ച ഈ സംസാര വൃത്താന്ത ങ്ങൾ എന്നെ തപിപ്പിക്കുന്നു.

എങ്ങമ്മട്ടഖിലാതിശായിതപെടുംവിസ്രംഭമേത്തേങ്ങഹോ
ഭംഗിക്കൊത്തപരസ്പരോല്ബ്രമമതെങ്ങത്ഭുതസ്വാഡംബരം
തിങ്ങുംദുഃഖസുഖങ്ങളിൽത്തിരളുമാച്ചിത്തൈക്യമെങ്ങിന്നിയും
ഭംഗംവിട്ടിളകുന്നജീവനിതടങ്ങുന്നില്ലകഷ്ടംപരം (൩൩)

അയ്യോ കഷ്ടം.

കാന്തൈക്ക്ഴംഗുണഗണൌഘമഹോദയത്താൽ
കാന്തതചമാൻബതദുസ്തരമായഭാവം
എന്തുന്നകാലമതുതന്നെകണക്കിലേവം
സ്വാന്തേനമുക്കധികമോൎമ്മവരുത്തിയല്ലൊ (൩൪)

തൽക്കാലേദയിതാകചഭയമതങ്ങൊട്ടൊട്ടുമാറിൽപരം
കൈക്കൊണ്ടൊട്ടുദിനങ്ങൾകൊണ്ടഴകിലായല്പംപരന്നങ്ങിനെ
ചൊല്ലേറ്റുള്ളുന്നവയോന്തരാഗകുതുകൌഘത്താലഹോകാമന
ങ്ങൾക്കൊമ്പിൽഗുരുവാസ്സിളങ്ങിചപലവായേവംവപുസ്സിങ്കലും ()

കുശൻ—ചിത്രകൂടത്തിൽ ഗംഗാതീരത്തുവെച്ച ക്രീഡിക്ക മ്പോൾ സീതയെ ഉദ്ദേശിച്ച രഘുപതിയുടെ ശ്ലോകമാണിതഃ—

മുമ്പിൽക്കാങ്കേശിലാതലമമ്പിൽനിനക്കാസ്ലിമിച്ചപോലെയിതാ
പൈമ്പൂവധികംബകുളംസമ്പ്രതിവഷിച്ചപോലെയിതിലെല്ലാം

രാമൻ—(ലജ്ജിച്ച സ്നേഹത്തോടും വ്യസനത്തോടും കൂടി) കുട്ടികൾ തന്നെ വളരെ വിവേകശൂന്യന്മാരാണ. വിശേഷിച്ച കാ ട്ടിൽ വളൎന്നവരും. ഹാ ദേവി, ആ സമയത്തുണ്ടായ സ്വച്ഛന്ദ വിഹാരങ്ങളുടെ സാക്ഷിയായ ആ പ്രദേശത്തെ ഭവതി ഓൎക്കുന്നു ണ്ടൊ. അയ്യോ കഷ്ടം,

ചേൎത്തീടുംതണുപ്പുംചെറിയസുരസരിൽക്കാററടിച്ചിട്ടിളക്കം
ചേൎത്തിടുംചൂൎണ്ണകേശംകളയുമണിനിറംചേൎന്നഫാലേന്ദുതാനും
ചാൎത്തുംകാശ്മീരമില്ലെങ്കിലുമഴകിയഗണ്ഡങ്ങളുംശൂന്യഭാവം
ചീൎത്തുംമിന്നുന്നകാതിന്നിഴകളുമിയലുന്നാനനംകണ്ടിടുന്നു(൩൭)

(പുഞ്ചിരിച്ചുംകൊണ്ടെന്നപോലെനിന്ന വ്യസനത്തോടുകൂ ടി) ഇത ആശ്ചൎയ്യമല്ലെ.

വമ്പിച്ചീടുംപ്രവാസത്തിലുമതിചിരമോൎത്താത്തുനിൎമ്മിച്ചനേരേ
മുമ്പിൽസ്ഥാപിച്ചപോലാംപ്രിയജനമിഹചെയ്യുന്നിതാശ്വാസമേ
ജൃംഭിച്ചീടുംവികല്പംകെടുമളവുലകോജീൎണ്ണമാംകാട്ടുപിന്നെ [൧൧൦
സ്തംഭിച്ചുള്ളോരുമിത്തീപ്പടലമതിലഹോചേൎന്നുവേവുന്നപോലെ()

(അണിയറയിൽ)

ശ്രീവസിഷ്ഠമുനിപുറവുപൊറാകവിമുമ്പനാമൃഷിയരുന്ധതീ
ദേവിപക്തിമഥപത്നിമാർജനകനിപ്പുറഞ്ഞജനമൊക്കവെ
കേവലംശിശുരണംശ്രവിച്ചസദയംജരാന്തിയൊട്ടിതാചിലാ
ലാവതറുഴല്പമാശയത്തൊടതിഭ്രമെനിന്നിഥവരുന്നതെ ന്നൻ

രാമൻ—എട്ടൊ, ഭഗവാന്മാരായ അരുന്ധതീ വസിഷ്ഠന്മാരും അംബമാരും ജനകനും ഇവിടെയൊ. എങ്ങനെയാണ അവരെ ഞാൻ കാണേണ്ടത. (വ്യസനത്തോടുകൂടി നോക്കീട്ട) ദൈവഗത്യാ താതജനകൻ ഇവിടെ വന്നിരിക്കുന്നു എന്നുള്ളതിനാൽ മന്ദഭാഗ്യനായഞാൻവജ്രംകൊണ്ടെതാഡിതനായ പോലെയിരിക്കുന്നു.

സംബന്ധശ്ലാഘ്യരാവോത്സവമുടയവസിഷ്ഠാദിയോടൊത്തുമക്കൾ
ക്കമ്മട്ടുണ്ടായപാണിഗ്രഹമഹമതിലാത്താതയോഗേക്ഷണത്താൽ
ശർമ്മംപൂണ്ടുള്ളഞാനാപ്പിതൃസഖമുഖമിസ്സുകടേകാങ്കെകൊണ്ടെ
ന്തിന്നെന്നുരാസ്സുറുങ്ങാത്തതുപരമഥവാരാമനാലെന്തകാര്യം ( ൪൦)

(അണിയറയിൽ) കഷ്ടം, കഷ്ടം.

ചൊല്ലേറുണ്ടോരനുഭാവമാത്രമതുകൊണ്ടേറുംപ്രകാശത്തിനെ
ക്കൈക്കൊണ്ടിങ്ങിനെയുള്ളരാമനെയറിഞ്ഞിടാസ്സയാലാദിയിൽ
ചിക്കെന്നൊന്നുവിമൂഢനായജനകൻകാണിക്കയാലമ്മമാർ
ദുഃഖപ്പെട്ടതചിച്ചുതൻറിടമതുംപെട്ടന്നുവിട്ടിട്ടിനാർ (൪൧)

രാമൻ—ഹാ താത, ഹാ അംബമാരെ, ഹാ ജനക.

അനഘതരമതായിസ്സർവ്വമംഗല്യമായി
ഇജ്ജനകരഘുകലങ്ങൾക്കിന്നയാതൊന്നതിങ്കൽ
കനിവതുബതവിട്ടിപ്പാപിയാമെങ്കൽനിങ്ങൾ
ക്കിനിവരുമൊരുകാരുണ്യംവൃഥാതന്നെയല്ലൊ ( ൪൨)

(എന്ന എഴുനീല്ക്കുന്നു.)

കുശലവന്മാർ—താതൻ ഇതിലെ, ഇതിലെ. (വ്യസനത്തോടുകൂടി ചുററി നടന്ന)

(എല്ലാവരും പോയി)

ആറാമങ്കം കഴിഞ്ഞു.

---

## ഏഴാമങ്കം.

---

(അനന്തരം ലക്ഷ്മണൻ പ്രവേശിക്കുന്നു)

ലക്ഷ്മണൻ—അല്ലയൊ, ഭഗവാൻ വാല്മീകി ബ്രാഹ്മണരോടും ക്ഷത്രിയരോടുംകൂടിയ പൌരജാനപദന്മാരായ പ്രജകളെ എ

ന്നോടുകൂടി വിളിച്ചു വരുത്തുകയും ദേവാസുര പശുപക്ഷി പന്നഗ നായക സമൂഹത്തോടുകൂടിയ സകല ചരാചര ഭൂതങ്ങളേയും തന്റെ പ്രഭാവംകൊണ്ടു ഇവിടെ വരുത്തുകയും ചെയ്തിരിക്കുന്നു. ജ്യേഷ്ഠൻ എന്നോടിങ്ങിനെ കല്പിക്കുകയും ചെയ്തു. "ഉണ്ണി ലക്ഷ്മണ, അപ്സരസ്സുകൾ തന്റെ കൃതിയെ അഭിനയിക്കുന്നതു കാണ്മാൻ ഭഗവാൻ വാല്മീകി നമ്മോടു അരുളി ചെയ്തിരിക്കുന്നു. അതുകൊണ്ടു ഗംഗാതീരത്തിലുണ്ടാക്കിയരംഗ ഭൂമിയിൽ പോയി സാമാജികന്മാരെ വേണ്ടപോലെ ഇരുത്തു" എന്നു. മർത്ത്യാമർത്ത്യന്മാരായ എല്ലാവരേയും ഞാൻ അവരവരുടെ യോഗ്യതപോലെ ഇരുത്തുകയും ചെയ്തു. ജ്യേഷ്ഠനാകട്ടെ.

ചൊല്ലേറ്റുണ്ടുഭൂമിപപദത്തിലെഴുമ്പൊഴുംതാൻ
കൈക്കൊണ്ടുകഷ്ടതരമായമുനിവ്രതത്തെ
ഇക്കണ്ടൊരാദികവിയാംമുനിതന്നിലേററ
മുൾക്കൊണ്ടഭക്തിയതിനാലിഹവന്നിടുന്നു (൧)

(അനന്തരം രാമൻ പ്രവേശിക്കുന്നു)

രാമൻ— ഉണ്ണി ലക്ഷ്മണ, ആട്ടം കാണ്മാനുള്ളവരെ ഇരുത്തിയൊ.

ലക്ഷ്മ— ഉവ്വ.

രാമൻ—വത്സന്മാരായ ഈ കുശലവന്മാരേയും ചന്ദ്രകേതുവിനെപോലെതന്നെ ഒരു മാന്യസ്ഥാനത്തു ഇരുത്തു.

ലക്ഷ്മ—ജ്യേഷ്ഠന്നു അവരിലുള്ള വാത്സല്യം കണ്ടിട്ടു ഞാൻ അങ്ങിനെ തന്നെ ചെയ്തു. ഇതാ ഈ വിരിച്ചിരിക്കുന്ന രാജാസനത്തിൽ ആര്യനും ഇരുന്നാലും.

രാമൻ—(ഇരിക്കുന്നു) (എല്ലാവരും ഇരിക്കുന്നു).

ലക്ഷ്മ—ഹേ, ഹേ, ഇനി ആരംഭിക്കുവിൻ.

സൂത്രധാരൻ—(പ്രവേശിച്ചിട്ടു) ഭൂതാത്മവാദിയായ ഭഗവാൻ വാല്മീകി ചരാചരാത്മകമായ ജഗത്തോടു ആജ്ഞാപിക്കുന്നു. "നാം ദിവ്യചക്ഷുസ്സുകൊണ്ടു നോക്കി പരിശുദ്ധമായും കരുണാത്ഭുതരസമായും ഒരു പ്രബന്ധമുണ്ടാക്കീട്ടുണ്ടു. അതിലുള്ള സംഗതികളുടെ ഗൌരവത്താൽ എല്ലാവരും ശ്രദ്ധവെക്കേണ്ടതാണ്" എന്നു.

രാമൻ—ഇങ്ങിനെ പറയപ്പെട്ടിട്ടുണ്ടു. "വസ്തുതത്വത്തെ പ്രത്യക്ഷമായി കണ്ടിട്ടുള്ളവരാണു മഹർഷിമാർ. അവരുടെ ഋതംഭരപ്രധാനകളായും അമൃതസാരകളായുമുള്ള ബോധശക്തികൾക്കു ഒരിക്കലും പ്രതിബന്ധമുണ്ടാകുമെന്നാശങ്കിപ്പാൻപാടില്ല" എന്നു.

(അണിയറയിൽ) അയ്യോ ആൎയ്യപുത്ര, അയ്യോ കുമാരലക്ഷ്മണ, ഏകാകിനിയായി ഭാഗ്യഹീനയായി അശരണയായി ഹതാശയായി പ്രസവവേദനയോടു കൂടിയിരിക്കുന്ന എന്നെ ദുഷ്ടമൃഗങ്ങൾ തിന്നുവാൻ ഭാവിക്കുന്നു. മന്ദഭാഗ്യയായ ഞാനിപ്പോൾ ആത്മാവിനെ ഗംഗയിൽ നിഃക്ഷേപിക്കുന്നുണ്ട.

ലക്ഷ്മ—കഷ്ടം,ഇത എന്തോ വേറെയൊന്നായിരിക്കുന്നുവല്ലൊ.

സൂത്രധാരൻ—വടിവുടയൊരുഗൎഭപൂൎണ്ണമായോരുകാലേ
കൊടിയൊരടവിതന്നിൽഭ്രൎത്താൽത്യക്തയായി
പെരുമഴലൊടിതാഭ്രൂപുത്രിയാംദേവിചാവാൻ
ഝടിതിമടിവെടിഞ്ഞീഗംഗയിൽച്ചാടിടുന്നു (൨)

(എന്നു പോയി)

രാമൻ—അയ്യോ ദേവി. ലക്ഷ്മണ, നോക്കു.

ലക്ഷ്മ—ആൎയ്യ, ഇതു നാടകമാണ.

രാമൻ—അയ്യോ ദേവി, ദണ്ഡകാരണ്യവാസ പ്രിയസഖി, ഈ ദുൎഭാഗ്യം വേതിക്കു രാമനിൽനിന്ന സിദ്ധിച്ചതുതന്നെ.

ലക്ഷ്മ—ആൎയ്യ, നാടകം കാണുക തന്നെ.

രാമൻ—വജ്രമയനായ ഞാൻ ഇതാ തെയ്യാറായിരിക്കുന്നു.

(അനന്തരം മടിയിൽ ഓരോ കുട്ടിയെ വെച്ചുംകൊണ്ടിരിക്കുന്ന ഗംഗയാലുംഭൂമിയാലുംഅവലംബിതായിസീതപ്രവേശിക്കുന്നു.

രാമൻ—ഉണ്ണി ലക്ഷ്മണ, ഇതിന്നു മുമ്പിൽ അനുഭവിച്ചിട്ടില്ലാത്തതും അകാരണവുമായ ഞാൻ തമസ്സിൽ ഞാനകപ്പെടുന്നു. എന്നെ പിടിച്ചോളു.

ഖേദിക്കൊലാസുമുഖിനീയുടനാശ്വസിക്ക
വൈദേഹിതേവലിയഭാഗ്യമിയന്നിടുന്നു
ജാതാദരംരഘുകുലത്തണലായ്പിറന്നു
സീതേനിനക്കിരിവർപുത്രർജലത്തിനുള്ളിൽ (൩)

സീത—(ആശ്വസിച്ചിട്ട) ഭാഗ്യത്താൽ ഞാൻ രണ്ടു കുട്ടികളെ പ്രസവിച്ചു. അയ്യോ ആൎയ്യപുത്ര (എന്നു മൂൎഛിക്കുന്നു)

ലക്ഷ്മ—ആൎയ്യ, ആൎയ്യ, നമുക്കു വലിയ ഭാഗ്യം സിദ്ധിച്ചു. രഘുവംശത്തിന്ന കല്യാണമയമായ ഒരു മുളയുണ്ടായി. (നോക്കീട്ട) അയ്യോ കഷ്ടം, അധികമായി പ്രവഹിക്കുന്ന കണ്ണീരുകൊണ്ട ആകുലനായ ജ്യേഷ്ഠൻ മോഹാന്ധനായിതന്നെ ഇരിക്കുന്നു.

ഭൂമി—മകളേ, ആശ്വസിക്കു, ആശ്വസിക്കു.

സീത—(ആശ്വസിച്ചിട്ട) ഭഗവതി, ഭവതിയും ഇവിടുന്നും ആരാണ.

ഭൂമി—ഇവാം നിൻെറ ഭർത്തൃകുലദേവതയായ ഗംഗാഭഗവതിയാണ.

സീത— ഭഗവതി, ഭവതിക്ക നമസ്കാരം നമസ്കാരം.

ഗംഗ— നിനക്ക സച്ചരിതംകൊണ്ടു സമ്പാദിക്കപ്പെട്ട കല്യാണസമ്പത്തുണ്ടാകട്ടെ.

ലക്ഷ്മ— നമ്മാം അനുഗ്രഹിതന്മാരായി.

ഗംഗ— ഇവാം നിൻെറ അംബയായ ഭൂമീദേവിയാണ.

സീത— അയ്യോ അംബേ, എന്നെ ഇങ്ങിനെയായിട്ടാണല്ലൊ കണ്ടത.

ഭൂമി— വത്സ മകളെ, വത്സ മകളെ. (എന്ന ആലിംഗനം ചെയ്ത മൂൎഛിക്കുന്നു.)

ലക്ഷ്മ— ഭാഗ്യത്താൽ ഭൂമീദേവിയാലും ഗംഗാദേവിയാലും ആൎയ്യ അനുഗ്രഹീതയായി.

രാമ— (നോക്കീട്ട) ഇതു വളരെ വ്യസനകരമായിരിക്കുന്നുവല്ലൊ. വിശ്വത്തെ ഭരിക്കുന്ന ഭൂമീദേവിക്കുടി വ്യസനിക്കുന്നു എന്നതിനാൽ പുത്രസ്നേഹം സൎവ്വോൽകൃഷ്ടമായി. അഥവാ ഈ സംസാരത്തു സൎവ്വാധാരണവും അപത്യസ്നേഹാദിരൂപങ്ങളായ ബന്ധനങ്ങളോടുകൂടിയതും സകല ജീവികളുടേയും ഉള്ളിൽ ഇരിക്കുന്നതും ഛേദിച്ചുകളവാൻ പാടില്ലാത്തതുമാകുന്നല്ലൊ.

ഗംഗ—വത്സേ ജാനകി, ദേവിഭൂതധാത്രി, സമാശ്വസിക്ക.

ഭൂമി— ദേവി, സീതയെ പ്രസവിച്ചിട്ട ഞാനെങ്ങിനെയാണ സമാശ്വസിക്കേണ്ടത.

ഏറെക്കാലംനിശിചരർചുഴന്നുള്ളിരിപ്പുള്ളപൊള്ളു
ന്നോരീത്യാഗംപരമിവപൊറുക്കാവതോമേനിനച്ചാൽ

ഗംഗ—

ആരാണാൎയ്യേപറയുകയിദൈവേച്ഛയാലിജ്ജഗത്തിൽ
ചേരുംകാൎയ്യംചിതമൊടുതടുത്തീടുവാനിന്നുപാരിൽ (൪)

ഭൂമി— ഭാഗീരഥി, ശരിയാണ ഭവതി പറഞ്ഞത. രാമഭദ്രൻ ഈ ചെയ്തതും യുക്തംതന്നെ.

ബാലപ്രായമതിൽപിടിച്ചൊരുകരത്താരുംവിദേഹാവനീ
പാലപ്രൌഢതനൂജനിന്നുഞാനുമനലൻതാനുംസപാസന്താനവും
സ്ഥൂലപ്രേമമൊടൊത്തുരണ്യമതിലേക്കൊന്നിച്ചുഹോമംചെയ്തതും
കേളിപ്പോളിവയൊക്കയുംപരമവൻനിസ്സാരമെന്നാക്കിനാൻ ൫

സീത— ആൎയ്യപുത്രനെ ഇനിക്ക ഓൎമ്മയുണ്ടാക്കി.

ഭൂമി— ഛീ, ആരാണ നിൻെറ ആൎയ്യപുത്രൻ?

11 *

സീത— (ലജ്ജയോടും കണ്ണീരോടും കൂടി) അല്ലെങ്കിൽ അം ബ പറയുന്നത ശരിയാണ.

രാമ— അംബേ ഭൂമിദേവി, ഞാനിങ്ങിനെയുള്ളവൻതന്നെ.

ഗംഗ—ഭഗവതിവസുന്ധരേ, ഭവതി സംസാരത്തിന്റെ ശരീരമാണല്ലൊ. അതുകൊണ്ടെന്താണ അറിയാത്തവളെപ്പോലെ ജാമാതാവിന്റെ നേരെ കോപിക്കുന്നത.

പാരംപാരില്പരന്നുപെരുകിയൊരയശസ്സഗ്നിസംശുദ്ധിയോയി
ന്നാരുംകാണാതെയാലങ്കയിലതിഘജനംവിശ്വസിപ്പാഞ്ഞതുക്കം
പാരാതിക്ഷ്വാകുവംശേകുലധനമതിയായ്ലോകരെല്ലാരെയുംകേ
ളാരാധിക്കുന്നതാണിന്നതതിവിഷമമാവത്സനിങ്ങെന്തുകാട്ടും

ലക്ഷ്മ— എല്ലാ പ്രാണികളുടേയും അന്തഃകരണത്തെ തടവുകൂടാതെ അറിയുന്നവരാണല്ലൊ ദേവതമാർ. വിശേഷിച്ച ഗംഗയും. അതിനാലിതാ ഭവതിയെ ഞാൻ തൊഴുന്നു.

രാമൻ— അംബേ, ഭഗീരഥഗൃഹത്തിൽ ഭവതിയുടെ പ്രസാദം ഇടവിടാതെ നിലനിന്നു.

ഭൂമി— ദേവി, ഭവതിയുടെ ആളുകളിൽ എന്റെ പ്രസാദം എന്നും ഉണ്ട. എന്നാൽ സഹിപ്പാൻ വയ്യാത്ത വിധത്തിലുണ്ടായ ശോകാവേശത്താലിങ്ങിനെ പറഞ്ഞതാണ. രാമഭദ്രന്റെ സീതാസ്നേഹത്തെ അറിയാഞ്ഞിട്ടല്ല.

വൈവാലഘോരധടിതിവത്സയെയുംവെടിഞ്ഞു
വേവുന്നമാനസമെഴുന്നൊരുരാമഭദ്രൻ
ജീവിച്ചിടുന്നിതതിമാനുഷധൈര്യവുംകേ
ളീവിശ്വവാസിജനപുണ്യമതുംനിമിത്തം (൧)

രാമൻ—ഗുരുജനങ്ങൾ അപത്യങ്ങളിൽ കരുണയോടു കൂടിയവരാണല്ലൊ.

സീത—(കരഞ്ഞുതൊഴുതുംകൊണ്ട) അംബയുടെ അംഗങ്ങളിൽ എന്നേയുംകൂടി ലയിപ്പിക്കണെ.

രാമൻ—മറ്റെന്തുപറയട്ടെ.

ഗംഗ—ഹരി, ഹരി, അനേകായിരം സംവത്സരം ലയംകൂടാതെ ഭവിക്കട്ടെ.

ഭൂമി—മകളേ, നിന്റെ പുത്രന്മാരെ രക്ഷിക്കേണ്ടേ.

സീത—ഞാൻ അനാഥയാണ.

രാമൻ—ഹൃദയമേ, നിന്നെ വജ്രം കൊണ്ടാണ ഉണ്ടാക്കിയിരിക്കുന്നത.

ഗംഗ—സനാഥയായ നിയ്യും അനാഥയാകുന്നതെങ്ങിനെ

സീത—ഭാഗ്യഹീനയായ എനിക്ക എങ്ങിനെയാണ സനാഥത്വം.

ദേവിമാർ—

ഞങ്ങളുടെസംഗമതിനാലങ്ങുയരുംശുദ്ധിയൊത്തുപാരിന്ന
മംഗളമതേകിടുംനിന്നംഗത്തിനെന്നിന്ദചെയ്തിടുന്നോനീ (൮)

ലക്ഷ്മ—ആര്യ, കേട്ടുവൊ.

രാമൻ—ലോകംകേൾക്കട്ടെ.

(അണിയറയിൽ കലശൽകേൾക്കുന്നു.)

രാമൻ—വളരെ അത്ഭുതമായിട്ടെന്തോ ഒന്നാണ.

സീത—എന്താണ ആകാശമിങ്ങിനെ ജ്വലിക്കുന്നത.

ദേവിമാർ—മനസ്സിലായി.

പാർത്താൽകൃശാശ്വനഥകൗശികനങ്ങുരാമ
നിത്ഥംക്രമത്തിലിഹനല്ലഗുരുക്കളായി
വർത്തിച്ചിടുന്നോരതിവീര്യമെഴുന്നജൃംഭ
കാസ്ത്രങ്ങൾവന്നുവെളിവായിവിളങ്ങിടുന്നു (൯)

(അണിയറയിൽ)

പടതാർപണിയുന്നദേവിസീതേ
ഗതിഞങ്ങൾക്കയിനിന്റെപുത്രരത്രെ
ഇതുപണ്ടഥചിത്രമങ്ങുനോക്കു
ന്നതുനേരംരഘുനാഥനോതിയല്ലൊ (൧൦)

സീത—ഭാഗ്യത്താൽ ജൃംഭകാസ്ത്രദേവതമാർ പ്രകാശിക്കുന്നു.

ലക്ഷ്മ—"എല്ലാപ്രകാരത്തിലും ഈ അസ്ത്രങ്ങൾ ഭവതിയുടെ സന്താനങ്ങളോടു ചേന്നിരിക്കട്ടെ" എന്ന ആര്യൻ പറകയുണ്ടായി. രാമൻ—

കെല്പേറിടുന്നരിയപരമാസ്ത്രങ്ങളേനിങ്ങളെക്കൈ
ക്കൂപ്പീടുന്നേൻകരുതുകിലഹംധന്യനായ്നിങ്ങൾമൂലം
എപ്പോഴെന്നാകിലുമഴകൊടീവത്സരോത്താലടുത്ത
ങ്ങപ്പോഴെത്തീടണമയിഭവാന്മാർക്കുഭദ്രംഭവിക്കും (൧൧)

വല്ലാതെമോദാത്ഭുതമൊത്തശോക
കല്ലോലമൂക്കോടിളകിക്കളിച്ചു
ചൊല്ലാമഹോചേതസിചേർത്തിടുന്നു
ചൊല്ലാവതല്ലാത്തൊരവസ്ഥയിപ്പോൾ (൧൨)

ദേവിമാർ—വത്സേ, നിന്റെ ഈ പുത്രന്മാരിപ്പോൾ രാമഭദ്രതുല്യന്മാരായി എന്ന അറിഞ്ഞാലും.

സീത—ഭഗവതിമാരെ, ആരാണിവക്ക ക്ഷത്രിയോചിതമായ കൎമ്മംചെയ്യുന്നത.

രാമൻ—സുഖമാൎവ്വ സിഷ്ഠമുനികാത്തിടുന്നൊരീ
രഘുവംശവദ്ധിനിയതായസീതയും
മകനാരുകൎമ്മമതുചെയ്യിടേണ്ടതെ
ന്നകതാരതിങ്കലറിയുന്നതില്ലഹോ (൭൩)

ദേവിമാർ—മകളെ നിനക്കെന്തിനാണ ഈ വിചാരം. ഈ കുട്ടികളെ മുലകുടിമാറിയാൽ ഞങ്ങൾ ഭഗവാൻ വാന്മീകിയുടെ വക്കൽ ഏല്പിച്ചുകൊടുക്കാം. അദ്ദേഹം ഇവരുടെ ക്ഷത്രകൃത്യത്തെ ചെയ്യും.

കനിവുടയവസിഷ്ഠൻകല്യനാമംഗിരസ്സീ
മുനികളുടയമട്ടിൽത്തന്നെവാന്മീകിതാനും
ജനകരഘുകുലങ്ങൾക്കിന്നഹോരണ്ടിനുംകേ
ളനുദിനമഴലാററീടുന്നൊരാചാൎയ്യനല്ലൊ (൭൪)

രാമൻ—ഭഗവതിമാരുടെ ആലോചനവളരെ നന്നായി

ലക്ഷ്മ—ആൎയ്യ, സത്യമാണ ഞാൻ ബോധിപ്പിക്കുന്നത. അതാതു ലക്ഷണങ്ങൾകൊണ്ട ഈ കുട്ടികൾ കുശലവന്മാരാണെന്ന ഞാൻ ഊഹിക്കുന്നു.

വാന്മീകിയായമുനിചെയ്യിതിവൎക്കുവേണ്ടും
കൎമ്മങ്ങളാസകലമസ്തുമതാത്തമോദം
ജന്മത്തിലേജ്ജവമൊടങ്ങുലഭിച്ചിതിപ്പോൾ
ചെമ്മേവയസ്സതുതികഞ്ഞിതുപന്തിരണ്ട (൭൫)

രാമൻ—ഉണ്ണി ഇതിനാലെന്റെ മനസ്സ ഇളകിമറിഞ്ഞ ഞാൻ മുഗ്ദ്ധനായിരിക്കുന്നു.

ഭൂമി—മകളെവരു. പാതാളത്തെ ശുദ്ധീകരിക്ക

രാമൻ—അയ്യോപ്രേയസി, ഭവതി ലോകാന്തരത്തെ പ്രാപിച്ചുവോ.

സീത—അംബയുടെ അംഗങ്ങളിൽഎന്നെലയിപ്പിക്കണെ. ജീവലോകത്തിന്റെ ഇപ്രകാരമുള്ള അവസ്ഥാന്തരത്തെഅനുഭവിപ്പാൻ ഞാൻ ശക്തയല്ല.

രാമൻ— ഇതിന്റെ ശേഷം എന്താണാവൊ?

ഭൂമി— മുലകുടി മാറുന്നതുവരെ കുട്ടികളെ എന്റെ ആവശ്യപ്രകാരം ഭവതി സൂക്ഷിച്ചാലും. അതിന്റെ ശേഷം ഭവതിയുടെ യുക്തംപോലെ.

ഗംഗ— അങ്ങിനെതന്നെ. (എന്ന ഗംഗയും ഭൂമിയും സീതയും പോയി.)

രാമൻ— കഷ്ടം, വൈദേഹി നശിച്ചതന്നെപോയൊ. അയ്യോ ദേവി, ദണ്ഡകാരണ്യവാസപ്രിയസഖി, ഹാ ചാരിത്രദേവതേ, ഭവതി പരലോകത്തേക്കപുറപ്പെട്ടുവല്ലൊ. (എന്നമൂർഛിക്കുന്നു)

ലക്ഷ്മ— ഭഗവൻ വാന്മീകെ, രക്ഷിക്കണെ, രക്ഷിക്കണെ. ഇതാണൊ അങ്ങയുടെ കാവ്യത്തിന്റെ പ്രയോജനം.

(അണിയറയിൽ)

ആട്ടത്തിനുള്ള സാധനങ്ങളെല്ലാം മാററിക്കളയു. അല്ലയോ ജംഗമസ്ഥാവരങ്ങളോടകൂടിയ പ്രാണഭൃത്തുകളായ മൎത്ത്യാമൎത്ത്യന്മാരെ, ഭഗവാൻ വാന്മീകിമഹൎഷിയുടെ അനുജ്ഞയാലുണ്ടായ ശുദ്ധികാരകമായ അത്ഭുതത്തെ കണ്ടാലും.

ലക്ഷ്മ— (നോക്കീട്ട)

മന്ധത്താലേമഥനമതുചെയ്യാലെഴുംമട്ടവല്ലാ
തെന്തോഗംഗാസലിലമിളകീട്ടന്നിതാകാശദേശേ
സന്തോഷിച്ചിസ്സരമുനിഗണംചേൎന്നുഭുജംഗമാരൊ
ത്തെന്താശ്ചൎയ്യംസലിലമതിൽനിന്നാൎയ്യനേരേവരുന്നു (൧൭)

(പിന്നെയും അണിയറയിൽ)

നന്നായറിഞ്ഞിട്ടകരുന്ധതിലോകവന്ദ്യേ
മന്ദാകിനീമഹികളാണിഹഞങ്ങളാൎയ്യേ
ഇന്നാദരേണതവസന്നിധിതന്നിലൎപ്പി
ക്കുന്നുസുപുണ്യനിധിയാകിയസീതതന്നെ (൧൮)

ലക്ഷ്മ— അഹോ ഭാഗ്യം! ആശ്ചൎയ്യം! ആശ്ചൎയ്യം! ആൎയ്യ നോക്ക നോക്ക. കഷ്ടം! ഇപ്പോഴുമാൎയ്യൻ ശ്വാസംവിട്ടന്നില്ലല്ലൊ.

(അനന്തരം അരുന്ധതിയും സീതയും പ്രവേശിക്കുന്നു)

അരു— ശാലീനശീലതവെടിഞ്ഞുകറച്ചുവേഗം
ചാലേനടന്നിട്ടകജാനകിവത്സയാംനീ
മാലുററവത്സനധികംപ്രിയമായനിൻക
യ്യാലേതലോടിനലമോടിഹനല്കുജീവൻ (൧൯)

സീത—(സംഭ്രമത്തോടുകൂടി തലോടിക്കൊണ്ടു) ആൎയ്യപുത്രൻ സമാശ്വസിച്ചാലും.

രാമൻ—(ആശ്വസിച്ച ആനന്ദത്തോടുകൂടി) അഹോ ഇതെന്താണ. (നോക്കീട്ട സന്തോഷാത്ഭുതങ്ങളോടുകൂടി) എ, ദേവിയൊ (ലജ്ജയോടുകൂടിചിരിച്ച) അംബയായ അരുന്ധതിയും ഋശ്യശൃംഗശാന്താസമേതന്മാരായ എല്ലാഗുരുജനങ്ങളും സന്തോഷിക്കുന്നു.

അരു—ഉണ്ണീ, ഇതാ ഭഗീരഥഗൃഹദേവതയായി സുപ്രസന്നയായിരിക്കുന്ന ഗംഗ.

(അണിയറയിൽ—) ജഗൽപതിയായ രാമഭദ്ര, ചിത്രദൎശനസമയത്തിൽ എന്നോടു പറഞ്ഞ വാക്കു ഓൎത്താലും. "അങ്ങിനെയിരിക്കുന്ന ഭവതി പുത്രഭാൎയ്യയായ ജാനകിയിൽ അരുന്ധതി എന്നപോലെ മംഗളം വരുവാൻ വിചാരിച്ചാലും" എന്നു. എന്റെ ആ കടം തീൎന്നു.

അരു—ഇതാ നിന്റെ ഭാൎയ്യയുടെ അംബയായ ഭൂമീദേവി.

(അണിയറയിൽ)—വത്സയെ പരിത്യജിച്ചസമയം ആയുഷ്മാൻ പറകയുണ്ടായി- "ഭഗവതി വസുന്ധരേ, ശ്ലാഘ്യപുത്രിയായ ജാനകിയെ സൂക്ഷിച്ചാലും" എന്നു. അതുകൊണ്ടു ഞാനിപ്പോൾ പ്രഭുവായ വത്സൻ പറഞ്ഞതുപോലെ ചെയ്തു.

രാമൻ—വലിയ അപരാധിയായ എന്നാൽ ഭഗവതിമാൎക്കു എങ്ങിനെയാണ ദയതോന്നിയതു. ഇതാ ഞാൻ നിങ്ങളെ നമസ്കരിക്കുന്നു.

അരു—അല്ലയൊ പൌരജാനപദന്മാരെ, ഗംഗാദേവിയാലും ഭൂമീദേവിയാലും പ്രശംസിക്കപ്പെട്ടകയും എന്നാൽ അൎപ്പിക്കപ്പെട്ടകയും മുമ്പെ തന്നെ അഗ്നിഭഗവാനാൽ ചാരിത്രശുദ്ധി നിൎണ്ണയിക്കപ്പെട്ടകയും ബ്രഹ്മാദിദേവകളാൽ സ്തുതിക്കപ്പെട്ടകയും ചെയ്ത ആദിത്യകുലവധുവായി ദേവയജന സംഭവയായിരിക്കുന്ന സീതാദേവിയെ നിങ്ങൾ പരിഗ്രഹിച്ചാലും- ഈ കാൎയ്യത്തിൽ നിങ്ങളെന്താണ വിചാരിക്കുന്നതു-

ലക്ഷ്മ—അരുന്ധതീദേവിയാൽ ഇപ്രകാരം നിന്ദിതന്മാരായിട്ടു എല്ലാപ്രജകളും പ്രാണിവൎഗ്ഗങ്ങളും ആൎയ്യനെ നമസ്കരിക്കുന്നു- ലോകപാലന്മാരും സപ്തൎഷികളും പുഷ്പവൃഷ്ടികൊണ്ടു സംഭാവനം ചെയ്യുന്നു-

അരു—ജഗൽപതിയായ രാമചന്ദ്ര

പൊന്മയപ്രതിമമാറി നീയഥാധൎമ്മമീയജ്ഞകൎമ്മമായതിൽ
നന്മതിങ്ങുമൊരു നിന്റെ നാഥയാം ധൎമ്മചാരിണിയെയാക്കണം
[ക്ഷണം (ഗ്രൻ

സീത—(ആത്മഗതം) സീതാദുഃഖത്തെ കളവാൻ ആൎയ്യപുത്രന നല്ലവണ്ണം അറിയാം-

രാമൻ—ഭഗവതി കല്പിക്കുന്നതുപോലെ.

ലക്ഷ്മ—ഞാൻ കൃതാൎത്ഥനായി.

സീത—ഞാൻ ജീവിച്ചു.

ലക്ഷ്മ—ആൎയ്യേ, നിൎല്ലജ്ജനായലക്ഷ്മണൻ നിതാന്തമമസ്കരിക്കുന്നു.

സീത—ഉണ്ണി, ഇങ്ങിനെയൊക്കെയാണെങ്കിലും വളരെക്കാലം ജീവിച്ചിരുന്നാലും.

അരു—ഭഗവൻ വാന്മീകേ, സീതാഗൎഭത്തിൽനിന്നുത്ഭവിച്ച രാമഭദ്രന്റെ പുത്രന്മാരായ ഈ കുശലവന്മാരെ ഇവിടെ കൊണ്ടു വന്നാലും-

രാമലക്ഷ്മണന്മാർ—അതങ്ങിനെതന്നെ-

സീത—എവിടെയാണ എന്റെ ആ പുത്രന്മാർ.

(അനന്തരം വാന്മീകിയും കുശലവന്മാരും പ്രവേശിക്കുന്നു.)

വാന്മീകി—കുശലവന്മാരായ ഉണ്ണികളെ, ഈ രഘുപതി നിങ്ങളുടെ അച്ഛനാണ- ലക്ഷ്മണൻ എളയച്ഛനും സീതാദേവി അംബയും രാജൎഷിയായ ഈ ജനകൻ അംബയുടെഅച്ഛനുമാണ.

സീത—(സന്തോഷത്തോടും വ്യസനത്തോടും അത്ഭുതത്തോടുംകൂടി നോക്കീട്ട) ഏ, അച്ഛനൊ.

കുശലവന്മാർ—അയ്യൊ അച്ഛ, അയ്യൊഅംബെ, അയ്യൊ മാതാമഹ.

രാമലക്ഷ്മണന്മാർ—(സന്തോഷത്തോടുകൂടി ആലിംഗനം ചെയ്തിട്ട) ഉണ്ണികളെ, പുണ്യത്താൽ നിങ്ങളെകിട്ടി.

സീത — ഉണ്ണികുശ, ഉണ്ണിലവ, വരുവരു,ജന്മംമാറിയ അംബയെ വളരെനേരം ഒന്നാലിംഗനം ചെയ്യു.

കുമാരന്മാർ— (അങ്ങിനെ ചെയ്തിട്ട) ഞങ്ങൾ കൃതാൎത്ഥന്മാരായി.

സീത— ഭഗവൻ, ഞാൻ നമസ്കരിക്കുന്നു.

വാന്മീ—ഇങ്ങിനെ തന്നെ വളരെക്കാലം ജീവിച്ചിരുന്നാലും

സീത— അച്ഛൻ, കുലഗുരു, ആൎയ്യാജനം, ഭൎത്താവോടുകൂടെ ശാന്താദേവി, ലക്ഷ്മണനോടുകൂടി സുപ്രസന്നനായ ആൎയ്യപുത്രൻ, കുശലവന്മാർ—ഇവരെ എല്ലാം ഒന്നിച്ചകാണുന്നതിനാൽ ഞാൻ ആനന്ദംകൊണ്ട പരിപൂൎണ്ണയായി.

(അണിയറയിൽ കലശൽ കേൾക്കുന്നു.)

വാന്മീ—(എഴുനീററ നോക്കീട്ട) ലവണനെക്കൊന്ന മധുരശൂരനായ ശത്രുഘ്നൻ എത്തിയിരിക്കുന്നു.

ലക്ഷ്മ— മംഗളങ്ങൾ ഒന്നോടൊന്ന തൊട്ടുകൊണ്ടുണ്ടാകുന്നവതന്നെ.

രാമൻ—ഇതെല്ലാമനുഭവിച്ചുംകൊണ്ടിരുന്നിട്ടുകൂടി ഇനിക്കു

വിശ്വാസമാകുന്നില്ല. അഥവാ അഭ്യുദയങ്ങളുടെ സ്വഭാവം ഇതാണല്ലൊ.

വാല്മീ— രാമഭദ്ര, പറയു. ഇനിയും ഞാൻ നിനക്കു എന്തു പകാരമാണ ചെയ്യേണ്ടത?

രാമൻ— ഇതിൽപരം പ്രിയമായിട്ട വല്ലതുമുണ്ടൊ. എങ്കിലും ഇതിരിക്കട്ടെ.

(ഭരതവാക്യം.)

ചേൎത്തിടട്ടെരസമൊത്തൊരിശ്ശുഭചരിത്രമേറിയശുഭത്തൊടും
ചീൎത്തപാപമതകറ്റിലോകജനയിത്രിഗംഗയിവരൊത്തഹോ
ബുദ്ധിമുത്തചരതത്വവേദിമനതീൎത്തനല്ലഭിനയത്തിൽവി
ന്യസ്തരൂപമൊടുമൊത്തവാക്കിതുപുകഴ്ത്തിടട്ടെബുധരെത്രയും (൨൦)

(എല്ലാവരും പോയി)




ഏഴാമങ്കം കഴിഞ്ഞു.

—०:०:०—

ഉത്തരരാമചരിതം

സമാപ്തം.



തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചത.



# ശുദ്ധപത്രം.

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൪ | ൧൬ | ക്ഷതിപർ | ക്ഷിതിപർ |
| ൮ | ൫൩ | നിഴയൊടു | നിഴലോടു |
| ൯ | ൧ | സവച്ശ്ചാ | സപച്ശ്ചാ |
| ,, | ൧൩ | ചെശ്ശ്ചൊപ്പു | ചൊശ്ശ്ചൊപ്പു |
| ,, | ൨൬ | പൊനഗ | പൊന്നഗ |
| ൧൦ | ൧൦ | സിത | സീത |
| ,, | ൧൧ | വൎദ്ധിച്ചു | വൎദ്ധിച്ചു |
| ൧൧ | ൧൩ | പോരും | പോരും |
| ,, | ൧൬ | നന്ദിയിയെ | നന്ദിനിയെ |
| ,, | ൨൮ | സ്സനം | സ്നാനം |
| ൧൨ | ൧൮ | ളവിലിഖില | ളവിലഖില |
| ൧൩ | ൧൭ | നേകിടുവൻശ്വപാകൻ | നേകിടുവാൻശ്വപാകന്റ |
| ,, | ൧൮ | യെന്നപോലെ | യതെന്നപോലെ |
| ,, | ൧൯ | തെടുവാൻ | തൊടുവാൻ |
| ൧൬ | ൧൫ | പേർ | പേർ |
| ,, | ൧൪ | പാവമുണ്ടാം | പാപമുണ്ടാം |
| ,, | ൧൯ | യനാംഞൊനിന്നു | യനായമ്പോടു |
| ,, | ൨൫ | അബ്ബ്രാഹ്മണ്യം ൨ | അബ്രഹ്മണ്യം ൨ |
| ൧൮ | ൧൨ | വദദേവത | വനദേവത |
| ,, | ൧൬ | അത്രേ | ആത്രേ |
| ൧൯ | ൨൭ | ചാന്ദ | ഛന്ദ |
| ,, | ൫൧ | ജ്ഷി | ജ്ഷി |
| ൨൦ | ൧ | വാത്മീകി | വാന്മീകി |
| ,, | ൧൫ | വാസന്തിയാണേ | വാസന്തിയാണോ |
| ,, | ൧൬ | നിനക്ക്ഷി | നിനക്കി |
| ,, | ൧൮ | നിനച്ചീടുകിൽ | നിനച്ചിടുകിൽ |

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൧൨ | ൬ | അവസാ ിച്ചു | അവസാനിച്ചു |
| ൧൩ | ൩ | തപസ്സിന്നു | തപസ്സിനു |
| ,, | ൧൪ | സിദ്ധക്ഷേത്ര | സിദ്ധക്ഷേത്ര |
| ൧൪ | ൧൪ | പ്പെട്ടവൊരു | പ്പെട്ടമൊരു |
| ,, | ൧൫ | വർദ്ധിച്ചീടുന്നു | വർദ്ധിച്ചിടുന്നു |
| ,, | ൧൭ | ജൃംഭിച്ചിട്ട | ജൃംഭിച്ചിടു |
| ൧൮ | ൩൪ | വന്നിടുന്ന | വന്നിടുന്നു |
| ൧൯ | ൩ | ശേക | ശോക |
| ൩൪ | ൧൪ | തന്നിരിക്കുന്നു | തീന്നിരിക്കുന്നു |
| ൩൫ | ൧൦ | കൂടുന്ന | കൂടുന്നു |
| ൩൬ | ൨൪ | കളിയത്തു | കളിയത്തു |
| ,, | ൧൪ | പരമാ | വരുമാ |
| ൩൮ | ൨൪ | ചരം | വരം |
| ,, | ൧൫ | കരയുന്നു | കരയുന്നോൻ |
| ,, | ൧൬ | രാമൻ— | തമസ— |
| ൩൯ | ൧൦ | പാരം | യതാം |
| ൪൦ | ൩൧ | നല്ലമൃതി | നല്ലമൃതു |
| ൪൯ | ൨൬ | യന്ദേവി | യംന്ദേവി |
| ൫൧ | ൨൪ | ശൊഭ | ശോഭ |
| ,, | ൧൦ | ഭസ്മലെശാങ്കിതൊ | ഭസ്മലേശാങ്കിതോ |
| ,, | ൧൨ | തൊലം | തോലം |
| ൫൬ | ൧൬ | മിഞ്ഞൊതി | മിഞ്ഞോതി |
| ൫൭ | ൧൮ | ലോകെ | ലോകേ |
| ൫൮ | ൪ | ബലത്തോട | ബലത്തൊട |
| ,, | ൧൬ | പാത്താട്ടൊ | പാത്തട്ടൊ |
| ൫൯ | ൧൬ | ഝണൽ | ജ്ഝണൽ |
| ൬൦ | ൧ | നിന്നേരെ | തിന്നേരെ |
| ,, | ൩൩ | ഴുക്കുത്തു | ഴുക്കൊത്തു |
| ൬൨ | ൨ | പൃഗ്രാമമെ | പൃഗ്രാമാമെ |
| ൬൧ | ൪ | കോലാഹം | കോലാഹലം |

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൩൨ | ൧൧ | കല്പാന്തവിദ്യു | കാർമേഘവിദ്യു |
| ൩൬ | ൧൪ | ഝണൽ | ജ്ഝണൽ |
| ൬൧ | ൧൦ | പിനത | പീനത |
| ൬൫ | ൧ | ദേഘത്തെ | ദേഹത്തെ |
| ,, | ൨ | തണ്ണഞ്ഞീടുന്നു | തണിഞ്ഞീടുന്നു |
| ൬൩ | ൧൦ | തുൾപ്പവൊ | തുൾപ്പുവ്വോ |
| ,, | ൨൪ | ശ്ലോകങ്ങൾ | ശ്ലോകങ്ങൾ |
| ൬൬ | ൨൫ | പേത്തേറീടും | വേത്തേറീടും |
| ൬൭ | ൨ | പക്തി | പങ്ക്തി (പംക്തി) |
| ,, | ൧൭ | വിട്ടിടിനാർ | വിട്ടിടിനാർ |
| ൭൦ | ൧൪ | ഭണ്ഡ | ഭണ്ഡ |
| ,, | ൨൧ | ഞാൻ | വൻ |
| ൭൨ | ൧൪ | വത്തിച്ചിടുന്നോ | വത്തിച്ചിടുന്നൊ |
| ൭൩ | ൨൦ | സംഭയായി | സംഭവയായി |
| ൭൭ | ൧൦ | മന | മനി |

ഒന്നാമങ്കത്തിൽ ൫-ാമത്തെ ശ്ലോകത്തിന്റെ പാഠാന്തരം.

എല്ലാവിധവുംചൊല്ലാ
മില്ലാകുററങ്ങളെന്നുവരികില്ല
ചൊല്ലുകളുടെനന്മയിഥ
നല്ലോരുടെപോലെദുർജ്ജനംലോകം

# ഉത്തരരാമചരിതം.

ഭാഷാനാടകം.

സംസ്കൃതത്തിൽനിന്ന

ചമ്പത്തിൽ

ചാത്തുക്കുട്ടിമന്നാടിയാർ

ഭാഷപ്പെടുത്തിയത.

(കോപ്പി—൧൦൦൦.)

തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ

അച്ചടിച്ചത.

൧൮൯൨.

# അവതാരിക.



മഹാകവികളിൽവെച്ച അഗ്രഗണ്യനായി വശ്യവാക്കായ ശ്രീഭവഭൂതിയുടെ അത്യുത്തമമായ ഒരു കൃതിയാകുന്നു ഉത്തരരാമചരിതം.

"ഉത്തരേരാമചരിതേഭവഭൂതിർവ്വിശിഷ്യതേ" എന്ന കവികുലശിരോമണിയായ കാളിദാസനുംകൂടി ഭവഭൂതിയിൽ ഒരു ബഹുമാനത്തെ ജനിപ്പിച്ചതായ ഈ നാടകത്തിലെ ഗൂഢങ്ങളായ ഭാവങ്ങളെ അനേക വ്യാഖ്യാനങ്ങളുടെ സാഹായ്യത്തോടുകൂടി വായിച്ചാൽതന്നേയും ഗ്രഹിക്കുന്നതിന്ന പ്രയാസമാകുന്നു. അഥവാ ഗ്രഹിച്ചാൽതന്നേയും കവനമാൎഗ്ഗത്തിലനേകവിധ നിബ്ബന്ധങ്ങളും അഭിപ്രായത്തെ ശരിയായി കാണിക്കുന്ന പദങ്ങൾ കിട്ടുന്നതിന്നു വളരെ പ്രയാസവുമുള്ള മലയാളഭാഷയിൽ അതുകളെ തത്തുല്യങ്ങളായി പ്രകടിക്കുവാനശക്യമെന്നുതന്നേ പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെയിരിക്കെ വിശിഷ്ടതരമായ ഈ നാടകരത്നത്തെ അല്പജ്ഞനായ ഞാൻ മലയാളഭാഷയിലാക്കുന്നതിന്ന യത്നിക്കുന്നതായാൽ ആയത ഒരു സാഹസകൃത്യമായി തീരുമെന്ന ആരംഭത്തിൽതന്നെ ഞാനോൎക്കാതിരുന്നിട്ടില്ല. എങ്കിലും നമ്മുടെ മലയാളഭാഷയിലുള്ള ഗ്രന്ഥദൗൎല്ലഭ്യവും ഭവഭൂതിയുടെ സരസങ്ങളായ അഭിപ്രായങ്ങളെ പത്തിനഞ്ചുവിതമായിട്ടെങ്കിലും മലയാളികളെ ഗ്രഹിപ്പിക്കേണമെന്നുള്ള അതിമോഹവും നിമിത്തമായി ഞാനിതിൽ പ്രവേശിച്ചതാകയാൽ ഇതിൽ സംഭവിക്കാവുന്ന തെറവുകൾക്ക മാന്യസുജനങ്ങൾ മാപ്പുതരുമെന്ന വിശ്വസിക്കുന്നു.

വിശേഷിച്ച, ഭവഭൂതിയുടെ കൃതിയാണെന്നു പറഞ്ഞുംകൊണ്ട ഈ മലയാളഭാഷാനാടകത്തെ ആടുന്നത അനുചിതമാകയാലും മററും പ്രസ്താവനയിൽ ഒരു നടിയെക്കൂടി പ്രവേശിപ്പിക്കുകയും, നടീസൂത്രധാരസംവാദംകൊണ്ട കഥാബീജമായ

(സീതക്കുണ്ടായ) അപവാദത്തിൻെറ കാരണത്തെ വിശദമാക്കുക യും, സീതാപരിശുദ്ധിയെപ്രത്യക്ഷപ്പെടുത്തുന്നതായഅന്തന്നാടക ത്തെ (ഏഴാമങ്കത്തിൽ കാണുന്നപ്രകാരം) ഒരു മഹാസഭയിൽ വെച്ച അഭിനയിക്കുന്നതുവരെ അതിനെ ആക്കും ഗ്രഹിപ്പിക്കരു തെന്നുള്ള വാല്മീകിയുടെ അഭിപ്രായത്തേയും ജനങ്ങൾക്ക അപ വാദത്തിലുണ്ടാകേണ്ടതായ ഭയത്തേയും മററും സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഇതുകൂടാതെ നാന്ദിയിലും ഭരതവാക്യത്തിലുമായി രണ്ടു പദ്യങ്ങളെക്കൂടി ചേത്തിട്ടുണ്ട. ഇതെല്ലാം പ്രകൃതത്തിന്ന കേവലം അസംബന്ധമായിരിക്കുന്നില്ലെന്നു തോന്നുന്ന പക്ഷം മാ ന്യജനങ്ങൾ ഈ ഭാഗങ്ങളെക്കൂടി സ്വീകരിക്കുമെന്ന വിചാരിക്കു ന്നു. വല്ലകാരണത്താലും വൈരസ്യം തോന്നുന്നവൎക്ക ഈ ഭാഗ ങ്ങളെ തള്ളിക്കളഞ്ഞ വായിക്കുകയും ചെയ്യാമെല്ലൊ.

ഏതുവിധമെങ്കിലും ഈ പുസ്തകം മലയാളികൾക്ക സ്വീകാ രയോഗ്യമായി തീരുന്നതായാൽ എൻെറ ഈ ശ്രമം സഫലമാ യി എന്ന സന്തോഷിക്കാവുന്നതു തന്നെ.

മൂലഗ്രന്ഥത്തിൽ പല സ്ഥലങ്ങളിലുംപാഠഭേദങ്ങൾ കാണു ന്നുണ്ട. എന്നാൽ അനേക വ്യാഖ്യാനങ്ങൾനോക്കി കഴിയുന്നതും പരിശോധിച്ച സ്വപാഠമാണെന്നു തോന്നുന്നതിനെ അനുസരിച്ചാ കുന്നു തൎജ്ജമചെയ്തിട്ടുള്ളത.

ഈ ഗ്രന്ഥം തൎജ്ജമചെയ്യുന്നതിന്ന എന്നെ ചില സ്നേ ഹിതന്മാരിടവിടാതെ ഉത്സാഹിപ്പിച്ചിട്ടുള്ളതുകൊണ്ട അവരോടും ദയവുചെയ്ത ജാഗ്രതയോടുകൂടി ഈ ഗ്രന്ഥത്തെ പരിശോധിച്ച അഭിപ്രായം അയച്ചുതന്ന മഹാമഹാജനങ്ങളോടും ഞാൻ കൃത ജ്ഞനായിരിക്കുന്നു. ഈ പുസ്തകത്തിലുള്ള ന്യൂനതകളെ മാന്യജന ങ്ങൾ അനുഗ്രഹബുദ്ധ്യാ ചൂണ്ടിക്കാണിച്ചുതരുന്നതായാൽ ഇനി ഒരിക്കൽ അവയെ പരിഹരിക്കാവുന്നതും അവരോടും ഞാൻ കൃ തജ്ഞനായിരിക്കുന്നതുമാകുന്നു.

തൃശ്ശിവപേരൂർ
൧൦൭൦ മിഥുനം ൩൧-ാംനു- } ചാത്തുക്കുട്ടിമന്നാടിയാര.

കൊച്ചി

വീരകേരളതമ്പുരാൻതിരുമനസ്സിലെ

# സട്ടിഫികേററ.

രാ. രാ. കവി ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാരവർകൾക്കു.

നിങ്ങൾ ഭാഷാന്തരം ചെയ്ത "ഉത്തരരാമചരിതം" ഞാൻ വായിച്ചുനോക്കിയതിൽ ആയത വളരെ ലളിതവും മൂലാൎത്ഥത്തോട യോജിച്ചതുമായി കാണുന്നു എന്ന സന്തോഷത്തോടെപറയുന്നു. എന്നാൽ അതിൽ ചിലതുകളെ താഴെ ചേൎക്കാം "സൌഹൃദാദപൃഥഗാശയാംപ്രിയാം" = "ഇഷ്ടംപാരമുദിക്കയാൽഹൃദയമൊന്നായുള്ളമൽകാന്തയെ" "നിവേശശ്ശൈലാനാംതദിദമിതിബുദ്ധിംദ്രഢയതി" = "ഇപ്പൂവ്വൃത്തത്തിൻസ്ഥിതികളതിതുതാനെന്നുറപ്പിച്ചിടുന്നു" മൂന്നാമങ്കത്തിലെ ൩൬, ൩൭, ൩൯, ശ്ലോകങ്ങൾ. ഇതിൽ "അന്നങ്ങിക്കുഞ്ഞുമദ്ധ്യേ" എന്നുതുടങ്ങിയ പൂൎവ്വാൎദ്ധംവിശേഷിച്ചും മൂലത്തോട വളരെ നന്നായിയോജിച്ചിരിക്കുന്നു.

ഈ തൎജ്ജമയിലെ ശ്ലോകങ്ങൾ വാസനക്കാൎക്ക സ്വയമായി തോന്നിയ മാതിരിയിൽ നല്ലപഴക്കവും "ഒഴുക്കും" ഉള്ളതായി കാണുന്നു. വാക്യങ്ങളും ഭാഷാപരിഷ്കാരത്തിന്ന വാസ്തവത്തിൽ ആവശ്യമായ വിധത്തിൽ രസികനായിട്ടുണ്ട. പിന്നത്തേതിൽ മാൎദ്ദവമുള്ള ചോററിൽ കഠിനങ്ങളായ കല്ലുകൾ കടിച്ചാലത്തെ അസഹ്യതപോലെ മൃദുവും സരളവുമായ ഭാഷകളുടെ ഇടയ്ക്കു ആദിവൃദ്ധിയും ഭാവപ്രത്യയവും ചേൎത്തപദങ്ങളെക്കൊണ്ട വായനക്കാൎക്കുണ്ടാകുന്ന കൎണ്ണശൂലയും കടിച്ചുമുറികളും പാദപൂരണത്തിന്നും പ്രാസങ്ങൾക്കും മാത്രമായി ചെയ്യുന്നതും അനൎത്ഥങ്ങളും ആയ ഗോഷ്ഠികളും ഉത്തരരാമചരിതത്തിന്റെ ഈ തൎജ്ജമയിൽ ഇല്ലാത്തതിനാൽ വായിക്കുവാൻ വളരെ വളരെ സുഖമായിരിക്കുന്നു.

നിങ്ങൾ ഒന്നാമതായി ചെയ്ത ജാനകീപരിണയതൎജ്ജമ പൂൎണ്ണജയമായിരിക്കുന്നു പക്ഷേ ഉത്തരരാമചരിതം വിചാരിച്ചിരുന്നതുപോലെ അതിലധികം വിജയമായിരിക്കുന്നു എന്നാണ എന്റെ അഭിപ്രായം.

Trichur Palace,
26th May 1892.

(Sd.) KERALA VURMAH,
*First Prince of Cochin.*



മഹാകവിയും പണ്ഡിതാഗ്രഗണ്യനുമായ

മ. രാ. രാ.

കയ്യുളങ്ങരൈ

രാമവാരിയരവർകളുടെ

# സട്ടിഫിക്കേററ.

മ. രാ. രാ. മഹാകവി ചമ്പത്തിൽ ചാത്തുക്കുട്ടി

മന്നാടിയാരവർകൾക്കു:—

നിങ്ങൾ ഇനിക്കയച്ചുതന്ന ഭാഷാനാടകപുസ്തകത്തെ ഞാൻ സന്തോഷത്തോടുകൂടെ സ്വീകരിക്കുകയും വായിക്കുകയും ചെയ്തു. മഹാനുഭാവനായ ഭവഭൂതി എന്ന മഹാ കവിയുടെ കൃതികളിൽ അധികമായ ഭാവഗഹനതയോടുകൂടിയ കൃതി ഉത്തരരാമചരിതമാകുന്നു. എങ്കിലും രണ്ടോ മൂന്നോ വ്യാഖ്യാനങ്ങളേയൊ വ്യുൽപത്തി തികഞ്ഞ ഒരുവന്റെ സാഹായ്യത്തേയൊ അവലംബിച്ചാൽ അതിന്റെ അൎത്ഥം സുഗമമായി ഭവിക്കാം. അതിനെ അനുസരിച്ചു വേറെ ചിലശബ്ദങ്ങളെ ഗദ്യത്തിന്നു ഗദ്യമായിട്ടും പദ്യത്തിന്നു പദ്യമായിട്ടും വരത്തക്ക വിധത്തിൽ വിന്യസിച്ചിട്ടുള്ള രചനയ്ക്കു സൌഷ്ഠവം ദുൎഘടമാകുന്നു. അതു കേരളവാക്കുകൾകൊണ്ടു ഇങ്ങിനെ നിൎവ്വഹിക്കപ്പെട്ടതു ഈ നവീനനാടകനിൎമ്മാതൃജനത്തിന്നുള്ള കവിധൎമ്മമൎമ്മജ്ഞതയെ വെളിവിലാക്കുന്നു എന്നു നിൎമ്മമന്മാരും ചമൽകാരാതിശയവശാൽ ഒരു സമയം പറഞ്ഞുപോകും. നിൎമ്മത്സരന്മാരായിരിക്കുന്ന അസ്മദാദികളുടെ അവസ്ഥയെ പററി ഇനി വേറെ പറയേണമെന്നില്ലല്ലോ. നിങ്ങൾ ജാനകീപരിണയത്തിന്മേൽ ചെയ്ത യത്നംതന്നെ സഹൃദയന്മാൎക്കു പരമാനന്ദത്തിന്നു കാരണമായി തീൎന്നിരിക്കുന്നു എന്നു ലോകത്തിങ്കൽ നിരാക്ഷേപമാകുന്നു. ഇപ്പോൾ ഉത്തരരാമചരിതത്തെ ഒട്ടും വ്യത്യാസംകൂടാതെ ഇങ്ങനെ മലയാളഭാഷയി

ൽ നിബന്ധിച്ചത നിങ്ങൾക്കു എന്നും നില്ക്കുന്നതായിയും ഇതരന്മാരായ കവികൾക്കു ദുല്ലഭമായിയുമിരിക്കുന്ന യശസ്സിന്നു കാരണമായി ഭവിക്കുമെന്നു നിസ്സംശയമായി ഞാനഭിപ്രായപ്പെടുന്നു.

തൃശ്ശിവപേരൂര
൧൦൭൯ മിഥുനം ൪-ാംനു } (ഒപ്പ്.)
കല്ലൂർമഠത്തിലെ രാമവാരിയർ.



# ശുദ്ധപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൧൧ | ൨൯ | തന്നാശത്തെ | തൻനാശത്തെ |
| ൧൫ | ൧൩ | ഒന്നിനൊന്ന | ഒന്നിനെക്കാളൊന്ന |
| ൧൭ | ൧൧ | യുടെനെൻ | യുടനെൻ |
| ൧൯ | ൫ | സ്തേകപ്രിയ | സ്തോകപ്രിയ |
| ൨൩ | ൧൯ | യാണെല്ല്യൊ | യാണെല്ലൊ |
| ൨൯ | ൨൩ | ജധസ്ഥാന | ജനസ്ഥാന |
| ൩൨ | ൩ | ചേൎന്തു, ഇപ്പോൾ— | ചേൎന്തു, |
| ,, | ൧൦ | (എങ്ങിനെ എന്നാൽ) | എങ്ങിനെയെന്നാൽ |
| ,, | ൨൪ | ലെല്ലോ | ലല്ലേ |
| ,, | ൩൨ | മററുള്ള മഹഷികളും | മഹഷികളായമററുള്ളവ |
| ൪൩ | ൭ | ധവളമായും | ധവളങ്ങളായും [രം |
| ൫൧ | ൩ | ചെയ്തന്യത്തെ | ചൈതന്യത്തെ |
| ,, | ൨൯ | കോപ്പോട്ടുകൂടിപരി | കാപ്പോട്ടുകൂടിപ്പരി |
| ൫൩ | ൨ | വിചാരിക്കല്ലെ | വിചാരിക്കിലല്ലേ |
| ൫൫ | ൪ | പുത്രൻ, | ആത്മപുത്രൻ, |
| ൬൦ | ൨൬ | സവ്വ േനരത്തു | സ്സവ്വ േനരത്തു |
| ,, | ൨൮ | നന്നെദീൎഘം | നന്നെദീൎഘം |
| ൬൧ | ൧൫ | കെൌസല്യ! | കൌസല്യേ! |
| ൬൨ | ൧൩ | ആരേ! | അരേ! |
| ൮൦ | ൧൪ | പ്രാപിച്ച | പ്രാപിച്ചു |
| ൮൮ | ൨ | പ്ലമാനകലഹ | പ്ലമാനെക്കലഹ |
| ൯൧ | ൯ | നക്കുന്നു) | നടക്കുന്നു) |
| ൯൭ | ൧൬ | വേർവെട്ടു | വേർവെട്ടു |
| ൯൮ | ൧൪ | നിന്നൊന്നാദിയ | നിന്നൊന്നാദിയി |

ദൃഷ്ടിയിൽപ്പെട്ട മേൽക്കാണിച്ച തെറുകൾക്കൂടാതെ ചില സ്ഥലങ്ങളിൽ ൌ, േ ഈ പുള്ളികളെ വ്യത്യാസമായുപയോഗിച്ചിട്ടുള്ളതും അച്ചടിക്കുന്ന സമയം പൊട്ടിപ്പോയ ചില പുള്ളികളും വേണ്ടപോലെ എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാകയാൽ അവയെ ഇവിടെ കാണിച്ചിട്ടില്ല.

# പാഠാന്തരങ്ങൾ.

——൦൦❋൦൦——

൨-ാമങ്കം ൯-ാം ശ്ലോകം ൪-ാംപാദം

രാമാംബമാരുമിവിട്ടനുഗമിച്ചതവല്ലൊ

൨-ാമങ്കം ൨൪-ാം ശ്ലോകം

എന്നാൽസ്വാതന്ത്ര്യതയെയൊട്ടുകുറച്ചിടുന്നി
തെന്നുംവിടാതിഹനടത്തിവരേണ്ടകൃത്യം
എന്നല്ലപേക്ഷയിലഘങ്ങൾവരുന്നകൃത്യ
മൊന്നല്ലസാഗ്നികഗൃഹസ്ഥനസംഖ്യമോൎത്താൽ

൨-ാമങ്കം ൩൦-ാംശ്ലോകം ൪-ാംപാദം

ദുഷ്ഷന്തൻതാൻകനിവെന്നിയേകപടമാൎന്നാലന്നുനൽകുന്നിതാ

മൂന്നാമങ്കം അഞ്ചാം ശ്ലോകം മൂന്നാം പാദം

ചെന്തീയ്യോടൊത്തദീൎഘവ്യസനമവശമാക്കുന്നുനല്ലോതകിപ്പു

൫-ാമങ്കം ൧൯-ാംശ്ലോകം

പേടിപ്പൂണ്ടൊരുവയസ്സചെന്നമൃഗദൃഷ്ടിപോലെമിഴിലോലമാ
യ്പേടിമൂലമിളകുന്നഗൎഭമതിനാൽനടപ്പതിനശക്തയായ്
ആടൽപൂണ്ടൊരുവൾതൻെറനല്ലൊളിവിയന്നബാലബിസതുല്യമാ
യ്പാടിയുള്ളമൃദുമേനിയെപ്പുലികൾതിന്നിരിക്കമതുനിൎണ്ണയം

൬-ാമങ്കം ൨-ാംശ്ലോകം ൨-ാംപാദം

ധീരൻസാരഥിയാംസുമന്ത്രനടനോടിക്കുന്നവാഹങ്ങളാൽ

൭-ാമങ്കം ൫൫-ാംശ്ലോകം

അന്നപ്രകാരമതിവിശ്വാസമുള്ളപരമാനന്ദപൂരമെവിടെ [ടെ
അന്യോന്യയത്നമെവിടെഗ്ഗൂഢകൌതുകരസംചേൎന്നലീലയെവി
പിന്നെസ്സുഖത്തിലപിദുഃഖത്തിലുംമനമതിന്നുള്ളചേൎച്ചയെവിടെ
ഇന്നേവമായുമിളകീടുന്നജീവനിതടങ്ങുന്നതില്ലകഠിനൻ

——൦൦❋൦൦——

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ഒന്നാമങ്കം.

ബ്രഹ്മണേനമഃ.

കൎമ്മജ്ഞാനങ്ങൾവേറിട്ടറിവതിനിരുകാണ്ഡങ്ങളാസ്ഥിതന്നായ്
ധൎമ്മാധൎമ്മങ്ങളെല്ലാംതെളിവൊടുവിവരിച്ചാശുമോഹത്തെനീക്കി
സന്മാൎഗ്ഗത്തിൽചരിപ്പിച്ചുകമതിലതിസത്തായബോധംവളൎത്തി
ബ്രഹ്മാനന്ദത്തെനൽകുംശ്രുതിസപദിഭവാന്മാൎക്കുനൽകട്ടെമോക്ഷം

* പരമാത്മാവിൻകലയായ്
പരമാമൃതയായഭാഷമമനാവിൽ
വരുവാനാദിമകവിഗുരു
ചരണസരോജംനമസ്കരിക്കുന്നേൻ (൧)

(നാന്ദിയുടെ അവസാനത്തിൽ)

സൂത്രധാരൻ—വളരെ വിസ്തരിച്ചിട്ടാവശ്യമില്ല, ഇന്ന് ഭഗവാനായ കാളപ്രിയനാഥന്റെ ഉത്സവത്തിങ്കൽ വന്നിരിക്കുന്ന മഹാജനങ്ങളോടു ഞാൻ അറിയിച്ചുകൊള്ളുന്നു, മാന്യന്മാരായ ഭവാന്മാരിങ്ങിനെ ധരിക്കേണ്ടതാണു, കാശ്യപഗോത്രത്തിൽ ജനിച്ചവനായി ശ്രീകണ്ഠനെന്നു വിശേഷനാമമുള്ളവനായി തൎക്കവ്യാകരണമീമാംസാശാസ്ത്രതത്വജ്ഞനായി ജാതുകൎണ്ണീപുത്രനായി വിശിഷ്ടനായി **ഭവഭൂതി** എന്നു പ്രസിദ്ധനായ ഒരു മഹാകവിയുണ്ടായിരുന്നു.

* കല്യൻബ്രാഹ്മണനാകുമക്കവിയെവാഗ്ദേവിസ്വയംവശ്യയാം
മല്ലാക്ഷീമണിയെന്നവണ്ണമനുവൎത്തിച്ചീടിനാളാദരാൽ
ചൊല്ലേറുംരസമോടുമക്കവിവരൻനിൎമ്മിച്ചതാംനാടകം
നല്ലോരുത്തരമായരാമചരിതംസ്വല്പംനടിക്കുന്നുഞാൻ (൨)

(കേട്ടതായി നടിച്ച)

അല്ലയോമഹാജനങ്ങളെ! നിങ്ങൾഎന്താജ്ഞാപിക്കുന്നു? "ആ നാടകത്തെ മലയാളഭാഷയിലാക്കീട്ടുണ്ടെന്നറിയുന്നു അതായാൽ ഞങ്ങൾക്കധികം സന്തോഷമായിരിക്കും" എന്നൊ.

* ധീമാൻശ്രീഭവഭൂതിതൻെറകൃതിയിൽസാരസ്യമാധുൎയ്യവാ-
ക്സ്ഫാരള്യാദികളെത്രമാത്രമതിനെബ്ഭാഷാന്തരംചെയ്കിൽ
നേരേഭംഗിയിലാകുവാൻവിഷമമാണെന്നോൎപ്പിനെന്നാലുമി
ന്നേരംഞാൻഭവദാജ്ഞമൂലമതിനെത്തന്നേപ്രയോഗിച്ചിടാം

(അണിയറയ്ക്കു നോക്കീട്ട)

ആൎയ്യേ! വേഗത്തിലിങ്ങോട്ടുവരു.

നടീ— (പ്രവേശിച്ച) ആൎയ്യ ഇതാഞാൻ. എന്തിനാണെന്നെ ഇത്ര ബദ്ധപ്പെട്ടു വിളിച്ചത?

സൂത്രധാരൻ — ഭാഷാന്തരപ്പെടുത്തീട്ടുള്ള ഉത്തരരാമചരിതത്തെ അഭിനയിക്കേണമെന്ന ഈ സാമാജികന്മാരാജ്ഞാപിക്കുന്നു.

നടീ—ഈ നാടകത്തേയും ഭാഷാന്തരപ്പെടുത്തീട്ടുണ്ടൊ?

സൂത്രധാരൻ—ഉണ്ട, ആ പുസ്തകം ഇനിക്ക കിട്ടീട്ടുമുണ്ട.

നടീ—എന്നാലെന്തുകൊണ്ടാണ ആൎയ്യൻ ഈ കഥ എന്നെക്കൂടി അറിയിക്കാതിരുന്നത?

സൂത്രധാരൻ—ആൎയ്യേ ഞാൻ പറയാം ഒരു മഹാസഭയിൽവെച്ച അഭിനയിക്കുന്നതിന്നുമുമ്പായി ഈ പുസ്തകത്തെ സംബന്ധിച്ചുള്ള യാതൊരു സംഗതിയും ആരെയും അറിയിച്ചുപോകരുതെന്ന ആ കവി എന്നോടപ്രത്യേകം ആവശ്യപ്പെട്ടിരിക്കുന്നു.

നടീ—ആൎയ്യ ഇതിന്നുള്ള കാരണമെന്തായിരിക്കും?

സൂത്രധാരൻ—ആൎയ്യേ കേട്ടാലും.

* സീതാദേവിയെരാക്ഷസേന്ദ്രനതുപോലിഗ്രന്ഥവുംവ്യാജമായ്
എത്താനുംചിലരോട്ടുചെന്നൊരുപുമാൻതങ്കൈയ്യിലാക്കീടിനാൻ

നടീ—ഇതുകൊണ്ടെന്താണ്, മുഴവനുംകൊണ്ടുപോകട്ടെ എന്നാലും അത അന്യൻേറതാകുമൊ.

സൂത്രധാരൻ—ഇങ്ങിനെ വിചാരിച്ചിട്ടല്ല.

* പിന്നെത്തന്നുടെയാക്കുവാൻനിജപദംചേൎത്തീടിലോനിന്ദ്യമാ
യെന്നുംസീതയെയെന്നപോലിതിനെയുംശങ്കിക്കുമെല്ലോജനം

എന്ന ഭയപ്പെട്ടിട്ടാണ.

നടീ—ശരിതന്നെ, അപവാദത്തെ എല്ലാവരും ഭയപ്പെടേണ്ടതാണെല്ലൊ. എന്നാൽ ഈ അപവാദത്തെ അത്ര ഭയപ്പെടേണമെന്നില്ല. എന്തുകൊണ്ടെന്നാൽ.

* ജന മിതിന്നുടെവാസ്തവമാകവെ
മന മതിങ്കലറിഞ്ഞുരസിച്ചിടും
അനലശുദ്ധിവിശേഷമറിഞ്ഞവൻ
പുനരശങ്കയില്ലിഹദൂഷണം (൩)

സൂത്രധാരൻ—ആര്യെ ഭവതി പറഞ്ഞത ശരിതന്നെ.

നടീ—ആര്യ ഈകവി ആരാണെന്നുകൂടി അറിഞ്ഞാൽകൊള്ളാം.

സൂത്രധാരൻ—ആകട്ടെ, എന്നാൽ

* ചാ ര ത്തു നിൽ കള മു ട്ടി ക്കൊ
ണ്ടാ രെ ന്നോ താം ര ഹ സ്യ മാ യ്
മ റ ന്നാ ല്ലു ടി നീ യാർ ക്കു
മ റി യി ക്കൊ ല്ല മൽ പ്രി യേ (൪)

(എന്ന ചെവിയിൽ പറയുന്നു.)

നടീ—(ചിരിച്ച) ആര്യ ഭവാനിപ്പോൾ പറഞ്ഞ പദ്യത്തിൽ വിഷമപാദങ്ങളിലുള്ള വിഷമാക്ഷരങ്ങൾകൊണ്ടുതന്നെ ഈ പേര സ്പഷ്ടമാകുന്നുണ്ടല്ലൊ.

സൂത്രധാരൻ—(ആലോചിച്ച അത്ഭുതത്തോടുകൂടി) ഉള്ളതുതന്നെ ആര്യേ! ഈ സാമാജികന്മാരെ സന്തോഷിപ്പിക്കുവാനായിട്ട ഭവതി അല്പം ഗാനംചെയ്യ.

നടീ—അങ്ങിനെതന്നെ (ഗാനംചെയ്യുന്നു)

അളിനിരകൾമുഴക്കംസപാനമാംഗാനമോടും
തെളുതെളെവിലസുംപുമന്ദഹാസാദയോടും
തളിർവിരളുകളാട്ടിക്കൊണ്ടുമന്ദംമരുത്താ-
ലിളകിലതകളിപ്പോൾനൎത്തനംചെയ്തിടുന്നു (൫)

സൂത്രധാരൻ—ആര്യേ! ഗാനം വളരെ വിശേഷമായി. ഇനി ഭവതി വേഗത്തിൽ ചെന്ന സാമാജികന്മാരുടെ ആജ്ഞയെ നടന്മാരോടറിയിക്കു.

നടീ—കല്പനപോലെ (പോയി)

സൂത്രധാരൻ—ഈ ഞാൻ നാടകപ്രയോഗത്തിന്നുവേണ്ടി ആ കാലത്തിൽ അയോദ്ധ്യയിലുള്ള രാമളായിട്ട തീൎന്നിരിക്കുന്നു.

(നാലുഭാഗത്തും നോക്കീട്ട്) ഹെ! ഹെ! രാവണവംശത്തിന്നു നാശഹേതുവായും വിശിഷ്ടനായുമിരിക്കുന്ന രാമമഹാരാജാവിൻെറ ഈ അഭിഷേകസമയം രാത്രിയും പകലും ഇടവിടാതെ ആനന്ദപ്രദങ്ങളായ നൃത്തഗീതവാദ്യാദികളോടുകൂടിയിരുന്നുവെല്ലൊ, ഇന്നെന്താണ എല്ലാടത്തും നടന്മാർ സ്വസ്ഥന്മാരായിരിക്കുന്നത?

നടൻ—(പ്രവേശിച്ച്) ഭാവ! ലങ്കാസമരത്തിൽ ഉപകാരികളും മഹാത്മാക്കളുമായ വാനരന്മാരേയും രാക്ഷസന്മാരേയും ഈ അഭിഷേകമഹോത്സവത്തെ കൊണ്ടാടുവാനായി വന്നിരുന്നവരും നാനാദേശങ്ങൾക്കും പരിശുദ്ധിയുണ്ടാക്കുന്നവരും ആയ ബ്രഹ്മർഷികളേയും രാജർഷികളേയും മഹാരാജാവ സൽകരിച്ച ഇവിടെനിന്ന സ്വഗൃഹങ്ങളിലെക്കയച്ചു, അവരെ ആരാധിക്കുവാനായിട്ടാകുന്നു ഇതുവരെ ഇവിടെ ഉത്സവം ഉണ്ടായിരുന്നത.

എന്നുമാത്രമല്ല ഇപ്പോൾ.

* ജാമാതൃയാഗമതിൽക്രതു ? ണ്മതിന്നാ
യാമോദമാൻവസിഷ്ഠനരുന്ധതിതന്റെപിമ്പേ
ശ്രീമദ്വസിഷ്ഠരുടെരക്ഷയിൽരാജ്ഞിമാരാം
രാമാംബമാരിവിടെനിന്നുഗമിച്ചുവെല്ലൊ (൯)

സൂത്രധാരൻ—ഞാനന്യദിക്കുകാരനാകയാൽ ചോദിക്കുന്നതാകുന്നു ഈ ജാമാതാവ ആരാണ?

നടൻ— * ഒരുമകളുണ്ടായ്ദശരഥ
നരപാലനുശാന്തയെന്നുപണ്ടവളെ
നരപതിദത്തുകൊടുത്തു
തരസാശ്രീലോമപാദനൃപതിക്കായ് (൧൦)

വിഭണ്ഡകപുത്രനായ ഋശ്യശൃംഗമുനി ആ കന്യകയെ വിവാഹം ചെയ്തു, അദ്ദേഹം ഇപ്പോൾ പന്ത്രണ്ട സംവത്സരങ്ങൾകൊണ്ടവസാനിക്കുന്നതായ ഒരു സത്രം ആരംഭിച്ചിരിക്കുന്നു. അതിന്നുവേണ്ടിയാകുന്നു പൂർണ്ണ ഗർഭമുള്ള സ്നുഷയായ ജാനകിയെ കൂടിയുംഉപേക്ഷിച്ചിട്ട ഗുരുജനങ്ങളവിടെക്കു പോയിരിക്കുന്നത.

സൂത്രധാരൻ—ഈക്കഥകൊണ്ട നമുക്കെന്താണ, വരു രാജദ്വാരത്തിലെക്കുതന്നെ നോം സ്വജാത്യാചാരത്തെ അനുഷ്ഠിപ്പാനായി ചെല്ലുക.

നടൻ—എന്നാൽ മഹാരാജാവിനെസ്സേവിപ്പാനായിട്ടു ദോഷലേശംപോലുമില്ലാത്ത ഒരു സ്തോത്രരീതിയെ വിചാരിച്ചു അങ്ങുന്ന ആലോചിക്കു.

സൂത്രധാരൻ—മാരിഷ!

* എന്തെന്നാലുംമനമതിലുദിക്കുന്നപോലെക്കഥിക്കാം
മെന്തായാലുംജനമതിനരുസ്സാതിമിസ്സില്ലദോഷം
പൃന്തേൻവാണി, കവിതഇതുകൾക്കുള്ളസാധുത്വമുള്ളിൽ
ചിന്തിപ്പാനായ്തുനിയുമല്ലവെല്ലാവരുംദുർജ്ജനങ്ങൾ (൫൫)

നടൻ—"അതിദുർജ്ജനങ്ങൾ" എന്നാണ പറയേണ്ടത്, എന്തുകൊണ്ടെന്നാൽ.

* ഓതുന്നകഷ്ടമവനീശ്വരപത്നിയായ
സീതയ്ക്കുപോലുമപവാദമഹോജനങ്ങൾ
ഹേതുക്ഷപാചരഗൃഹത്തിൽവസിച്ചതത്രെ
ചെയ്യഗ്നിശുദ്ധിയതിലോബഹുസംശയംപോൽ (൫൬.)

സൂത്രധാരൻ—ഈ കിംവദന്തി ഇനി വല്ലവിധത്തിലും മഹാരാജാവിൻെറ സമീപത്തിലും ചെന്നെക്കുമൊ എന്നാൽ മഹാകഷ്ടമായിത്തീരും.

നടൻ—സർവ്വഥാ ദേവന്മാരും മഹർഷികളും മംഗളമാക്കിത്തീക്കും. (ചുററിനടന്ന) ഹേ! ഹേ! മഹാരാജാവിപ്പോൾ എവിടെ എഴുന്നെള്ളിയിരിക്കുന്നു? (കേട്ടതായി നടിച്ച) ജനങ്ങളിങ്ങിനെ പറയുന്നു,

ജാമാതാക്കളെയിത്രനാളുമനുമോദിപ്പിക്കുവാനിങ്ങുവ
ന്നാമോദിച്ചുവസിച്ചിരുന്നജനകൻപോയിസ്വദേശത്തിനായ്
ആമാൽകൊണ്ടുതളൎന്നദേവിയെവിനോദിപ്പിക്കുവാൻതൽഗൃഹേ
ശ്രീമാൻഭൂപതിചെന്നിട്ടുന്നുതരസാധമ്മാസനംവിട്ടിതാ— എന്ന.

(രണ്ടുപേരുംപോയി)

ഇങ്ങിനെ പ്രസ്താവന.

---

(അനന്തരം ഇരുന്നുകൊണ്ടു രാമനും സീതയും പ്രവേശിക്കുന്നു.)

രാമൻ— ദേവി! ആശ്വസിക്കു, ആശ്വസിക്കു. ആ ഗുരുജനങ്ങളും നമ്മെപ്പിരിഞ്ഞിരിക്കുവാൻ ശക്തരാകുന്നില്ല.

* എന്നാൽഗാർഹസ്ഥ്യാശ്രമേസാഗ്നികന്മാ-
ൎക്കെന്നുംമുട്ടിടാതെചെയ്യേണ്ടതായി
ഒന്നല്ലേറെകൃത്യമുണ്ടാകയാൽമ-
റ്റൊന്നിന്നുംസ്വാതന്ത്ര്യമുണ്ടാകയില്ല (൫൪)

സീതാ— ആൎയ്യപുത്ര! ഇത ഞാനും അറിയുന്നുണ്ട. എന്നാലുംബന്ധുജനവിരഹങ്ങൾ സന്താപത്തെ ഉണ്ടാക്കുന്നവതന്നെയാണ.

രാമൻ— ഇതിങ്ങിനെതന്നെ. ഈ സംസാരഭാവങ്ങൾ ഹൃദയമൎമ്മങ്ങളെ ഛേദിക്കുന്നവയാണല്ലൊ. അതുകൊണ്ടല്ലെ ബുദ്ധിമാന്മാർ ഇതുകളിൽ ജുഗുപ്സയോടുകൂടിയവരായിട്ട സകല കാമങ്ങളേയും പരിത്യജിച്ച വനത്തിൽചെന്ന വിശ്രമിക്കുന്നത.

ഒരു കഞ്ചുകി— (പ്രവേശിച്ച) രാമഭദ്ര (എന്ന മുഴുവൻ പറയുന്നതിന്നുമുമ്പെ ശങ്കിച്ചുകൊണ്ട) മഹാരാജാവെ!

രാമൻ— (മന്ദഹാസത്തോടുകൂടി) ആൎയ്യ! അച്ഛന്റെ പരിജനങ്ങൾ എന്നെക്കുറിച്ചുപചാരമായിട്ട "രാമഭദ്ര" എന്ന വിളിക്കുന്നതുതന്നെയാകുന്നു ഭംഗിയായിരിക്കുന്നത, അതിനാൽ ശീലിച്ചുവന്നപോലെതന്നെ വിളിച്ചുകൊൾക.

കഞ്ചുകി—ദേവ! ഋശ്യശൃംഗാശ്രമത്തിൽ നിന്ന അഷ്ടാവക്രമുനി എഴുന്നെള്ളിയിരിക്കുന്നു.

സീതാ—ആൎയ്യ! എന്നാൽ എന്തിന്ന താമസിപ്പിക്കുന്നു.

രാമൻ—വേഗം പ്രവേശിപ്പിക്ക. (കഞ്ചുകിപോയി)

(അനന്തരം അഷ്ടാവക്രൻ പ്രവേശിക്കുന്നു.)

അഷ്ടാവക്രൻ—നിങ്ങൾക്ക ക്ഷേമം ഭവിക്കട്ടെ.

രാമൻ—ഭഗവൻ! ഞാൻവന്ദിക്കുന്നു ഇവിടെ ഇരിക്കാം.

സീതാ—ഭഗവൻ! അങ്ങേക്കുനമസ്കാരം എന്റെ എല്ലാഗുരുജനങ്ങളും അവരുടെ ജാമാതാവും ആൎയ്യയായ ശാന്തയും ക്ഷേമത്തോടുകൂടിത്തന്നെ ഇരിക്കുന്നില്ലെ?

രാമൻ—എന്റെ സോദരീഭൎത്താവായ ഭഗവാൻ ഋശ്യശൃംഗമുനിയും ആൎയ്യയായ ശാന്തയും നിൎവ്വിഘ്നമായിട്ടന്നെ സോമയാഗത്തെ അനുഷ്ഠിച്ചില്ലെ?

സീതാ—ഞങ്ങളെ സ്മരിക്കുന്നുണ്ടൊ?

അഷ്ടാവക്രൻ—(ഇരുന്നിട്ട) ഉവ്വ, ദേവി! കുലഗുരുവായ ഭഗവാൻ വസിഷ്ഠമഹൎഷി ഭവതിയോടിങ്ങിനെ പറയുന്നു,

* ക്ഷിതിഭഗവതിനിന്നെപ്പെററുവത്സേ! മഹാത്മാ
ക്ഷിതിപതിജനകൻനിൻതാതനോബ്രഹ്മതുല്യൻ
അതിവിമലമഹോനിൻഭത്തൃവംശംനിനച്ചാ
ലതിനുടെഗുരുസൂര്യൻതാനുമീതൊന്നുമെല്ലോ (൧൩)

അതുകൊണ്ട ഇനി വേറെ എന്താണ ഭവതിക്കനുഗ്രഹിപ്പാനു ള്ളത, കേവലം വീരനായ പുത്രനുണ്ടാകട്ടെ.

രാമൻ—ഞങ്ങൾ അനുഗ്രഹീതരായി.

* ഫലമനുസരിച്ചുവാക്യം
പലലൌകികസജ്ജനങ്ങളും ചൊല്ലും
വലിയമഹർഷികൾചൊന്നാൽ
ഫലമാവാക്കിൻെറപിന്നിലോടിവരും (൧൪)

അഷ്ടാവക്രൻ—ഭഗവതിയായ അരുന്ധതിയും കൌസല്യാദികളായ ദേവിമാരും ശാന്തയും പിന്നേയും പിന്നേയും ഇങ്ങിനെ പറഞ്ഞയച്ചിട്ടുണ്ട "ഗർഭകാലത്തിൽ സംഭവിക്കാവുന്ന വല്ല ആഗ്രഹവും വത്സക്കുണ്ടാകുന്നുവെങ്കിൽ അതുടനേതന്നെ സാധിപ്പിച്ചുകൊടുക്കേണ്ടതാണ" എന്ന.

രാമൻ—ഇവളാവശ്യപ്പെടുന്നതായാൽ സാധിപ്പിച്ചുകൊടുക്കാം.

അഷ്ടാവക്രൻ—ഭത്തൃസഹോദരിയുടെ പതിയായ ഋശ്യശൃംഗമുനിയും ദേവിയോട പറവാനായിട്ട ഇങ്ങിനെ പറഞ്ഞയച്ചിട്ടുണ്ട, "വത്സേ! നീ പൂർണ്ണഗർഭയായിരിക്കുന്നതുകൊണ്ടാകുന്നു ഞാൻ നിന്നെ ഇങ്ങോട്ട വരുത്താതിരുന്നത, നിൻെറ വിനോദത്തിന്നു വേണ്ടിത്തന്നെയാകുന്നു വത്സനായ രാമഭദ്രനേയും അവിടെ ഇരുത്തീട്ടുള്ളത, അതുകൊണ്ട ആയുഷ്മതിയായ നിന്നെ മടിയിൽകളിക്കുന്ന പുത്രനോടുകൂടി ഞാൻ കണ്ടുകൊള്ളാം"

രാമൻ—(സന്തോഷലജ്ജാമന്ദഹാസങ്ങളോടുകൂടി) അങ്ങിനെയാകട്ടെ. ഭഗവാൻ വസിഷ്ഠമഹർഷി എന്നോട പറവാനായിട്ട ഒന്നും കല്പിച്ചിട്ടില്ലേ?

അഷ്ടാവക്രൻ—ഉണ്ട, കേട്ടാലും.

* ജാമാതാവുതുടന്നയാഗമതിനാൽഞാനിങ്ങിരിക്കേണ്ടതായ്
രാമാ! നീയൊരുബാലകൻപുതിയതായ്സിദ്ധിച്ചതാംരാജ്യവും
ആമോദംപ്രജകൾക്കുനിത്യമുളവാക്കീടേണമക്കീർത്തിയാം
ശ്രീമത്താകിയനിൻകുലത്തിനുമഹാസമ്പത്തെന്നോത്തീടുക

രാമൻ—ഭഗവാൻ വസിഷ്ഠമഹർഷി എങ്ങിനെ കല്പിക്കുന്നുവൊ അങ്ങിനെചെയ്യാം.

* ജനമോദത്തിനുവേണ്ടി
ക്കനിവുസുഖംസ്നേഹമോക്കിലിതുമല്ല
ജനകാത്മജയെപ്പോലും
മനമതിലഴലില്ലിനിക്കുപേക്ഷിപ്പാൻ (൧൨)

സീത—ഇതുകൊണ്ടുതന്നെയാണ രഘുകുലരാജാക്കന്മാരിൽവെച്ചുത്തമനാണെന്ന ആൎയ്യപുത്രനെ ശ്ലാഘിക്കുന്നത.

രാമൻ—എടൊ ആരവിടെ ഭഗവാൻ അഷ്ടാവക്രമുനിയെ വിശ്രമിപ്പിക്കട്ടെ.

അഷ്ടാവക്രൻ—(എഴുനീററച്ചുററിനടന്നുംകൊണ്ടു) അയെ: കുമാരലക്ഷ്മണൻ വന്നിരിക്കുന്നു. (പോയി)

ലക്ഷ്മണൻ—(പ്രവേശിച്ച) ആൎയ്യൻജയിക്കുന്നു ജയിക്കുന്നു. ആൎയ്യ! ആ ചിത്രകാരൻ നോം പറഞ്ഞുകൊടുത്തപ്രകാരം ആൎയ്യൻെറ ചരിതത്തെ ഈ വീഥിയിൽ എഴുതിയിരിക്കുന്നു. അതിനെ ആൎയ്യൻ ദശിച്ചാലും.

രാമൻ—ബുദ്ധിക്ഷയം പൂണ്ടിരിക്കുന്ന ദേവിയെ വിനോദിപ്പിക്കുവാൻ വേണ്ടുന്ന ഉചിതപ്രവൃത്തികളെ വത്സനു നല്ലവണ്ണം അറിയാം. എന്നാൽ അത എതുവരെ എഴുതീട്ടുണ്ട ?

ലക്ഷ്മണൻ—ആൎയ്യയുടെ അഗ്നിപരിശുദ്ധിവരെ.

രാമൻ—കഷ്ടം! കഷ്ടം!

* ജനകജജനനത്താൽത്തന്നെസംശുദ്ധയെല്ലൊ
പുനരിവളിൽവിശുദ്ധിക്കെന്തിനാണന്യവസ്തു
അനലനമത്തുപോലെതീത്ഥവാരിക്കുമോ ത്താ
ലനഘതയെവരുത്താനന്യവസ്തുക്കൾവേണ്ടാ (൧൩)

യാഗഭൂമിയിൽനിന്നുജനിച്ച ഹേദേവി! പ്രസാദിക്കേണമെ ഈ അപവാദം ഭവതിയുടെ ജീവിതകാലംവരെക്കും നിലനിൽക്കും.

* എന്തുംചെയ്തുജനങ്ങളിൽകുലധനന്മാരേകണംതൃപ്തിയെ
ച്ചിന്തിച്ചിങ്ങിനെഹന്തഞാനശുഭമാമാചാരമന്നോതിനേൻ
കാന്തേനിന്നൊടുവേണ്ടതല്ലതുശിരസ്സിങ്കൽധരിക്കേണ്ടതാം
ഗന്ധംചേൎന്നൊരുനല്ലപുഷ്പമതിനെക്കാൽകൊണ്ടുമൎദ്ദിച്ചുഞാൻ

സീതാ—പോകട്ടെ ആര്യപുത്ര അതു പോകട്ടെ, നോക്കിപ്പോൾ അങ്ങയുടെ ചരിതത്തെ നോക്കുക.

(എന്ന എഴുന്നീററു ചുററിനടക്കുന്നു)

ലക്ഷ്മണൻ—ഇതാകുന്നു ആ ചിത്രം.

സീതാ—(നോക്കീട്ടു) ഇവരാരാണ, ഉപരിഭാഗത്തിൽ തിങ്ങിനിന്നു കൊണ്ടു ആര്യപുത്രനെ സ്തുതിക്കുകയാണെന്നുതോന്നുന്നു.

ലക്ഷ്മണൻ—ഇതുകൾ പ്രയോഗസംഹാരമന്ത്രങ്ങളുള്ള ജൃംഭകാസ്ത്രങ്ങളാണ. ഭഗവാൻ കൃശാശ്വനിൽനിന്ന വിശ്വാമിത്രമഹർഷിയെ പ്രാപിച്ചിരുന്ന ഇതുകളെ അദ്ദേഹം താടകാവധസമയത്തിൽ അനുഗ്രഹമായിട്ടാര്യനുപദേശിച്ചുകൊടുത്തു.

രാമൻ—ദേവി, ഈ ദിവ്യാസ്ത്രങ്ങളെ വന്ദിക്ക.

* പുരാകഠിനമാംതപസ്സിനെവിരിഞ്ചിമുമ്പാകുമ
പ്പുരാതനഗുരുക്കൾചെയ്തഖിലവേദരക്ഷാർത്ഥമായ്
ഒരായിരമതിൽപരംസമകൾചെന്നപിൻകണ്ടിതി
ശ്ശുരാകൃതികളാസ്തപോമയമതാംസ്വതേജസ്സിനെ (൨൧)

സീതാ— ഇതുകളെ ഞാൻ നമസ്കരിക്കുന്നു.

രാമൻ—ഇപ്പോൾ സർവ്വവിധത്തിലും ഇതുകൾ ഭവതിയുടെ സന്താനത്തെ പ്രാപിക്കും.

സീതാ— ഞാൻ അനുഗ്രഹീതയായി.

ലക്ഷ്മണൻ—ഇതാകുന്നു മിഥിലാവൃത്താന്തം.

സീതാ—അഹോ വിടരുന്ന പുതിയ നീലോല്പലംപോലെ ശ്യാമളമായും കോമളമായും സ്നിഗ്ദ്ധമായും മൃദുവായും മാംസളമായുമുള്ള ദേഹത്തിന്റെ സൌഭാഗ്യംകൊണ്ടു ആശ്ചര്യപ്പെട്ടു നിശ്ചലനായിരിക്കുന്ന അച്ഛനാൽ ദർശിക്കപ്പെടുന്ന സൌന്ദര്യശോഭയോടും ശിഖണ്ഡകങ്ങൾകൊണ്ടു സുന്ദരമായിരിക്കുന്ന മുഖമണ്ഡലത്തോടുംകൂടി ലീലയാൽ പരമേശ്വരചാപത്തെ ഭഞ്ജനംചെയ്തിരിക്കുന്ന ആര്യപുത്രനെ എഴുതിയിരിക്കുന്നു.

ലക്ഷ്മണൻ— ആര്യേ നോക്കു നോക്കു.

* നിൻതാതൻജനകനിതാ
സ്വാന്തമുപാദ്ധ്യായനാംശതാനന്ദനുമായ്
ഹന്ത!വസിഷ്ഠാദികളാം
ബന്ധുക്കളെമോദമോടുപൂജിക്കുന്നു (൨൨)

രാമൻ — ഇതു കാണേണ്ടതുതന്നെ.

* കൊട്ടക്കമേരാഘവമൈഥിലന്മാ
ക്കിടസ്സൌഖ്യം ചാച്ചസുഖത്തെയാക്കും
കൊട്ടത്തതുംകൊണ്ടതുമന്നിതിങ്കൽ
മിട്ടക്കനാംകൌശികനേകനോത്താൽ (൨൩)

സീതാ — ആ സമയത്തിൽ വിവാഹദീക്ഷയോടുകൂടി ഗോദാനമംഗളകമ്മത്തെ അനുഷ്ഠിച്ചിരിക്കുന്ന സഹോദരന്മാരായ നിങ്ങൾ നാലുപേരാണിത. അഹൊ ആ പ്രദേശത്തിലും ആ സമയത്തിലും തന്നെയാണ ഞാനിപ്പോൾ ഇരിക്കുന്നത എന്ന തോന്നുന്നു.

രാമൻ — അങ്ങിനെ തന്നെ.

* പരമൊരുടൽവഹിച്ചുള്ളുത്സവംപോലെമോദം
തരുമതിമൃദുവാംനിൻകങ്കണംചേന്നഹസ്തം
തരുണി! മമ കരത്തിൽശ്രീശതാനന്ദനപ്പി-
ച്ചൊരുസമയമതിപ്പോഴെന്നുതോന്നുന്നുകാന്തേ (൨൪)

ലക്ഷ്മണൻ — ഇത ആൎയ്യയാണ. ഇതും ആൎയ്യയായ മാണ്ഡവിയാണ. ഇത വധുവായ ശ്രുതകീൎത്തിയാണ.

സീതാ — വത്സ! വേറെ ഒരു സ്ത്രീയുള്ളതാരാണ?

ലക്ഷ്മണൻ — (ലജ്ജയോടുകൂടി മന്ദഹാസംചെയ്തു ആത്മഗതം) അയെ: ആൎയ്യ ഊൎമ്മിളയെ ചോദിക്കുന്നു, ഇരിക്കട്ടെ മറെറാന്നിനെക്കാണിച്ചുകൊടുക്കാം.

(പ്രകാശം) ആൎയ്യേ! നോക്കു ഇതു കാണേണ്ടതാണ, ഇതാ ഭഗവാൻ പരശുരാമൻ.

സീതാ — (സംഭ്രമിച്ചുകൊണ്ടു) ഞാൻ നടുങ്ങിപ്പോയി.

രാമൻ — ഋഷേ! അങ്ങെയ്ക്കു നമസ്കാരം.

ലക്ഷ്മണൻ — ആൎയ്യേ! നോക്കു ഇതാ ഇദ്ദേഹത്തിനെ ആൎയ്യൻ

(എന്ന പകുതി പറഞ്ഞപ്പോൾ)

രാമൻ — (നിഷേധിച്ചുകൊണ്ടു) വത്സ! ഇനിയും വളരെ കാണേണ്ടതുണ്ട, അങ്ങോട്ടു കാണിക്കു.

സീതാ — (സ്നേഹബഹുമാനത്തോടുകൂടി രാമനെ നോക്കീട്ടു)

ആൎയ്യപുത്ര! ഈ വിധമുള്ള വിനയമാഹാത്മ്യം കൊണ്ടു അങ്ങുന്ന നല്ലവണ്ണം ശോഭിക്കുന്നു.

ലക്ഷ്മണൻ— അയോദ്ധ്യയിൽ വന്നെത്തിയ നമ്മളാണിത

രാമൻ— (കണ്ണീരോടുകൂടി) കഷ്ടം ഇപ്പോഴും ഞാനോൎക്കുന്നുണ്ട.

* അന്നച്ഛനുണ്ടധികമോദമൊടാദരിപ്പാ
നെന്നല്ലനാംപുതിയപത്നികളോടുകൂടി
നന്നായ്സുഖിപ്പതിനുമോഹമൊടംബമാരും
നന്ദിക്കമസ്സുദിവസങ്ങൾകഴിഞ്ഞുവെല്ലൊ (൨൰)

ആക്കാലത്തിൽ ശിശുവായിരിക്കുന്ന ഈ ജാനകിയും

* വീണിട്ടൊട്ടിടവിട്ടുമായിടകളിൽസ്വല്പംമുളച്ചുംമിഴി
ക്കാനന്ദത്തെവളൎത്തദന്തനിരയാൽശോഭിച്ചവക്ത്രാബ്ജവും
താനേചെന്നവിലാസഭംഗിമൃദുതാലാവണ്യവുംപൂണ്ടുകൊ [ൾ
ണ്ടാനന്ദാതിശയത്തെയെന്റെതനുവിന്നംഗങ്ങളാൽനൽകിനാ

ലക്ഷ്മണൻ— ഇതാ മന്ഥരാ.

രാമൻ— (കുന്നുംമിണ്ടാതെ കുറെനടന്നിട്ട) ദേവി ജാനകി!

* ശൃംഗിവേരപുരമായതിങ്കല
ള്ളിംഗുദീമരമിതാമമപ്രിയേ
ഇങ്ങുവെച്ചുസഖിയാംഗുഹൻപുരാ
മംഗലാംഗിമണികണ്ടുനമ്മളെ (൨൧)

ലക്ഷ്മണൻ— (ചിരിച്ചാത്മഗതം) അയ്യേ! രണ്ടാമത്തമ്മയുടെ വൃത്താന്തത്തെ ആൎയ്യൻ വിട്ടുകളഞ്ഞു.

സീത— അഹോ ഇതാണ ജടപിരിച്ച വൃത്താന്തം.

ലക്ഷ്മണൻ—*മനുകലമതിൽമുമ്പുണ്ടായഭൂപാലരെല്ലാം
തനയരിൽനിജരാജ്യശ്രീയെയൎപ്പിച്ചപിന്നെ
വനമതിലതിപുണ്യംവാസമംഗീകരിച്ചാർ
വിനയമൊടതുബാല്യേജ്യേഷ്ഠനംഗീകരിച്ചു (൨൨)

സീതാ—ഇതാ നിൎമ്മലവും പുണ്യവുമായജലമുള്ള ഗംഗാഭഗവതി.

രാമൻ— ഭഗവതി രഘുകുലദേവതേ ഭവതിക്കുനമസ്കാരം.

* മുന്നംമദപംശ്യരാംശ്രീസഗരതനയരശ്വമേധാശ്വമാരാ
ഞ്ഞൊന്നായ്ഭൂവെപ്പിളൎന്നക്കപിലകോപാഗ്നിയാൽഭസ്മമായാ
തന്നാശത്തെഗ്ഗണിക്കാതതികഠിനതപംചെയ്തനേകാണ്ടുകാലം [ർ
നിന്നംഭസ്സാൽദിലീപാത്മജനവരെനനച്ചാക്കിനാൻസ്വൎഗ്ഗലോ
[കെ (൨൩)

അങ്ങിനെയുള്ള മാതാവായ ഭവതി സ്നുഷയായ ഈ ജാനകിക്കു

മംഗളം ഭവിപ്പാനായി അരുന്ധതിയെന്ന പോലെ എല്ലാസമയത്തിലും അനുഗ്രഹിക്കേണമെ.

ലക്ഷ്മണൻ— കാളിന്ദീതടത്തിൽ കൂടി ചിത്രകൂടത്തിന്നു പോകുന്ന മാൎഗ്ഗത്തിൽ നില്ക്കുന്നതും ഭരദ്വാജൻ പറഞ്ഞുതന്നതും ശ്യാമമെന്നു പേരുള്ളതുമായ വടവൃക്ഷമാണിത.

രാമൻ— (ആഗ്രഹത്തോടുകൂടി നോക്കുന്നു)

സീതാ— ഈ പ്രദേശത്തെ ആൎയ്യപുത്രൻ സ്മരിക്കുന്നുണ്ടോ?

രാമൻ—അയി! ഞാനെങ്ങിനെമറക്കുന്നു.

* ഒട്ടല്ലാതെതളൎന്നലഞ്ഞുഗമനംകൊണ്ടെങ്കിലുംരമ്യമായ്
കെട്ടിച്ചേൎത്തുപുണൎന്നുമൎദ്ദനസുഖംപാരംലഭിച്ചുള്ളതായ്
പൊട്ടിച്ചുള്ളബിസംകണക്കബലമായംഗത്തെയെല്ലാമെടു
ത്തിട്ടെന്മാറതിലന്നുറങ്ങിയതുനീയിദ്ദിക്കിൽവെച്ചല്ലെയൊ

ലക്ഷ്മണൻ—വിന്ധ്യാടവീപ്രവേശത്തിങ്കൽ നമ്മെത്തടുത്ത വിരാധനാണിത.

സീതാ—ഇതുനോക്കിയതുമതി. ആൎയ്യപുത്രന്റെ കയ്യിലുണ്ടായിരുന്ന വിശറിയുടെ നിഴലിൽനിന്നുകൊണ്ട, ഞാൻ ദക്ഷിണാരണ്യത്തിൽ പ്രവേശിക്കുവാനാരംഭിച്ചതിനെ നോക്കുക.

രാമൻ—

* മുന്നംകണ്ടതപോവനസ്ഥലമിതാവൈഖാനസന്മാരിതിൽ
തന്നേപണ്ടുവസിച്ചുവൃക്ഷനിഴലിൽച്ചോലസ്ഥതീരത്തിലായ്
തന്നുള്ളിൽശമമാൎന്നുതാണ്ടതിഥിസൽക്കാരത്തിലുദ്യുക്തരാ
യ്വന്യാന്നങ്ങളൊരുക്കിവെച്ചൊരുഗൃഹസ്ഥന്മാരുമുണ്ടന്നിതിൽ

ലക്ഷ്മണൻ—നാലുഭാഗത്തും തിങ്ങിനിൽക്കുന്ന വൃക്ഷസമൂഹങ്ങളാൽ അലംകൃതമായും ശീതളമായും ശ്യാമളമായുമിരിക്കുന്ന അരണ്യത്തിൽകൂടി പ്രവഹിക്കുന്ന ഗോദാവരീഘോഷത്താൽ മുഴങ്ങുന്ന ഗുഹകളുള്ളതും എല്ലാസമയത്തിലും വൎഷിക്കുന്ന മേഘങ്ങളാൽ നീലവൎണ്ണമായ്തീൎന്നതും ജനസ്ഥാനമദ്ധ്യത്തിലുള്ളതുമായ പ്രസ്രവണ പൎവ്വതമാണിത.

രാമൻ—

* അക്കാലംസുഖമോടുമഗ്ഗിരിയിൽനാംസൌമിത്രിചെയ്യുന്നനൽ
സല്ക്കാരത്തെവഹിച്ചുകൊണ്ടുബഹുനാൾവാണുള്ളതോൎക്കുന്നുവോ
മൽക്കാന്തേമധുരാംബുചേൎന്നൊഴുകുമഗ്ഗോദാവരീസിന്ധുവും
തൽക്കൂലങ്ങളിൽനാംകളിച്ചതുമയേമൎക്കുന്നിയോൎക്കുന്നുവൊ(നവ

എന്നുമാത്രമല്ല

* നാമോരോഭുജവല്ലികൊണ്ടുദൃഢമായാലിംഗനംചെയ്തതി
പ്രേമത്തോടുകവിൾത്തടംകവിളതിൽചേർത്തത്രയുംമന്ദമായ്
സാമോദംക്രമമെന്നിയേപലതുമന്നോരോട്ടുചൊല്ലുംവിധൌ
യാമംപോയതറിഞ്ഞിടാത്തവിധമായ്ത്തന്നേകഴിഞ്ഞൂനിശാ

ലക്ഷ്മണൻ—ഇതാ പഞ്ചവടിയിൽ ശൂർപ്പണഖാ.

സീതാ—അയ്യോ ആര്യപുത്ര! അങ്ങേക്കാണ്മാനുള്ള യോഗം അവസാനിച്ചു.

രാമൻ—അയി വിരഹഭീരു! ചിത്രമാണിതു.

സീതാ—എങ്ങിനെയായാലുംകൊള്ളാം ദുർജ്ജനം ദുഃഖത്തെ ഉണ്ടാക്കുന്നു.

രാമൻ—കഷ്ടം! ജനസ്ഥാനവൃത്താന്തം ഇപ്പോൾ നടക്കുന്നപോലെ ഇനിക്കുതോന്നുന്നു.



ലക്ഷ്മണൻ—

* കാണുന്നീക്കഥദുഷ്ടരാക്ഷസർമഹാവ്യാജേനപൊന്മാനിനെ
ക്കാണിച്ചന്നുളവാക്കിവേണ്ടതതിൽനാംചെയ്തുംശമിച്ചീലമാൽ
ക്ഷീണിച്ചഗ്രജനന്നുകാട്ടിയജനസ്ഥാനത്തിലെചേഷ്ടയാൽ
ക്ഷോണീഭൃത്തുകൾകരഞ്ഞുപോയുരുകിപ്പോയഹോവജ്രവും

സീതാ—(കണ്ണീരോടുകൂടി) രഘുകുലത്തെ ആനന്ദിപ്പിക്കുന്ന ദേവ ഞാൻനിമിത്തമായിട്ടുഇത്രമാത്രംഅങ്ങുന്നുവ്യസനിച്ചുവല്ലോ.

ലക്ഷ്മണൻ—(അഭിപ്രായത്തോടുകൂടി രാമനെ നോക്കീട്ടു)
ആര്യ! ഇതെന്താണു.

* ഹാരംപൊട്ടിയതിന്നുമുത്തുകൾകണക്കശ്രുക്കൾവീണിട്ടിതാ
പാരിൽചിന്നിയൊലിച്ചിടുന്നുഹൃദയംതിങ്ങിക്കവിഞ്ഞിങ്ങിനെ
പോരുന്നല്ലലകത്തൊതുക്കിലുമിനാസാപുടംചുണ്ടുമി
ന്നേരംതെല്ലുചലിച്ചിടുന്നിതതിനാലാക്കംഗ്രഹിക്കാംക്ഷണം

രാമൻ—വത്സ!

* അക്കാലംപ്രിയയെപ്പിരിഞ്ഞഴൽമഹത്തെന്നാകിലുംഞാനതെ
ന്നുൾക്കാമ്പിങ്കലൊതുക്കിനേൻപ്രതിവിധിക്കുള്ളോരുമോഹത്തിനാ
ഇക്കാലംപുനരുത്ഭവിക്കുമഴചോമർമ്മവ്രണംപോലെയെ [ൽ
ന്നുൾക്കാമ്പാശുദഹിക്കുമാറധികമായേകുന്നുതാപത്തിനെ (൩൩)

സീത—ഹാ കഷ്ടം! കഷ്ടം! ഇപ്പോൾ ഏറ്റവും വർദ്ധിച്ചിരിക്കുന്ന

ഈ ഉദ്വേഗത്താൽ ഞാനും ആൎയ്യപുത്രനെപ്പിരിഞ്ഞിരിക്കുന്ന പോലെഎന്നെ കാണുന്നു.

ലക്ഷ്മണൻ—(ആത്മഗതം) ഇരിക്കട്ടെ മററൊന്നിനെ കാണിച്ചു കൊടുക്കാം. (ചിത്രംനോക്കീട്ടു) [പ്രകാശം] അനേകായിരം സംവത്സരങ്ങൾക്കുമുമ്പെ ജനിച്ച അതിമഹാനും പക്ഷിശ്രേഷ്ഠനുമായ താതജടായുവിൻെറ ചരിത്രപരാക്രമങ്ങളുടെ ലക്ഷ്യമാണിതു.

സീതാ—ഹാതാത! പുത്രസ്നേഹത്തെഅങ്ങുനല്ലവണ്ണംപരിപാലിച്ചു.

രാമൻ—ഹാ താത കാശ്യപവംശത്തിൽ ജനിച്ച പക്ഷിശ്രേഷ്ഠ അങ്ങെപ്പോലെയുള്ള മഹാപരിശുദ്ധസജ്ജനം ഇനിയെവിടെസ്സംഭവിപ്പാൻപോകുന്നു.

ലക്ഷ്മണൻ—ഇതാകുന്നു ജനസ്ഥാനത്തിൻെറ പശ്ചിമഭാഗത്തിൽ ദനു കബന്ധൻ വസിച്ചിരുന്ന ചിത്രകുഞ്ജവാനെന്ന ദണ്ഡകാരണ്യപ്രദേശം. ഇതാകുന്നു ഋശ്യമൂകപൎവ്വതത്തിലുള്ള മതംഗമുനിയുടെ ആശ്രമപ്രദേശം. ഇതാകുന്നു ശ്രമണയെന്നു പേരായ സിദ്ധശബരി. ഇതാകുന്നു ആ പമ്പാസരസ്സു.

സീതാ—ഇതാ ഇവിടെ ശോകാവേഗത്താൽ ധൈൎയ്യവും കോപവും ക്ഷയിച്ചിരിക്കുന്ന ആൎയ്യപുത്രൻ നിലവിളിച്ചു കരഞ്ഞുകൊണ്ടിരിക്കുന്നതായി എഴുതിയിരിക്കുന്നുവെല്ലൊ.

രാമൻ—ദേവി! ഈ പമ്പാസരസ്സു വളരെ ഭംഗിയുള്ളതാകുന്നു.

* അംഭോജാക്ഷി! മദിച്ചഹംസഗണമാട്ടീടുന്നപക്ഷങ്ങളാൽ
വൎണ്ണംകൂടിയതണ്ടുലഞ്ഞുവെളിയിൽ കാണുംവിധം ഭംഗിയിൽ
അംഭോജങ്ങളുമാമ്പലുംനിറയുമിപ്പമ്പാപ്രദേശങ്ങളെ
കണ്ണീർവീഴുമുടൻനിറഞ്ഞിടുമതിൻമദ്ധ്യത്തിലീക്ഷിച്ചുഞാൻ

ലക്ഷ്മണൻ—ഇതാ ആൎയ്യനായ ഹനുമാൻ.

സീതാ—വളരെക്കാലം പരോപദ്രവത്തെ അനുഭവിച്ചിരുന്ന ജീവലോകത്തിനാശ്വാസംനൽകി അത്യന്തോപകാരം ചെയ്ത മഹാനുഭാവനായ ആ മാരുതിയാണിതു.

രാമൻ— * അഹോഭാഗ്യമിതാധീരൻ
മഹാവീരൻമരുത്സുതൻ
ഊക്കിനാൽനമ്മെയുംധന്യ
രാക്കിനാൻഭുവനത്തെയും (൩൭)

സീതാ— വത്സ! പുഷ്പിച്ചിട്ടുള്ള കദംബ വൃക്ഷങ്ങളിൽ താണ്ഡവം ചെയ്യുന്ന മയിലുകളോടുകൂടിയ ഈ പൎവ്വതത്തിന്റെ പേരെന്താണ്? ഇതിലിതാ ഒരു വൃക്ഷച്ചുവട്ടിൽ തേജസ്സമൃദ്ധിമാത്രം ശേഷിച്ച വിളറിയ ദേഹകാന്തിയോടുകൂടി അല്പനേരം മൂൎഛയെ പ്രാപിച്ചിരിക്കുന്ന ആൎയ്യപുത്രനെ വത്സൻ ഏററവും രോദനം ചെയ്തു താങ്ങിക്കൊണ്ടിരിക്കുന്നതായി എഴുതിയിരിക്കുന്നു.

ല— പാരം നീർമരുതിന്റെപൂമണമണഞ്ഞുള്ളോരിതാമാല്യവാൻ
ചാരുശ്രീനവനീലമേഘനിരതിലെശ്ശൃംഗങ്ങളിൽതങ്ങമെ[ഹാ

രാ— പോരുംപോരുമിതുണ്ണി! ഞാനിതിനുമേൽ കാണ്മാനശക്തനമേ
ഘോരംചേതസിജാനകീവിരഹമാൽചേരുന്നുണ്ടോമത്തും

ലക്ഷ്മണൻ— ഇവിടുന്നങ്ങോട്ടു ആൎയ്യന്റെയും അതിവിശിഷ്ടന്മാരായ വാനരന്മാരുടെയും രാക്ഷസന്മാരുടെയും അസംഖ്യങ്ങളായും ഒന്നിനൊന്നു ശ്രേഷ്ഠങ്ങളായുമുള്ള ആശ്ചൎയ്യകൎമ്മങ്ങളാകുന്നു. ആൎയ്യയോ വളരെ ക്ഷീണിച്ചുമിരിക്കുന്നു അതിനാൽ അല്പം വിശ്രമിക്കേണ്ടതാണെന്നു ഞാനറിയിച്ചുകൊള്ളുന്നു.

സീതാ— ആൎയ്യപുത്ര! ഈ ചിത്രദൎശനം നിമിത്തം ഒരു ആഗ്രഹം ജനിച്ചിട്ടുള്ള ഇനിക്കു അല്പം അറിയിപ്പാനുണ്ട്.

രാമൻ— ആജ്ഞാപിക്കാമെല്ലൊ.

സീതാ— ഇനി ഒരിക്കൽകൂടിച്ചെന്നു പ്രസന്നമായും ഗംഭീരമായുമിരിക്കുന്ന വനപ്രദേശത്തിൽ കളിക്കുന്നതിനും പരിശുദ്ധമായും നിൎമ്മലമായുമിരിക്കുന്ന ഗംഗാജലത്തിൽ കുളിക്കുന്നതിനും ഞാനാഗ്രഹിക്കുന്നു.

രാമൻ— വത്സ ലക്ഷ്മണ!

ലക്ഷ്മണൻ— ഇതാ ഞാൻ തെയ്യാറായിരിക്കുന്നു.

രാമൻ— ഗൎഭകാലത്തിൽ സംഭവിക്കാവുന്ന വല്ല ആഗ്രഹവും ഇവൾക്കുണ്ടായാൽ അതുടനെ സാധിപ്പിച്ചുകൊടുക്കേണ്ടതാണെന്നു ഇപ്പോൾതന്നെ ഗുരുജനങ്ങൾ പറഞ്ഞയച്ചിരിക്കുന്നു. അതിനാൽ ഇളക്കംകൂടാതെ സുഖമായി സഞ്ചരിക്കാവുന്നതായ ഒരു രഥത്തെ വരുത്തുക.

സീതാ— ആൎയ്യപുത്ര! അങ്ങുന്നുംകൂടി വരണം.

രാമൻ— അയി കഠിനഹൃദയേ! ഇതും പറയേണമെന്നുണ്ടോ?

സീതാ— എന്നാലിനിക്കു വളരെ സന്തോഷം.

ലക്ഷ്മണൻ—ആൎയ്യൻ കല്പിക്കുന്നതുപോലെ ചെയ്യാം. (പോയി)

രാമൻ—പ്രിയേ ഈ ജനലിൻെറ സമീപത്തിൽ അല്പനേരം ഇരിക്കുക.

സീതാ—അങ്ങിനെയാകട്ടെ, ക്ഷീണത്താലുണ്ടാകുന്ന നിദ്ര എന്നെ ആകൎഷിക്കുന്നുവല്ലൊ.

രാമൻ—എന്നാൽ ഗാഢമായി എൻെറമേൽ ചാരി കിടന്നുകൊൾക.

* ഖേദത്രാസനിമിത്തമിപ്പൊഴുളവാംസ്വേദാംബുവാൽതിങ്കളിൻ
പാദംകൊണ്ടുകിനിഞ്ഞ ചന്ദ്രമണിചേൎന്നുണ്ടായഹാരത്തിനെ
ഖേദിപ്പിച്ചിട്ടമിഴരംപ്രിയതമേവൈദേഹിയെൻജീവനാ
മോദംനൽകുവതിന്നുവേണ്ടിയുടനെൻകണ്ഠത്തിലൎപ്പിക്കെടോ

(അപ്രകാരം ചെയ്യിച്ചുംകൊണ്ട ആനന്ദത്തോടുകൂടി)

പ്രിയേ ഇതെന്താണ.

* ഹാഹാമേനിശ്ചയിപ്പാൻപണിയിതുസുഖമോ
 ദുഃഖമോനിദ്രതാനോ
മോഹംതാനോമദംവാസുമുഖിവിഷമതിൻ
 വ്യാപ്തിയോയെന്നുമിപ്പോൾ
ദേഹസ്പൎശങ്ങൾതോറുംതരുണിമമവികാ-
 രത്തിനാലിന്ദ്രിയൌഘം
മോഹിക്കുന്നുമനസ്സിൽകളമൊഴിതെളിവും
 മൂടലുംചേൎന്നിടുന്നു (൩൦)

സീതാ—(മന്ദഹാസത്തോടുകൂടി) അങ്ങേക്ക എൻെറമേൽ സ്ഥിരമായ പ്രണയമുണ്ട. അല്ലാതെ വേറെയെന്താണ?

രാമൻ—

* പൃത്തൻതേന്മൊഴി! നിൻെറയിസ്സുവചനം വാടീടുമെൻജീവ
നൽത്താരിന്നുവികാസവുംപ്രിയതമേ!നല്കുന്നിതാനന്ദവും[നാം
അത്യന്താസകലേന്ദ്രിയത്തിനുമഹോമോഹംവളൎക്കുന്നുമേ
ചിത്തത്തിന്നുരസായനംപുനരിതെൻകൎണ്ണത്തിനോൎത്താൽസുധാ

സീതാ—പ്രിയംവദ! വരു ശയിക്കുക.

(എന്ന ശയനത്തിന്നായിട്ട നാലുഭാഗത്തും നോക്കുന്നു)

രാമൻ—അയി പ്രിയേ എന്താണന്വേഷിക്കുന്നത,

* കരംപിടിച്ചന്നാൾമുതൽഗൃഹത്തിലുംവനത്തിലും
വരാംഗി!ശൈശവത്തിലുംതഥൈവയൌവനത്തിലും
പരംനിനക്കുറങ്ങുവാൻമുഖ്യപധാനമാക്കിമ-
റെറാരംബുജാക്ഷിയെത്തൊടാത്തരാമബാഹുവല്ലെയൊ (ശ്വ)
സീതാ— (ഉറക്കംതൂങ്ങിക്കൊണ്ടു) അതങ്ങിനെതന്നെ ആൎയ്യപു
ത്ര! അതങ്ങിനെതന്നെ (ഉറങ്ങുന്നു)
രാമൻ — പ്രിയഭാഷിണി മാറിൽകിടന്നുറങ്ങിപ്പോയോ.
(നോക്കീട്ട സ്നേഹത്തോടുകൂടി)
എന്നില്ലത്തിന്നുലക്ഷ്മീസ്വയമിവൾനയനങ്ങൾക്കുപീയൂഷധാരാ
തന്വംഗസ്പൎശമോയെൻതനുവിന്നുബഹുവാംചന്ദനച്ചാറുതന്നെ
എന്നല്ലിക്കൈകളത്തിന്നതിശിശിരമതാംചാരുഹാരംനമുക്കി [ഹ്യം
ന്നൊന്നല്ലെല്ലാംപ്രിയംതാനിവളുടെവിരഹംമാത്രമോ ത്താലസ
(ഒരു പ്രതീഹാരി പ്രവേശിച്ച)
ദേവ ! വന്നിരിക്കുന്നു.
രാമൻ — അയെ ആര ?
പ്രതീഹാരി—തിരുമനസ്സിലെ ആസന്നപരിചാരകനായ ദുൎമ്മുഖൻ.
രാമൻ—(ആത്മഗതം) ജനങ്ങൾ എന്നെക്കുറിച്ചെന്തു പറയുന്നു
എന്നറിവാനായിട്ടാണെല്ലൊ അന്തഃപുരപരിചാരകനായ ആ
ദുൎമ്മുഖനെ അയച്ചിരുന്നത. [പ്രകാശം] വരട്ടെ.
(പ്രതീഹാരി പോയി)
(അനന്തരം ദുൎമ്മുഖൻ പ്രവേശിക്കുന്നു)
ദുൎമ്മുഖൻ—(ആത്മഗതം) ഹാ കഷ്ടം, കഷ്ടം ഈവിധം സീതാ
ദേവിക്കു വന്നിട്ടുള്ള സ്മരിക്കപോലും വയ്യാത്ത ലോകാപവാദ
ത്തെ ഞാനെങ്ങിനെയാണ മഹാരാജാവിനെ അറിയിക്കുന്ന
ത. എന്തുചെയ്യാം, ഭാഗ്യഹീനനായ എന്നെ ഇതിനാണെ
ല്ലൊ നിയോഗിച്ചത.
സീതാ—(സ്വപ്നത്തിൽ പറയുന്നു) ഹാ സൌമ്യആൎയ്യപുത്ര അങ്ങി
പ്പോളെവിടെയാണ.
രാമൻ—ഓ- ചിത്രദൎശനത്താൽ ഓൎമ്മവന്ന ആ വിരഹാവസ്ഥ
തന്നെയാകുന്നു ദേവിയെ സ്വപ്നത്തിലിങ്ങിനെ വ്യസനിപ്പി
ക്കുന്നത.
(സ്നേഹത്തോടുകൂടി സീതയുടെ അംഗങ്ങളിൽ തടവിക്കൊണ്ടു)

* ഒന്നായുംസൌഖ്യദുഃഖങ്ങളിലനുഗുണമായേതുകാലത്തുമുൾപ്പൂ
വിന്നുള്ളാശ്വാസമായുംരസമതുജരയാൽഭേദിയാതുള്ളതായും
പിന്നെക്കാലേനതീന്നാമറവുകളൊട്ടുവിൽസ്നേഹസത്തായുമെന്നും
മിന്നിക്കാതുള്ളപതീപ്രണയമധികപുണ്യത്തിനാലേലഭിക്കൂ (൪൪)
ദുർമ്മുഖൻ—(അടുത്തുചെന്നു) മഹാരാജാവു ജയിക്കുന്നു.
രാമൻ—എന്താ കിട്ടിയതു പറയു.
ദുർമ്മുഖൻ—"രാമമഹാരാജാവങ്ങുങ്ങളെ ദശരഥമഹാരാജാവിനെ
വിസ്മരിക്കത്തക്ക സ്ഥിതിയിലാക്കി" എന്നു എല്ലാജനങ്ങളും
ദേവനെ സ്തുതിക്കുന്നു.
രാമൻ—ഇതൊരു അതി സ്തുതിയാണു. ഇനിക്കുള്ള ദോഷത്തെ പ
റയു എന്നാലതിന്നു പ്രതിവിധി ചെയ്യാമെല്ലോ.
ദുർമ്മുഖൻ—(കരഞ്ഞുംകൊണ്ടു) മഹാരാജാവു കേട്ടാലും.
(ചെവിയിൽ പറയുന്നു)
രാമൻ—അഹഹ! വാക്കാകുന്ന വജ്രത്തിന്റെ പതനവേഗം അ
തിദുസ്സഹം തന്നെ. (മോഹിക്കുന്നു)
ദുർമ്മുഖൻ—ദേവ! ആശ്വസിക്കണെ ആശ്വസിക്കണെ.
രാമൻ—(ആശ്വസിച്ചു)

* അയ്യയ്യോപ്രിയയന്യഗേഹമതിൽവാണുണ്ടായദുഷ്പേരിനെ
ത്തിയ്യിൽകാട്ടിയൊരത്ഭുതപ്പണികളാൽതീത്തീടിനാളെങ്കിലും
പയ്യെപ്പിന്നെയുമെന്റെദുർവ്വിധിവശാൽപേപ്പട്ടിഖാദിച്ചതൻ
മെയ്യിൽചേൎന്നവിഷംകണക്കതുപരന്നീടുന്നിതെല്ലാടവും (൪൫)
അതുകൊണ്ടു ഭാഗ്യഹീനനായ ഞാനെന്താണിവിടെച്ചെയ്യേ
ണ്ടതു. (ആലോചിച്ചു വ്യസനത്തോടുകൂടി) വേറെ എന്താണു.

* എന്തെങ്കിലുംചെയ്തുമഹാജനങ്ങളിൽ
സന്തുഷ്ടിനൽകുന്നതുസജ്ജനവ്രതം
എന്താതനാത്മാവിനൊടെന്നെയുംവെടി
ഞ്ഞെന്തിന്നുപണ്ടീവ്രതമാചരിച്ചതാൻ. (൪൬)

ഇപ്പോഴും തന്നെ ഭഗവാൻ വസിഷ്ഠ മഹർഷി കല്പിച്ചയച്ചുമി
രിക്കുന്നു. എന്നുമാത്രമല്ല,

* ഇതുവരെരവിവംശംശുദ്ധമായ്ത്തന്നെകാത്തു
ക്ഷിതിപതികൾമഹാന്മാരായമൽപൂർവ്വരെല്ലാം
അതിലൊരുമലിനത്വംഞാൻനിമിത്തംഭവിച്ചാൽ
ക്ഷിതിയിലഹമധന്യൻഹന്തഞാൻതന്നെനിന്ദ്യൻ (൪൭)

ഹാ ദേവി! ദേവയജന സംഭവേ! ഹാ സ്വജന്മാനുഗ്രഹപവി ത്രിത വസുന്ധരേ! ഹാ ജനകവംശനന്ദിനി! ഹാ പാവകവ സിഷ്ഠാരുന്ധതീപ്രശസ്തശീലശാലിനി! ഹാ രാമമയൈക ജീ വിതെ! ഹാ മഹാരണ്യവാസപ്രിയ സഖി! ഹാ താതപ്രിയെ! ഹാ സ്തോകപ്രിയവാദിനി! ഇപ്രകാരമുള്ള ഭവതിക്കുകൂടി എങ്ങി നെ ഈവിധമുള്ള പരിണാമം സംഭവിച്ചു.

* ജനങ്ങളിൽശുദ്ധിഭവിച്ചനിന്നാൽ
ജനങ്ങൾചൊല്ലുന്നുനിനക്കുദോഷം
സനാഥരായ്ത്തീൎന്നുജനങ്ങൾനിന്നാ
ലനാഥയായ്സ്ത്രീബതമാഴ്കമാററായ് (൧൭)

(ദുൎമ്മുഖനെ നോക്കീട്ട) ദുൎമ്മുഖ ലക്ഷ്മണനോട്ട ചെന്നു പറയൂ ഈ പുതിയ രാജാവായ രാമൻ കല്പിക്കുന്നു.

(ശേഷം ചെവിയിൽ പറയുന്നു)

ദുൎമ്മുഖൻ—അഗ്നിപരിശുദ്ധയായി പവിത്രമായ രഘുകുലസന്താ നത്തെ ഗൎഭത്തിൽ വഹിച്ചുകൊണ്ടിരിക്കുന്ന ദേവിയെ ദുൎജ്ജ നങ്ങളുടെ വാക്കിനാൽ ഇപ്പോൾ തിരുമനസ്സുകൊണ്ടിത്ര വ ലുതായ കഷ്ടസ്ഥിതിയിലാക്കുന്നതെങ്ങിനെയാണ.

രാമൻ—കഷ്ടം കഷ്ടം! ദുൎജ്ജനങ്ങളാണ പൌരന്മാർ എന്ന എ ങ്ങിനെ പറയുന്നു.

* മനുകുലമതിനോടില്ലാക്കമപ്രീതിദൈവാൽ
ജനമിതുപറവാനായ്ഹേതുവുണ്ടായിതാനും
അനലനിലതിദ്ധരെച്ചെയ്തൊരാശ്ചൎയ്യകൎമ്മം
മനമതിലിഹനേരെന്നാരുതാൻവിശ്വസിക്കും (൧൮)

എന്നാൽ ചെല്ലൂ.

ദുൎമ്മുഖൻ—അയ്യോ ദേവി. (എന്നു പോയി)

രാമൻ—ഹാ കഷ്ടം ഞാൻ അതി ബീഭത്സമായ കൎമ്മത്തെച്ചെയ്യു ന്ന ഒരു ക്രൂരനായിട്ടു തീൎന്നു. എന്തെന്നാൽ.

* കുഞ്ഞിച്ചെട്ടവയസ്സുതൊട്ടിതുവരെക്കൌതുഹലത്താൽവള
ൎത്തിഷ്ടംപാരമുദിക്കയാൽഹൃദയമൊന്നായുള്ളമൽകാന്തയെ
കഷ്ടംസൌനികനാലയത്തിൽവളരുംപെണ്ണക്ഷിയെപ്പോലെയീ
ദുഷ്ടൻഹാകനിവെന്നിയേകപടമായ്കാലന്നുനൽകുന്നുഞാൻ(൧൦)

അതിനാൽ സ്പൎശിപ്പാൻ യോഗ്യനല്ലാത്ത മഹാപാപിയായ

ഞാൻ എന്തിനായിട്ട ദേവിയെ ദൂഷ്യപ്പെടുത്തുന്നു.
(എന്ന സീതയുടെ ശിരസ്സിനെ മെല്ലെ പൊങ്ങിച്ച കയ്യിനെ വലിച്ചെടുത്തുകൊണ്ട)

* വിടുകകഠിനകമ്മംകൊണ്ടുചണ്ഡാളനാമെ
നടലുടനയിമുഗ്ദ്ധേക്രൂരനാരുണ്ടിവണ്ണം
ചടുലമിഴിമനോജ്ഞേചന്ദനഭ്രാന്തിമൂലം
കൊടിയവിഷമരത്തെത്തന്നെനീയാശ്രയിച്ചു (൫൧)

(എഴുനീററ) കഷ്ടം കഷ്ടം ജീവലോകം ഇപ്പോൾ വിപരീതമായിട്ടു തീൎന്നു, ഇന്നവസാനിച്ച രാമൻ ജീവിച്ചിരുന്നിട്ടുള്ള പ്രയോജനം, ഇപ്പോൾ ജഗത്തശ്ശൂന്യമായ വനമായി, സംസാരവും നിസ്സാരമായി, ശരീരവും കഷ്ടപ്രായമായി, ഒരു ശരണവും കാണുന്നില്ലെല്ലൊ, എന്തുചെയ്യട്ടെ, എന്താനിവൃത്തി എവിടെക്കു പോകട്ടെ, അല്ലെങ്കിൽ,

* ആതങ്കത്തെപ്പുരമനുഭവിച്ചീടുവാൻതന്നെദൈവം
ചൈതന്യത്തെക്കഠിനമതിയായുള്ളരാമന്നുനൽകി
ഖേദംനൽകുന്നിതുമമബലാൽപ്രാണനോമമ്മമെല്ലാം
ഭേദിപ്പിച്ചെൻഹൃദിനിഹിതമാംവജ്രകീലംകണക്കെ (൫൨)

ഹാ അംബേ അരുന്ധതി! ഹാ ഭഗവൻ വസിഷ്ഠമഹൎഷേ! ഹാ ഭഗവൻ വിശ്വാമിത്രമഹൎഷേ! ഹാ ഭഗവൻ പാവക! ഹാ അംബേ ഭൂമിദേവി! ഹാ താതജനക! ഹാ പിതാവേ! ഹാ അംബമാരേ! ഹാ പ്രിയസഖമഹാരാജസുഗ്രീവ! ഹാ സൌമ്യമാരുതേ! ഹാ അത്യന്തോപകാരം ചെയ്ത ലങ്കാധിപതേ വിഭീഷണ! ഹാ സഖിത്രിജടേ! നിങ്ങളെയെല്ലാം ഈ ദുഷ്ടനായ രാമൻ ദൂഷിക്കുകയും അവമാനിക്കുകയും ചെയ്തു. അല്ലെങ്കിൽ അവരേയെല്ലാം ഇപ്പോൾ വിളിക്കുന്നതിന്ന ഞാനാരാണ.

* പാരിലവരതിമഹാന്മാർ
ക്രൂരനതായ്ഞാനിന്നിങ്ങനെ കെട്ടഞാനവരെ
പേരുപറഞ്ഞുവിളിച്ചാൽ
പേരുമവൎക്കുധ്രുവംമഹാപാപം (൫൩)

എന്തുകൊണ്ടെന്നാൽ,

* മെല്ലേസ്വപ്നഭയംനിമിത്തമിളകുംസമ്പൂൎണ്ണഗൎഭത്തിനാൽ
വല്ലാതിങ്ങുതളൎന്നുമാറിലതിവിശ്വാസാൽകിടന്നിങ്ങിനെ

ഇല്ലത്തിന്നൊരു ശോഭയാം പ്രിയയുറങ്ങുമ്പോളുപേക്ഷിച്ചുടൻ
കൊല്ലും വമ്പുലികൾക്കു ഹന്ത ബലിയായേകുന്നിതീനിർദ്ദയൻ
(സീതയുടെ പാദങ്ങളെ ശിരസ്സിൽ വെച്ചു) ദേവി ദേവി രാമന്റെ ശിരസ്സിൽ ഭവതിയുടെ പാദപത്മങ്ങൾക്കുള്ള അവസാനസ്പർശമാണിത. (എന്നു കരയുന്നു)

(അണിയറയിൽ) രക്ഷിക്കണെ- രക്ഷിക്കണെ-

രാമൻ— ആരവിടെ ഇതെന്താണെന്നന്വേഷിക്കട്ടെ.

(പിന്നേയും അണിയറയിൽ)

* ഘോരതപസ്സോടു യമുനാ
തീരത്തിൽ വസിച്ചിടുന്ന മുനിസംഘം
ശരണം പ്രാപിക്കുന്നു
തരസാ ലവണന്റെ പീഡയാലങ്ങു (൩൩)

രാമൻ— ആ: ഇപ്പോഴും രാക്ഷസപീഡയോ- എന്നാൽ കുംഭീനസീപുത്രനായ ആ ദുഷ്ടനെ ഉന്മൂലനം ചെയ്വാനായിട്ട ശത്രുഘ്നനെ അയക്കുന്നുണ്ട. (അഞ്ചാറടി നടന്നു പിന്നെ തിരിഞ്ഞിട്ട) അയ്യോ! ദേവി ഈ സ്ഥിതിയിലായിട്ടാ ഭവതി പോകുന്നത. ഭഗവതി ഭൂമിദേവി!

* ജനകനൃപതിവംശത്തിന്നുമിഖ്യാതിയേറും
മനുകുലമതിന്നും നിക്ഷേമസർവ്വസ്വമായി
അനഘചരിതയാമിസ്സീതയെപ്പെററുവെല്ലോ
ജനകനുഴുതപുണ്യക്ഷേത്രമാം യാഗഭൂവിൽ (൩൪)

അത്രവിശിഷ്ടയായ പുത്രിയെ ഭവതി രക്ഷിച്ചുകൊൾക (പോയി)

സീതാ— ഹാ സൌമ്യ ആര്യപുത്ര! അങ്ങിപ്പോൾ എവിടെയാണ. (വേഗത്തിലെഴുന്നീററ) ഹാ കഷ്ടം! കഷ്ടം! ദുസ്സ്വപ്നം കൊണ്ടുണ്ടായ ഭയത്താൽ വഞ്ചിക്കപ്പെട്ടവളായിട്ട ഞാൻ ആര്യപുത്രനെ വിളിച്ചു കരഞ്ഞുപോയി. ഹാ കഷ്ടം! കഷ്ടം! ഉറങ്ങിക്കിടക്കുന്ന ഏകാകിനിയായ എന്നെ ഉപേക്ഷിച്ചു ആര്യപുത്രൻ പോയിരിക്കുന്നുവോ, എന്താണിപ്പോളിങ്ങിനെ ചെയ്തത. ഇരിക്കട്ടെ, ഇനി അദ്ദേഹത്തിനെ കാണുമ്പോൾ എന്റെ ആത്മാവു എനിക്കു സ്വാധീനമാണെങ്കിൽ ഞാൻ കോപിക്കും. പരിജനങ്ങളാരാണവിടെ.

ദുർമ്മുഖൻ— (പ്രവേശിച്ചു) ദേവികുമാരലക്ഷ്മണൻ നേര തയ്യാ

റാക്കിയിരിക്കുന്നു, ദേവി ആരോഹണം ചെയ്യാം എന്ന റിയിക്കുന്നു.

സീതാ— ഇതാ ഞാനാരോഹണം ചെയ്വാൻ വരുന്നു. (എഴുനീററ) എൻെറ ഗൎഭഭാരം ചലിക്കുന്നപോലെ തോന്നുന്നു. അതുകൊണ്ടു മെല്ലെ ഗമിക്കതന്നെ.

ദുൎമ്മുഖൻ— ദേവി ഇതിലേ ഇതിലേ-

സീതാ— തപോധനന്മാൎക്കു നമസ്കാരം. രഘുകുലദേവതകൾക്കും നമസ്കാരം. ആൎയ്യപുത്രൻെറ പാദാംബുജങ്ങൾക്കും നമസ്കാരം. സകലഗുരുജനങ്ങൾക്കും നമസ്കാരം.

(എല്ലാവരും പോയി)

ചിത്രദൎശനം എന്ന ഒന്നാമങ്കം സമാപ്തം.

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### രണ്ടാമങ്കം.

(അണിയറയിൽ) തപോധനൎക്കു സ്വാഗതം.

(വഴിപോക്കത്തിയായ താപസിപ്രവേശിച്ചു) അയേ ഇതാ ഈ വനദേവതാഫലപുഷ്പ പല്ലവാൎഗ്ഘ്യങ്ങൾകൊണ്ടു എന്നെ ഉപചരിപ്പാൻവരുന്നു.

വനദേവതാ— (പ്രവേശിച്ചു അൎഗ്ഘ്യം ചൊരിഞ്ഞു)

* ഇന്നെല്ലോസുപ്രഭാതംമമവനമിതിൽനി
ങ്ങൾക്കുവാഴാംയഥേഷ്ടം
നന്നെപ്പുണ്യങ്ങൾചെയ്യേകഴിവുവരുമഥ
സംഗമത്തിന്നെവന്നും
നന്നായുള്ളംബുവൃക്ഷത്തണൽനിയമമതി
ന്നൊത്തപോലെഗ്രഹിക്കാ
മെന്നുംകായോകിഴങ്ങോഭവതിയിതുപരാ
ധീനമെന്നോൎത്തിടൊല്ലെ (൧)

താപസി— എന്തു പറയട്ടെ-

നന്നായുള്ളോരിരിപ്പും വിനയമധുരമായുള്ള വാക്കും വിശിഷ്ടം
തന്നേ മംഗല്യയെല്ലോ മതിപരിചയമോ ശ്ലാഘ്യമാം നാൾക്കുനാളി
എന്നല്ലെന്നും രസത്തിന്നൊരു കുറവു വരാതന്യരാൽ വേദ്യമല്ലാ[ൽ
തെന്നും ശോഭിച്ചിടുന്നു കപടരഹിതമായ് സച്ചരിത്രം പവിത്രം (൨)

(രണ്ടുപേരും ഇരിക്കുന്നു)

വനദേവതാ— ആര്യേ! ഞാൻ ഭവതിയെ ആരായിട്ടാണ മനസ്സിലാക്കേണ്ടത?.

താപസി— ഞാനാത്രേയിയാണ.

വനദേവത— ആര്യേ ആത്രേയി! ഭവതി എവിടെനിന്നാണ വരുന്നത? എന്തിനായിട്ടാണ ഈ ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചത?

ആത്രേ— അക്കുംഭോത്ഭവനാദിയായ വളരെ ശ്രുത്യന്തസാരജ്ഞരാ-
ന്നിക്കാട്ടിങ്കൽ വസിപ്പതുണ്ടവരിൽ നിന്നാമ്നായസാരങ്ങളെ
ഉൾക്കാമ്പിങ്കലറിഞ്ഞുകൊള്ളുവതിനായ് വാല്മീകിപാർശ്വത്തിൽ നി-
ന്നിക്കാണുന്ന വനാന്തരങ്ങളിൽ നടന്നീടുന്നു ഞാനിങ്ങനെ (൩)

വനദേവതാ— മററുള്ള മുനികൾ കൂടിയും വേദാന്തസാരത്തെ ഗ്രഹിപ്പാനായിട്ട പുരാണബ്രഹ്മവാദിയായ ആ വാല്മീകിമഹർഷിയെത്തന്നെയാണെല്ലൊ ആശ്രയിക്കുന്നത. പിന്നെന്തിനായിട്ടാണ ഭവതി ഈ ദീർഘസഞ്ചാരപരിശ്രമത്തെ വഹിക്കുന്നത.

ആത്രേയി—അവിടെ പഠിക്കുന്നതിന്ന വലുതായ വിഘ്നം ഉണ്ട അതിനാലാണ ഇത്ര ദീർഘസഞ്ചാരത്തെ അംഗീകരിച്ചത.

വനദേവതാ—എന്താണ വിഘ്നം?

ആത്രേയി—ഏതൊ ഒരു ദേവത എല്ലാംകൊണ്ടും അത്ഭുതപ്പെടത്തക്കതും മുലകുടി മാറിയ പ്രായത്തിലുള്ളതും ആയ രണ്ടുകുട്ടികളെ ഭഗവാനായ ആ വാല്മീകിമഹർഷിയുടെ സമീപത്തിൽ കൊണ്ടുവന്നാക്കി. എന്നാൽ ആ കുട്ടികൾ ഋഷികളുടെ മാത്രമല്ല സ്ഥാവരജംഗമങ്ങളായ സകലഭൂതങ്ങളുടേയും അന്തഃകരണങ്ങളെ വശീകരിക്കുന്നു.

വനദേവത—അയി അവരുടെ നാമധേയം എന്താണെന്ന അറിവുണ്ടൊ?

ആത്രേയി—കുശനെന്നും ലവനെന്നുമുള്ള അവരുടെ നാമധേയത്തേയുംപ്രഭാവത്തേയുംആദേവതതന്നെപറകയുണ്ടായത്രെ.

വനദേവത—പ്രഭാവം എങ്ങിനെയുള്ളതാണ.

ആത്രേയി—അവൎക്ക പ്രയോഗസംഹാരമന്ത്രങ്ങളുള്ള ജൃംഭകാസ്ത്രങ്ങൾ ജനനത്തിൽതന്നെ സിദ്ധിച്ചിട്ടുണ്ടത്രെ.

വനദേവതാ—അഹൊ ഇതത്ഭുതാശ്ചൎയ്യംതന്നെ.

ആത്രേയി—ഭഗവാൻ വാല്മീകി വാസ്തവത്തിൽ ഉപമാതാവിന്റെ സ്ഥാനത്തെ വഹിച്ചു ആ കുട്ടികളെ പോററിവളൎത്തി. ചൂഡാകൎമ്മം കഴിഞ്ഞതിന്നുശേഷം വേദമൊഴിച്ചു മററുള്ളവിദ്യകളെയെല്ലാം സാവധാനമായി പഠിപ്പിച്ചു. അനന്തരം ഗൎഭംമുതൽപതിനൊന്നാം വയസ്സിൽ ക്ഷത്രിയന്മാൎക്കുള്ള വിധിപ്രകാരം ഉപനയിച്ചിട്ട വേദത്തേയും പഠിപ്പിച്ചു, ഗ്രഹിപ്പാനും ധരിപ്പാനും അതിസാമൎത്ഥ്യമുള്ള ആ കുട്ടികളോടൊപ്പംപഠിക്കുന്നതിന്ന എന്നെപ്പോലെയുള്ളവൎക്ക സാധിക്കുന്നതല്ല.

എങ്ങിനെയെന്നാൽ—

തുല്യംചൊല്ലികൊടുക്കുന്നിതുഗുരുജഡനുംപ്രാജ്ഞനുംവിദ്യയെത്താ
നില്ലാതാക്കില്ലവന്നുംഗ്രഹണപടുതയേതാൻകൊടുക്കാറുമില്ല
തെല്ലുംമങ്ങെട്ടബിംബത്തിനെവിമലമണിക്കൊപ്പമായുൾഗ്രഹിക്കു
ന്നില്ലവ്വണ്ണംഫലംകൊണ്ടവരിരുവരുമായേററവുംഭേദമുണ്ടാം (൮)

വനദേവതാ— ഇതാണോ അദ്ധ്യയനത്തിന്നുള്ള വിഘ്നം.

ആത്രേയി— വേറേയും ഉണ്ട.

വനദേവത— അതെന്താണ ?

ആത്രേയി— ബ്രഹ്മൎഷിയായ അദ്ദേഹം ഒരു ദിവസം മദ്ധ്യാഹ്നസമയത്തിൽ തമസാനദിയിൽ ചെന്നിരുന്നു. അപ്പോൾ അവിടെ ഇണയായി സഞ്ചരിക്കുന്ന രണ്ട ക്രൌഞ്ചപക്ഷികളിൽ ഒന്നിനെ ഒരു വ്യാധൻ കൊല്ലുന്നതായി കണ്ടു. ഉടനെ അനുഷ്ടുപ്ഛന്ദസ്സിൽ ശ്ലോകരൂപേണ പരിണമിച്ച വാഗ്ദേവി അദ്ദേഹത്തിന്റെ മുഖത്തിങ്കൽനിന്ന പെട്ടന്നു പുറപ്പെട്ടു.

* മാനിഷാദപ്രതിഷ്ഠാംത്വമഗമശ്ശാശ്വതീസ്സമാഃ
യൽക്രൌഞ്ചമിഥുനാദേകമവധീഃ കാമമോഹിതം—എന്ന.

വനദേവതാ—ആശ്ചൎയ്യം! ഇത വേദത്തിൽനിന്ന വ്യതിരിക്തമായ ഒരു നൂതനഛന്ദസ്സിന്റെ അവതാരംതന്നെ.

ആത്രേയി—അപ്പോൾതന്നെ ശബ്ദബ്രഹ്മത്തിങ്കൽ പ്രബോധം സിദ്ധിച്ചിട്ടുള്ള ആ മഹർഷിയുടെ സമീപത്തിൽ സകലഭൂതസൃഷ്ടികൎത്താവായ ഭഗവാൻ ബ്രഹ്മദേവൻ എഴുന്നെള്ളി ഋഷേ! അങ്ങ ശബ്ദബ്രഹ്മത്തിങ്കൽ പ്രബുദ്ധനായിതീൎന്നിരിക്കുന്നു അതുകൊണ്ട രാമചരിതത്തെ കഥിച്ചാലും, എല്ലാററിലും തടവുകൂടാതെ പ്രവേശിക്കുന്ന ജ്ഞാനദൃഷ്ടി അങ്ങേക്കുണ്ടാകും അങ്ങ ആദ്യകവിയായി ഭവിക്കുന്നു, എന്നിങ്ങിനെ അരുളിച്ചെയ്തഅവിടെത്തന്നെ അന്തൎദ്ധാനം ചെയ്തു. അനന്തരം ഭഗവാൻ വാല്മീകി മനുഷ്യരിൽ ഒന്നാമതായി ശബ്ദബ്രഹ്മത്തിന്റെ അപ്രകാരമുള്ള പരിണാമമായ രാമായണമെന്ന ഇതിഹാസത്തെ നിൎമ്മിച്ചു.

വനദേവത—ആശ്ചൎയ്യം! ലോകത്തിൽ അറിവിന്നുള്ള മാൎഗ്ഗമായി.

ആത്രേയി—അതുകൊണ്ടുമാണ വലുതായ വിഘ്നമുണ്ടെന്നമുമ്പെ പറഞ്ഞത.

വനദേവത—ശരിതന്നെ.

ആത്രേയി—ഭദ്രേ! ഞാൻ വിശ്രമിച്ചുകഴിഞ്ഞു. ഇനി അഗസ്ത്യാശ്രമത്തിന്നുപോകുവാനുള്ള വഴിയേതാണെന്ന പറയു.

വനദേവത—ഇവിടെനിന്ന പഞ്ചവടിയിൽ ചെന്ന ഈ ഗോദാവരിതീരത്തിൽക്കൂടിപ്പോയാൽമതി.

ആത്രേയി—(കണ്ണീരോടുകൂടി)ഇതുതന്നെയൊ തപോവനം, ഇതുതന്നെയൊ പഞ്ചവടി, ഈ നദിയാണൊ ഗോദാവരി, ഈ പൎവ്വതമാണൊ പ്രസ്രവണം, ഭവതിതന്നെയൊ ജനസ്ഥാനത്തിൽ വസിക്കുന്ന വാസന്തിയെന്ന വനദേവത.

വാസന്തി—ഇതെല്ലാം അങ്ങിനെതന്നെ.

ആത്രേയി—വത്സേ ജാനകീ!

* ക്ഷോണീപുത്രിതുടൎച്ചയായ്കഥകൾനീചൊല്ലുന്നതിന്നൊക്കയും
കാണുന്നുവിഷയങ്ങളായിഹനദീവൃക്ഷാദിബന്ധുക്കൾതേ
കാണുന്നേരമിവരെറനാമമവശേഷിച്ചുള്ളനീയിവനേ
വാണീടുന്നുവരാംഗികണ്ണിനെതിരായെന്നിന്നുതോന്നുന്നമേ (൩)

വാസന്തി—(ഭയത്തോടുകൂടി ആത്മഗതം) എന്താണ "നാമമവശേഷിച്ചുള്ളനീ" യെന്നുപറഞ്ഞത. (പ്രകാശം) ആൎയ്യേ സീതാദേവിക്ക എന്തത്യാപത്താണ ഭവിച്ചത ?

ആത്രേയി—അത്ര്യാപത്തമാത്രമായിട്ടല്ല അപവാദത്തോടുകൂടീട്ടു മാണു (എന്നു ചെവിയിൽ പറയുന്നു)

വാസന്തി— അഹഹ! ദൈവത്തിന്റെ പ്രഹരം ദാരുണംതന്നെ (മോഹിക്കുന്നു)

ആത്രേയി—ഭദ്രേ ! ആശ്വസിക്കു ആശ്വസിക്കു.

വാസന്തി—(ആശ്വസിച്ചിട്ടു) ഹാ പ്രിയസഖി! ഹാ മഹാഭാഗേ! സർവ്വഗുണങ്ങളോടുംകൂടി ദൈവം നിന്നെ സൃഷ്ടിച്ചതു ഈ സ്ഥിതിയിലാക്കുവാനായിട്ടാണൊ, രാമഭദ്ര! രാമഭദ്ര ! അഥവാ ഇനി അങ്ങെ വിളിച്ചിട്ടാവശ്യമില്ല. ആര്യേ ആത്രേയി! ആക്കാട്ടിൽ കൊണ്ടുവന്നു പരിത്യജിച്ചിട്ടു ലക്ഷ്മണൻ തിരിച്ചുപോയശേഷം സീതാദേവിയുടെ സ്ഥിതിയെന്താണെന്നു വല്ലവൎത്തമാനവും ഉണ്ടോ.

ആത്രേയി—ഇല്ല ഇല്ല.

വാസന്തി—ഹാ കഷ്ടം കഷ്ടം! അരുന്ധതീ വസിഷ്ഠന്മാർ പരിപാലിച്ചുകൊണ്ടു വരുന്ന രഘുകുല കുഡുംബത്തിൽ അതി വൃദ്ധകളായ രാജ്ഞികൾ ജീവിച്ചുമിരിക്കെ ഇതെങ്ങിനെ സംഭവിച്ചു.

ആത്രേയി—ആ ഗുരുജനങ്ങളെല്ലാം അപ്പോൾ ഋശ്യശൃംഗാശ്രമത്തിലായിരുന്നു. പന്ത്രണ്ടു സംവത്സരത്തോളമുണ്ടായിരുന്ന ആ സത്രം ഇപ്പോൾ അവസാനിച്ചു. ഋശ്യശൃംഗൻ ആ ഗുരുജനങ്ങളെ സൽകരിച്ചു യാത്രയാക്കുകയും ചെയ്തു. അനന്തരം ഭഗവതിയായ അരുന്ധതി "എന്റെ വത്സയില്ലാത്ത അയോദ്ധ്യയിലേക്കു ഞാൻ വരുന്നില്ലെ"ന്നു പറഞ്ഞു ആ അഭിപ്രായത്തെ രാമമാതാക്കളും അനുമോദിച്ചു. അപ്പോൾ അതിനെ അനുസരിച്ചു ഭഗവാൻ വസിഷ്ഠനും "എന്നാൽ നോം വാല്മീകി തപോവനത്തിൽ ചെന്നു അവിടെ വസിക്കുക" എന്നരുളിച്ചെയ്തു.

വാസന്തി—പിന്നെ ആ രാജാവിപ്പോൾ എന്തു ചെയ്യുന്നു ?

ആത്രേയി—ആ രാജാവ അശ്വമേധയാഗം ആരംഭിച്ചിരിക്കുന്നു.

വാസന്തി—ഹരി! വിവാഹവും ചെയ്തുവൊ.

ആത്രേയി—ശിവ ശിവ കഷ്ടം കഷ്ടം!

വാസന്തി—എന്നാൽ യാഗത്തിൽ സഹധൎമ്മചാരിണിയാരാണ?

ആത്രേയി—സ്വൎണ്ണംകൊണ്ടു നിൎമ്മിച്ചിട്ടുള്ള സീതാപ്രതിമ.

വാസന്തി—അഹൊ അത്യാശ്ചൎയ്യം.

* ഉത്തമപുരുഷന്മാരുടെ
ചിത്തംവജ്രത്തിലുംതുലോംകഠിനം
നല്ത്താരിലുംമൃദുതരം
സത്യസ്ഥിതിപാൎക്കിലാൎക്കറിയാം (൭)

ആത്രേയി—വാമദേവനാൽ സംസ്കരിക്കപ്പെട്ട യജ്ഞാശ്വത്തെ വിട്ടിരിക്കുന്നു. അതിനെ രക്ഷിപ്പാൻ വേണ്ടുന്ന ആളുകളേയും ശാസ്ത്രപ്രകാരം നിശ്ചയിച്ചിട്ടുണ്ട. അവൎക്കെല്ലാം നാഥനായിട്ട ദിവ്യാസ്ത്രസമ്പ്രദായം ലഭിച്ചിട്ടുള്ള ലക്ഷ്മണ പുത്രനായ ചന്ദ്രകേതുവിനേയും ചതുരംഗ ബലത്തോടുകൂടി അയച്ചിട്ടുണ്ട.

വാസന്തി—(സ്നേഹകൌതുകാശ്രുക്കളോടുകൂടി) കുമാരലക്ഷ്മണനും പുത്രനുണ്ടൊ ആവു അമ്മെ! ഞാൻ ജീവിച്ചു.

ആത്രേയി—ആ യിടയിൽ ഒരു ബ്രാഹ്മണൻ തന്റെ മരിച്ച പുത്രനെ രാജദ്വാരത്തിൽകൊണ്ടു വന്നു കിടത്തി മാറത്തടിച്ചുംകൊണ്ട അന്യായം അന്യായമെന്ന ഘോഷിച്ചു. അനന്തരം രാജാവിന്റെ ദുഷ്പ്രവൃത്തികൊണ്ടല്ലാതെ പ്രജകൾക്ക അകാലമൃത്യു സംഭവിക്കുന്നതല്ലെന്ന കരുണാനിധിയായ രാമഭദ്രൻ തന്റെ ദോഷത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടന്ന ഒരു അശരീരിണിയായ വാക്കുൽഭവിച്ചു.

* ധരണിതലമതിങ്കൽഭൂപ! ശംബൂകനെന്നു
ള്ളൊരുവൃഷലകനിപ്പോളുവൻതപംചെയ്തിടുന്നു
ത്വരിതമവനെവെട്ടിക്കൊന്നുനീതന്നെധാത്രീ
സുരതനയനെജീവിപ്പിക്കഹൈരാമചന്ദ്ര! (൮)

എന്നിങ്ങിനെ കേട്ടുഉടനെ ഖഡ്ഗത്തെ എടുത്തുകൊണ്ട പുഷ്പകവിമാനത്തിൽ കേറി ആ ജഗൽപതി ശൂദ്രതാപസനെ അന്വേഷിപ്പാനായി എല്ലാ ദിക്കുകളിലും വിദിക്കുകളിലും സഞ്ചരിച്ചു തുടങ്ങിയിരിക്കുന്നു.

വാസന്തി—ശംബൂകനെന്നു പേരായ ആ ശൂദ്രതാപസൻ ധൂമപാനം ചെയ്തുകൊണ്ട ഈ ജനസ്ഥാനത്തിൽ തന്നെയാണെല്ലൊ തപസ്സു ചെയ്യുന്നത. എന്നാൽ രാമഭദ്രൻ ഇനിയൊരിക്കൽകൂടി ഈവനത്തെ അലംകരിക്കും.

ആത്രേയി—ഭദ്രേ! ഞാനിപ്പോൾ പോകുന്നു.

വാസന്തി—ആൎയ്യേ ആത്രേയി അങ്ങിനെയാകട്ടെ. നേരം ഉച്ച യായിത്തുടങ്ങി.

* ചൂടേററിട്ടാട്ടുഞെട്ടററലർനിരയെമദിച്ചാനഗണ്ഡങ്ങൾതേച്ചി
ട്ടാട്ടുമ്പോളാശ്രുഃഗോദാവരിയിലിഹപൊഴിക്കുന്നതീരദ്രുമങ്ങൾ
കൂടേറിപ്രാവുപൂങ്കോഴികൾകരയുമിവററിൻെറതോലിൽചരിക്കും
കീടത്തെച്ചെന്നുകൊത്തുന്നിതുനിഴലിലിരുന്നൂഴിമാന്തുംഖഗങ്ങൾ

(രണ്ടു പേരും പോയി) (൪൯)

## വിഷ്കംഭം.

---

(അനന്തരം ദയയോടുകൂടി ഖഡ്ഗത്തെ ഉയൎത്തി പിടിച്ചുകൊണ്ടു രാമൻ പ്രവേശിക്കുന്നു)

രാമൻ—

* ഹേരേദക്ഷിണഹസ്ത!വിപ്രതനയൻജീവിക്കുവാൻവേണ്ടിനീ
ഘോരംഖഡ്ഗമയച്ചുശൂദ്രമുനിതൻനേരേമടിക്കേണ്ടെടോ
ചാരംഗർഭഭരാൎത്തയാംക്ഷിതിജയെക്കൈവിട്ടകേകേമനാ_
മീരാമൻെറശരീരമാകിയനിനക്കെങ്ങുന്നുവന്നുകൃപാ (൫൦)

(പ്രയാസപ്പെട്ടു വെട്ടീട്ടു) രാമൻെറ സ്ഥിതിക്കു തക്കതായ കൃ ത്യത്തെച്ചെയ്തു. ആ ബ്രാഹ്മണശിശു ജീവിക്കുമൊ എന്തൊ.

ദിവ്യപുരുഷൻ—(പ്രവേശിച്ചു) ദേവൻ ജയിക്കുന്നു ജയിക്കുന്നു.

* ക്ഷിപ്രംകാലനിൽനിന്നുപോലുമഭയംനൽകുംഭവാൻശിക്ഷചെ
യ്തപ്പോളശ്ശിശുവിന്നുജീവനമിനിക്കുണ്ടായിദിവ്യത്വവും
ത്വൽപാദങ്ങൾനമിച്ചിടുന്നുശിരസാശംബൂകനായുള്ളഞാൻ
ചൊൽപൊങ്ങുംസുജനങ്ങളാൽമരണമുണ്ടായാലതുംക്ഷേമമാം

രാമൻ—രണ്ടുകൊണ്ടും ഞാൻസന്തോഷിക്കുന്നു. എന്നാലങ്ങ അ ത്യുഗ്രമായി ചെയ്ത തപസ്സിൻെറ ഫലത്തെ അനുഭവിച്ചാലും.

* ചിരാത്സമ്പാദിക്കുന്നൊരുഗുരുതപഃപുണ്യഫലമായ്
സ്ഥിരാഹ്ലാദത്തോടുംസകലവിധസമ്പത്തുകളൊടും
പരാനന്ദത്തോടുംവിലസുമതിതേജോമയമതാം
വിരാട്ടിൻലോകേചെന്നനവധിദിനംവാഴ്കസുഖമായ് (൫൧)

ശംബൂകൻ—നിന്തിരുവടിയുടെ പ്രസാദംകൊണ്ടു സിദ്ധിച്ചതാ

ണ ഈ മഹിമ. തപസ്സുകൊണ്ടല്ല, എന്നാൽ തപസ്സും വല്ല തായ ഉപകാരം ചെയ്തു എന്തെന്നാൽ,

* ആരാലുംമൃഗ്യനായിത്രിഭുവനപതിയായ്രക്ഷിതാവാംഭവാനി
ന്നാരാഞ്ഞെത്തവംകടന്നിട്ടനവധിവഴിയെശ്ശൂദ്രനായിട്ടുമെൻെറ
ചാരത്തെത്തീതപസ്സിൻഫലമിതുപുനരല്ലെങ്കിലിദ്ദണ്ഡകാഖ്യം
ഘോരാരണ്യംപ്രവേശിപ്പതിനിടവരുമോനാട്ടിൽനിന്നീവിധംതേ

രാമൻ—എന്ത്! ഇത ദണ്ഡകാരണ്യമാണൊ. (൧൩)

(എല്ലാടത്തും നോക്കീട്ട) ഓ- അതെ.

[ന്നിൽ

* ക്ഷോണീധ്രംതീൎത്ഥഗൎത്താശ്രമനദികൾകൊട്ടുംകാട്ടുമൾച്ചേൎന്നമു
ക്കാണുന്നുമുന്നമെന്നാൽചിരപരിചിതമാംദണ്ഡകാരണ്യഭാഗം
ചേന്നാൻന്നാശ്യാമമായിട്ടൊരുദിശിവെളിവായ്ഭീമമായ്മറെറാരേടം
വീണ്ടിട്ടുന്നുമുഴങ്ങിഗ്ഗിരിനദികളുമിക്കാട്ടിലോരോസ്ഥലത്തിൽ

ശംബൂകൻ— ഇത ദണ്ഡകാരണ്യം തന്നെയാണ, ഇവിടെ വസിക്കുമ്പോളല്ലെ നിന്തിരുവടിയാൽ

* ക്രൂരന്മാരാംരാക്ഷസ
രിരേഴായിരവുമനുദൂഷണനും
പോരിൽത്രിശിരസ്സാരണ
ശൂരൻഖരനുംക്ഷണേനഹതരായി (൧൪)

അതുകൊണ്ടല്ലെ സിദ്ധക്ഷേത്രമായ ഈ ജനസ്ഥാനത്തിൽ എന്നെപ്പോലെയുള്ള ഭീരുജനങ്ങൾക്ക കൂടി നിൎഭയമായിട്ട സഞ്ചരിക്കമാറായത.

രാമൻ—ഇവിടം കേവലം ദണ്ഡകാരണ്യമല്ല ജനസ്ഥാനവുമാണ.

ശംബൂകൻ— അതെ, സകലപ്രാണികൾക്കും ഭയത്താൽ രോമാഞ്ചത്തെ ജനിപ്പിക്കുന്നവയും മദിച്ചിരിക്കുന്ന ദുഷ്ടമൃഗസമൂഹങ്ങളാൽ സങ്കുലങ്ങളായ പൎവ്വതഗുഹകളുള്ളവയും ജനസ്ഥാനത്തോട ചേൎന്നുകിടക്കുന്നവയുമായ ഈ ദീൎഘാരണ്യങ്ങൾ തെക്കേദിക്കിനെ വ്യാപിച്ചിരിക്കുന്നു. എങ്ങിനെയെന്നാൽ.

* കേൾക്കുന്നുണ്ടുഗ്രജന്തുദ്ധ്വനിയവിടെയനങ്ങാതെനിശ്ശബ്ദമാമി
ദ്ദിക്കെല്ലാംസുപ്തസൎപ്പശ്വസിതവിഷമണഞ്ഞഗ്നികത്തുന്നുതത്ര
ഇക്കുണ്ടിൽതെല്ലുമില്ലേജലലവമിവിടെദ്ദാഹമോടോന്തശേഷം
നക്കുന്നുണ്ടിപ്പെരുമ്പാമ്പിനുടെതനുവിയൎത്തുതിരവിച്ചുള്ളവെള്ളം

രാമൻ— * മുന്നിൽകാണുന്നുണ്ടുജനസ്ഥാനമിതിങ്കൽ
തന്നേമുന്നംപാണ്ടുവരൻതന്റെഗൃഹത്തിൽ
അന്നുണ്ടായിട്ടുള്ളവിശേഷങ്ങളശേഷം
തോന്നീടുന്നുണ്ടിന്നുനടക്കുന്നവിധത്തിൽ (൫൭)

(എല്ലാടത്തും നോക്കീട്ട) സർവ്വവിധത്തിലും വൈദേഹി രാമനിൽ പ്രിയമുള്ളവളായ്ത്തന്നെ ഇരുന്നു. ഇതുകൾ എത്ര മഹാഘോരാരണ്യങ്ങളാണ, ഇതിൽപരം ഭയങ്കരമായിട്ടെന്താണുള്ളത. (കണ്ണീരോടുകൂടി)

* എന്നുംസുഖേനമരഗന്ധമണഞ്ഞകാട്ടി
ലെന്നാര്യപുത്രനൊരുമിച്ചുവസിച്ചിടാംഞാൻ
എന്നോതിസീതയിഹവാണുസുഖിച്ചുമുന്ന
മെന്നിൽപ്രിയാപ്രണയമാവിധമായിരുന്നു (൫൮)

* ഒരുവനുടനൊരാളിൽസ്നേഹമായാലവന്നു
ള്ളൊരുനിരുപമസൌഖ്യദ്രവ്യമായാളതന്നെ
അരികിൽമരുവിയൊന്നുംചെയ്കയില്ലെങ്കിലുംതാൻ
മരുവുമൊരുസുഖത്താൽതന്നെദുഃഖത്തെനീക്കും (൫൯)

ശംബൂകൻ— എന്നാൽ അതി ദുസ്സഹങ്ങളായ ഇതുകളെ നോക്കിയതു മതി. മദിച്ചുകൊണ്ടുകൂകുന്ന മയൂരങ്ങളുടെ കണ്ഠങ്ങൾകൊണ്ട മനോഹരകാന്തിയുള്ള പർവ്വതങ്ങളാൽ വ്യാപിക്കപ്പെട്ടും ഇടതൂർന്നുനില്ക്കുന്ന നീലനിറമുള്ള മനോഹരവൃക്ഷസമൂഹങ്ങളാലലങ്കരിക്കപ്പെട്ടും സംഭ്രമിക്കാതെതന്നെ സഞ്ചരിക്കുന്ന പലവിധമൃഗങ്ങളാൽ ശോഭിക്കപ്പെട്ടും പ്രശാന്തമായും ഗംഭീരമായും ഇരിക്കുന്ന ഈ മദ്ധ്യമാരണ്യത്തെ മഹാനുഭാവൻദശിച്ചാലും.

* വാനീരത്തിൽമദിച്ചുപക്ഷികളിരിക്കുമ്പോൾകൊഴിഞ്ഞുള്ളനൽ
സൂനംകൊണ്ടുസുഗന്ധമാർന്നതിതണുപ്പുള്ളസ്സ്വച്ഛവെള്ളത്തൊടും
താനേകായ്കൾപഴുത്തുനീലനിറമാംജംബൂവനേമുട്ടിവൻ
ധ്വാനത്തോടൊഴുകുന്നുചോലകളിതാനാനാവഴിക്കീവനേ (൬൦)

അത്രയുമല്ല.

* പൊന്നുന്നുപൊത്തിൽവാഴുംകരടികൾമദമാ
ന്നേററമാസ്വാദംബുലേശം
ചിന്നുംവണ്ണംമുഴക്കുംധ്വനിയെതുനിനദം
കൊണ്ടുദീർഘിച്ചുമേന്മേൽ

ഈന്തക്കൊമ്പാനപൊട്ടിച്ചിഫലിതറിയതിൻ
പാലൊലിച്ചൽഭവിക്കം
ഗന്ധംവ്യാപിച്ചിട്ടന്നുണ്ടതിസുരഭിയതായ്
ശീതമായ്ത്രക്ഷമായും (൨൧)

* മന്തീന്ദ്രൻഗണ്ഡമൂക്കോട്ടരസിമദജലംചേൎന്നവൃക്ഷങ്ങളോടും
പാന്ഥന്മാരുള്ളിൽവാഴുംമൃദുപവനനിളക്കനനാകുഞ്ജങ്ങളോടും
അന്തമ്മോദാൽകളിപ്പുംകിടിപ്രകൃതിപവച്ചള്ളമുത്തങ്ങനീരിൻ
ഗന്ധത്തോടുംവിളങ്ങുംവനമിതുകൗതുകംനൽകയില്ലാക്കതന്നെ

രാമൻ— (ബാഷ്പത്തെ തുടച്ചിട്ടുകൊണ്ട) പുണ്യലോകത്തിൽ നി ന്ന വന്നിരിക്കുന്ന വിമാനത്തിൽ കേറിച്ചെന്നാലും അങ്ങെക്ക മാൎഗ്ഗത്തിൽ ക്ഷേമം ഭവിക്കട്ടെ.

ശംബൂകൻ— എന്നാൽ ഞാനിപ്പോൾ പുരാണബ്രഹ്മവാദിയായ അഗസ്ത്യമഹൎഷിയെ ചെന്ന വന്ദിച്ചിട്ട ശാശ്വതമായ പുണ്യ ലോകത്തിന്ന ചെല്ലുന്നു. (എന്ന പോയി)

രാമ— *കണ്ടിട്ടന്നൊരുകാടിതോൎക്കിലതുതാൻസന്ദേഹമില്ലതുമേ
പണ്ടിക്കാടതിലല്ലെഞങ്ങൾവളരെസ്സംസാരസൌഖ്യങ്ങളെ
കൊണ്ടാടുന്നഗൃഹസ്ഥരായുമധികംധൎമ്മത്തിലാസക്തിയും
കൊണ്ടാരണ്യകരായുമേകസമയേമോദിച്ചുവാണതു ചിരം (൨൩)
അത്രയുമല്ല.

* എങ്ങുംകേകികൾക്കുകമിമലകളുംമാൻകൂട്ടമേററംമദി
ച്ചങ്ങിങ്ങോടിനടക്കമിവനവുമന്നിക്ഷിച്ചതെത്രേദ്രുമം
എങ്ങുംവഞ്ജുളവള്ളിനീലനിചുളക്കൂട്ടങ്ങളുംഭംഗിയിൽ
തിങ്ങീട്ടുള്ളനദീതടങ്ങളിവയുംമുൻകണ്ടതാംനിൎണ്ണയം(൨൪)

* വാരിദനിരപോലെയിതാ ദൂരെപ്രസ്രവണമെന്നുപേരായ
ഗിരികാണുന്നുഗോദാവരിയെന്നസരിത്തതിന്നടുത്തല്ലോ

പക്ഷിശ്രേഷ്ഠൻജടായുസ്സിതിനുടെവലുതായുള്ളശൃംഗത്തിൽവാണമ
നിക്ഷോണിഭൃച്ഛവട്ടിൽസുഖമോടുമൃഗങ്ങളുംവാണുവന്നും
വൃക്ഷത്തിൻകൊമ്പുഗോദാവരിയുടെസലിലേമുട്ടിയുംശ്യാമമായും
പക്ഷിക്കൂട്ടങ്ങൾശബ്ദിച്ചിവിടെയിടമുഴങ്ങുന്നകാടെത്രരമ്യം (൨൫)

ഓ ഇവിടെയാണെല്ലൊ ആ പഞ്ചവടി അതിലല്ല വള രെക്കാലം വസിച്ചതുകൊണ്ട പലവിധങ്ങളായ സ്വഛന്ദവിഹാ

രങ്ങളിൽ സാക്ഷികളായ പ്രദേശങ്ങളുള്ളതും, പ്രിയയുടെ പ്രിയസഖിയായ വാസന്തിയെന്ന വനദേവത വസിക്കുന്നതും, ഹാ! ഇതെന്തൊരാപത്താണ രാമനു വന്നുചേൎന്നത, ഇപ്പോൾ—

* കാലംതെല്ലുകഴിഞ്ഞുപിമ്പുപടരുംതീവ്രംവിഷംപോലെയും
കോലത്തിൽദ്രുതമായ്യൊട്ടുന്നനെതറച്ചിട്ടുംശരംപോലെയും
മേലേമുൻതൊലിമൂടിമൎമ്മണിപുനഃപൊട്ടുംവ്രണംപോലെയും
മാലിപ്പോൾപുതുതായിയേറെവലുതായേകുന്നതാപത്തിനെ

എന്നാലും പൂൎവ്വബന്ധുക്കളായ ഈ പ്രദേശങ്ങളെക്കാണുക തന്നെ (നോക്കീട്ട) അഹോ ഭൂസ്ഥിതികൾ ഭേദപ്പെട്ടുകാണുന്നു.

(എങ്ങിനെ എന്നാൽ)

* മുന്നംവൃക്ഷംനിറഞ്ഞുള്ളവിടെയതുകുറഞ്ഞും
 കുറഞ്ഞുള്ളഭാഗേ
നിന്നീടുന്നുനിറഞ്ഞുംപുഴകൾപുളിനമാ
 യുണ്ടൊഴുക്കുള്ളടിക്കിൽ
അന്യെന്നോപണ്ടുകണ്ടുള്ളൊരുവനമിതുതോ
 ന്നുന്നുമേവേറെയൊന്നാ
യെന്നാലിപ്പൎവ്വതത്തിൻസ്ഥിതികളതിതുതാ
 നെന്നുറപ്പിച്ചിടുന്നു (൨൭)

കഷ്ടം ഞാൻ ഇവിടെവെച്ചുതന്നെ തിരിച്ചുപൊയ്ക്കളയാമെന്നു വിചാരിക്കുന്നു എങ്കിലും പഞ്ചവടീസ്നേഹം എന്നെ ബലാൽകാരേണ ആകൎഷിക്കുന്നപോലെ തോന്നുന്നു.

(വ്യസനത്തോടുകൂടി) ഈ പഞ്ചവടിയിലല്ലെ.

* വാണുസീതയുമായ്സുഖേനബഹുനാൾഞാൻഞങ്ങൾപിമ്പാ
വാണപ്പോഴുമിതികലെക്കഥകളാലെല്ലോകഴിച്ചൂദിനം [ലയേ
പ്രാണപ്രേയസിയെക്കളഞ്ഞഥതനിച്ചിപ്പാപിചെന്നീവനം
കാണുന്നെങ്ങിനെമാനിയാതെയിതിനെപ്പോക്കുന്നതിന്നെങ്ങിനെ

ശംബൂകൻ—(പ്രവേശിച്ച) ദേവൻജയിക്കുന്നു. ദേവ! നിന്തിരുവടി ഇവിടെ എഴുന്നെള്ളീട്ടുണ്ടെന്നു ഞാനറിയിച്ചപ്പോൾ ഭഗവാൻ അഗസ്ത്യമഹൎഷി ഇങ്ങിനെ ഭവാനോടറിയിപ്പാൻ പറഞ്ഞയച്ചിരിക്കുന്നു. വിമാനത്തിൽ നിന്നിറങ്ങുമ്പോൾ ചെയ്യേണ്ടതായ മംഗളകൎമ്മത്തിന്ന തയ്യാറായിട്ട വാത്സല്യത്തോടുകൂടി ലോപാമുദ്രയും മററുള്ള മഹൎഷികളും അങ്ങയുടെ വരവി

നെ കാത്തുനില്ക്കുന്നു. അതുകൊണ്ടു ഇവിടെ വന്ന ഞങ്ങളെ സന്തോഷിപ്പിച്ചാലും. അനന്തരം അതിവേഗമുള്ള വിമാനത്തിൽകൂടി സ്വദേശത്തിൽചെന്ന അശ്വമേധത്തിന്ന തയ്യാറായിരിക്കയും ചെയ്യാമല്ലൊ. എന്ന

രാമൻ— ഭഗവാൻ കല്പിക്കുന്നപോലെ ചെയ്യാം.

ശംബൂ—എന്നാൽ മഹാരാജാവു വിമാനത്തെ ഇതിലെ തിരിക്കാം.

രാമൻ— ഭഗവതി പഞ്ചവടി! ഗുരുജനാജ്ഞയെ അനുഷ്ഠിപ്പാൻ വേണ്ടി രാമൻ ചെയ്യുന്ന ഈ അതിക്രമത്തെ ക്ഷണനേരം ക്ഷമിക്കണെ.

ശംബൂ— ദേവ ദൎശിച്ചാലും, ദൎശിച്ചാലും.

* ഇക്രൌഞ്ചാവതപൎവ്വതക്കുടിലിൽവാഴുന്നോരുലൂകങ്ങൾതൻ
ഘുൽക്കാരദ്ധ്വനികേട്ടകീചകമതിൽകാകങ്ങൾമൂകങ്ങളായ്
പാൎക്കുന്നൂമയിലങ്ങുമിങ്ങുമിവിടെക്കൂകുന്നകേകാരവം
കേൾക്കമ്പോൾപാമ്പുകൾജീൎണ്ണചന്ദനതരുസ്കന്ധേചുരുങ്ങുന്നതെ
അത്രയുമല്ല, (൩൦)

* ഇക്കാർമേഘങ്ങൾതങ്ങിക്കൊടുമുടികളിരുണ്ടിട്ടിതാതെല്ലതെക്കാ
സ്സിൽക്കുന്നൂവീണഗോദാവരിദരിയിൽമുഴങ്ങീടുമപ്പൎവ്വതങ്ങൾ
ഊക്കോടുംതമ്മിൽമുട്ടിത്തിരനിരചിതറിക്കൊണ്ടുകണ്ടുള്ളതാമി
ദ്ദിക്കിൽപുണ്യങ്ങളാമപ്പുഴകളുമതിഘോഷേണചേരുന്നുഘോരം

(എല്ലാവരും പോയി) (൩൧)

രണ്ടാമങ്കം സമാപ്തം.

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### മൂന്നാമങ്കം.

(അനന്തരം തമസ മുരള എന്ന രണ്ടു നദികൾ പ്രവേശിക്കുന്നു)

തമസാ— സഖി, മുരളെ! നീയെന്താണ സംഭ്രമിച്ചവളെന്നപോലെയിരിക്കുന്നു.

മുരളാ— ഭഗവതി, തമസേ! ഭഗവാൻ അഗസ്ത്യന്റെ ധമ്മപത്നിയായ ലോപാമുദ്ര നദീശ്രേഷ്ഠയായ ഗോദാവരിയോടു പറവാനായിട്ട എന്നെ അയച്ചിരിക്കുന്നു. എങ്ങിനെയെന്നാൽ, "ഭഗവതി, ഗോദാവരി! ഭവതിക്ക അറിയാമല്ലൊ, പതിയെ ത്യജിച്ചുമുതല്ക്ക രാമഭദ്രന്ന

* ഉരുഗാംഭീര്യംകൊണ്ടഴൽ
പുറമേകാട്ടാതകത്തൊതുക്കകയാൽ
ഒരുപുടപാകംപോലെ
പ്പരിതാപംഏടിനിറഞ്ഞിരിക്കുന്നു (൧)

ഇഷ്ടജനത്തിന്ന ആവിധമെല്ലാം സംഭവിച്ച കഷ്ടംനിമിത്തമുണ്ടായതും ഇടവിടാതെ മേൽക്കമേൽ വൎദ്ധിച്ചുവരുന്നതുമായ ദീൎഗ്ഘവ്യസനത്താലിപ്പോളേറവും ക്ഷീണിച്ചിരിക്കുന്നു രാമഭദ്രൻ, അവനെ കണ്ടിട്ട എന്റെ മനസ്സു വല്ലാതെ നടുങ്ങിപ്പോയി. ഇപ്പോൾ രാമഭദ്രൻ ഇവിടെനിന്ന മടങ്ങിപ്പോകുന്ന വഴിക്ക പഞ്ചവടീവനത്തിൽ പ്രിയതമയുമായുള്ള സഹവാസത്തിന്റെയും സ്വഛന്ദവിഹാരങ്ങളുടേയും സാക്ഷികളായ പ്രദേശങ്ങളെ ചെന്നുകാണും നിശ്ചയംതന്നെ. അവയെ കാണുമ്പോൾ പ്രകൃത്യാധീരനാണെങ്കിലും രാമഭദ്രന്ന ഈ വിധമുള്ള അവസ്ഥയിൽ ദുൎന്നിവാരമായി പ്രസരിക്കുന്ന ശോകത്തിന്റെ സംക്ഷോഭവേഗത്താൽ അടിക്കടി മോഹാലസ്യത്തിന്ന കാരണങ്ങൾ സംഭവിച്ചേക്കാം. അതുകൊണ്ട ഭവതി അതിൽ നല്ല ഓൎമ്മയോടുകൂടിയിരിക്കണെ.

* പാരംനീരകണങ്ങൾചേൎന്നുവളരെശ്ശീതങ്ങളായ്ത്താമരത്താരിന്നല്ലിയിലുള്ളനന്മണമണിഞ്ഞുള്ളോരുവായുക്കളെ
നൈപാരംനീതികൊണ്ടിളക്കിമൃദുവായ്രാമന്നുമോഹംവരും
നേരത്തൊക്കയയച്ചുജീവനസുഖംനൽകേണ"മെന്നിങ്ങിനെ

തമസ— ഇതു സ്നേഹത്തിന്റെ അവസ്ഥയ്ക്കുചിതമായ ദാക്ഷിണ്യംതന്നെ. എന്നാൽ രാമഭദ്രനെ ആശ്വസിപ്പിക്കുവാനുള്ള ഉപായം പ്രധാനമായിട്ടുള്ളതുതന്നെ ഇന്ന സമീപത്തിലുണ്ട.

മുരളാ— അതെങ്ങിനെ?

തമസാ— കേട്ടാലും, പണ്ട ലക്ഷ്മണൻ സീതാദേവിയെ പരിത്യജിച്ചിട്ട വാല്മീകിതപോവനസമീപത്തിൽനിന്നു പോയപ്പോൾ

അവൾ പ്രസവവേദന ആരംഭിച്ചിട്ടുള്ള തന്റെ ദേഹത്തെ മഹത്തായ ദുഃഖാവേഗം ഹേതുവായിട്ട ഗംഗാപ്രവാഹത്തിങ്കൽ നിക്ഷേപിച്ചു. അപ്പോൾതന്നെ അവിടെവെച്ചു രണ്ടു കുട്ടികളെ പ്രസവിക്കയും ചെയ്തു. ഉടനെ ഭൂമിദേവിയും ഗംഗാഭഗവതിയും വന്നാദരിച്ചു സീതാദേവിയെ രസാതലത്തിലെക്ക കൂട്ടിക്കൊണ്ടുപോയി. അനന്തരം മുലകുടി മാറിയതിന്റെ ശേഷം ആ കുട്ടികളെ വാല്മീകിമഹൎഷിയുടെ അടുക്കൽ ഗംഗാഭഗവതി താൻതന്നെ കൊണ്ടുവന്നേല്പിച്ചുകൊടുത്തു.

മുരള— (വിസ്മയത്തോടുകൂടി)

* ഇത്തരമുള്ളജനത്തി
ന്നെത്തുന്നവിപത്തുമത്ഭുതംതന്നെ
ഒത്തുതുന്നപ്പാനതിൽച
ന്നെത്തുന്നുണ്ടേവമുള്ളയോഗ്യന്മാർ (൩)

തമസാ — ഇപ്പോൾ ഈ ശംബൂകവൃത്താന്തം ഹേതുവായിട്ട രാമഭദ്രൻ ജനസ്ഥാനത്തിലെക്ക വരുമെന്ന സരയുവിന്റെ മുഖത്തിൽനിന്ന കേട്ടിട്ട ഭഗവതിയായ ഭാഗീരഥി, ഭഗവതിയായ ലോപാമുദ്ര സ്നേഹംനിമിത്തം എങ്ങിനെ ശങ്കിച്ചുവൊ അങ്ങിനെ ശങ്കിച്ചു, സീതാദേവിയോടുകൂടി എന്തോ ഒരു ഗ്രഹകൃത്യവ്യാജേന ഗോദാവരിയെ കാണ്മാൻ വന്നിരിക്കുന്നു.

മുരളാ— രാജധാനിയിലിരിക്കുമ്പോൾ പ്രജകൾക്ക അഭ്യുദയം വരുത്തുന്നതായ പല കാൎയ്യങ്ങളിലും പ്രവേശിക്കുന്നതാകകൊണ്ട രാമഭദ്രന്റെ ചിത്തവിക്ഷേപങ്ങൾക്കതിരുണ്ടായേക്കാം. ഇപ്പോൾ വേറെ ഒരു കാൎയ്യത്തിലും പ്രവേശിക്കാതെ വ്യസനം മാത്രം സഹായമായിട്ടുള്ള അദ്ദേഹത്തിന്ന പഞ്ചവടീപ്രവേശം വലുതായ അനൎത്ഥമായി തീരുമെന്നുള്ള ഗംഗാഭഗവതിയുടെ ആലോചന വളരെ നന്നായിരിക്കുന്നു. എന്നാലിപ്പോൾ സീതാദേവി രാമഭദ്രനെ എങ്ങിനെ ആശ്വസിപ്പിക്കും.

തമസാ— ഭഗവതിയായ ഗംഗ ഇങ്ങിനെ പറകയുണ്ടായി. ദേവയജനസംഭവെ ജാനകി! ആയുഷ്മാന്മാരായ കുശലവന്മാരുടെ പന്ത്രണ്ടാം വയസ്സ തികയുന്ന ഇന്ന ആ സംഖ്യയെ അറിയിക്കുന്നതായ മംഗളഗ്രന്ഥി ബന്ധനം ചെയ്യേണ്ടതാണെല്ലൊ. അതുകൊണ്ട നിന്റെ ശ്വശുരകുലത്തിൽ ഇതുവരെ ജനി

ച്ചിട്ടുള്ള രാജൎഷികളുടെ ആദിഗുരുവായും പാപാപഹനായും ഇരിക്കുന്ന ഭഗവാൻ ആദിത്യനെ നീ സ്വഹസ്തങ്ങൾകൊണ്ടുതന്നെ പുഷ്പങ്ങളറുത്ത പൂജിക്കണം, ഭൂമിയിൽ സഞ്ചരിക്കുന്ന നിന്നെ എന്റെ പ്രഭാവത്താൽ വനദേവതകൾക്കപോലും കാണ്മാൻ കഴികയില്ല പിന്നെ മനുഷ്യരുടെ കഥ പറവാനുണ്ടൊ. എന്ന, പിന്നെ എന്നോടു ഭഗവതി കല്പിച്ചു. തമസേ! വധുവായും വത്സയായുമുള്ള ജാനകിക്കു നിന്റെ മേൽ വളരെ ഇഷ്ടമാണെല്ലൊ. അതുകൊണ്ടു നീതന്നെ അവൾക്കു സഹായമായിട്ട കൂടെ പോകണം. എന്ന, ആ കല്പനയനുഷ്ഠിപ്പാനായിട്ട ഞാനിപ്പോൾ പോകുന്നു.

മുരളാ— ഞാനുമീവൃത്താന്തത്തെ ഭഗവതിയായ ലോപാമുദ്രയോടു ചെന്നറിയിക്കട്ടെ- രാമഭദ്രനും വന്നുതുടങ്ങിയെന്നു തോന്നുന്നു.

തമസ— ഇതാ, ജാനകി ഗോദാവരിഹ്രദത്തിൽനിന്ന പുറപ്പെട്ട്

* പാരംവിളൎത്തബലമാംകവിൾകൊണ്ടുമാഭ
ചേരുംമുഖേചിതറിവീണകചങ്ങളോടും
ചോരുന്നകാട്ടിലുടൽപൂണ്ടവിയോഗമാലോ
സ്ത്രീരൂപിയാംവ്യസനമോഇവളെന്നുതോന്നും (൪)

മുരളാ— ഇവളല്ലെ ആ ജാനകി?

* ബന്ധംവേർപെട്ടപുത്തൻതളിരിനുസമമാംസ്വാടിയേററംചടച്ചും
ചന്തംചേൎന്നുംവിളൎത്തുള്ളിവളുടെതനുവെപ്പൊരമുൾത്താരുണക്കി
ച്ചെന്തീയൊത്തുള്ളദീൎഘവ്യസനമഹഹവാട്ടുന്നുനൽകേതകിപ്പൂ
വന്തൎഭാഗത്തിലുണ്ടാംദളമതിനെമഹാഗ്രീഷ്മതാപംകണക്കെ (൫)

(ചുററിനടന്ന രണ്ടുപേരും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അണിയറയിൽ) അഹൊ പ്രമാദം പ്രമാദം.

(അനന്തരം വ്യസനത്തോടും ഉൽകണ്ഠയോടുംകൂടി കേൾക്കുന്ന നാട്യത്തിൽ പൂവ്വറുത്തുംകൊണ്ടു സീത പ്രവേശിക്കുന്നു.)

സീത— അഹോ എന്റെ പ്രിയസഖിയായ വാസന്തിയുടെ വാക്കാണെന്നു തൊന്നുന്നു.

(പിന്നേയും അണിയറയിൽ)

* മുമ്പേ താനക്കിടാവെസ്സ കരകലിതമൊാംസല്ലകീ പല്ലവത്തെ
തുമ്പിക്കൈയ്യാട്ടിയെത്തുന്നളവവനിജതാനേകിനന്നൊായ്ക്കുത്തി
സീതാ— അവനെന്താണ്?
(പിന്നേയും അണിയറയിൽ)
* അംഭസ്സിൽ കാന്തയോടും കുതുകമൊടു കളിക്കുന്നനേരം മദത്താൽ
വമ്പൻ കുംഭീന്ദ്രനന്യൻ ദ്രുതമവനെയെതൃക്കുന്നവനെന്തിമുന്നിൽ
സീതാ— (സംഭ്രമത്തോടുകൂടി അഞ്ചാറടി നടന്നിട്ട) ആൎയ്യപുത്ര രക്ഷിക്കണെ, എന്റെ ആ മകനെ രക്ഷിക്കണെ. (ഓൎമ്മനടിച്ച വ്യസനത്തോടുകൂടി) ഹാ കഷ്ടം! കഷ്ടം! വളരെ കാലം പരിചയിച്ചിട്ടുള്ള ആ അക്ഷരങ്ങൾതന്നെ പഞ്ചവടിദൎശനത്താൽ പിന്നേയും ഭാഗ്യഹീനയായ എന്റെ നാവിൽനിന്നു പുറപ്പെട്ടുപോകുന്നു. ഹാ ആൎയ്യപുത്ര! (എന്ന മോഹിക്കുന്നു)
തമസ— (പ്രവേശിച്ച) വത്സേ! ആശ്വസിക്ക. ആശ്വസിക്ക.
(അണിയറയിൽ) വിമാനരാജാവേ! ഇവിടെത്തന്നെ നില്ക്കു.
സീതാ— (ആശ്വസിച്ച ഭയത്തോടും ഉല്ലാസത്തോടും കൂടി) ജലസമ്പൂൎണ്ണമായ മേഘത്തിന്റെ ഗൎജ്ജിതം പോലെ ഗംഭീരമായും മാംസളമായും ഇരിക്കുന്ന ഈ ശബ്ദം എവിടെ നിന്നാണ കേൾക്കുന്നത. ഇത എന്റെ കൎണ്ണരന്ധ്രങ്ങളിൽ പ്രവേശിച്ച, ഭാഗ്യഹീനയാണെങ്കിലും എന്നെ വേഗത്തിലാശ്വസിപ്പിക്കുന്നു.
തമസ— (സ്നേഹകൌതുകങ്ങളോടുകൂടി) അയി വത്സേ!

* എങ്ങോനിന്നസ്ഫുടമാ
യിങ്ങിനെ കേൾക്കുന്നനിസ്വനത്താൽനീ
തിങ്ങിനകൊതിപൂണ്ടിളകിയ
തെങ്ങിനെയിടിയാൽമയൂരിയതുപോലെ (൬)

സീതാ— ഭഗവതി എന്താണ അസ്ഫുടമെന്നു പറയുന്നത, ആൎയ്യപുത്രനാണിങ്ങിനെ പറഞ്ഞതെന്ന സ്വരസംയോഗംകൊണ്ട നല്ലവണ്ണം ഞാനറിയുന്നുണ്ട.
തമസ— തപസ്സുചെയ്യുന്ന ശംബൂകനെ ശിക്ഷിപ്പാനായിട്ട ഇക്ഷ്വാകുവംശജാതനായ ആ രാജാവ ജനസ്ഥാനത്തിലെത്തിട്ടുണ്ടെന്ന കേൾക്കുന്നു.
സീതാ— ഭാഗ്യത്താൽ ആ രാജാവ രാജധൎമ്മാനുഷ്ഠാനത്തിന ന്യൂനത വരുത്തുന്നില്ലല്ലൊ.

(അണിയറയിൽ)

* മരക്കൂട്ടംമാനെന്നിവസഖികളായ്ത്തീൎന്നുസുഖമാ-
യിരുന്നേനേതിങ്കൽപ്രിയതമയുമാൎയ്യണ്ടുബഹുനാൾ
പരന്നൊഞ്ഞുംഗോദാവരിയരികിലുള്ളോരുഗിരിതൻ
തടംമേന്മേൽവീഴുംഗൃഹവിലസുമത്താഴ്വരയിതാ (൮)

സീതാ— (നോക്കീട്ട) ഹാ! ഹാ! ഇദ്ദേഹം പ്രഭാതകാലത്തിലുള്ള ചന്ദ്രമണ്ഡലംപോലെ വിളറിയും ക്ഷീണിച്ചും ദുൎബ്ബലമായുമിരിക്കുന്ന ആകൃതിയോടുകൂടിയിരിക്കുന്നുവെല്ലൊ. സൌമ്യമായും ഗംഭീരമായുമിരിക്കുന്ന അനുഭാവത്താൽ മാത്രമാണ ആൎയ്യപുത്രൻതന്നെ എന്ന ഞാനറിഞ്ഞത. ഭഗവതി തമസേ! എന്നെ താങ്ങിക്കൊൾക.

(തമസയെ ആലിംഗനംചെയ്തു മോഹിക്കുന്നു)

തമസ— (താങ്ങിക്കൊണ്ട) വത്സേ! ആശ്വസിക്കു, ആശ്വസിക്കു.

(അണിയറയിൽ) ഈ പഞ്ചവടീദൎശനത്താൽ—

* എന്നുള്ളൊത്തുങ്ങിമരുവുന്നൊരുശോകവഹ്നി
നന്നായ്ജ്വലിക്കുവതിനായ്ത്തുടരുന്നിതിപ്പോൾ
എന്നല്ലതിന്റെഘനമാംപുകപോലെമോഹ
മൊന്നായിമുന്നുടനെയെന്നെമറച്ചിടുന്നു (൯)

ഹാ പ്രിയേ ജാനകി!—

തമസ— (ആത്മഗതം) ഇതുതന്നെയാണ ആ ഗുരുജനങ്ങളും ശങ്കിച്ചത.

സീതാ— (ആശ്വസിച്ച) അയ്യോ ഇതെന്താണ?

(പിന്നേയും അണിയറയിൽ) ഹാ ദണ്ഡകാരണ്യവാസപ്രിയസഖി! ഹാ ദേവി! വിദേഹരാജപുത്രി! (മോഹിക്കുന്നു)

സീതാ— അയ്യോ! കഷ്ടം! കഷ്ടം! ഭാഗ്യഹീനയായ എന്നെ വിളിച്ച കരഞ്ഞുകൊണ്ടും നീലോല്പലങ്ങൾ പോലെയിരിക്കുന്ന നേത്രങ്ങളെ അടച്ചുകൊണ്ടും ആൎയ്യപുത്രൻ മോഹിച്ചുവല്ലൊ. അയ്യോ ഈ ദുസ്സഹമായ ശോകാവേഗത്താൽ നിശ്ചേഷ്ടനായി അവശനായിട്ട ഭൂമിയിൽ വീണുകിടക്കുന്നു. ഭഗവതി തമസെ! രക്ഷിക്കണെ, രക്ഷിക്കണെ, ആൎയ്യപുത്രനെ ആശ്വസിപ്പിക്കണെ. (എന്ന തമസയുടെ കാല്ക്കൽവീഴുന്നു)

തമസാ— (എഴുന്നേല്പിച്ച)

* ചെന്നിജ്ജഗൽപതിയെയാശ്രുസമാശ്വസിപ്പി
ക്കെന്നാത്മജേ ഭവതി തന്നെ വിശുദ്ധശീലെ
നന്നായ്സുഖേന തടവുന്നൊരു നിൻ കരത്താൽ
തന്നേ വരുത്തുക കുമാരനു ബോധമുള്ളിൽ (൧൦)

സീതാ— വരുന്നതു വരട്ടെ, ഭഗവതി കല്പിക്കുന്നതുപോലെ ചെയ്യാം. (സംഭ്രമത്തോടുകൂടി പോയി)

(അനന്തരം ഭൂമിയിൽ കിടന്നുകൊണ്ടും, കണ്ണീർ പൊഴിക്കുന്ന സീതയാൽ സ്പർശിക്കപ്പെട്ടുകൊണ്ടും, ആഹ്ലാദാശ്വാസങ്ങളോടുകൂടി രാമൻ പ്രവേശിക്കുന്നു).

സീതാ— (അല്പം സന്തോഷത്തോടുകൂടി ആത്മഗതം) ത്രൈലോക്യനാഥന്റെ ജീവൻ പിന്നേയും തിരിച്ചുവന്നു എന്നു തോന്നുന്നു.

രാമൻ— അഹോ ഇതെന്തൊരാശ്ചര്യം!

* വീണീടും ഹരിചന്ദനത്തളിരതിൻ നീരോ കരക്കിപ്പിഴി
ഞ്ഞെന്നാകന്റെ കരങ്ങളെ ദ്രുതമൊഴിച്ചീടുന്ന നൽധാരയൊ
വേവും ജീവമനസ്സുകൾക്കു പരമാനന്ദത്തെ നൽകി ദ്രുതം
ജീവിപ്പിക്കുമൊരൌഷധീരസമതോ മാറത്തു ചേരുന്നു മേ (൧൧)

* ചേതസ്സിന്നു സുഖേന മൂർച്ഛയെ വളത്താശ്വാസമേകുന്നതാ
മേതൽസ്പർശനമോക്കിൽ ഞാൻ പരിചയിച്ചിട്ടുള്ളതെത്രേ പുരാ
ഖേദം കൊണ്ടുളവായ മൂർച്ഛയെയുടൻ ദൂരെക്കളഞ്ഞീവിധം
സ്ഥിതാനന്ദഭരത്തിനാലിതു വളത്തീടുന്നു ജാഡ്യത്തിനെ (൧൨)

സീതാ— (ഭയത്തോടും വ്യസനത്തോടുംകൂടി കുറെ പിൻവാങ്ങീട്ട) ഇതുതന്നേയും ഇപ്പോഴത്തെ സ്ഥിതിക്കു വളരെ അധികമായി.

രാമൻ— (ഇരുന്നിട്ട) വത്സലയായ സീതാദേവിയാൽ ഞാൻ അനുഗൃഹീതനായിരിക്കുമൊ,

സീതാ— ഹാ കഷ്ടം! കഷ്ടം! ആര്യപുത്രൻ എന്തിനായിട്ടാണു എന്നെ അന്വേഷിക്കുന്നത,

രാമൻ— ഇരിക്കട്ടെ നോക്കാം.

സീതാ— ഭഗവതി തമസെ! നോം കുറെ മാറിനിൽക്കുക. എന്നെ കണ്ടുവെങ്കിൽ അനുവാദം കൂടാതെ അടുത്തുചെന്നതിന്നു എന്റെ നേരെ അധികമായിട്ട മഹാരാജാവു കോപിക്കും.

തമസാ— അയി വത്സേ! ഗംഗാഭഗവതിയുടെ വരപ്രഭാവത്താൽ വനദേവതകൾക്കുകൂടി നിന്നെ കാണ്മാൻ കഴികയില്ലല്ലൊ.

സീതാ— ഓ! ശരിതന്നെ.
രാമൻ— പ്രിയേ ജാനകി!
സീതാ— (കോപത്തോടും ഗൽഗദത്തോടുംകൂടി) ആൎയ്യപുത്ര! ഇപ്പോഴത്തെ സ്ഥിതിക്കു ഈ വാക്കു അനുചിതമല്ലെ. (കണ്ണീരോടുകൂടി) അല്ലെങ്കിൽ ജന്മാന്തരത്തിലെങ്കിലും സാധിക്കുമെന്നു വിചാരിപ്പാൻ പാടില്ലാത്തവിധത്തിൽ ദുല്ലഭദൎശനനായി, ഭാഗ്യഹീനയായ എന്നെത്തന്നെ ഉദ്ദേശിച്ചു വാത്സല്യത്തോടുകൂടി ഇങ്ങിനെ വിളിക്കുന്നവനായിരിക്കുന്ന ആൎയ്യപുത്രന്റെ നേരെ കഠിനചിത്തയായ ഞാനെന്തിനായിട്ടിങ്ങിനെ നിൎദ്ദയയായിരിക്കുന്നു. ഇദ്ദേഹത്തിന്റെ ഹൃദയം ഇനിക്കറിയാം, ഇദ്ദേഹത്തിന്നു എന്റെ ഹൃദയവും അറിയാം.
രാമൻ— (എല്ലാടത്തും നോക്കീട്ടു ബുദ്ധിക്ഷയത്തോടുകൂടി) ഹാ കഷ്ടം! ഇവിടെ ആരുമില്ല.
സീതാ— ഭഗവതി തമസെ! ഇദ്ദേഹം എന്നെ അകാരണമായിട്ടാണു ത്യജിച്ചതു എങ്കിലും ഈ വിധത്തിലിദ്ദേഹത്തിനെ ദശിച്ചതുകൊണ്ടു എന്റെ ഹൃദയം ഇപ്പോൾ ഏതു സ്ഥിതിയിലിരിക്കുന്നു എന്നു ഇനിക്കു തന്നെ അറിഞ്ഞുകൂട.
തമസ— ഇനിക്കറിയാം വത്സെ! ഇനിക്കറിയാം.

* നൈരാശ്യത്താലുദാസീനതയൊടുമഥതൻ
 കാന്തതാപാൽതപിച്ചും
പാരംദീൎഘിച്ചതാമീവിരഹമതിലുടൻ
 ചേൎച്ചയാൽസ്തബ്ധമായും
സാരംപ്രേമംനിനച്ചിട്ടുരുകിയുമതിസൌ
 ജന്യമൂലംതെളിഞ്ഞും
ഘോരംതൽകൃത്യമോൎത്തൊട്ടുരിശമൊടുമിരി
 ക്കുന്നുനിൻചിത്തമിപ്പോൾ (൧൩)

രാമൻ— ദേവി!

* ദേഹംപൃണ്ടൊരുനിൻപ്രസാദമതുതാനെന്നിങ്ങുതോന്നുംവിധം
സ്നേഹംകൊണ്ടുനനഞ്ഞുശീതളമതായുള്ളോരുനിൻസ്പൎശനം
ഹാഹാനന്ദിനിനൽകിടുന്നപരമാനന്ദത്തെയിപ്പോഴുമെൻ
ദേഹാത്മാക്കളിലേററവുംപുനരയേനീയെങ്ങുഹാപ്രേയസി ൧൪

സീത— അഗാധമായ സ്നേഹാധിക്യത്തെ കാണിക്കുന്നവയും ആ

നന്ദത്തെ ജനിപ്പിക്കുന്നവയുമായുള്ള ആൎയ്യപുത്രൻെറ ഈ വിലാപങ്ങളെ ഞാൻ കേട്ടു. ഇവയിലുള്ളവിശ്വാസത്താൽ അകാരണമായിപരിത്യജിച്ചതുകൊണ്ടു നിന്ദ്യമായി തീൎന്നതാണെങ്കിലും എൻെറ ജന്മലാഭത്തെ ഞാൻ ബഹുമാനിക്കുന്നു.

രാമൻ— അഥവാ പ്രിയതമയെവിടെ, സങ്കല്പത്തിലുള്ള അഭ്യാസസാമൎത്ഥ്യംകൊണ്ടു രാമനുണ്ടായ ഭ്രമമാണിത നിശ്ചയം.

(അണിയറയിൽ) പ്രമാദം പ്രമാദം.

* മുമ്പേതാനക്കിടാവെസ്വകരകലിതമാംസല്ലകീപല്ലവത്തെ
തുമ്പിക്കയ്യാട്ടിയെത്തുന്നളവവനിജതാനേകിനന്ദ്യാസ്സ്വളൎത്തി

രാമൻ— (സ്നേഹത്തോടും ഔത്സുക്യത്തോടും കൂടി) ആ വത്സന്നെന്താണ്?

(പിന്നേയും അണിയറയിൽ)

* അംഭസ്സിൽകാന്തയോടുംകുതുകമൊടുകളിക്കുന്നനേരംമദത്താൽ
വമ്പൻകുംഭീന്ദ്രനന്യൻദ്രുതമവനെയെതൃക്കുന്നുവന്നെത്തിമുന്നിൽ

സീതാ— അവനെ രക്ഷിപ്പാനിപ്പോളാരാണുള്ളത, (ഫരു)

രാമൻ— പിടിയോടുകൂടി കളിക്കുന്ന എൻെറ പ്രിയയുടെ പുത്രനെ എതൃക്കുന്ന ആ ദുഷ്ടനെവിടെ? (എഴുന്നീല്ക്കുന്നു)

വാസന്തി— (സംഭ്രമത്തോടുകൂടി പ്രവേശിച്ചു) രഘുനന്ദനനൊ?

സീതാ— എൻെറ പ്രിയസഖിയായ വാസന്തിയോ?

വാസന്തി— ദേവൻ ജയിക്കുന്നു, ജയിക്കുന്നു.

രാമൻ—(നോക്കീട്ടു) ദേവിയുടെ പ്രിയസഖിയായ വാസന്തിയൊ.

വാസന്തി— ദേവ! വേഗം വരു, വേഗം വരു. ഇവിടെനിന്നു ജടായുഗിരിയുടെ തെക്കുഭാഗത്തുള്ള സീതാതീൎത്ഥത്തിൽ കൂടി ഗോദാവരിയിലിറങ്ങി ദേവിയുടെ ആ പുത്രനെ ദേവൻ ദൎശിച്ചാലും.

സീതാ— ഹാ, താതജടായോ! അങ്ങുന്നില്ലായ്കയാൽ ഈ ജനസ്ഥാനം ശൂന്യമായിരിക്കുന്നു.

രാമൻ— അഹഹ! ഈ കഥാപ്രസംഗങ്ങൾ ഹൃദയമൎമ്മങ്ങളെ ഛേദിക്കുന്നവയാണല്ലൊ.

വാസന്തി— ദേവ! ഇതിലെ, ഇതിലെ.

സീതാ— ഭഗവതി! വനദേവതകൾകൂടി എന്നെ കാണുകയില്ലെന്നു പറഞ്ഞതു സത്യം തന്നെ.

തമസാ— അയി വത്സെ! മററെല്ലാദേവകളുടെ പ്രഭാവത്തെക്കാളും ഗംഗാദേവിയുടെ പ്രഭാവം ഉൽകൃഷ്ടമായിട്ടുള്ളതാകുന്നു, പിന്നെന്തിനു ശങ്കിക്കുന്നു.

സീതാ— എന്നാൽ നമ്മളും പിന്നാലെ ചെല്ലുക.

(ചുററിനടക്കുന്നു)

രാമൻ— (ചുററിനടന്നിട്ടു) ഭഗവതി, ഗോദാവരി! ഭവതിക്കു നമസ്കാരം.

വാസന്തി— (നോക്കീട്ടു) ദേവ! ദേവ! കാന്താസഹിതനായും വിജയിയായുമുള്ള ദേവിയുടെ വത്സനെ ദൎശിച്ചു സന്തോഷിച്ചാലും.

രാമൻ— ആയുഷ്മാൻ ജയിക്കട്ടെ.

സീതാ— അഹോ ഇവൻ ഈ സ്ഥിതിയിലായൊ.

രാമൻ— ദേവി! ഭാഗ്യത്താൽ ഭവതി വൎദ്ധിക്കുന്നു.

* മുന്നംബാലമൃണാളചാരുതരമാംകൊമ്പുള്ളോരേതാനയെൻ
കാന്തൽകണ്ണിയെടുക്കുമോചെവിയിൽനീചാൎത്തുന്നനൽപല്ലവം
ഇന്നീമത്തഗജങ്ങളെദ്രുതമെതൃത്തോട്ടിക്കുമാനിന്മകൻ
തന്നിൽച്ചേൎന്നിതുയൌവനത്തിലുളവാകേണ്ടുംഗുണംസൎവ്വവുംഹന്ത

സീതാ— കാണ്മാൻ ഭംഗിയുള്ള ഈ പിടിയോടു പിരിയാതെതന്നെ ഇവൻ ദീൎഘായുസ്സായിരിക്കട്ടെ.

രാമൻ— സഖി, വാസന്തി! നോക്കു, നോക്കു. കാന്തയെ അനുരഞ്ജിപ്പിപ്പാനുള്ള ചാതുൎയ്യവും വത്സന്നു വശമായിട്ടുണ്ടു,

* നേരംപോക്കായ്പുഴക്കിബ്ബിസകബളമുടൻ
 നൽകിയുംപത്മഗന്ധം
ചേരുംവെള്ളത്തെവായിൽപ്രണയമൊടഥതാ
 നേകിയുംപാകമായി
നീരിൻനൽത്തുള്ളിചിന്നുംനിജകരമതിനാൽ
 സേകവുംചെയ്തുനാളം
നേരേനീണ്ടുള്ളനൽത്താമരയിലകുടയാ
 യിട്ടുപിന്നെപ്പിടിച്ചാൻ (൧൭)

സീതാ— ഭഗവതി, തമസെ! ഇവനിപ്പോളീസ്ഥിതിയിലായിരിക്കുന്നു. എന്നാൽ ഇത്രയും കാലംകൊണ്ടു ആ കുശലവന്മാരേതു സ്ഥിതിയിലായി എന്നു ഞാൻ അറിയുന്നില്ലല്ലൊ.

തമസാ— ഇവനെങ്ങിനെയൊ അതുപോലെതന്നെ അവരും.

സീതാ— ഇങ്ങിനെ ഒരു ഭാഗ്യഹീനയായല്ലൊ ഞാൻ. നിരന്തരമായിട്ട ആൎയ്യപുത്ര വിരഹംമാത്രമല്ല. പുത്രവിരഹവുംകൂടി അനുഭവിക്കേണ്ടിവരുന്നുവല്ലൊ.

തമസാ— ഇങ്ങിനെയായിരിക്കാം ദൈവകല്പിതം.

സീതാ— ഞാൻ പ്രസവിച്ചതുകൊണ്ടു പ്രയോജനമെന്താണ, അല്പം ഇടവിട്ടും ധവളമായും മനോഹരങ്ങളായുമിരിക്കുന്ന ദന്തമുകുളങ്ങൾകൊണ്ടും ശോഭിച്ചിരിക്കുന്ന ഗണ്ഡങ്ങൾകൊണ്ടും കൂടക്കൂടെ മുഗ്ദ്ധസ്വരമായി പുറപ്പെടുന്ന മനോഹരമന്ദഹാസങ്ങൾകൊണ്ടും ബന്ധിച്ചിരിക്കുന്ന ശിഖണ്ഡകങ്ങൾകൊണ്ടും സുന്ദരമായും നിൎമ്മലമായുമിരിക്കുന്ന എന്റെ ആ പുത്രമുഖകമലത്തെ ആൎയ്യപുത്രൻ ചുംബിക്കുന്നതിന്ന സംഗതി വന്നില്ലല്ലൊ.

തമസാ— ദേവതാ പ്രസാദംകൊണ്ടു ഇനി അതിന്നും സംഗതി വരട്ടെ.

സീതാ— ഭഗവതി തമസെ! ഇങ്ങിനെ പുത്രന്മാരുടെ ഓൎമ്മവന്നതുകൊണ്ടു ചുരത്തി വീൎത്തിരിക്കുന്ന മുലകളുള്ള ഞാൻ അവരുടെ അച്ഛന്റെ സമീപത്തിൽ വസിക്കുന്നതിനാൽ ഈ ഒരു ക്ഷണനേരം സംസാരിണിയായിത്തീൎന്നിരിക്കുന്നു.

തമസാ— എന്തുപറയട്ടെ, അപത്യമെന്നത സ്നേഹത്തിന്റെ പരമാവധിയാണെന്നു മാത്രമല്ല മാതാപിതാക്കന്മാൎക്ക അന്യോന്യമുള്ള ഒരു ദൃഢബന്ധവുമാണല്ലൊ.

* ദാരംദംപതിമാൎക്ക താരിലതിസ്നേഹമുത്ഭവിക്കുമ്പോൾ
ചേരുമൊരാനന്ദംതാൻ തീരുന്നിതപത്യമെന്നബന്ധനമായ്

വാസന്തി— ദേവ! ഇങ്ങോട്ടും നോക്കു. (ഗദ്യ)

* പുത്തൻപീലികൾനല്ലഭംഗിയിൽവിടൎത്തിക്കൊണ്ടുനന്നായുള്ള
ച്ചൊത്തീടുംശിഖചേൎന്നരത്നമകുടംപോലെപ്രകാശിച്ചഹോ
നൃത്തംചെയ്യമദിച്ചുതന്റെപിടയോടൊത്തിക്കടമ്പിന്റെമേൽ
പൃത്ഥീപുത്രിവളൎത്തിയോരുമയിൽക്കുഞ്ഞിട്ടുന്നുമോദിച്ചിതാ (ദ്രുത)

സീത— (കൌതുകാസ്രങ്ങളോടുകൂടി) അതുതന്നെ ഇത, അതുതന്നെ ഇത.

രാമൻ— സന്തോഷിച്ചാലും, വത്സ! സന്തോഷിച്ചാലും.

സീതാ— അങ്ങിനെയാകട്ടെ.

രാമൻ— * വട്ടംചുററുമെപ്പാളൊപ്പംപുടമതിനകമേ
വൃത്തമായ്ചുററുമക്ഷി
യ്യൊട്ടോട്ടാട്ടുന്ന ചില്ലീലതയുടെകളിയാൽ
ഭംഗിമേന്മേൽവളർത്തി
കൊട്ടുംകൈത്താളമൊപ്പിച്ചവനിമകൾകളി
പ്പിക്കമൊനിന്നെയിപ്പോ
ളൊട്ടല്ലാതിഷ്ടമുള്ളൻമനമതിൽമകനെ
പ്പോലെന്തൊനോത്തിടുന്നേൻ (൨൦)

കഷ്ടം! തിൎയ്യക്കുകൾകൂടി പരിചയത്തെ അനുസരിക്കുന്നുണ്ട.

* പുതിയകുസുമമോരോന്നുള്ളതാമിക്കടമ്പെൻ
മതിമുഖിജലമേകിപ്പണ്ടുരക്ഷിച്ചതത്രേ

സീതാ— (നോക്കീട്ട കണ്ണീരോടുകൂടി) ആൎയ്യപുത്രൻ ഇതിനെ നല്ലവണ്ണം അറിഞ്ഞു.

രാമൻ— * അതിനെമയിലിതോക്കുന്നുണ്ടുതൻബന്ധുവിൽപോ
ലിതിലതിപരിതോഷംപൂണ്ടിരിക്കുന്നുവെല്ലൊ (൨൧)

വാസന്തി— എന്നാൽ ദേവൻ ഇവിടെ കുറെ ഇരിക്കുകതന്നെ.

* നന്ദിച്ചിക്കളിവനത്തിനിടയിൽഭൂപുത്രിയോടുംഭവാ
നൊന്നിച്ചന്നുശയിച്ചിരുന്നശിലയിക്കാണുന്നതല്ലോവിഭോ
അന്നിക്കല്ലിലിരുന്നുജാനകിമൃഗങ്ങൾക്കായനേകംതിനം
നന്നായ്പുല്ലുകൊടുത്തതോൎത്തവവിടുന്നില്ലിന്നുമിട്ടിക്കിനെ

രാമൻ— ഇതു കാണുന്നതിന്ന ഞാൻ ശക്തനല്ല. (൨൨)

(എന്ന കരഞ്ഞുംകൊണ്ട മറെറാരേടത്തിരിക്കുന്നു).

സീത—സഖിവാസന്തി! നീയെന്താണീച്ചെയ്തത, ഇതിനെ ആൎയ്യപുത്രനും ഇനിക്കും കാണിച്ചതരികയൊ, അയ്യൊ കഷ്ടം അയ്യൊകഷ്ടം, ആ ആൎയ്യപുത്രൻ തന്നെ ഇദ്ദേഹം, ആ പഞ്ചവടീവനവുമിതുതന്നെ, പ്രിയസഖിയായആവാസന്തിയുമിവൾ തന്നെ, പല വിധത്തിലുള്ള ക്രീഡകളിൽ സാക്ഷികളായിരുന്ന ആ ഗോദാവരീവനപ്രദേശങ്ങളും ഇവതന്നെ, പുത്രതുല്യങ്ങളായ ആ മൃഗപക്ഷിവൃക്ഷങ്ങളും ഇവ തന്നെ, അന്നുണ്ടായിരുന്നവൾ തന്നെയാണ ഈ ഞാനും, ഇതുകളെയെല്ലാം ഞാൻ കണ്ടുകൊണ്ടു തന്നെ ഇരിക്കുന്നുണ്ടെങ്കിലും ഭാഗ്യഹീനയായ

ഇനിക്കെ ഇതൊന്നും ഇല്ലാത്തതുപോലെത്തന്നെ ഈ വിധമാണെല്ലൊ ജീവലോകത്തിന്റെ ദശാപരിണാമം.

വാസന്തീ—സഖി സീതേ! നീ കാണുന്നില്ലെ രാമന്റെ അവസ്ഥയെ.

* സൈ്വരംകാണാംനിനക്കെങ്കിലുമെവനധികം
ഭംഗിചേൎന്നല്പലശ്രീ
ചോരുന്നംഗങ്ങളാൽനിൻമിഴികളിൽനവമാ
യെന്നുമാനന്ദമേകി
ആരാമൻശോകമൂലംവിളറിവിവശനായ്
ഹന്തപാരംചടപ്പാൻ
നേരേസൂക്ഷിക്കിലാമെന്നൊരുവിധമറിയാമെങ്കിലും
ദൃക്പ്രിയൻതാൻ (൨൩)

സീതാ— കാണുന്നുണ്ട സഖി! ഞാൻ കാണുന്നുണ്ട.

തമസാ— പ്രിയനെ കണ്ടുംകൊണ്ടു തന്നെ ഇരിക്കാറാകട്ടെ.

സീതാ— ഹാ ദൈവമെ ഇദ്ദേഹം എന്നെപ്പിരിഞ്ഞും ഞാൻ ഇദ്ദേഹത്തിനെപ്പിരിഞ്ഞും ഇങ്ങിനെ ഭവിക്കുമെന്ന സ്വപ്നത്തിൽ പോലുംആരെങ്കിലുംവിചാരിച്ചിരുന്നുവൊ, അതിനാൽ വത്സലനായ ആൎയ്യപുത്രനെ അന്യജന്മത്തിൽ കാണുന്നപോലെ ഒഴുകുന്ന കണ്ണുനീരുകളുടെ ഇടയിലായിട്ട കുറച്ചുനേരമെങ്കിലും ഞാൻ കാണട്ടെ. (എന്ന തൃഷ്ണയോടുകൂടി നോക്കുന്നു.)

തമസാ— (സ്നേഹാശ്രുക്കളോടുകൂടി ആലിംഗനം ചെയ്തിട്ട)

* ആനന്ദവ്യസനങ്ങൾമൂലമുളവാമശ്രുക്കൾവാൎത്തുംസദാ
തേനോലുംമൊഴിതൂൎണ്ണംകൊണ്ടുവലുതാൎന്നീണ്ടുംവെളുത്തുംസുതേ
താനേസ്നേഹരസംപൊഴിച്ചുമൊരുപാൽതോടെന്നുതോന്നുംവിധം
ആനന്ദസുന്ദരമായനിൻമിഴിനനച്ചീടുന്നുനിൻകാന്തനെ (൨൪)

വാസന്തി—

* ചിന്നുംതേനുള്ളവൃക്ഷംഫലമലർനിരകൊ
ണ്ടുഗ്ര്യമേകട്ടെനന്നാ
യുന്നിദ്രാംഭോരുഹത്തിൻമണമൊടുവനവാ
യുക്കൾവീശട്ടെമന്ദം
ഒന്നിച്ചിപ്പക്ഷിവൃന്ദംപ്രമദമൊടിഹകൂ
കട്ടെകണ്ണങ്ങൾപൊക്കീ
ട്ടിന്നിശ്രീരാമദേവൻപുനരപിവിപിനേ
വന്നിരിക്കുന്നതാണെ (൨൫)

രാമൻ— വരു, സഖി വാസന്തി! ഇവിടെ ഇരിക്കാമല്ലൊ.

വാസന്തി— (ഇരുന്നിട്ട കണ്ണീരോടുകൂടി) മഹാരാജാവെ! കുമാരലക്ഷ്മണന്ന കുശലമല്ലെ?

രാമൻ— (കേൾക്കാത്തവിധത്തിൽ)

* മല്ലാക്ഷിമണിയേതുപക്ഷിമൃഗവൃക്ഷങ്ങൾക്കു നീവാരവും
പുല്ലുംവെള്ളവുമന്നുതൻമൃദുകരംകൊണ്ടേകിരക്ഷിച്ചുവോ
വല്ലാത്തോരുവികാരമുള്ളിലവയെക്കാണുന്നനേരത്തിതാ
കല്ലുംകൂടിയുടഞ്ഞുപോംവിധമുദിക്കുന്നുദ്രവംപോലെമേ (വ൩)

വാസന്തി— മഹാരാജാവെ ഞാൻ ചോദിക്കുന്നത കേട്ടില്ലെ. കുമാരലക്ഷ്മണന്ന കുശലമല്ലെ.

രാമൻ— (ആത്മഗതം) അയേ എന്നെ മഹാരാജാവെ എന്ന സ്നേഹശൂന്യമായി വിളിക്കുന്നു, ലക്ഷ്മണനെക്കുറിച്ചു മാത്രം ബാഷ്പങ്ങളാൽ തൊണ്ടയിടറിക്കൊണ്ട കുശലം ചോദിക്കുന്നു, അതുകൊണ്ട ഇവൾ സീതാവൃത്താന്തത്തെ അറിഞ്ഞിട്ടുണ്ടെന്ന ഞാൻ വിചാരിക്കുന്നു. (പ്രകാശം) അതെ കുമാരന്ന കുശലം തന്നെ. (എന്ന കരയുന്നു)

വാസന്തി—അയി ദേവ! എന്തുകൊണ്ടാണ ഭവാൻ ഇത്ര ദാരുണനായിട്ട തീരുന്നത.

സീതാ— സഖി, വാസന്തി! നീയെന്താണിങ്ങിനെ പറയുന്നത. എല്ലാവൎക്കും, എന്റെ പ്രിയസഖിക്ക വിശേഷിച്ചും ആൎയ്യപുത്രനോട പ്രിയമായി സംസാരിപ്പാനല്ലെ തോന്നു.

വാസന്തി—

* നീ വെൻകണ്ണിന്നു നീ താൻമമതനുവിന്നു നീ നല്ലപീയൂഷമാണെൻ
ജീവൻ നീതാൻ ദ്വിതീയംമെ ഹൃദയമതാകുന്നു നീ സുന്ദരാംഗി
ഏവം നീയിഷ്ടവാക്യംപലതുമനുസരിച്ചോതിയൊന്നിച്ചുവാണാ
പ്പാവത്തെത്തന്നെ—കഷ്ടംശിവശിവയിനിഞാനെന്തിനോതു
(എന്ന മൂൎഛിക്കുന്നു) [നുശേഷം (വ൧)

രാമൻ— വാക്യം നിറുത്തിയതും മോഹിച്ചതും വേണ്ടടത്തു തന്നെയാണ. സഖി! ആശ്വസിക്കു, ആശ്വസിക്കു.

വാസന്തി— (ആശ്വസിച്ചിട്ട) ദേവ! അങ്ങെന്തുകൊണ്ടാണ ഇങ്ങിനെ അന്യായമായി പ്രവൃത്തിച്ചത.

സീത— സഖി വാസന്തി! മതിയാക്കു, മതിയാക്കു.
രാമൻ— ജനങ്ങൾ സമ്മതിക്കുന്നില്ല, അതുകൊണ്ടുതന്നെ.
വാസന്തി— അതിന്നു കാരണമെന്ത?
രാമൻ— അതെന്തൊ അവൎക്കു തന്നെ അറിഞ്ഞുകൂടു.
തമസാ— അവരെ ശകാരിച്ചത ഉചിതമായി.
വാസന്തി— * അതികഠിന!യശസ്സിന്നല്ലെയോമോഹമങ്ങെ
ക്കിതിലുമധികമായിട്ടെന്തുദുഷ്കീൎത്തിയുള്ളു
സ്ഥിതിയവളുടെയെന്തായ്താ!ന്ധകാരഘോരന്തകാട്ടിൽ
ക്ഷിതിരമണഭവാനെന്തോൎത്തിട്ടുന്നുകഥിക്കു (൨൮)
സീതാ— സഖിവാസന്തി നീ തന്നെയാണ കഠിനയും ദാരുണയു മായിരിക്കുന്നത. ഇങ്ങിനെ ഓരോന്നൊക്കെ പറഞ്ഞുകൊണ്ടു നീ ആൎയ്യപുത്രനെ തപിപ്പിക്കുന്നുവെല്ലൊ.
തമസ— പ്രണയവും ദുഃഖവുമാണ ഇങ്ങിനെ പറയിക്കുന്നത.
രാമൻ— സഖി ഇതിലെന്താണ വിചാരിപ്പാനുള്ളത.
* പേടിച്ചുള്ളിളമാൻമിഴിക്കസമമായ്നേത്രങ്ങളേററം ചലി
ച്ചാട്ടംഗൎഭഭരത്തിനാലൊരടിവെപ്പാൻകൂടിവയ്യാതെയായ്
ആടൽപ്പെട്ടൊരുകാന്തതന്നുടെബിസംപോലെത്തളൎന്നോററവും
വാടീട്ടംമൃദുമേനിയെപ്പുലികുലംഭക്ഷിച്ചിരിക്കും ധ്രുവം (൨൯)
സീതാ— ആൎയ്യപുത്ര! ഞാനിതാ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ടു.
രാമൻ— അയ്യോപ്രിയേ ജാനകീ! ഭവതി എവിടെയാണ.
സീതാ— അയ്യോ കഷ്ടം കഷ്ടം ആൎയ്യപുത്രൻ കൂടി നിലവിളിച്ചു കരയുന്നുവെല്ലോ.
തമസാ— വത്സേ! ഇങ്ങിനെ ചെയ്യുന്നതിപ്പോൾ ആവശ്യം തന്നെ, ദുഃഖിച്ചിട്ടുള്ളവർ ആ ദുഃഖശമനത്തിന്ന വേണ്ടത ചെയ്യേണ്ണമെല്ലൊ, എന്തന്നാൽ

* കരകൾകവിയുമാറായ്വെള്ളമേന്തുംകുളത്തി
ന്നൊരുവഴിപരിരക്ഷയ്ക്കോവുവെക്കുന്നതെല്ലൊ
തെരുതെരെയഴൽതിങ്ങുംമാനസത്തിന്നുമാകെ
കരയുകിലതുതന്നേതെല്ലൊരാശ്വാസഹേതു (൩൦)

വിശേഷിച്ചുംരാമഭദ്രന്ന സംസാരം പലവിധത്തിലുള്ള കഷ്ടങ്ങളോടുകൂടിയതായിരിക്കുന്നു.

നന്നായ്ശ്രുഷ്ഷാന്തിയോടുംക്ഷിതിതലമവനംചെയ്യണംപതിമൂലം
വന്നിട്ടുള്ളല്ലലുകൾപൂവിനെവെയിൽകസുമംപോലെവാട്ടുന്നകഷ്ടം
പിന്നെത്താനായ്ത്യജിച്ചിട്ടൊരുതരമതുമില്ലാശപസിപ്പാൻകര
ട്ടിന്നെന്നാലുംകരഞ്ഞീയഴലതുകുറയുന്നാകിലോലാഭമെത്രെ [ഞ്ഞി
രാമൻ—അഹോ കഷ്ടം കഷ്ടം, (൩൧)
* മോഹിക്കുന്നൂതളൎന്നുള്ളുടലുടനെവിടുന്നില്ലചൈതന്യമന്ത-
ദ്ദാഹത്താൽവെന്തിടുന്നൂതനുപുനരതുനീറായിടുന്നില്ലതാനും
ഹാഹാപൊട്ടുന്നുചിത്തംവളരുമഴലിനാൽവേർപെടുന്നില്ലരണ്ടായ്
ദേഹംമൎമ്മംപിളക്കുന്നിതുവിധിയിനിയുംവേർപെടുന്നില്ലജീവൻ
സീത—ഇതിങ്ങിനെതന്നെ. (൩൨)
രാമൻ—അല്ലയോനഗരത്തിലും നാട്ടിലും വസിക്കുന്ന മാന്യജന
ങ്ങളെ,
* ഇല്ലത്തിൽപ്രിയവാഴ്കയെന്നതുഭവാന്മാൎക്കിഷ്ടമല്ലായ്കയാൽ
പുല്ലായിട്ടുകളഞ്ഞുശൂന്യവിപിനേപശ്ചാത്തപിച്ചില്ലഞാൻ
വല്ലാതുള്ളരുകുന്നുമൻപരിചയിച്ചോരോന്നുമീക്ഷിക്കയാൽ
തെല്ലിപ്പോൾകരയുന്നുഞാനഗതിയായെങ്കൽപ്രസാദിക്കുവിൻ
തമസാ—ശോകസമുദ്രത്തിന്റെ ആപൂരണം അതിഗംഭീരംത
ന്നെ.
വാസന്തീ—ദേവ! കഷ്ടംകഴിഞ്ഞുപോയില്ലേ, ഇനി ധൈൎയ്യപ്പെ
ട്ടിരിക്ക.
രാമൻ—സഖി! എന്താണിതുപറവാനുള്ളത ധൈൎയ്യമെന്ന.
* പാരിങ്കൽനിന്നുമമവല്ലഭവേർപിരിഞ്ഞി
ട്ടീരാറുവത്സരമിതാതികയുന്നിതിപ്പോൾ
പാരംനശിച്ചവിധമായ്പ്രിയതന്റെപേരു
മീരാമദേഹമതിലിപ്പൊഴുമില്ലെജീവൻ (൩൪)
സീത—ആൎയ്യപുത്രന്റെ ഈ വാക്കുകൾകൊണ്ടു ഞാൻ മോഹി
ച്ചുപോകുന്നു.
തമസാ—വത്സേ! അതങ്ങിനെതന്നെ.
* പ്രേമാൎദ്രമായ്വ്യസനദാരുണമായുമുള്ള
രാമന്റെവാക്കിതതിയായ്പ്രിയമല്ലവത്സേ
തേനിൽകലൎന്നവിഷധാരയതെന്നപോലെ
നൂനംതവശ്രുതിയിൽവന്നിതുവീണിടുന്നു. (൩൫)

രാമൻ—സഖിവാസന്തി!

* ഉരഗവിഷമെന്നംഗേകെറുംവിധത്തിലുമുജ്ജ്വലി
ച്ചൊരുകണവിലങ്ങായെന്നുള്ളിൽതറച്ചവിധത്തിലും
പെരുകിവരുമിദ്ദുഃഖംമമ്മംപിളക്കിലുംബലാൽ
പരമിതുസഹിച്ചില്ലേഞാനിക്ഷണംവരെമാനസേ(൩൫)

സീത—ഭാഗ്യഹീനയായ ഞാൻ പിന്നേയും ഇങ്ങിനെ ആൎയ്യപു ത്രനെ വ്യസനിപ്പിക്കുന്നവളായിട്ട തീരുന്നുവെല്ലോ.

രാമൻ—ഞാനിങ്ങിനെ ഇളക്കംവരാത്തവിധത്തിൽ മനസ്സിനെ ഉറപ്പായി സ്തംഭിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിലും പണ്ട പരി ചയിച്ചിട്ടുള്ള പലവിധങ്ങളായ പ്രിയവസ്തുക്കളെ ദശിച്ചതു കൊണ്ടിപ്പോൾ എന്റെ ദുഃഖം ഇതാ വല്ലാതെ വദ്ധിച്ച പൊങ്ങിവരുന്നു. എങ്ങിനെയെന്നാൽ,

* തള്ളിത്തിങ്ങിക്കലങ്ങിപ്പെരുകുമഴലിനെ
 ത്തെല്ലൊതുക്കുന്നതിന്നാ
യുള്ളത്തിൽതൽക്ഷണംഞാൻപലവിധമിഹചെ
 യ്യുന്നയത്നത്തെയെല്ലാം
വെള്ളത്തിൻവേഗമേറുംഗതിമണലണയെ
 ത്തട്ടിനീക്കുന്നപോലെ
ത്തള്ളിത്തള്ളിപ്പുറക്കുന്നിതുബതവലുതാ
 യുള്ളചേതോവികാരം (൩൬)

സീതാ—തടുക്കുവാൻ പാടില്ലാത്തവിധത്തിൽ ദാരുണമായിളകി മറിഞ്ഞുവരുന്ന ആൎയ്യപുത്രന്റെ ഈ ദുഃഖത്താൽ സ്വന്തദുഃ ഖം നിറഞ്ഞിരിക്കുന്ന എന്റെ ഹൃദയം വല്ലാതെ ഇളകിയി രിക്കുന്നു.

വാസന്തി—(ആത്മഗതം) കഷ്ടം ഇദ്ദേഹം വലുതായ ആപ ത്തിലകപ്പെട്ടിരിക്കുന്നു. അതിനാലിപ്പോൾ ഇദ്ദേഹത്തിന്റെ മനസ്സിനെ മറെറാന്നിൽ പ്രവേശിപ്പിച്ചേക്കാം. (പ്രകാശം) ദേവ! പണ്ട വളരെക്കാലം പരിചയിച്ചിട്ടുള്ള ഈ ജനസ്ഥാ നപ്രദേശങ്ങളെ ദശിച്ച ആത്മാവിനെ ആനന്ദിപ്പിച്ചാലും.

രാമൻ—അങ്ങിനെയാകട്ടെ (എന്ന എഴുനീററ ചുററിനടക്കുന്നു).

സീത—വിനോദിപ്പിക്കുവാനുള്ള പ്രിയ സഖിയുടെ ഉപായങ്ങൾ

ദുഃഖത്തെ വൎദ്ധിപ്പിക്കുന്നവയായിട്ടുതന്നെതീരുമെന്നാണ ഞാൻ വിചാരിക്കുന്നത.

വാസന്തി—ദേവ! ദേവ!

* അന്നങ്ങിക്കുഞ്ജമദ്ധ്യേപ്രിയയുടെവരവുംനോക്കിവാണുകളിക്കു
ന്നന്നത്തെക്കണ്ടുഗോദാവരിയിലവൾവിളംബിച്ചുപോയല്പനേരം
പിന്നെപ്പോരുമ്പൊഴല്പംതവവദനമതിൽഭാവഭേദത്തെവീക്ഷി [ട്ടും
ച്ചൊന്നഞ്ചിപ്പത്മമൊട്ടിൻപടിവിലവൾകരംകൂപ്പിനാൾഭംഗിയോ

സീതാ—സഖിവാസന്തി നീ മഹാകഠിനതന്നെ. ഹൃദയമൎമ്മത്തിൽ തറച്ചിരിക്കുന്ന അസ്ത്രത്തെ നീയിങ്ങിനെ പിടിച്ചിളക്കീട്ട ഭാഗ്യഹീനയായ എന്നേയും ആൎയ്യപുത്രനേയും പിന്നേയുംപിന്നേയും തപിപ്പിക്കുന്നുവെല്ലൊ.

രാമൻ—കോപനെ! ജാനകി! ഭവതിയെഅങ്ങുമിങ്ങുമെല്ലാംകാണുന്നുണ്ടെന്നുതോന്നുന്നു, ഭവതിക്കെന്റെ മേൽ ദയതോന്നുന്നില്ലല്ലൊ.

* അയ്യയ്യോപിളരുന്നുദേവിഹൃദയംകത്തുന്നുചിത്തംസദാ
മെയ്യിൽസന്ധികൾവേർപെടുന്നുഭുവനംതോന്നുന്നുമേശൂന്യമായ്
എന്നാത്മാവുമയങ്ങിമങ്ങിയിരുളിൽതാഴുന്നുവോമൂഛയാ
ലിന്നെല്ലാംമറയുന്നുഭാഗ്യരഹിതൻഞാനെന്തുചെയ്യേണ്ടുഹാ

(എന്ന മൂൎഛിക്കുന്നു.)

സീതാ—അയ്യോ കഷ്ടം കഷ്ടം പിന്നേയുംമോഹിച്ചു ആൎയ്യപുത്രൻ

വാസന്തി—ദേവ! ആശ്വസിക്കു ആശ്വസിക്കു.

സീതാ—ഹാ ആൎയ്യപുത്ര! സകലജീവലോകമംഗളങ്ങൾക്കും ആധാരമായിരിക്കുന്ന അങ്ങയുടെ ജന്മലാഭത്തിന്ന ഭാഗ്യഹീനയായ എന്റെ നിമിത്തമായിട്ടല്ലെ കൂടക്കൂടെ ജീവനുണ്ടൊ ഇല്ലയൊ എന്നു സംശയിക്കത്തക്കവണ്ണം ഭയങ്കരമായ ദശാപരിണാമം ഭവിക്കുന്നത, അതിനാൽ അയ്യോ ഞാൻ ഹതയായി

(എന്ന മൂൎഛിക്കുന്നു.)

തമസ—വത്സേ ആശ്വസിക്കുആശ്വസിക്കു ഇനിയും രാമഭദ്രനെജീവിപ്പിക്കുവാനുള്ളഉപായം നിന്റെ കരസ്പൎശംതന്നെയാണല്ലൊ.

വാസന്തി—ഇദ്ദേഹം ഇപ്പോഴും ഉഛ്വസിക്കുന്നില്ലല്ലൊ. ഹാ പ്രിയസഖി സീതേ! നീയെവിടെയാണ നിന്റെ പ്രാണനാഥനെ ആശ്വസിപ്പിച്ചാലും.

സീത—(ആശ്വസിച്ചിട്ട സംഭ്രമത്തോടുകൂടി അടുത്തുചെന്ന രാമന്റെ ഹൃദയത്തിലും നെററിയിലും സ്പർശിക്കുന്നു)

വാസന്തി—ഭാഗ്യത്താൽരാമഭദ്രൻവീണ്ടുംചെയ്തന്യത്തെപ്രാപിച്ചു.

രാമൻ—

* പുറത്തുമുടനുള്ളിലുംമമശരീരധാതുക്കളിൽ
പുരട്ടുമമൃതെന്നപോലഹഹ തോന്നുമീസ്പർശനം
വരുത്തിമമജീവനെസ്സപദിപിന്നെയുംമൂർഛയെ
പ്പെരുത്തൊരുസുഖേനമററൊരുവിധത്തിൽനൽകുന്നുമേ(൪൦)

(ആനന്ദത്താൽ കണ്ണടച്ചുംകൊണ്ട) സഖി വാസന്തി! ഭേതി ഭാഗ്യത്താൽ വർദ്ധിക്കുന്നു.

വാസന്തി—ദേവ! അതെങ്ങിനെ.

രാമൻ—സഖി മററന്താണ ജാനകിപിന്നേയും വന്നിരിക്കുന്നു.

വാസന്തി—അയി ദേവ രാമഭദ്ര! അവളെവിടെ.

രാമൻ—(സ്പർശസുഖത്തെ നടിച്ചു) നോക്കു ഇതാ മുമ്പിൽതന്നെ ഉണ്ടല്ലൊ.

വാസന്തി—ദേവ മർമ്മങ്ങളെ ഛെദിക്കുന്നവയും ഭയങ്കരങ്ങളുമായ ഈ നിരർത്ഥകവാക്കുകൾ കൊണ്ട പ്രിയസഖീദുഃഖത്താൽതന്നെ ദഹിച്ചിരിക്കുന്ന ഭാഗ്യഹീനയായ എന്നെ പിന്നേയുംഎന്തിനായിട്ടിങ്ങിനെ ദഹിപ്പിക്കുന്നു.

സീത—ഞാൻ അകന്നുപോയേക്കാമെന്ന വിചാരിക്കുന്നു. എന്നാൽ എന്റെ കയ്യ ചിരപ്രണയത്താൽ സൌമ്യമായും ശീതളമായും ദീൎഘകാലമായനുഭവിച്ചുവരുന്ന ദാരുണസന്താപത്തെക്കൂടി ക്ഷണത്തിൽ നശിപ്പിക്കുന്നതായുമിരിക്കുന്ന ഈ ആര്യപുത്രസ്പർശനംകൊണ്ട വജ്രലേപത്താൽ ഘടിപ്പിച്ചിട്ടുള്ളതെന്നപോലെ വിയർത്തും അവശമായും ഏററവും ജഡമായും വിറയ്ക്കുന്നു.

രാമൻ—സഖി എന്താണ 'നിരർത്ഥകവാക്കുകൾ' എന്ന പറയുന്നത.

* മുന്നംകോപ്പോടുകൂടിപരിണയസമയത്തൊതുകൈ ഞാൻപിടിച്ചേ
നന്നെപ്പോലേതുകൈകൊണ്ടമൃതശിശിരമാംസ്പർശ സൌഖ്യംലഭിച്ചേൻ

സീതാ—അങ്ങിപ്പൊഴും ആ വിധത്തിൽതന്നെ ഇരിക്കുന്നു.

രാമൻ—

ഇന്നക്കൈതന്നെനൂനംമൃദുതരലവലീപല്ലവം
പോലെരമ്യം
നന്നായ്പ്രാലേയവർഷോപലശിശിരമിതാമൽകരേ
ലബ്ദ്ധമായി (൪൧)
(എന്ന പിടിക്കുന്നു.)

സീത— ഹാ കഷ്ടം കഷ്ടം, ആൎയ്യപുത്ര സ്പൎശനത്താൽ മോഹിച്ചിരിക്കുന്ന ഇനിക്കു പ്രമാദം സംഭവിച്ചുവെല്ലൊ.

രാമൻ—സഖി വാസന്തി! ആനന്ദം കൊണ്ടിന്ദ്രിയങ്ങൾ തളൎന്നിട്ടുള്ള ഞാൻ സന്തോഷാതിശയത്താൽ പരവശനായ്ത്തീൎന്നിരിക്കുന്നു അതുകൊണ്ടു ഭവതി ഇവളെ പിടിച്ചുകൊൾക.

വാസന്തി— കഷ്ടം ചിത്തഭ്രമം തന്നെ.

സീത— (സംഭ്രമത്തോടുകൂടി കൈവിടുവിച്ചു അകന്നു പോകുന്നു)

രാമൻ— ഛേ! കഷ്ടം പ്രമാദം ഛേ! കഷ്ടം പ്രമാദം

* ഇളകിവിയൎത്തതിജഡമായ്
തളിരൊത്തൊരുജാനകീകരംസഹസാ
ഇളകിവിയൎത്തതിജഡമായ്
തളരുമെന്നെൻകയ്യിൽനിന്നുപോയ്പ്പോയി (൪൨)

സീത—അയ്യോകഷ്ടംകഷ്ടം ഇദ്ദേഹത്തിന്റെ ദൃഷ്ടികൾ അനവരതങ്ങളായും നിഷ്പന്ദങ്ങളായും വിഷയഗ്രഹണശക്തിയില്ലാതെ പരിഭ്രമിക്കുന്നു, ഇപ്പോഴും ഇദ്ദേഹം ആത്മാവിനെ സ്വസ്ഥാനത്തിലാക്കി ഉറപ്പിക്കുന്നില്ലല്ലൊ.

തമസാ—(സ്നേഹത്തോടും മന്ദഹാസത്തോടുംകൌതുകത്തോടുംകൂടിനോക്കീട്ടു)

എമ്പുത്രിക്കധുനാപ്രിയന്റെതനുവെസ്പൎശിച്ചസൌഖ്യത്തിനാൽ
കമ്പിച്ചൊട്ടുവിയൎത്തമേനിയിലിതാരോമാഞ്ചവുംജാതമായ്
മുമ്പിൽപെയ്യൊരുവൃഷ്ടിയേററുകലികാസമ്പൂൎണ്ണമായ്കാററിനാൽ
കമ്പിക്കുന്നകടമ്പുശാഖിവൾവിളങ്ങീടുന്നുതെസാമ്പ്രതം (൪൩)

സീതാ—(ആത്മഗതം) അഹൊ അവശമായിരിക്കുന്ന എന്റെ ഈ ആത്മാവു നിമിത്തം ഭഗവതിയായ തമസ എന്നെ ലജ്ജിപ്പിക്കുന്നു, "നിന്നെ ഇങ്ങിനെ പരിത്യജിക്കുക, നീ ഇദ്ദ

ഹത്തിനെ കണ്ടിട്ടിങ്ങിനെ ആഹ്ലാദിക്കുക രണ്ടും നല്ലചേൎച്ചയു ണ്ട" എന്ന ഭഗവതി വിചാരിക്കല്ലെ.

രാമൻ—(നാലുഭാഗത്തും നോക്കീട്ട) ഒരേടത്തുമില്ല തന്നെ. വൈദേഹി! ഭവതി നിൎദ്ദയയാണൊ.

സീതാ—ഞാൻസത്യമായിട്ടുംനിൎദ്ദയതന്നെ, അങ്ങയെ ഈ സ്ഥിതിയിലായിട്ട കണ്ടുംകൊണ്ടഞാൻപ്രാണനെധരിക്കുന്നുണ്ടല്ലൊ.

രാമൻ—ദേവി! ഭവതി എവിടെയാണ,പ്രസാദിക്കണെ,ഈ സ്ഥിതിയിലുള്ള എന്നെ പരിത്യജിക്കുന്നത ഭവതിക്കുചിതമല്ല.

സീതാ— ആൎയ്യപുത്ര! ഇത വിപരീതം പോലെയാണെല്ലൊ ഇ നിക്ക തോന്നുന്നത.

വാസന്തി— ദേവ! പ്രസാദിക്കണെ പ്രസാദിക്കണെ, സ്വാഭാവികമായുള്ള അസാധാരണ ധൈൎയ്യംകൊണ്ട, അളവററ വിരഹ താപത്താൽ തളൎന്നിരിക്കുന്ന ആത്മാവിനെ ഉറപ്പിക്കുക. എന്റെ പ്രിയസഖിയായ സീത ഇവിടെഎവിടെഉണ്ടാകുന്നു.

രാമൻ— ഇല്ലെന്ന സ്പഷ്ടംതന്നെ. അല്ലെങ്കിൽ വാസന്തിയെങ്കിലുംഎങ്ങിനെഅവളെ കാണാതിരിക്കും. എന്നാലിതസ്വപ്നമായിരിക്കുമൊ, ഞാൻഉറങ്ങീട്ടുണ്ടായിരുന്നില്ലല്ലൊ. അഥവാരാമന്നുറക്കം എവിടെ. സൎവ്വദാ പലപ്പോഴുമുള്ള സങ്കല്പത്താൽ നിൎമ്മിക്കപ്പെട്ട ആ ഭ്രമം തന്നെയാണ കൂടക്കൂടെ എന്നെയിങ്ങിനെ വഞ്ചിക്കുന്നത.

സീതാ— ദാരുണയായ ഞാൻ തന്നെയാണ ആൎയ്യപുത്രനെ വ ഞ്ചിച്ചത.

വാസന്തി— ദേവ! ഇതാഇവിടെ.

* കാങ്കെജടായുവുടച്ചോരിരിമ്പുരഥത്തെയുമസ്ഥികൾമാത്രമതായ്
പക്ഷിമുഖന്റെപിശാചമുഖങ്ങളതായഖരങ്ങൾകിടപ്പവയും
പക്ഷമറുത്തരിവിഴ്ത്തിജടായുവെമിന്നൽവഹിച്ചോരുകൻമുകിൽപോ
ലക്ഷിതിനന്ദിനിതന്നെയെടുത്തിവിടന്നുകുതിച്ചുനഭസ്സിലഹോ

സീതാ— (ഭയപ്പെട്ടുകൊണ്ട) ഹാ ആൎയ്യപുത്ര! താതനെ കൊല്ലുന്നു, എന്നെയും അപഹരിക്കുന്നു, രക്ഷിക്കണെ രക്ഷിക്കണെ.

രാമൻ— (വേഗത്തിൽ എഴുനീററ) എടാ പാപി! താതപ്രാണനേയും സീതയേയും അപഹരിക്കുന്ന ദുരാത്മാവെ! നീയെവിടെക്ക പോകുന്നു.

വാസന്തി— രാക്ഷസവംശത്തെ നശിപ്പിച്ച ഹേ ദേവ ഇപ്പൊഴും രാക്ഷസൻ അങ്ങയുടെ കോപത്തിന്നു വിഷയമാണൊ.

സീതാ— അഹൊ കഷ്ടം ഞാൻ ചിത്തഭ്രമമുള്ളവളായിട്ട തീൎന്നു.

രാമൻ— ഇപ്പോഴും ഞാനിങ്ങിനെ പറഞ്ഞത കേവലം നിരൎത്ഥക വാക്യംതന്നെ.

*വീരന്മാരൊത്തുപോർചെയ്തവിരതമധികംവിസ്മയംനൽകിയുംപ
ണ്ടോരോമാൎഗ്ഗങ്ങളോൎത്തുംരിപുവധമതിരായുള്ളസീതാവിയോഗം
നേരംപോക്കായ്സഹിച്ചേനൊരുവിധമതിരില്ലാത്തതാമീവിയോഗം
ഘോരംമിണ്ടാതിരുന്നിട്ടിതുപൊഴുതുസഹിക്കുന്നതിന്നെങ്ങിനേഞാ
[ൻ (൪൫)

സീതാ— 'അതിരില്ലാത്തത്' എന്നുള്ളതുകൊണ്ട ഭാഗ്യഹീനയായ ഞാൻ ഹതയായി. (എന്ന കരയുന്നു)

രാമൻ—ഹാ കഷ്ടം.

*ഇന്നസ്സുഗ്രീവസഖ്യംകപികളുടെബലംജാംബവൽബുദ്ധിയെന്നീ
മൂന്നുംപററില്ലചെല്ലുന്നതിനുബതമരുൽസൂനുവുംശക്തനല്ല.
നന്നായ്മാൎഗ്ഗത്തെനിൎമ്മിപ്പതിനുനളനുമാളല്ലസൌമിത്രിബാണം
ചെന്നേൽക്കില്ലേവമുള്ളേതൊരുദിശിമരുവീടുന്നുനീപ്രാണനാഥേ

സീതാ— ഈ വാക്കിനാൽ ഇനിക്ക ആ പൂൎവ്വവിരഹത്തിൽ ബഹുമാനംതോന്നുന്നു.

രാമൻ— സഖി വാസന്തി! സുഹൃത്തുകൾക്ക ഇപ്പോഴും രാമന്റെ ദൎശനം കേവലം വ്യസനകരമായ്ത്തന്നെയിരിക്കും. ഞാനെത്ര നേരം ഭവതിയെ ഇങ്ങിനെ കരയിക്കാം. അതിനാൽ പോകുന്നതിന്നായിനിക്കനുവാദം തരു,

സീതാ —(ഉദ്വേഗത്തോടുകൂടി തമസയെ ആലിംഗനം ചെയ്തിട്ട) ഭഗവതി തമസെ! ആൎയ്യപുത്രൻ ഇപ്പോഴും പോകുമെല്ലൊ.

തമസാ— വത്സേ! ആശ്വസിക്ക ആശ്വസിക്ക. ആയുഷ്മാന്മാരായ കുശലവന്മാരുടെ വൎഷഗ്രന്ഥി മംഗളത്തിന്നായിട്ട ഗംഗാദേവിയുടെ സമീപത്തിൽ നമുക്കും പോകേണ്ടതാണല്ലൊ.

സീതാ— ഭഗവതി ! പ്രസാദിക്കണെ ദുല്ലഭദൎശനനായിരിക്കുന്ന ആൎയ്യപുത്രനെ ക്ഷണനേരംകൂടി ഞാൻ കണ്ടുകൊള്ളട്ടെ.

രാമൻ— ഞാനിപ്പോഴും അശ്വമേധത്തിന്നു വേണ്ടി ഒരു ധൎമ്മപത്നിയെ ഉണ്ടാക്കീട്ടുണ്ട:—

സീതാ— (ഉദ്വേഗത്തോടുകൂടി) ആൎയ്യപുത്ര! അതാരാണ.

രാമൻ— സ്വപ്നംകൊണ്ട സീതയുടെ ആകൃതിയിലായിട്ടു,

സീതാ— (ദീൎഘശ്വാസത്തോടും കണ്ണീരോടുംകൂടി) ഇപ്പോൾ അങ്ങതന്നെയാണ പുത്രൻ, അഹോ പരിത്യജിച്ചതിനാലുള്ള ലജ്ജയേയും വ്യസനത്തേയും ആൎയ്യപുത്രനിപ്പോൾ എന്റെ ഹൃദയത്തിൽനിന്ന എടുത്തു കളഞ്ഞു.

രാമൻ— അതിനെയെങ്കിലും കണ്ടുകൊണ്ട ബാഷ്പധാരയാൽ നനഞ്ഞിട്ടുള്ള എന്റെ കണ്ണിനെ ആനന്ദിപ്പിക്കട്ടെ.

സീതാ— ആ പ്രതിമതന്നെ ധന്യ, അത ആൎയ്യപുത്രന്റെ ബഹുമാനത്തിന്ന പാത്രമായും ആൎയ്യപുത്രനെ വിനോദിപ്പിച്ചുകൊണ്ട ജീവലോകത്തിന്റെ ആശാനിബന്ധനമായും തീൎന്നുവെല്ലൊ.

തമസാ— (മന്ദഹാസ സ്നേഹാശ്രുക്കളോടുകൂടി ആലിംഗനം ചെയ്തിട്ടു) അയി വത്സേ! ഇപ്രകാരം നിന്നെത്തന്നെയാണ നീ സ്തുതിക്കുന്നത.

സീതാ— (ലജ്ജയോടുകൂടി മുഖം താഴ്ത്തീട്ടു ആത്മഗതം) ഭഗവതിയുടെ പരിഹാസത്തിന്ന പാത്രമായി ഞാൻ.

വാസന്തി— ഇങ്ങിനെ നമുക്ക തമ്മിൽ കാണ്മാൻ സംഗതി വന്നത വലുതായ അനുഗ്രഹം തന്നെ, എന്നാൽ പോകുന്നതിനെ കുറിച്ചു, കാൎയ്യഹാനി വരാത്തവിധത്തിൽ പ്രവൃത്തിച്ചാലും.

സീതാ— ഇപ്പോൾ വാസന്തി ഇനിക്ക പ്രതികൂലയായി തീൎന്നു.

തമസാ— വരു വത്സേ! നമുക്കും പോവുക,

സീതാ — (കഷ്ടത്തോടുകൂടി) അങ്ങിനെതന്നെ വരാം.

തമസ— നീയെങ്ങിനെയാണ വരുന്നത, എന്തെന്നാൽ,

കാണാനുള്ളതിവാഞ്ഛകൊണ്ടുവലുതായ്ദീൎഘിച്ചുതൻകാന്തനിൽ
കോണംചെന്നുതറച്ചുവൎണ്ണമധുനാതോന്നുന്നനിൻകണ്ണിനെ
പ്രാണങ്കൽകൊതിവിട്ടുമൎമ്മമുടയുംവണ്ണംപണിപ്പെട്ടുനീ
ക്ഷോണീപുത്രിവലിച്ചെടുപ്പതവസാനിക്കുന്നതില്ലേതുമെ- (൪൧)

സീതാ— ഉൽകൃഷ്ട പുണ്യത്താൽ ദൎശിപ്പാൻ സംഗതി വന്ന ആൎയ്യപുത്രന്റെ പാദാംബുജങ്ങൾക്ക നമസ്കാരം നമസ്കാരം.

(എന്ന മൂൎഛിക്കുന്നു)

തമസാ— വത്സേ ആശ്വസിക്കു ആശ്വസിക്കു.

സീതാ— (ആശ്വസിച്ച) മെഘത്തിന്റെ ഇടയിൽകൂടി പൂൎണ്ണചന്ദ്രനെ എത്ര നേരം കാണ്മാൻ കഴിയും.

തമസാ— കാൎയ്യകാരണങ്ങളുടെ വൈചിത്ര്യം ആശ്ചൎയ്യം തന്നെ.

* കരുണമൊരുരസന്താൻഹേതുഭേദേനനാനാ
പരിണതിയെവഹിച്ചിട്ടുന്നുതേമാറിമാറി
തിരനുരചുഴിയെന്നീരൂപഭേദങ്ങൾകാണാ
സ്സലികിലുമവയെല്ലാംവെള്ളമെന്നിനച്ചാൽ (൪൭)

രാമൻ— വിമാന രാജാവെ! ഇവിടെ ഇവിടെ

(എല്ലാവരും എഴുനീൽക്കുന്നു)

തമസ—(സീതയോടും) വാസന്തി (രാമനോടും)

* എന്നെപ്പോലെവസിച്ചിടുന്നവരുമായൊന്നിച്ചുഭൂദേവിയും
പിന്നെഗ്ഗംഗയുമാദ്യനായകവിയാസ്തിന്നൊരുവാല്മീകിയും
എന്നല്ലെന്നുമരുന്ധതീസഹിതനാംധന്യൻവസിഷ്ഠൎഷിയും
തന്നീടട്ടെയനുഗ്രഹംതവസദാവന്നീടുവാൻമംഗളം (൪൮)

(എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു.

---

# ഉത്തരരാമചരിതം.

ഭാഷാനാടകം.

## നാലാമങ്കം.

(അനന്തരം രണ്ടു താപസ കുമാരന്മാർ പ്രവേശിക്കുന്നു.)

ഒരുത്തൻ— സൌധാതകെ! ഇന്ന വളരെ അതിഥി ജനങ്ങൾ വന്നിട്ടുള്ളതിനാൽ വിശേഷമായിട്ടും കൂട്ടുന്നതുകൊണ്ട ഭഗവാൻ വാല്മീകിമഹൎഷിയുടെ ആശ്രമപദത്തിന്നുള്ള രമണീയത ഒന്നാകു, എന്തെന്നാൽ.

ചെറുരുണ്ണമാൎദ്ദവമായുള്ളവാൎത്തവരിനൽകഞ്ഞിതൃപ്തിയൊട്ടുടൻ
ചെറുള്ളതൻപ്രിയകുടിച്ചിട്ടുപിമ്പിഹകുടിക്കുന്നിതാശ്രമമൃഗം
ചോററിൽ കലന്നനറുനെയ്യിന്മണത്തൊടുപരക്കുന്നിതെങ്ങുമധുനാ
തെററന്നുചീരബദരിക്കായ്കൾചെൎത്തിഹപചിക്കുന്നഗന്ധവുമഹോ

സൌധാതകി— അനദ്ധ്യായത്തിന്ന കാരണഭൂതന്മാരായ്ത്തീൎന്നിരിക്കുന്ന ആ വെള്ളത്താടിക്കാൎക്ക സ്വാഗതം ഭവിക്കട്ടെ.

ഒന്നാമത്തവൻ— (ചിരിച്ചു) എടൊ, സൌധാതകേ! തനിക്കു ഗുരുക്കളിൽ ബഹുമാനത്തിന്നുള്ള കാരണം വളരെ വിശേഷമായിരിക്കുന്നു.

സൌധാതകി—എടൊ,ഭാണ്ഡായന!വലുതായ വൃദ്ധസമൂഹത്തിൻെറനാഥനായിട്ടിന്നുവന്ന ആ അതിഥിയുടെ പേരെന്താണ?

ഭാണ്ഡായനൻ— ഛി! എന്ത പരിഹസിക്കുന്നു, അരുന്ധതിയുടെ കൂടെ ദശരഥമഹാരാജാവിൻെറ ധൎമ്മപത്നികളേയും കൂട്ടിക്കൊണ്ട ഋശ്യശൃംഗാശ്രമത്തിൽനിന്ന വന്നിരിക്കുന്ന ഭഗവാൻ വസിഷ്ഠനല്ലെ അദ്ദേഹം. താനെന്താണിങ്ങിനെ തുമ്പില്ലാതെ പറയുന്നത.

സൌധാതകി— ഏ, വസിഷ്ഠനൊ?

ഭാണ്ഡായനൻ— അതെ.

സൌധാതകി— എന്നാൽ ഞാൻ വിചാരിച്ചിരുന്നത ഇതൊരു വ്യാഘ്രമൊ വൃകമൊ എന്നായിരുന്നു.

ഭാണ്ഡായനൻ— ഛി, എന്താണ പറഞ്ഞത?

സൌധാതകി— അദ്ദേഹം വന്ന ഉടനേതന്നെ പാവപ്പെട്ട ആ പശുക്കിടാവ ഹിംസിക്കപ്പെട്ടു.

ഭാണ്ഡായനൻ— മാംസത്തോടുകൂടിവേണം മധുപൎക്കമെന്നുള്ള ആമ്നായവാക്യത്തെ ബഹുമാനിക്കുന്ന ഗൃഹസ്ഥന്മാർ ശ്രോത്രിയനായ്വരുന്ന അതിഥിക്കുവേണ്ടി ഒരു പശുക്കിടാവിനേയൊ ഒരു കാളയേയൊ ഒരു വലിയ അജത്തിനേയൊ ഹിംസിക്കുന്നു. ധൎമ്മശാസ്ത്രജ്ഞന്മാർ വിധിച്ചിട്ടുള്ളതും ഇപ്രകാരമാണല്ലൊ.

സൌധാതകി — എടൊ താൻ തോററുപോയി.

ഭാണ്ഡായനൻ— അതെങ്ങിനെ?

സൌധാതകി — മഹാമാന്യനായ വസിഷ്ഠമഹൎഷി എഴുന്നെള്ളിയപ്പൊൾ പശുക്കിടാവിനെ കൊന്നു, എന്നാൽ ഇന്നുതന്നെ വന്നിരുന്ന രാജൎഷിയായ ജനകന്ന ഭഗവാൻ വാല്മീകിമഹൎഷി തൈരും തേനും കൊണ്ടു മാത്രമാണല്ലൊ മധുപൎക്കം നൽകിയത, പശുക്കിടാവിനെ പിന്നെ കൊല്ലാതെ വിട്ടുകളുകയും ചെയ്തു.

ഭാണ്ഡായനൻ— മാംസം ഉപേക്ഷിക്കാത്തവൎക്കാകുന്നു ഇങ്ങിനെ മഹൎഷികൾ വിധിച്ചിട്ടുള്ളതു; എന്നാൽ തത്രഭവാൻ ജനകൻ മാംസം ഉപേക്ഷിച്ച ആളാണ.

സൌധാതകി— അതിന്നു കാരണമെന്തു?

ഭാണ്ഡായനൻ— അദ്ദേഹം സീതാദേവിക്കാവിധംസംഭവിച്ച ദൈവദുൎവ്വിപാകത്തെകേട്ടിട്ട അന്നുതന്നെ വൈഖാനസനായി തീൎന്നു, ആ സ്ഥിതിയിൽതന്നെ ചന്ദ്രദ്വീപതപോവനത്തിൽ വളരെക്കാലമായി തപസ്സചെയ്തുകൊണ്ടുവരുന്നു.

സൌധാതകി— എന്നാലെന്തിനായിട്ടിവിടെ വന്നിരിക്കുന്നു?

ഭാണ്ഡായനൻ— പണ്ടെതന്നെ പ്രിയസുഹൃത്തായിട്ടുള്ള വാല്മീകി മഹൎഷിയെ ദൎശിക്കുവാനായിട്ടാണ.

സൌധാതകി— ഇദ്ദേഹത്തിന്റെ സംബന്ധിനികളും ഇദ്ദേഹവുമായിട്ട തമ്മിൽ കാണുകയുണ്ടായൊ, ആവോ.

ഭാണ്ഡായനൻ— കൌസല്യാദേവി താന്തന്നെ ചെന്നു വിദേഹാധിപനെ കാണേണ്ടതാണ എന്നു വെച്ച ഭഗവാൻ വസിഷ്ഠൻ ഇപ്പോൾതന്നെയാണ ഭഗവതിയായ അരുന്ധതിയെ കൌസല്യാദേവിയുടെ സമീപത്തിൽ അയച്ചത.

സൌധാതകി— വൃദ്ധന്മാരായ ഇവരെല്ലാം ഒന്നിച്ച കൂടുന്നതുപോലെ നമ്മളും മറ്റുള്ള കുട്ടികളോടുചേൎന്ന കളിച്ചുംകൊണ്ട ഈ അനദ്ധ്യായമഹോത്സവത്തെ കൊണ്ടാടുക.

(രണ്ടാളുംചുററിനടക്കുന്നു).

ഭാണ്ഡായനൻ— ബ്രഹ്മജ്ഞനായി പുരാതനരാജൎഷിയായ ആ ജനകൻ ഭഗവാന്മാരായ വാല്മീകിവസിഷ്ഠന്മാരെ ചെന്നു വന്ദിച്ചിട്ട ഇപ്പോളിതാ ആശ്രമത്തിന്നുപുറത്തുള്ള ഒരു വൃക്ഷമൂലത്തിലിരിക്കുന്നു.

* നിത്യംസ്വപുത്രിയെനിനച്ചുളവായശോക
മത്യന്തതാപമകതാരിൽവളൎക്കയാലെ
പൃത്ഥ്വീശനിജ്ജനകനഗ്നിയകത്തെരിഞ്ഞു
കത്തുംശമീതരുവിനോടെതിരായിടുന്നു (൨)

(എന്ന രണ്ടാളും പോയി)

വിഷ്കംഭം കഴിഞ്ഞു.

(അനന്തരം ജനകൻ പ്രവേശിക്കുന്നു)

ജനകൻ— * എൻപുത്രിക്കാവിധംവന്നൊരുദുരിതമഹോ
ദുസ്സഹംതന്നെചിത്തം
വൻപുണ്ണാക്കിത്തപിപ്പിച്ചിട്ടുമതിനെന്നിന
ച്ചുൽഭവിച്ചുള്ളശോകം
പണ്ടുണ്ടായുള്ളതെന്നാകിലുമതുപുതുതായ്
മൂച്ഛയുള്ളിച്ചവാളാൽ
രണ്ടായ്മർമ്മംപിളക്കുന്നതിനുസദൃശമാ
യിന്നുമേകുന്നുതാപം (൩)

കഷ്ടം! കഷ്ടം! ഈ വിധം ദുസ്സഹമായ വ്യസനംകൊണ്ടും വാ ൎദ്ധക്യംകൊണ്ടും പരാകസാന്തപനാദികളായ തപസ്സുകൾകൊ ണ്ടും രക്തമാംസാദികളെല്ലാം ഉണങ്ങി ഒന്നിനും ഉപയോഗ മില്ലാതിരിക്കുന്ന എന്റെ ഈ കെട്ടശരീരം ഇപ്പോഴും വീണു പോകുന്നില്ലല്ലോ. ആത്മഹത്യചെയ്യുന്നവർ സൂര്യപ്രകാശ മില്ലാത്ത അന്ധതാമിസ്രമെന്ന ആ ഘോരനരകം അനുഭവി ക്കേണ്ടിവരുമെന്നാണല്ലൊ ഋഷികളും പറയുന്നത്, എല്ലാസമ യത്തിലും വിചാരിച്ചുവിചാരിച്ചു മനസ്സിൽനിന്ന വേർപെടാ തെ പുതിയതെന്നപോലെ ദാരുണമായ്ത്തീർന്നിരിക്കുന്ന എന്റെ ഈ ദുഃഖാവേഗം ഇപ്പോഴും ശമിക്കുന്നില്ലല്ലോ. അയി, ദേവ യജനസംഭവേ! ദേവി സീതേ! കഷ്ടം! ലജ്ജയാൽ സ്വച്ഛന്ദ മായ്വിലാപിക്കുവാൻകൂടി പാടില്ലാത്ത വിധത്തിലിങ്ങിനെ ഒരു ദശാപരിണാമം നിനക്കു ഭവിച്ചുവല്ലൊ ഹാ, ഹാ, പുത്രീ!

* ചിരിക്കുംമദ്ധ്യത്തിൽകരയുമിതിനേതുംനിയമമി
ല്ലൊരുക്കുംതെററിക്കൊണ്ടുമൃതസമമസ്പഷ്ടമൊഴിയെ
സ്സ്മരിച്ചല്പംകാണാംചിലചെറിയപല്ലിങ്ങിനെലസി
ച്ചിരിക്കുംബാല്യേനിൻമുഖകമലമോക്കുന്നിതത്തുഞാൻ (൪)

ഭഗവതി ഭൂമിദേവി! സത്യമായിട്ടും ഭവതി മഹാ കഠിനതന്നെ

* എന്നുംഗംഗവസിഷ്ഠപത്നിമുനിമാരെന്നല്ലനീയഗ്നിയും
നന്നായ്സ്വത്സവിശുദ്ധയെന്നറിയുമാവംശാദ്യനാംസൂര്യനും
മുന്നംവിദ്യയെവാക്കുപോലവളെനീപെററിട്ടവൾക്കാവിധം
വന്നിട്ടുള്ളതിദുഃഖമെങ്ങിനെമഹാക്രൂരേസഹിക്കുന്നുനീ (൫)

(അണിയറയിൽ)

ഭഗവതിയും മഹാരാജ്ഞിയും ഇതിലെ എഴുന്നെള്ളാം.

ജനകൻ— (നോക്കീട്ട) അയെ, ഗൃഷ്ടികാണിക്കുന്ന വഴിയിൽക്കൂടി ഇതാ ഭഗവതിയായ അരുന്ധതി വരുന്നു. (എഴുനീററ) ആരെ യാണ പിന്നെ മഹാരാജ്ഞിയെന്ന പറഞ്ഞത, (നോക്കീട്ട) ഹാ! ദശരഥമഹാരാജാവിൻെറ പത്നിയും എൻെറപ്രി യസഖിയുമായുള്ള കൌസല്യയൊ, കഷ്ടം! ആ കൌസല്യത ന്നെയാണിവൾ എന്ന ആര വിശ്വസിക്കും.

* പ്രേയാൻപക്തിരഥൻെറമന്ദിരമതിൽ
ശ്രീപോലെവാണാളിവൾ
ശ്രീയായ്ത്തന്നെവിളങ്ങിയെന്തിനുപമാ
വാക്കൊന്നുചേക്കുന്നുഞാൻ
ആയിത്തന്നവിഭവിച്ചദുർവ്വിധിവശാൽ
ദുഃഖേനവേറെവിധം
കായംതീന്നൊരുജന്തുപോലഹഹവ
ല്ലാതുള്ളകാലസ്ഥിതി (൩)

കഷ്ടമായ ഈ കാലവിപൎയ്യയം ഒന്നു വേറെതന്നെ.

* പാരംപ്രമോദമുടൽപൂണ്ടമഹോത്സവംപോ
ലാരന്നുനൽകിമമസാമ്പ്രതമജ്ജനംതാൻ
നേരെവരുന്നതതിദുസ്സഹമായ്ഭവിച്ചു
ക്ഷാരത്തിനെപ്പുതിയവ്രണ്ണത്തിൽവെച്ചപോലെ (൭)

(അനന്തരം അരുന്ധതിയും കൌസല്യയും
കഞ്ചുകിയും പ്രവേശിക്കുന്നു.)

അരുന്ധതി— ഭവതി താന്തന്നെ ചെന്ന വിദേഹാധിപനെക്കാ ണ്ണേണ്ടതാണെന്ന ഞാൻപറഞ്ഞില്ലേ, അത നിങ്ങളുടെ കുല ഗുരുവിൻെറ കല്പനയാണ,അതുകൊണ്ടു തന്നെയാണ എന്നെ അ യച്ചിട്ടുള്ളതും,പിന്നെന്താണ കൂടക്കൂടെ ഇത്ര വളരെ മടിക്കുന്നത.

കഞ്ചുകി—ദേവി ധൈൎയ്യത്താൽ ആത്മാവിനെ ഉറപ്പിച്ചാലും, ഭ ഗവാനായ വസിഷ്ഠൻെറ കല്പന അനുഷ്ഠിക്കേണ്ടതാണെന്ന ഞാൻ അറിയിച്ചുകൊള്ളുന്നു.

കൌസല്യ— ഇങ്ങിനെയുള്ള കാലത്തിൽ മിഥിലാധിപനെക്കാ ണേണ്ടിവന്നുവെല്ലോ, ഇതു വിചാരിക്കുമ്പോൾ എല്ലാദുഃഖങ്ങ

ളും ഒന്നിച്ചു തന്നെ പൊങ്ങിവരുന്നു, മൂലബന്ധനം വേർപെട്ടിരിക്കുന്ന ഹൃദയത്തെ യഥാസ്ഥിതിയിലാക്കുന്നതിന്ന ഇനിക്ക ശക്തിയും ഉണ്ടാകുന്നില്ല.

അരുന്ധതി—അതങ്ങിനെ തന്നെ.

* സൽബന്ധുവെപ്പിരിയുകിൽപരമാൎത്ഥമല്ല
ലുല്ലന്നമായിടവിടാതൊഴുകിട്ടുമുള്ളിൽ
ഉൾപ്രേമമുള്ളവരടുക്കുകിലാശ്രുവൎദ്ധി
ച്ചപ്പോളുഛോപലവഴിക്കതൊലിച്ചുചാടും (വ)

കൌസല്യ—വത്സയായ വധുവിന്റെ സ്ഥിതി ഇങ്ങിനെയായിരിക്കുമ്പോൾ ഞാനെങ്ങിനെയാണ ആ രാജൎഷിയുടെ മുഖം നോക്കുന്നത.

അരുന്ധതി—

* മതിമാൻനിങ്ങൾക്കെല്ലാരുമാന്യപ്രിയബന്ധുവായജനകനിതാ
ആയാജ്ഞ്യവല്ക്യമുനിയോടാമ്നായാൎത്ഥങ്ങളെഗ്രഹിച്ചമഹാൻ

കൌസല്യ—ഇദ്ദേഹം മഹാരാജാവിന്റെ ഹൃദയാനന്ദവും വത്സയായ വധുവിന്റെ പിതാവും ആയ ആ രാജൎഷിതന്നെ. ഹാ കഷ്ടം കഷ്ടം സന്തോഷകരങ്ങളായ വസ്തുക്കളൊന്നുമില്ലാത്ത ഇപ്പോഴാണല്ലൊ ഇദ്ദേഹത്തിന്റെ ദശനം സംഭവിച്ചത, ഹാ ദൈവമേ അതൊന്നും ഇനിക്കിപ്പോഴില്ലാതായല്ലൊ.

ജനകൻ—(അടുത്തുചെന്ന) ഭഗവതി അരുന്ധതി! വിദേഹകുലത്തിൽ ജനിച്ച സീരദ്ധ്വജനായ ഞാൻ അഭിവാദ്യം ചെയ്യുന്നു,

* ധന്യൻപൂജ്യരിൽവെച്ചുപൂജ്യനമലാത്മാവെങ്കിലുംനിൻപ്രിയൻ
നിന്നാലല്ലെവിശുദ്ധനെന്നുകരുതിക്കൊള്ളുന്നതാത്മാവിനെ
എന്നുംലോകശുഭപ്രദേനിഖിലരുംവന്ദിക്കുമീനിൻപദം
വന്ദിക്കുന്നുശിരസ്സിനാലുടനുഷഃകാലത്തിനെപ്പോലെഞാൻ

അരുന്ധതി—പരബ്രഹ്മതേജസ്സ അങ്ങെക്ക പ്രകാശിക്കട്ടെ, രജോഗുണത്തിങ്കൽനിന്ന വേർപെട്ടു പ്രകാശിക്കുന്ന ആ ദേവൻ അങ്ങെ രക്ഷിക്കുകയുംചെയ്യട്ടെ.

ജനകൻ—ആൎയ്യഗൃഷ്ടേ! ഈ പ്രജാപാലകന്റെമാതാവിന്ന കുശലമല്ലെ?

കഞ്ചുകി—(ആത്മഗതം) ഞങ്ങളെയെല്ലാം അതികഠിനമായി ശകാരിച്ചു. (പ്രകാശം) രാജൎഷേ! ഈ വ്യസനം കൊണ്ടു തന്നെ

വളരെക്കാലമായിട്ട രാമഭദ്രന്റെ മുഖചന്ദ്രദൎശനം കൂടി ഉപേക്ഷിച്ചും അതിദുഃഖിതയായുമിരിക്കുന്ന ദേവിയെ അങ്ങുന്ന ഇനിയും ഇങ്ങിനെ ദുഃഖിപ്പിക്കുന്നത ഉചിതമാണൊ, രാമഭദ്രന്റെ എന്തൊ ഒരു മഹത്തായ കഷ്ടകാലംകൊണ്ട അല്പബുദ്ധികളായ ജനങ്ങൾ കുത്സിതമായ കിംവദന്തിയെ എല്ലാടത്തും പരത്തി, അഗ്നിപരിശുദ്ധിയെ വിശ്വസിക്കുന്നതുമില്ല, അതിനാൽ ഈ കഠിന കൃത്യം ചെയ്തുപോയതാണ.

ജനകൻ—ആഃ, നമ്മുടെ പുത്രിയെ ശുദ്ധീകരിപ്പാൻ ഈ അഗ്നിയെന്നുപറയുന്നവനാര, കഷ്ടം! ജനങ്ങളിങ്ങിനെപറയുന്നത രാമനാൽ അവമാനിക്കപ്പെട്ട നമ്മെ പിന്നെയും അവമാനിക്കുകയാണ.

അരുന്ധതീ—(ദീൎഘശ്വാസംവിട്ട) അതങ്ങിനെതന്നെയാണ, വത്സയെക്കുറിച്ച പറയുമ്പോൾ അഗ്നി അഗ്നി എന്നുള്ളക്ഷരങ്ങൾ വളരെ നിസ്സാരങ്ങൾ തന്നെ "സീത" എന്ന മാത്രം പറഞ്ഞാൽ മതിയാകുന്നതാണ, ഹാ വത്സേ!

* ബാലാനീമമശിഷ്യയെന്നിവയിരിക്കട്ടേമനശ്ശുദ്ധികൊ
ണ്ടാലോചിക്കിലിവിടെഭക്തിവളരെത്തോന്നുന്നനിങ്കൽസ്വയം
ബാലാനീയൊരുനാരിയെങ്കിലുമഹോലോകൈകവന്ദ്യാഗുണം
മൂലംതാൻഗുണികൾക്കുപൂജ്യതവയോലിംഗങ്ങൾകൊണ്ടല്ലെടൊ

കൌസല്യ— അയ്യോ വേദനകൾ വല്ലാതെ പൊങ്ങിവരുന്നു (മൂൎഛിക്കുന്നു)

ജനകൻ— ഹാ കഷ്ടം ഇതെന്താണ.

അരുന്ധതി—രാജൎഷേ വേറെയെന്താണ,

* അന്നത്തെസ്സുഖമശ്ശിശുക്കളെത്തുമല്ലക്കാലമാദ്രുപനം
ചന്ദ്രൻകൊമ്പിലുദിച്ചബാന്ധവരനായുള്ളങ്ങയെക്കാണകയാൽ [ൾ
ളന്നീഘോരവിപത്തിൽനിൻസഖിയഹോമോഹിച്ചുവീണീടിനാ
നനൊരോമളമല്ലെയോപുതിയപൂപ്പൊലെസ്സതീമാനസം (ഹ)

ജനകൻ— കഷ്ടം കഷ്ടം സൎവ്വവിധത്തിലും ഞാൻ മഹാ ക്രൂരനായിട്ട തീൎന്നിരിക്കുന്നു, പ്രിയസുഹൃത്തിന്റെ പ്രിയപത്നിയെ വളരെക്കാലം കഴിഞ്ഞിട്ടിങ്ങിനെ കാണ്മാൻ സംഗതി വന്നപ്പോൾക്കൂടിയും സ്നേഹത്തോടുകൂടിയല്ലെല്ലൊ ഞാൻ കാണുന്നത,

* നന്നായുള്ളൊരുബന്ധുമൽപ്രിയസുഹൃത്തെൻമാനസംത്രപ്തിയാ
മെന്നാനന്ദമശേഷജീവിതഫലംമറ്റേതഹവുംജീവനും
എന്നല്ലായതിലുംതുലോംപ്രിയനുമാസ്ഥിനിന്നില്ലെയൊമാന്യനാം
മന്നൻപക്ക്തിരഥൻനിനക്കുകിലിനിക്കെന്തായ്മവിച്ചില്ലഹോ

കഷ്ടം! ഇവൾതന്നെയല്ലെ ആ കൌസല്യ,

* അന്നിത്തന്വംഗിയാൾക്കുംരഹസികണവനും
ശണ്ടായുണ്ടാംചിലപ്പോ
ളെന്നാൽപ്രത്യേകമായിട്ടിരുവരുടെശകാ
രത്തിനുംപാത്രമാംഞാൻ
പിന്നെക്കോപപ്രസാദാദികളുടെനില
ഞാൻനിശ്ചയിക്കുന്നപോലെ
ത്തന്നേചിന്തിപ്പതെന്തിന്നവമമഹൃദയം
ഹന്തഭേദിച്ചിടുന്നു (൫൪)

അരുന്ധതി—ഹാ കഷ്ടം ഇവളുടെ ഹൃദയം വളരെ നേരമായിട്ട ശ്വാസം വിടാതെ നിശ്ചലമായിരിക്കുന്നുവെല്ലൊ.

ജനകൻ—ഹാ പ്രിയസഖി!

(കമണ്ഡലുവിൽ നിന്ന വെള്ളമെടുത്ത തളിക്കുന്നു.)

കഞ്ചുകി—

* മുമ്പിൽതൻപ്രിയബന്ധുപോലെവളരെസ്സൌഖ്യങ്ങളൊന്നിച്ചുത
ന്നമ്പേറുന്നനുകൂലഭാവമധികംകാണിച്ചധാതാവുതാൻ
പിമ്പെല്ലാമൊരുഹേതുവെന്നിയെമഹാക്രൌര്യേണതട്ടിക്കള
ഞ്ഞമ്പമ്പാവിപരീതനായ്‌വഴൽവളർത്തീടുന്നുലോകക്കഹോ (൫൫)

കൌസല്യ— (ബോധംലഭിച്ചിട്ട) ഹാ വത്സേ! ജാനകി! നീ യെവിടെയാണ, വിവാഹ കാലത്തിലുള്ള സംസ്കാരത്താലുണ്ടായ ശോഭയാലേററവും അലംകൃതമായും പ്രകാശിക്കുന്ന നിമ്മല മന്ദഹാസത്താൽ മനോഹരമായുമിരിക്കുന്ന നിൻെറ മുഖകമലത്തെ ഞാനിപ്പോഴും സ്മരിക്കുന്നു, മകളേ! ഉദിച്ചുവരുന്ന ചന്ദ്രകിരണങ്ങൾ പോലെ മനോഹരങ്ങളായ നിൻെറ അംഗങ്ങളാൽ ഇനി ഒരിക്കൽകൂടി എൻെറ ഉത്സംഗത്തെ അലംകരിക്ക. “ഇനിക്ക മുമ്പെ രഘുകുലത്തിൽ ജനിച്ച മഹാന്മാക്കെല്ലാം ഇവൾ വധുവാണ, എന്നാൽജനകനായിട്ടുള്ള ശ്രേഷ്ഠ വ

ഴിക്ക ഇനിക്കിവൾ പുത്രിതന്നെ" ഇങ്ങിനെഎല്ലാപ്പോഴും മ ഹാരാജാവ പറഞ്ഞിരുന്നു.

കഞ്ചുകി—ദേവി! പറയുന്നത ശരിയാണ.

* ക്ഷിതിപാലനുമക്കളഞ്ചുപേരു
ള്ളതിലേററംപ്രിയനായിരാമഭദ്രൻ
അതുപോലെവധൂക്കൾനാലിലുംഭ്രൂ
സുതയേററംപ്രിയയായിശാന്തപോലെ (൧൩)

ജനകൻ—ഹാ പ്രിയസഖ മഹാരാജദശരഥ! ഇങ്ങിനെ സൎവ്വവി ധത്തിലും എൻെറ ഹൃദയത്തെ പ്രാപിച്ചിരിക്കുന്ന അങ്ങെ ഞാനെങ്ങിനെ മറക്കുന്നു.

* നന്നായ്പൂജിപ്പതെല്ലോപതിവിഹവരബ
ന്ധുക്കളെച്ചാൎച്ചയിങ്കൽ
കന്യാമാതാപിതാവെന്നിവരതിനെതിരാ
യങ്ങുപൂജിക്കുമെന്നെ
ആയങ്ങെക്കൊണ്ടുപോയിഹതവിധിയതുപോ
ലാശ്രുസംബന്ധവിത്തും
പോയെല്ലോപാപിഞാനിബ്ഭുവനരകമതി
ൽത്തന്നെവാഴുന്നുകഷ്ടം (൧൪)

കൌസല്യ— വത്സേ ജാനകി! ഞാനെന്തുചെയ്യേണ്ടു, വജ്രലേ പംകൊണ്ടു ദൃഢമായ് ഘടിപ്പിച്ചപോലെ ഉറപ്പുള്ള എൻെറ ഈ ഹതജീവൻ ഭാഗ്യഹീനയായ എന്നെ വിട്ടുപോകുന്നില്ല ല്ലൊ.

അരുന്ധതി— ആശ്വസിക്ക രാജപുത്രി! എപ്പോഴും ഇങ്ങിനെ ക രഞ്ഞുകൂടാ,എന്നുമാത്രമല്ല അന്ന ഋശ്യശൃംഗാശ്രമത്തിൽവെ ച്ച നിങ്ങളുടെ കുലഗുരു അവസാനം ശുഭമായിട്ടു ഭവിക്കുമെ ന്ന അരുളിച്ചെയ്യതോൎക്കുന്നില്ലെ, ആകാലവും സമീപിച്ച പോയി.

കൌസല്യ—ഭഗവതി ആ മനോരഥം കടന്നുപോയില്ലെ.

അരുന്ധതി—രാജപുത്രി! എന്നാൽ ഭവതി അതു വെറുതെ പറ ഞ്ഞതാണെന്നു വിചാരിക്കുന്നുവൊ, സുക്ഷത്രിയേ! ഭവതി അ തിനെ മറിച്ച വിചാരിക്കേണ്ട, അതങ്ങിനെതന്നെ സംഭവി ക്കാതിരിക്കയില്ല.

* ഒന്നുംനീസതിസംശയിക്കരുതെടോസൽബ്രഹ്മതേജസ്സിനാൽ
തന്നുള്ളിൽതെളിവേററമുള്ളമുനിമാർചൊല്ലുന്നവാക്യങ്ങളിൽ
എന്നുംമംഗലയായലക്ഷ്മിയവരോതീടുന്നവാക്കിങ്കലു
ണ്ടെന്നല്ലൊന്നുമൊരസ്ത്രയില്ലവർഫലിക്കാത്തുള്ളവാക്യങ്ങളെ (ഹ്വ)

(അണിയറയിൽകോലാഹലം)

(എല്ലാവരും ചെവികൊടുത്ത കേൾക്കുന്നു)

ജനകൻ— ഇന്ന ശിഷ്ടാനദ്ധ്യായമാകയാൽ യഥേഷ്ടമായി കളിക്കുന്ന കുട്ടികളുടെ കോലാഹലമാണിത.

കൌസല്യ— ബാല്യത്തിൽ തന്നെയാണ സൌഖ്യം സുലഭമായിട്ടുള്ളത. (നോക്കീട്ട) അഹൊ ഇവരുടെ മദ്ധ്യത്തിലുള്ള ഈ കുട്ടി എതാണ, ഇവൻ രാമഭദ്രന്റെ കൌമാര കാന്തിയോട തുല്യമായിരിക്കുന്ന കാന്തികൊണ്ട ശോഭിതങ്ങളായും സുഘടിതങ്ങളായും മനോഹരങ്ങളായും മൃദുലങ്ങളായുമുള്ള അംഗങ്ങൾകൊണ്ട നമ്മുടെ നേത്രങ്ങളെ ആനന്ദിപ്പിക്കുന്നുവെല്ലൊ.

അരുന്ധതി— (സന്തോഷത്തോടും ഉൽകണ്ഠയോടുംകൂടി ആത്മഗതം) ഇതുതന്നെയാണ ഭാഗീരഥി ഗോപ്യമായി പറഞ്ഞ കൎണ്ണാമൃതമായ ആ വൎത്തമാനം, എന്നാൽ ആയുഷ്മാന്മാരായ കുശലന്മാരിലാരാണിവനെന്ന മനസ്സിലായില്ല.

ജനകൻ—

* വൎണ്ണംകൊണ്ടുല്പലശ്രീസമനതിരുചിരൻ
കാകപക്ഷങ്ങൾകൊണ്ടും
പുണ്യശ്രീകൊണ്ടഹോതൻസഖികളിലഴകേ
കുന്നനൽകോമളാംഗൻ
തിണ്ണംമേരാമഭദ്രൻപുനരപിശിശുവാ
സ്സിന്നതോയെന്നുതോന്നും
വൎണ്ണംകാണുന്നനേരംമിഴികളിലമൃതാ
സ്സിന്നിതാരിക്കുമാരൻ (൧൯൬)

കഞ്ചുകി— ഈ ബാലകൻ ക്ഷത്രിയ ബ്രഹ്മചാരിയാണെന്നു തോന്നുന്നു.

ജനകൻ— അങ്ങിനെതന്നെ. എന്തെന്നാൽ,

* അമ്പിൻനൽകങ്കപത്രംകൂടുമയിലുരസുന്നാവനാഴിദ്വയത്താൽ
പിൻഭാഗംരമ്യമേററംഭസിതലവമുരസ്സിങ്കൽമാനിന്റെതോലും

കാണുന്നുനാല്പമൂവ്വ്ച്ചരടരയിലതിന്നുള്ളിൽമാഞ്ജിഷ്ഠവസ്ത്രം [സ്സം
പാണിഭാന്ദ്രത്തിലാലിൻനെടിയൊരുവടിയുണ്ടക്ഷമാല്യംധനു

ഭഗവതി അരുന്ധതി, ഈ കുട്ടി എതെന്നാണ ഇവിടെക്കു തോന്നുന്നത.

അരുന്ധതി— ഞങ്ങളും ഇപ്പോൾ തന്നെയാണിവിടെ വന്നത.

ജനകൻ— ആൎയ്യഗൃഷ്ടേ! ഇനിക്കിതറിവാൻ വളരെക്കൌതുകമുണ്ട, അതിനാൽ ഭഗവാനായ വാല്മീകിയോടുതന്നെ ചെന്നു ചോദിക്ക, "ചില വൃദ്ധന്മാരിതാ നിന്നെക്കാണ്മാനാഗ്രഹിച്ചു കൊണ്ടിരിക്കുന്നു" എന്ന ആ കുട്ടിയൊടും പറയു.

കഞ്ചുകി— കല്പനപോലെ (എന്ന പോയി)

കൌസല്യ— അങ്ങിനെത്തപറയുന്നു. "ഞാനങ്ങിനെ പറഞ്ഞു. ഇപ്പോൾവരും" എന്നൊ.

അരുന്ധതി— ഇപ്രകാരമുള്ള സൃഷ്ടിവിശേഷത്തിന്ന സൌശീല്യമില്ലാതിരിക്കുമൊ.

കൌസല്യ— (നോക്കീട്ട) ഗൃഷ്ടിയുടെ വാക്ക വിനയത്തോടുകൂടി കേട്ടഉടനെ ഋഷികുമാരന്മാരെ വിട്ട ഇതാ ആ വത്സനിങ്ങോട്ടുവരുന്നു.

ജനകൻ— (നല്ലവണ്ണംനോക്കീട്ട) അഹൊ ഇതെന്തൊരാശ്ചൎയ്യം.

* ലീലാചാലതതാഴ്മയെന്നിവകലൎന്നൽകൃഷ്ടമാഹാത്മ്യമി
ബ്ബാലനുണ്ടുസമത്ഥരായതറിയുംസാധിക്കയല്ലന്ന്യരാൽ
മൂലത്തോടുവലിച്ചിട്ടുന്നിതിളകാതുള്ളെൻെറചിത്തത്തെയി
ബ്ബാലപ്രീതിയിരുമ്പിനെദ്രുതമയസ്കാന്തംകണക്കിക്ഷണം

ലവൻ— (പ്രവേശിച്ച ആത്മഗതം) പൂജ്യന്മാരാണെങ്കിലും ഇവരെ നാമധെയവും താരതമ്യവും കലവും അറിയാതെ ഞാനെങ്ങിനെയാണ സ്വൈരയായിട്ട അഭിവാദ്യം ചെയ്യേണ്ടത. (ആലോചിച്ച) ഇപ്രകാരമായാൽ വിരോധമില്ലെന്ന വൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട. (വിനയത്തോടുകൂടി അടുത്തുചെന്ന) ഇത ലവൻെറ ശിരസ്സുകൊണ്ട നിങ്ങൾക്കുള്ള നമസ്കാരപരമ്പരയാണ

അരുന്ധതിയും, ജനകനും— ഉണ്ണിക്ക ദീൎഗ്ഘായുസ്സും മംഗളവും ഭവിക്കട്ടെ.

കൌസല്യ— പുത്ര! ദീൎഗ്ഘായുഷ്മാനായി ഭവിക്ക,

അരുന്ധതി— ഉണ്ണി! വരു. (ലവനെ മടിയിൽ വെച്ച ആത്മഗതം) ഭാഗ്യത്താൽ എന്റെ ഉത്സംഗം മാത്രമല്ല വളരെക്കാലമായിട്ടുള്ള മനോരഥവും സമ്പൂൎണ്ണമായി.

കൌസല്യ— പുത്ര! ഇങ്ങോട്ടുംവരു (മടിയിലിരുത്തീട്ട) അല്പം വിടൎന്നിരിക്കുന്ന നീലോല്പലംപോലെ ശ്യാമളമായും ഉജ്വലമായുമിരിക്കുന്ന ദേഹബന്ധംകൊണ്ടു മാത്രമല്ല താമരവല്ലി തിന്നിട്ടുള്ള അരയന്നത്തിന്റെ കണ്ഠത്തിൽനിന്ന മനോഹരമായുറപ്പെടുന്ന ദീൎഘനിനാദത്തോടു സദൃശമായിരിക്കുന്ന സ്വരംകൊണ്ടും ഇവൻ രാമഭദ്രനെ അനുകരിക്കുന്നു, വിരിഞ്ഞതാമരപ്പൂവിന്റെ അന്തൎഭാഗംപോലെ മനോഹരമായിരിക്കുന്ന ഈ ശരീരസ്പൎശവും അതുപോലെ തന്നെയിരിക്കുന്നു. വത്സ! നിന്റെ മുഖചന്ദ്രനെ ഞാനൊന്നു നോക്കട്ടെ, (താടി പിടിച്ച പൊക്കി നോക്കീട്ട കണ്ണീരോടും അഭിപ്രായത്തോടുംകൂടി) രാജൎഷേ! അങ്ങുന്ന കാണുന്നില്ലേ. സൂക്ഷിച്ച നോക്കുമ്പോൾ ഇവന്റെ മുഖം വത്സയായ വധുവിന്റെ മുഖചന്ദ്രനോടും തുല്യമായിട്ടു തന്നെകാണുന്നു.

ജനകൻ— കാണുന്നുണ്ട, സഖി! ഞാൻ കാണുന്നുണ്ട.

കൌസല്യ— അഹോ ഭ്രാന്തു പിടിച്ചപോലെ എന്റെ മനസ്സ എന്തെല്ലാമോ വിചാരിച്ച വളരെ അസംബന്ധം പറയുന്നു.

ജനകൻ— (നോക്കീട്ട)

* കാണുന്നുമകളുംരഘൂദ്വഹനമിബ്ബാലങ്കലൊന്നിച്ചിതാ
വാണീടുന്നതുപോലെനൂനമതുതാനാകാരവുംശോഭയും
ഓതുംവാക്കതുതന്നെതാഴ്മയതുതാൻപുണ്യാനുഭാവാദിയും
ചേതസ്സെന്തിളകീട്ടഹോചപലവഴിക്കോടുന്നുഹാദൈവമേ ൨൨

കൌസല്യ— ഉണ്ണി നിന്റെ അമ്മയുണ്ടോ? അച്ഛനെ ഓൎമ്മയുണ്ടോ?

ലവൻ— ഇല്ല ഇല്ല.

കൌസല്യ— എന്നാൽ നീ ആരുടെയാണ?

ലവൻ— ഭഗവാനായ വാല്മീകിയുടെ,

കൌസല്യ— മകനെ മുഴുവനും പറയു.

ലവൻ— ഇനിക്കിത്രമാത്രമെ അറിവുള്ളൂ.

(അണിയറയിൽ) ഹേ ഹേ സൈന്യങ്ങളെ! നിങ്ങളിൽ ഒരു

ത്തനും ആശ്രമത്തിൻെറ സമീപത്തിലെങ്ങും പോകരുതെന്ന കുമാരനായ ചന്ദ്രകേതു ആജ്ഞാപിക്കുന്നു.
അരുന്ധതിയും, ജനകനും— അഹോ യജ്ഞാശ്വത്തെ രക്ഷിപ്പാനായിട്ട വന്നിരിക്കുന്ന ചന്ദ്രകേതുവിനെ ഇന്ന കാണ്മാൻ സംഗതി വരുമെല്ലൊ അതിനാൽ ഇതൊരു സുദിനം തന്നെ.
കൌസല്യ— വത്സലക്ഷ്മണൻെറ പുത്രൻ ആജ്ഞാപിക്കുന്നു എന്ന അമൃത ബിന്ദുക്കൾപോലെ മധുരങ്ങളായ അക്ഷരങ്ങൾ കേൾക്കുന്നു.
ലവൻ— ആൎയ്യ! ഈ ചന്ദ്രകേതു എന്നതാരാണ ?
ജനകൻ—ദശരഥപുത്രന്മാരായരാമലക്ഷ്മണന്മാരെനീയറിയുമൊ?
ലവൻ— അവർ തന്നെയല്ലെ രാമായണകഥാപുരുഷന്മാർ ?
ജനകൻ— അതെ.
ലവൻ— പിന്നെ ഞാനെങ്ങിനെ അവരെ അറിയാതിരിക്കുന്നു.
ജനകൻ— ആ ലക്ഷ്മണൻെറ പുത്രനാണ ഈ ചന്ദ്രകേതു.
ലവൻ— ഊൎമ്മിളയുടെ പുത്രൻ, എന്നാൽ രാജൎഷിയായ ജനകൻെറ പുത്രിയുടെ പുത്രൻ.
അരുന്ധതി— (ചിരിച്ച) ഉണ്ണി കഥയിലുള്ള പരിചയത്തെ പ്രത്യക്ഷപ്പെടുത്തി.
ജനകൻ— (ആലോചിച്ചിട്ട) ഉണ്ണി കഥയിൽ ഇത്രസമൎത്ഥനാണെങ്കിൽ ഞാനൊന്നു ചോദിക്കാം ഉത്തരം പറയു. ആ ദശരഥ പുത്രന്മാൎക്ക എതെതുഭാൎയ്യമാരിൽ എത്ര പുത്രന്മാരാണുണ്ടായിട്ടുള്ളത. അവരുടെ നാമധേയങ്ങളെന്താണ ?
ലവൻ— കഥയിലെ ഈ ഭാഗം ഞങ്ങളാകട്ടെ അന്യന്മാരാകട്ടെ കേട്ടിട്ടതന്നെയില്ല.
ജനകൻ— കവി ഉണ്ടാക്കീട്ട തന്നേയില്ലന്നുണ്ടൊ.
ലവൻ— ഉണ്ടാക്കീട്ടുണ്ട, എന്നാലത വെളിപ്പെടുത്തീട്ടില്ല, അതിലെത്തന്നെ ഒരു ഭാഗത്തെ വളരെ രസത്തോടുകൂടി അഭിനയിക്കത്തക്കവണ്ണം വേറെ ഒരു പ്രബന്ധമായിട്ടും ഉണ്ടാക്കീട്ടുണ്ട, അതിനെ ഭഗവാൻ വാല്മീകി മഹൎഷി സ്വഹസ്തങ്ങൾകൊണ്ടു തന്നെ എഴുതി നൃത്തഗീതവാദ്യശാസ്ത്ര കൎത്താവായ ഭരതമുനിക്കയച്ചിരിക്കുന്നു.
ജനകൻ— എന്തിനായിട്ട ?

ലവൻ— ഭഗവാനായ ആ ഭരതമുനി അപ്സരസ്ത്രീകളെക്കൊണ്ട അഭിനയിപ്പിക്കുമെന്നുവെച്ചാണത്രെ.

ജനകൻ— ഇതെല്ലാം ഇനിക്ക കൌതുകത്തെ ജനിപ്പിക്കുന്നു.

ലവൻ— എന്നുമാത്രമല്ല ആ പ്രബന്ധത്തിൽ ഭഗവാനായ വാല്മീകി മഹൎഷിക്ക വളരെ ആദരമാണ, അദ്ദേഹം ആ പുസ്തകത്തെ ചില ശിഷ്യന്മാരുടെ കയ്യിൽ കൊടുത്താണ ഭരതാശ്രമത്തിലെക്കയച്ചിട്ടുള്ളത, അപായമൊന്നും വരാതിരിപ്പാനായിട്ട അവരുടെകൂടെ ചാപപാണിയായിട്ട എന്റെ ഭ്രാതാവിനേയും അയച്ചിട്ടുണ്ട.

കൌസല്യ— ഉണ്ണിക്ക ഭ്രാതാവും ഉണ്ടൊ?

ലവൻ— ഉണ്ട, ആ ആൎയ്യന്ന കുശനെന്നാണ പേര.

കൌസല്യ— ജ്യേഷ്ഠനെന്നൎത്ഥമായി.

ലവൻ— അങ്ങിനെതന്നെ. പ്രസവക്രമംകൊണ്ട അദ്ദേഹം ജ്യേഷ്ഠനാണത്രെ.

ജനകൻ— ആയുഷ്മാന്മാരായ നിങ്ങൾ എരട്ടപെറ്റുണ്ടായവരാണൊ.

ലവൻ— അതെ.

ജനകൻ— ഉണ്ണി പറയു- വെളിപ്പെടുത്തീട്ടുള്ള കഥയുടെ അവസാനം എന്താണ.

ലവൻ— പൌരന്മാരുണ്ടാക്കിത്തീൎത്ത അപവാദംകൊണ്ട വല്ലാതെ വ്യസനിച്ച രാജാവിനാൽ ഉപേക്ഷിക്കപ്പെട്ടും പ്രസവവേദന സമീപിച്ചുമിരിക്കുന്ന ദേവയജനസംഭവയായ സീതാദേവിയെ ഏകാകിനിയായിട്ട കാട്ടിൽ പരിത്യജിച്ച ലക്ഷ്മണൻ തിരിച്ചുവന്നു എന്നാണ.

കൌസല്യ— ഹാ വത്സേ! മുഗ്ദ്ധചന്ദ്രമുഖി! ഏകാകിനിയായ നിന്റെ പുഷ്പംപോലെ കോമളമായ ശരീരത്തിന്ന ദൈവ ദുൎവ്വിലാസംകൊണ്ട ഇപ്പോഴുള്ള പരിണാമമെന്താണ.

ജനകൻ— ഹാ ഹാ വത്സേ!

* അന്യോന്യമത്യുഗ്രഘോരമാംപരിഭവംപ്രാപിച്ചുനീതപ്തയായ്
പിന്നീടാപ്രസവത്തിലുള്ളൊരുമഹാദുഃഖത്തിനാലാൎത്തയായ്
മുന്നിൽചെന്നുപുലിസിംഹമെന്നിവയണഞ്ഞീടുംവിധൌഭീതയാ
യെന്നെത്തന്നെവിളിച്ചുകൊണ്ടുടനടൻരോദിച്ചിരിക്കുംദൃഢം

ലവൻ— (അരുന്ധതിയോട) ആൎയ്യേ! ഇവരാരാണ ?
അരുന്ധതി—ഇത കൌസല്യയാണ, ഇദ്ദേഹം ജനകനാണ.
ലവൻ— (ബഹുമാന സ്നേഹകൌതുകങ്ങളോടുകൂടി നോക്കുന്നു)
ജനകൻ — അഹോ ദുൎബ്ബുദ്ധികളായ പൌരന്മാരുടെ ദുൎമ്മൎയ്യാദ, അഹോ രാമരാജാവിൻെറ സാഹസ പ്രവൃത്തി,

* ഉൾക്കാമ്പിൽഘോരവജ്രപ്രഹരസദൃശ
മിദ്ദുഃഖമോൎത്തോൎത്തുടിക്കും
മൽക്രോധാഗ്നിക്കിതത്രേസമയമെരിയുവാൻ
ചാപശാപങ്ങൾകൊണ്ടും (൨൩॥)

കൌസല്യ— ഭഗവതി! രക്ഷിക്കണെ രക്ഷിക്കണെ, കോപിച്ചിരിക്കുന്ന രാജൎഷിയെ പ്രസാദിപ്പിക്കണെ,
അരുന്ധതി— * പ്രായേണമാനികൾമനസ്സവമാനലേശം
പ്രാപിക്കിലിങ്ങിനെഭവിപ്പതുസമ്പ്രദായം
പാരിന്നധീശതവനന്ദനനല്ലെരാമൻ
പാവങ്ങൾപൌരരവരുംപരിപാല്യരല്ലെ (൨൪)
ജനകൻ— * ആരണ്ടുംഞാൻക്ഷമിച്ചേൻരഘുവരനിലവൻ
മത്സുതൻതന്നെയല്ലൊ
പൌരന്മാരിൽദ്വിജസ്ത്രീവികലശിശുമഹാ
വൃദ്ധരൊട്ടല്ലതാനും (൨൫)
ചിലകുട്ടികൾ— (സംഭ്രമത്തോടുകൂടി പ്രവേശിച്ച) കുമാര! കുതിര കുതിര, എന്ന ഒരു ജന്തു നാട്ടിലുണ്ടെന്ന കേൾക്കുന്നില്ലെ. ഇപ്പോളതിനെ ഞങ്ങൾ പ്രത്യക്ഷമായിട്ട കണ്ടു.
ലവൻ— കുതിരയെക്കുറിച്ച യാഗവിധിയിൽ പശുപ്രകരണത്തിലും യുദ്ധവിധിയിലും പറഞ്ഞിട്ടുണ്ടല്ലൊ, ഇത എങ്ങിനെയിരിക്കുന്നു പറയുവിൻ.
കുട്ടികൾ— കേൾക്കു

* പിന്നിൽതൂങ്ങുന്നവാലുണ്ടതിവലുതതിനെസ്സൎവ്വനേരത്തുമാട്ടും
നന്നെദീൎഘംകഴുത്തന്നറികതിനുകുളമ്പെണ്ണിയാൽനാലുതന്നെ
തിന്നുന്നുപുല്ലിനെത്താൻപുനരതുകളയുംപിണ്ഡമാങ്ങാസ്സതുല്യം
ചൊന്നാലാവില്ലദൂരത്തടവിയിലതുപോകുന്നുനാംപോകവാവാ

(എന്ന അടുത്തചെന്ന കൈകളേയും തോലിനേയും പിടിച്ചുവലിക്കുന്നു)

ലവൻ— (കൌതുകോപരോധവിനയങ്ങളോടുകൂടി) ആൎയ്യന്മാരേ! നോക്കുവിൻ നോക്കുവിൻ ഇവരിതാ എന്നെപ്പിടിച്ചുകൊണ്ടുപോകുന്നു. (എന്നു വേഗത്തിൽ നടക്കുന്നു)

അരുന്ധതിയും ജനകനും— ഉണ്ണി ആഗ്രഹത്തെ സാധിപ്പിച്ചുകൊൾക.

കൌസല്യ— ഭഗവതി! ഞാനിവനെക്കാണാതെ ജീവിച്ചിരിക്കമെന്നുതോന്നുന്നില്ല. അതുകൊണ്ടു കുറെ അങ്ങോട്ടു ചെന്നു പോകുന്ന ആയുഷ്മാനെ കാണുക.

അരുന്ധതി— വേഗത്തിൽ ദൂരത്തെത്തിയ ആ വെറിയനെ എങ്ങിനെ കാണ്മാൻ സാധിക്കും.

കഞ്ചുകി— (പ്രവേശിച്ചു) "അറിയേണ്ടകാലമായാൽ അതു നിങ്ങൾ തന്നേ അറിയും" എന്നാണ ഭഗവാൻ വാല്മീകിമഹൎഷി അരുളിച്ചെയ്തതു.

ജനകൻ— ഇതെന്തോ അതിഗംഭീരമായ ഒരു സംഗതിയായിട്ടു സംഭവിക്കും, ഭഗവതി, അരുന്ധതി! സഖി, കൌസല്യ! ആൎയ്യ, ഗൃഷ്ടേ! നോംതന്നെചെന്നു ഭഗവാനായ വാല്മീകിയെ കാണുക. (വൃദ്ധന്മാരെല്ലാംപോയി)

കുട്ടികൾ— കുമാര! ആ ആശ്ചൎയ്യത്തെ കണ്ടാലും.

ലവൻ— ഞാൻകണ്ടു, ഇതു അശ്വമേധത്തിന്നുള്ള കുതിരതന്നെയാണെന്നു അറികയുംചെയ്തു.

കുട്ടികൾ— അതെങ്ങിനെ അറിഞ്ഞു?

ലവൻ— എടൊ വിദ്ധ്വികളെ! നിങ്ങളും അശ്വമെധപ്രകരണം പഠിച്ചിട്ടുണ്ടല്ലൊ. നൂറു കവചധാരികളും നൂറു ദണ്ഡധാരികളും നൂറു തൂണീരധാരികളും രക്ഷകന്മാരായിരിക്കേണമെന്നു അതിൽ പറഞ്ഞിട്ടുള്ളതോൎക്കുന്നില്ലെ, ഈ സൈന്യങ്ങളും ആ സംഖ്യയോടു യോജിച്ചാണല്ലൊ കാണപ്പെടുന്നതു. ഞാൻ പറഞ്ഞതിൽ വിശ്വാസമില്ലെങ്കിൽ ചെന്നുചോദിച്ചുകൊൾവിൻ.

കുട്ടികൾ— ഹെ ഹേ! ആളുകളാൽ ചുററപ്പെട്ടിങ്ങിനെ സഞ്ചരിക്കുന്ന ഈ കുതിര എന്തിനുള്ളതാണ.

ലവൻ— (ആഗ്രഹത്തോടുകൂടി ആത്മഗതം) അഹോ അശ്വമേധമെന്നതു വിശ്വവിജയികളായക്ഷത്രിയന്മാരുടെ ഊൎജ്ജസ്വല

മായിട്ടുള്ളതും സകല ക്ഷത്രിയന്മാക്കും പരിഭവത്തെ നൽകുന്ന തും ആയ ഉൽകഷ്യത്തെ ഉരച്ചുനോക്കുവാനുള്ള ഒരു നികഷമാണ.

(അണിയറയിൽ)

* ഒരംയശ്വമേഴുളുവനത്തിലുമേകവീര
നായുള്ളപക്തിമുഖവംശവിനാശകൻെറ
സ്വീയംജയക്കൊടിയതാണഥവാസ്വവീയ്യം
ഭൂയഃപരത്തുവതിനുള്ളപരസ്യമെത്രെ (൨൭)

ലവൻ— (വ്യഥയോടുകൂടിയവനെന്നപോലെ) അഹോ കോപാഗ്നിയെ ജ്വലിപ്പിക്കുന്ന അക്ഷരങ്ങൾ.

കുട്ടികൾ— എന്തുപറയട്ടെ കുമാരൻ ബുദ്ധിമാൻതന്നെ.

ലവൻ— എടൊ എടൊ ഭൂമിയിൽ ക്ഷത്രിയന്മാരില്ലാതെയായൊ എന്താണ നിങ്ങളിത്ര ഘോഷിക്കുന്നത.

(അണിയറയിൽ) ആരേ! മഹാരാജാവിന്നെതിരായി ക്ഷത്രിയന്മാരെവിടെ?

ലവൻ— ഛീ, കഥയില്ലാത്തവരേ!

* ലോകത്തിലാനൃപതിതാനൊരുവീരനെങ്കി
ലാകട്ടെഭീഷണിയിതെന്തിനുക്ഷുദ്രമോഞാൻ (൨൮)
ഹാകഷ്ടമെന്തിനുവൃഥാപറയുന്നുചെന്നു
വേഗത്തിലക്കൊടിയെയിങ്ങുഹരിച്ചിടുന്നേൻ

എടൊ കുമാരന്മാരെ! കല്ലെടുത്തെറിഞ്ഞ ഈ കുതിരയെ ഇങ്ങോട്ടു തിരിക്കുവിൻ സാധുവായ ഇത നമ്മുടെ മാങ്കൂട്ടത്തിൽ ചേൎന്ന സഞ്ചരിച്ചു കൊള്ളട്ടെ.

ഒരു പുരുഷൻ— (ക്രോധത്തോടും ഗൎവ്വത്തോടുംകൂടി പ്രവേശിച്ചു) ഛീ! എന്തു ചാപല്യം കാണിക്കുന്നു? നീയെന്താണു് പറഞ്ഞത? നിൎദ്ദയന്മാരും ക്ഷമയില്ലാത്തവരുമാകുന്നു സൈനികന്മാർ. ഗൎവ്വത്തോടു കൂടിയുള്ള വാക്ക ഒരു ശിശുവിൻെറയായിരുന്നാലും അവർ സഹിക്കയില്ല. ചാപപാണിയായിരിക്കുന്ന രാജകുമാരൻ ചന്ദ്രകേതു സൌമ്യങ്ങളായ അരണ്യപൂൎവ്വഭാഗങ്ങളെ കൌതുകത്തോടുകൂടി ദൎശിച്ചുംകൊണ്ടു വരുന്നുണ്ട, അദ്ദേഹം ഇവിടെ എത്തുന്നതിന്നു മുമ്പെ ഈ വൃക്ഷങ്ങളുടെ ഇടയിൽ കൂടി വേഗത്തിലോടി കൊൾവിൻ.

കുട്ടികൾ— കുമാര! നമുക്കിക്കുതിര വേണ്ട, കുമാരൻെറ നേരെ

ശസ്ത്രങ്ങളിളക്കിക്കൊണ്ട സൈനികന്മാർ കലശൽ കൂട്ടുന്നു. ആശ്രമ പദം കുറെ ദൂരത്തിലുമാണ. അതുകൊണ്ട വരു നമുക്ക മാഞ്ചൊട്ടമായിട്ട ഇവിടെനിന്ന ഓടിക്കളയാം.

ലവൻ— (ചിരിച്ച) ശസ്ത്രങ്ങളിളക്കിയാലെന്താണ-

(വില്ലിൽഞാണു കെട്ടിക്കൊണ്ട)

* ഒട്ടേറെഘോരമാകുംഘലംഘലരവമോടഗ്രഭാഗങ്ങൾചുററി
ക്കെട്ടീട്ടാടുന്നഞാണാൽനടുവുടനെവളഞ്ഞീടുമിച്ചാപദണ്ഡം
ഒട്ടുക്കൊന്നായ്ഗ്രസിപ്പാനലറിരസനയെട്ടോഷ്ഠമുട്ടുന്നമട്ടിൽ
പെട്ടന്നാട്ടിപ്പിളക്കുംവികടയമമുഖത്തോടുനേരായിടട്ടെ (൨൫)

(എല്ലാവരും ഉചിതംപോലെ ചുററി നടന്നുപോയി)

നാലാമങ്കം കഴിഞ്ഞു.

——○○:○○——

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

——○○:○○——

### അഞ്ചാമങ്കം.

———

(അണിയറയിൽ)

ഭോ ഭോ സൈനികന്മാരെ നമുക്ക ആശ്രയം ലഭിച്ചു.

* ധീരൻസാരഥിയാംസുമന്ത്രനുടനേപായിച്ചവാഹങ്ങളാൽ
പാരംവേഗമിയന്നതേരതിലിരുന്നുത്സാഹമുൾക്കൊണ്ടിതാ
പാരിൽചക്രമിടഞ്ഞുടൻകൊടിമരംസ്വല്പംചലിച്ചീടവെ
പോരുന്നുണ്ടിഹചന്ദ്രകേതുപടയിൽപ്പാലിക്കുവാൻനമ്മളെ(൧)

(അനന്തരം സാരഥിയായ സുമന്ത്രനോടുകൂടിരഥാരൂഢനായും അത്ഭുത സന്തോഷ സംഭ്രമങ്ങളോടു കൂടിയും ചന്ദ്രകേതു പ്രവേശിക്കുന്നു)

ചന്ദ്രകേതു— ആര്യസുമന്ത്ര ! ദശിച്ചാലും.

* കണ്ടാൽസൂൎയ്യകുലേജനിച്ചശിശുവോയെന്നുള്ളസന്ദേഹമി
ന്നുണ്ടാക്കുംമുനിബാലവേഷതനിയേകുംഭീന്ദ്രകുംഭങ്ങളിൽ
ടണ്ടങ്കാരഭയങ്കരദ്ധ്വനിവളൎത്തുഗ്രബാണങ്ങളെ
ക്കൊണ്ടെൻസൈന്യശരീരസന്ധികൾപിളൎന്നേകുന്നുമേകൌതുകം
ആശ്ചൎയ്യം, ആശ്ചൎയ്യം. [വ
*ഓടിച്ചാടിത്തിമൎത്തുംപടയുടെനടുവിൽപഞ്ചചൂഡാഗ്രമൊട്ടൊ
ട്ടാടിക്കൊണ്ടൊട്ടുകോപിച്ചരുണനിറമിയന്നുള്ളവക്ത്രാഭയോടും
കോടിസ്ഫുരിച്ചവില്ലിൻതലകളുനയുമാറമ്പുഃമന്മേൽചൊരി
മൂടുന്നൂനാലുപാടുംമമഭടരെമിടുക്കേറുമീവീരബാലൻ(൨) [ഞ്ഞും
സുമന്ത്രൻ— ആയുഷ്മൻ,
*മുന്നിൽദേവകൾദൈത്യരെന്നിവരടുക്കാത്തുള്ളവീൎയ്യത്തിനാൽ
നിന്നെപ്പോലെവിളങ്ങിടുന്നശിശുവാമീവീരനെക്കാണ്കയാൽ
മുന്നംകൌശികയാഗരക്ഷയിലരക്കന്മാരെമൎദ്ദിക്കുവാൻ
മിന്നുംചാപമെടുത്തരാമനെമനക്കാമ്പിൽസ്മരിക്കുന്നുഞാൻ (൪)
ചന്ദ്രകേതു— ഈഒരുകുട്ടിയെഎതൃക്കുവാൻവളരെപ്പേർകൂടിവുറപ്പെ
ട്ടിരിക്കുന്നു എന്നുള്ളതുകൊണ്ട എന്റെ മനസ്സ ലജ്ജിക്കുന്നു.
*പോരിന്നുത്സാഹമോടെൻപടകൾകരമതിൽഘോരശസ്ത്രങ്ങൾമി
ച്ചാരാവത്താൽമുഴങ്ങുംകനകമണികളാടുന്നതേർക്കൂട്ടമോടും [ന്നി
മാരിക്കൊപ്പംമദത്തെച്ചൊരിയുമൊരുകരിക്കാറുമായാശ്രുചെന്നി
ട്ടാരുംസാഹായ്യമില്ലാത്തൊരുശിശുവെവളഞ്ഞീടിനാരെത്രകഷ്ടം
സുമന്ത്രൻ— വത്സ! ഇവരെല്ലാം ഒന്നിച്ച കൂടീട്ടുതന്നെ ഇവന്നെ
ന്താണ, പിന്നെ ഒററയ്ക്കായാലൊ.
ചന്ദ്രകേതു— ആൎയ്യ! വേഗത്തിലോടിക്കുക- ഇവൻ നമ്മടെ ആ
ശ്രിത ജനങ്ങളെ വല്ലാതെ മൎദ്ദിച്ച തുടങ്ങിയിരിക്കുന്നുവെല്ലൊ.
എങ്ങിനെയെന്നാൽ,
* പേടിച്ചദ്രിഗുഹാന്തരത്തിലചറുംകുംഭീന്ദ്രകൎണ്ണങ്ങളെ
ക്കൂടിട്ടുന്ദുഭിഘോഷമിശ്രഗുണനാദത്താൽതകൎത്തിട്ടിശ്രു
ഓടുംഘോരകബന്ധമുണ്ഡനിരയെത്തൃപ്താന്തകന്തന്റെവാ
യാട്ടുമ്പോളുതിരുംവിധംദ്രുതമറുത്തിപ്പാരിൽവീഴ്ത്തുന്നിതാ (൩)
സുമന്ത്രൻ— (ആത്മഗതം) ഇങ്ങിനെയുള്ളവനോടുകൂടി ദ്വന്ദ്വയു
ദ്ധം ചെയ്യുന്നതിന്നവത്സചന്ദ്രകേതുവിനെ ഞാനെങ്ങിനെഅ
നുവദിക്കേണ്ടു. (ആലോചിച്ച)അഥവാ ഇക്ഷ്വാകു ഗൃഹത്തിൽ

വളൎന്ന വൃദ്ധനല്ലെ ഞാൻ, യുദ്ധം നേരിടുകയും ചെയ്തു ഇനി വേറെയെന്താണ ഗതി.

ചന്ദ്രകേതു— (വിസ്മയ ലജ്ജാസംഭ്രമങ്ങളോടുകൂടി) ഛീ എന്റെ സൈന്യങ്ങൾ നാലുഭാഗത്തും പിന്തിരിഞ്ഞോടിപ്പോയി

സുമന്ത്രൻ— (രഥവേഗത്തെ നടിച്ച്) വത്സ! ആ വീരനിതാ സംസാരിച്ചാൽ കേൾക്കത്തക്ക സമീപത്തിലായി.

ചന്ദ്രകേതു— (ഓൎമ്മകേട നടിച്ചിട്ട) ആൎയ്യ ഇദ്ദേഹത്തിന്റെ പേരെന്തന്നാണ ആഖ്യായികന്മാർ പറഞ്ഞത?

സുമന്ത്രൻ— വത്സ! ലവനെന്നാണ.

ചന്ദ്രകേതു— * വീരാഗ്രേസരഹേലവ!

ചോരാടുന്നെന്തുഹന്തഭടരോടായ്
പോരിനുഞാനുണ്ടിവിടെ
പ്പോരികതേജസ്സുതേജസിശമിക്കും (൧)

സുമന്ത്രൻ— കുമാര! നോക്കു നോക്കു,

* വെട്ടനുണ്ണിവിളിക്കയാൽതവഭടക്കൂട്ടത്തെമട്ടിപ്പതും
വിട്ടിട്ടൊട്ടുഗളംതിരിച്ചടനിതാനോക്കുന്നുവീരാഗ്രകൻ
കുട്ടിക്കേസരികുംഭികുംഭപടലംഗൎവ്വേണതാഡിച്ചടൻ
പൊട്ടിക്കുന്നളവംബരത്തിലിടികേട്ടൊന്നങ്ങുനോക്കുംവിധംവ്വ

(അനന്തരം ഗൎവ്വത്തോടുകൂടി വേഗത്തിൽ നടന്നുകൊണ്ട ലവൻ പ്രവേശിക്കുന്നു)

ലവൻ—നല്ലത, രാജപുത്ര നല്ലത, സത്യമായിട്ടും അങ്ങു ഇക്ഷ്വാകു വംശത്തിൽ ജനിച്ച ആൾതന്നെ, അതിനാലിതാ ഞാൻ വന്നിരിക്കുന്നു.

(അണിയറയിൽ വലിയ കോലാഹലം കേൾക്കുന്നു)

ലവൻ — (ആവേഗത്തോടുകൂടി തിരിഞ്ഞു നോക്കീട്ട) ഇപ്പോൾ തോറേറാടിയ സേനാപതികൾ പിന്നേയും ഗൎവ്വത്താൽ തിരിച്ചുവന്ന യുദ്ധത്തിന്നായിട്ട എന്റെ പിന്നിലടുക്കുന്നുവൊ, ഛീ എന്തൊരു കഥയില്ലാത്തവരാണിവർ.

*പാരെല്ലാടംനടുങ്ങുംപടിപടകൾമുഴക്കീട്ടുമീഘോരഘോഷം [ൾ
പാരാതെൻക്രോധതിവ്രജ്വലനശിഖകളാൽനഷ്ടമാകട്ടെയിപ്പോ
പാരംശൈലങ്ങൾമുട്ടീട്ടിളകിയബഡവാവഹ്നിയാൽകല്പകാലേ
ഘോരംകാറേററുകിഴ്പ്പോൽമറിയുമുദധിതൻവാരിപ്പൂരങ്ങൾപോലെ

(എന്നു ചുററി നടക്കുന്നു)

ചന്ദ്രകേതു— ഹേ ഹേ കുമാര.

* അത്ത്യാശ്ചര്യത്തെനൽകുംതവഗുണമതിനാൽ
  പ്രീതിവർദ്ധിയ്ക്കുമൂലം
സത്ത്യംനീയെൻസഖാവായ്പ്രിയസഖമമസ
  ർവ്വസ്വവുംനിൻെറയെല്ലോ
ഇത്ഥംനീയെന്തിനായ്നിൻപടയൊടുകലഹി
  ക്കുന്നുനിൻവീര്യഗർവ്വം
പ്രത്ത്യക്ഷത്തിൽപരീക്ഷിപ്പതിനുനികഷമാ
  യുണ്ടിതാചന്ദ്രകേതു (൫൦)

ലവൻ— (സന്തോഷത്തോടും സംഭ്രമത്തോടും തിരിഞ്ഞിട്ടു) അഹോ മഹാനുഭാവനായ സൂര്യകുല കുമാരൻെറ വീരവാദ പ്രയോഗം പ്രസന്നമായും കഠിനമായുമിരിക്കുന്നു. അതിനാൽ ഇവർ പോകട്ടെ, ഇദ്ദേഹത്തിനെതന്നെ ഒന്നു സമ്മാനിക്കാം.

(പിന്നേയും അണിയറയിൽ കോലാഹലം)

ലവൻ— (ക്രോധത്തോടും വെറുപ്പോടുംകൂടി) ആഃ, കൂടക്കൂടെ ഇവർ വീരസംവാദം ചെയ്യുന്നതിന്നു വിഘ്നമുണ്ടാക്കിക്കൊണ്ടഎന്നെ ചീത്തയാക്കുന്നു. (അവരുടെ നേരെ ചെല്ലുന്നു)

ചന്ദ്രകേതു— ആര്യ നോക്കു ഇതുകാണേണ്ടതാണ.

* സൈപാരംചാപമെടുത്തുഭംഗിയിലഹം
  കാരത്തിനാൽനോക്കിയെൻ
നേരിട്ടുംഭടരാത്തുപിന്നിലണയും
  നേരത്തിലഞ്ഞോട്ടമായ്
പാരാതോടിനടക്കുമിശ്ശിശുശൂനാ
  സീരൻെറവില്ലുള്ളതായ്
ഘോരക്കാററതിലഞ്ഞുമിഞ്ഞുമിളകും
  കാറോടുനേരാകുമേ (൫൫)

സുമന്ത്രൻ— കുമാരന്തന്നെ അവനെക്കാണുന്നതിന്നും ശക്തനാകുന്നുള്ളു ഞാൻ വിസ്മയംകൊണ്ട കേവലം പരവശനായി തീന്നിരിക്കുന്നു.

ചന്ദ്രകേതു— ഹേ ഹേ! രാജാക്കന്മാരെ!

മാറിൽചമ്മോത്തരീയംവിലസിയമൃദുമെയ്യോടുമേകാകിയായി
പ്പാരില്പാദാതിയാമിശ്ശിശുവിനൊടെതിരാസ്സംഖ്യയില്ലാത്തനിങ്ങൾ
ചേരുംതാരുണ്യമോടുംകരിതുരഗരഥാരൂഢരായ്ത്തട്ടയിട്ടും [ഫ്ര
ഫോരിന്നായ്യേന്നതോർത്താൽബഹുകറവുഭവാന്മാൎക്കുമെന്നല്ലിനിക്കും

ലവൻ—(ക്ഷോഭത്തോടുകൂടി) ഏ- എന്റെ മേലിത്ര ദയയുണ്ടോ (ആലോചിച്ചിട്ട) ഇരിക്കട്ടെ കാലതാമസം വരാതിരിപ്പാനായിട്ട ഈ സൈന്യങ്ങളെ ഇപ്പൊൾ ജൃംഭകാസ്ത്രംകൊണ്ടസ്തംഭിപ്പിക്കാം (എന്ന ധ്യാനംനടിക്കുന്നു).

സുമന്ത്രൻ—ഇതെന്താണ അകാരണമായിട്ട നമ്മുടെ സൈന്യങ്ങളുടെ കോലാഹലം ശമിക്കുന്നു?

ലവൻ— ഇനി ഈ ഒരുമ്പെട്ടവന്റെ സാമൎത്ഥ്യം എത്രയുണ്ടെന്ന നോക്കട്ടെ.

സുമന്ത്രൻ— (സംഭ്രമത്തോടുകൂടി) ഉണ്ണി! ഈ കുമാരൻ ജൃംഭകാസ്ത്രത്തെ മന്ത്രമൂലം പ്രയോഗിച്ചു എന്നിനിക്ക തോന്നുന്നു.

ചന്ദ്രകേതു— ഇതിലെന്തുസംശയം.

*ഒന്നായ്യേന്നുള്ളമിന്നൽപ്രഭയുമിരുളുമൊത്തുഗ്രതേജസ്സമൂഹം
തന്നേചിമ്പിത്തുറക്കുംമിഴികളിലഴലേകുന്നനോക്കുന്നനേരം [ലെ
എന്നല്ലെൻസൈന്യമെല്ലാമിതുപൊഴുതിളകാതത്രചിത്രങ്ങൾപോ
ത്തന്നേനിൽക്കുന്നുപാൎത്താൽനിയതമിതുമഹാജൃംഭകാസ്ത്രപ്രഭാവം
ആശ്ചൎയ്യമാശ്ചൎയ്യം! [ഫ്ര

* തിങ്ങിപ്പാതാളമദ്ധ്യേനിറയുമിരുളിനുംതപ്തമായ്ദീപ്തിമേന്മേൽ
പൊങ്ങീടുംപിച്ചളയ്ക്കുംസദൃശനിറമിയന്നീടുമിജ്ജൃംഭകാസ്ത്രം
തിങ്ങുന്നുഘോരഘോരപ്രളയപവനനേററാശുപൊട്ടിത്തെറിക്കും
മിന്നൽക്കാർചേൎന്നവിന്ധ്യക്കൊടുമുടിനിരപോലന്തരിക്ഷത്തിലെ
[ങ്ങും (ഫ്ര ർ)

സുമന്ത്രൻ— എന്നാൽ ഇവന്ന ജൃംഭകാസ്ത്രങ്ങൾ സിദ്ധിച്ചിട്ടുള്ളതാരിൽ നിന്നായിരിക്കാം.

ചന്ദ്രകേതു—ഭഗവാൻ വാല്മീകിയിൽ നിന്നാണെന്ന ഞാൻ വിചാരിക്കുന്നു.

സുമന്ത്രൻ— അദ്ദേഹത്തിന്ന അസ്ത്രങ്ങളിൽ പരിചയമില്ല, ജൃംഭകാസ്ത്രങ്ങളിൽ വിശേഷിച്ചും. എന്തുകൊണ്ടെന്നാൽ

* മുന്നമിവയെക്കൃശാശ്വൻ
തന്നേസൃഷ്ടിച്ചുകൗശികന്നേകി
പിന്നെയിവയാവഴിക്കായ്
വന്നുവസിക്കുന്നുരാമഭദ്രങ്കൽ (൨൭)

ചന്ദ്രകേതു—സത്വഗുണത്താലേററവും വൎദ്ധിച്ചിരിക്കുന്ന തത്വപ്രകാശമുള്ളവരും മന്ത്രജ്ഞന്മാരും ആയ മററുയോഗ്യന്മാൎക്കും സ്വായമായിട്ടിത ലഭിച്ചേക്കാം.

സുമന്ത്രൻ— ഉണ്ണി ജാഗ്രതയോടുകൂടിയിരിക്കു ആ വീരനിതാവന്നുചോയി.

കുമാരന്മാർ—(അന്യോന്യം) അഹോകുമാരൻ പ്രിയദൎശനൻ തന്നെ (സ്നേഹാനുരാഗങ്ങളോടുകൂടി നോക്കീട്ടു)

* മുന്നംജന്മാന്തരത്തിൽദൃഢപരിചയമുണ്ടായതോ
സൽഗുണത്താൽ
തോന്നീടുംപ്രീതിയോകണ്ടുളവുടനെയുദിച്ചു
ള്ളോരാസക്തിതാനൊ
ഇന്നേതുംദൈവഗത്യാമമമപുനരറിവില്ലാത്ത
സംബന്ധമോയെൻ
മുന്നിൽക്കണ്ടോരുനേരത്തിവനെമമമന
സ്സോൎമ്മ്വെക്കുന്നിതെന്തൊ. (൨൮)

സുമന്ത്രൻ—ഒരാൾക്കു മറെറാരാളിൽ ഒസമയിയായ പ്രീതിയുണ്ടാകുന്നത പ്രായേണ ലോകസ്വഭാവമാണ. ഇതിനെയാണ ലൌകികന്മാർ താരാമൈത്രകമെന്നുംചക്ഷൂരാഗമെന്നും പറയുന്നത. ഇത ഹേതുകൂടാതുണ്ടാകുന്നതും ഇന്നവിധമെന്നുനിശ്ചയിപ്പാൻ പാടില്ലാത്തതുമായ ഒരു പ്രണയമാണെന്നു വിചാരിച്ചുവരുന്നു.

* നിഷ്കാരണംസ്നേഹമഹോഭവിച്ചാൽ
നില്ക്കില്ലെത്തുത്തോന്നുമതിന്നുനേരേ
ഉൾക്കാമ്പിൽമൎമ്മങ്ങളെയാശ്രുചേൎത്തു
കോൎക്കുന്നിതാപ്രേമമതായതന്തു (൨൯)

കുമാരന്മാർ—(അന്യോന്യം ഉദ്ദേശിച്ചു)

* മിന്നുംനിൎമ്മലരത്നമൊത്തമൃദുവാമിമ്പോലകന്തൻറമെ
തന്നിൽഘോരശരങ്ങളെങ്ങിനെമടിച്ചീടാതയക്കേണ്ടുതൊൻ

മുന്നിൽക്കണ്ടളവിക്കുമാരനെമുദാചെന്നൊന്നുപുൽകീടുവാ
നെന്നുൾചേരുന്നോരുവാഞ്ഛകൊണ്ടുപുളകംതിങ്ങുന്നിതംഗങ്ങളിൽ
എന്തുചെയ്യാം [ഫ വ്യ
* പാരംഗർവ്വിച്ചിരിക്കുന്നിവനൊടുഗതിയെന്തസ്ത്രമല്ലാതെയിന്നീ
വീരൻനേരിട്ടയക്കാത്തൊരുശരമതിനാൽപിന്നെയെന്തുള്ളകാര്യം
പോരിന്നായസ്ത്രമേന്തിട്ടിനിയൊഴിയുകിലിങ്ങോലനെന്തോതുമെ
ക്രൂരംവീരസ്വഭാവംനിയതമതുതടുക്കുന്നുവേഴ്ക്കമത്തെ [ന്നൊ
സുമന്ത്രൻ— (ലവനെ നോക്കീട്ട കണ്ണീരോടുകൂടി ആത്മഗതം) മനസ്സെ നീ യെന്താണ വേറെ വിധത്തിൽ ശങ്കിക്കുന്നത.

* നിന്നാഗ്രഹത്തിന്നുടെവിത്തിനെ ഞാൻ
മുന്നേനശിപ്പിച്ചുകളഞ്ഞുദൈവം
മുന്നംനശിപ്പിച്ചൊരുവള്ളിയിങ്കൽ
പിന്നെപ്രസൂനംകഥമുത്ഭവിക്കും (൨൦)

ചന്ദ്രകേതു— ആര്യ്യസുമന്ത്ര ഞാൻ തേരിൽ നിന്നിറങ്ങുന്നു.

സുമന്ത്രൻ—എന്തുകാരണത്താൽ?

ചന്ദ്രകേതു—അങ്ങിനെചെയ്താൽ ഈവീരപുരുഷനെ ബഹുമാനിച്ച പൊലെയായി എന്നമാത്രമല്ല ആര്യ്യക്ഷത്രിയ ധർമ്മത്തെപരിപാലിച്ചപോലെയുമായെല്ലൊ രഥികൾപാദചാരികളോടെതൃക്കുന്നത ന്യായമല്ലെന്നാണെല്ലൊശാസ്ത്രജ്ഞന്മാർപറയുന്നതും.

സുമന്ത്രൻ—(ആത്മഗതം) കഷ്ടം ഞാൻ വല്ലാത്ത ദുർഘടത്തിലകപ്പെട്ടു,

* ന്യായത്തിനൊത്തൊരുനടപ്പിനെവേണ്ടയെന്നാ
യിയുള്ളവൻപറവെതങ്ങിനെകഷ്ടമിപ്പോൾ
വയ്യാത്തതായൊരതിസാഹസമായകാര്യം
ചെയ്യുന്നതിന്നുപുനരെങ്ങിനെസമ്മതിക്കാം (൨൧)

ചന്ദ്രകേതു—പൂജ്യന്മാരായ അച്ഛന്മാരുംകൂടി ധർമ്മത്തിൽസംശയം വരുമ്പോൾപിതാമഹൻെറ പ്രിയസഖനായആര്യ്യനോടാണെല്ലൊ ചൊദിക്കുന്നത. പിന്നെന്താണ ആര്യ്യനിത്രആലോചിക്കുന്നത.

സുമന്ത്രൻ—അല്ലെയൊ ആയുഷ്മൻ! ധർമ്മത്തിന്നു യോജിച്ച തന്നെയാണ നീയഭിപ്രായപ്പെട്ടത.

* ഇതു വത്സ! യുദ്ധമതിലുള്ള നീതിതാ
നിതു തന്നെ ശാശ്വതമതായ ധർമ്മവും
ഇതു തന്നെ സൂര്യകുലജാതരാകവേ
പതിവായ്നടത്തിവരുമാ വിരധർമ്മവും (൨൨)

ചന്ദ്രകേതു — ആര്യന്റെ വാക്ക ഉചിതമായിട്ടുള്ളതുതന്നെ.

* ഇതിഹാസപുരാണങ്ങളു
മതിസത്തായുള്ള ധർമ്മശാസ്ത്രമതും
സൂര്യകുലത്തിൻസ്ഥിതികളു
മാര്യന്നല്ലാതെമറെറവന്നറിയാം (൨൩)

സുമന്ത്രൻ — (സ്നേഹത്തോടുകൂടി ആലിംഗനം ചെയ്തിട്ട)
*വിണ്ണോർനായകനെജ്ജയിച്ചവനെയുംകൊന്നോരുനിന്താതനാ
മുണ്ണിക്കെത്രചെറുപ്പമിപ്പൊഴുമഹോതത്സൂനുവാംവത്സനും
തിണ്ണംക്ഷത്രിയവീരധർമ്മമതനുഷ്ഠിക്കുന്നുവെന്നാകിലീ
വണ്ണംസൂര്യകുലംപ്രതിഷ്ഠയെയഹോപ്രാപിച്ചഭാഗ്യത്തിനാൽ [൨൪

ചന്ദ്രകേതു — (വ്യസനത്തോടുകൂടി)

* പ്രതിഷ്ഠയെന്നിയേരഘൂത്തമൻഭവിക്കയാലിനി
പ്രതിഷ്ഠയെന്തുഹന്തനാംജനിച്ചവംശമായതിൽ
ഇതിസ്മരിച്ചുമൽപിതാക്കളായമററുമുന്നവേ
രതിപ്രയാസമോടുവാണിടുന്നുകേണുകേണഹോ (൨൫)

സുമന്ത്രൻ — അഹഹ ചന്ദ്രകേതുവിന്റെ ഈ വാക്കുകൾ ഹൃദയമർമ്മങ്ങളെ ഭേദിക്കുന്നു.

ലവൻ — ആശ്ചര്യം രസം ഇടകലൎന്നിരിക്കുന്നു.

*നൂനംചന്ദ്രോദയത്തിൽകുമുദിനിയതുപോലിന്നിവന്തന്നെവീക്ഷി
ച്ചാനന്ദിക്കുന്നു നേത്രംപുനരിഹകരമോപോരിലുള്ളാഗ്രഹത്താൽ
താനേതിങ്ങിത്തിളച്ചീടിനകൊടിയമദംപൂണ്ടുതദ്ധംകാരഘോര
ധ്വാനംവർദ്ധിച്ചഞാണുള്ളൊരുനെടിയധനുസ്സിങ്കലിഷ്ടപ്പെടുന്നു

ചന്ദ്രകേതു — (ഇറങ്ങുന്നതായി നടിച്ച) ആര്യ! സൂര്യകുലത്തിൽ ജനിച്ച ചന്ദ്രകേതു നമസ്കരിക്കുന്നു.

സുമന്ത്രൻ — * കാകുത്സ്ഥനുള്ളവിധമൂർജ്ജിതമാസ്പവിത്ര
മാകുംമഹസ്സുജിതമായിവരട്ടെനിങ്കൽ
ലോകാവനത്തിനുവരാഹമതായദേവ
നേകട്ടെവത്സനുമണേകുശലത്തെമേന്മേൽ (൨൬)

എന്നുമാത്രമല്ല.

* നിന്നോതവൽകുലനാഥനായരവിപാലിക്കട്ടെയുദ്ധാങ്കണേ
നന്ദിക്കട്ടെഭയാങ്കൽനിൻകുലഗുരുശ്രീമാൻവസിഷ്ഠർഷിയും
വഹ്നിന്ദ്രാനിലവിഷ്ണുതാക്ഷ്യബലവുംചേരട്ടെനിങ്കൽസ്വയം
തന്നീട്ടംതവരാമലക്ഷ്മണധനുർജ്യാഘോഷശത്രുഞ്ജയം (വൃ)

ലവൻ— കുമാര! രഥത്തിലിരുന്നാൽ തന്നെയാണ അങ്ങേക്കുവളരെ ശോഭയുണ്ടാകുന്നത. ഇത്ര അധികം ആദരിക്കേണമെന്നില്ല.

ചന്ദ്രകേതു— എന്നാൽ മാററുഭാവനായ അങ്ങും മറെറാരു രഥത്തെ അലങ്കരിക്ക.

ലവൻ— ആര്യ! രാജകുമാരനെ തിരിയെ രഥത്തിൽ കേററുക.

സുമന്ത്രൻ— ചന്ദ്രകേതുപറഞ്ഞതിനെ ഉണ്ണിയും അനുസരിക്ക.

ലവൻ— ഈ സ്വന്തം ഉപകരണങ്ങളിലിനിക്കെന്താണ വിചാരിപ്പാനുള്ളത. എന്നാൽ കാട്ടിലിരിക്കുന്ന ഞങ്ങൾ രഥത്തിൽ കേറി നടക്കുന്നതിന്ന ശീലിച്ചിട്ടില്ല.

സുമന്ത്രൻ— ഉണ്ണി! ഗർവ്വത്തിനും മര്യാദയ്ക്കും ഉചിതമായിട്ട സംസാരിപ്പാൻ നിനക്ക നല്ലവണ്ണം അറിയാം. ഇങ്ങിനേയുള്ള നിന്നെ ഇക്ഷ്വാകുവംശജാതനായ രാമഭദ്രൻ കണ്ടുവെങ്കിൽ അദ്ദേഹത്തിൻെറ ഹൃദയം സ്നേഹംകൊണ്ടലിഞ്ഞുപോകും.

ലവൻ—ആര്യ! ആ രാജർഷി സുജനമാണെന്ന ഞാൻ കേട്ടിട്ടുണ്ട.

(ലജ്ജയോടുകൂടി എന്ന പോലെ)

* ഏവംയാഗംമുടക്കുന്നൊരുപരിഷയിലുൾ
പ്പെട്ടോരാളല്ലഞാനും
ഭൂവികൽപൂജ്യനാമക്ഷിതിപതിയെയെവ
നന്നമാനിക്കയില്ല
എന്നാലശ്വത്തെരക്ഷിപ്പവരിഹസകല
ക്ഷത്രിയന്മാരെയുംചേ
ഞ്ഞൊന്നാക്ഷേപിച്ചവാക്കെൻഹൃദയമതിൽവികാ
രത്തെയുണ്ടാക്കിയല്ലം (വൻ)

ചന്ദ്രകേതു— (മന്ദഹാസത്തോടുകൂടി) അച്ഛൻെറ പ്രതാപോൽകർഷത്തിൽ കൂടിയും അങ്ങെക്ക അമർഷമൊ.

ലവൻ— അമർഷമുണ്ടൊ ഇല്ലയൊ അതിരിക്കട്ടെ. ഞാനിതൊ

ന്നു ചോദിച്ചുകൊള്ളുന്നു. രാജാവായ ആ രഘുപതി ശാന്തനെന്നാണെല്ലൊ കേട്ടിട്ടുള്ളത. അദ്ദേഹം ഗൎവ്വിക്കുന്നാളല്ല. അദ്ദേഹത്തിന്റെ പ്രജകളിലും ഗൎവ്വമുണ്ടാകയില്ല. പിന്നെന്താണ അദ്ദേഹത്തിന്റെ ഭടന്മാർ രാക്ഷസവാക്കിനെ പറയുന്നത.

* ചൊല്ലുംമുനീന്ദ്രരിഹരാക്ഷസവാക്യമെന്നു
വല്ലാത്തദൎപ്പകിതവോക്തിയെരണ്ടിനേയും
എല്ലാവിരോധവുമിതിങ്കൽമുളച്ചിടുന്നു
കില്ലില്ലവിത്തുമിതുതാനശുഭത്തിനെല്ലാം (൩൦)

ഈ കാരണത്താലാകുന്നു അതിനെ നിന്ദിക്കുന്നത, എന്നാൽ ഇതിന്നു വിപരീതമായിട്ടുള്ളതിനെ സ്തുതിക്കുകയും ചെയ്യുന്നു.

* ധീരന്മാരിഹസത്യവുംപ്രിയവുമായുള്ളോരുവാക്യത്തിനെ
പ്പാരിൽധേനുവിതെന്നുചൊല്ലുമിതിനാലുണ്ടാംശുഭംസൎവ്വവും
ചേരുംനല്ലൊരുകീൎത്തിയിഷ്ടമഖിലംസിദ്ധിക്കുമെന്നല്ലുടൻ
ദൂരത്തോടുമമംഗലംദുരിതവുംതാനേനശിക്കുംദ്രുതം (൩൧)

സുമന്ത്രൻ— പരിശുദ്ധസ്വഭാവനായ ഈ വാല്മീകിശിഷ്യൻ ഋഷികളിൽനിന്നു സിദ്ധിച്ച സംസ്കാരത്തിന്നനുരൂപമായിട്ടു പറയുന്നു.

ലവൻ— അല്ലയൊ ചന്ദ്രകേതൊ പിന്നെ അങ്ങെന്താണ ചോദിച്ചത, "അച്ഛന്റെപ്രതാപോൽകൎഷത്തിൽകൂടിയുംഅങ്ങെക്ക അമൎഷമൊ" എന്നൊ, എന്നാൽ ഞാൻ ചോദിക്കുന്നു ക്ഷാത്രധൎമ്മങ്ങൾ ഇന്നിന്നവൎക്കേ ഉണ്ടാകാവു എന്നു നിയമിക്കപ്പെട്ടിട്ടുണ്ടൊ ?

സുമന്ത്രൻ— ഇക്ഷ്വാകുവംശജാതനായ ആ മഹാരാജാവിനെ നീ അറികയില്ല. അതിനാലാണിങ്ങിനെ പറയുന്നത, അതുകൊണ്ട അതിപ്രസംഗം മതിയാക്കു.

* രാത്രീടിച്ചുണ്ണിയുധിസൈന്യവിമൎദ്ദനത്താ
ലോജസ്വിയെന്നുവെളിവായറിയിച്ചസത്യം
ആജാമദഗ്ന്യനെജയിച്ചമഹാങ്കലേവ
മാക്ഷെപവാക്യമുരചെയ്യതിനൎഹനല്ല. (൩൨)

ലവൻ— (ചിരിച്ചുംകൊണ്ട) ആൎയ്യ! ജാമദഗ്ന്യനെക്കൂടി ജയിച്ചാളാണ ആ രാജാവ എന്നു എന്താണിത്ര ഘോഷിക്കുന്നത.

* പൊയ്യല്ലക്കിഹവാക്കിലന്തണജനങ്ങൾക്കെന്നതെങ്ങും ശ്രുതം
കയ്യിന്നുള്ളൊരു വീര്യമോ കരുതിയാലാക്ഷത്രിയന്മാൎക്കതാൻ
കയ്യിൽ ശസ്ത്രമെടുത്തൊരന്തണനതാം ജാമദഗ്ന്യൻ രണം
ചെയ്യാതന്നു ശമിച്ചുമാനമിതിനാലാക്ഷത്രിയന്നെന്തഹോ

ചന്ദ്രകേതു— (ക്ഷോഭത്തോടുകൂടി) ആൎയ്യ ആൎയ്യ! ഉത്തരോത്തരമായി സംസാരിച്ചതുമതി.

* എങ്ങുന്നോ പുത്തുതായിറങ്ങിയ മഹാഗംഭീരനാണിപ്പുമാ
നിങ്ങോൎക്കാമുനി ജാമദഗ്ന്യനുമഹോ നിസ്സാരനാകുന്നുപോൽ
തിങ്ങും മംഗലമേകിയേഴുഭുവനങ്ങൾക്കും ഭയം തീൎത്തുകൊ
ണ്ടെങ്ങും വിങ്ങിയതാതപുണ്യചരിതം കേട്ടിട്ടുമില്ലിപ്പുമാൻ

ലവൻ— രഘുപതിയുടെ ചരിത്രത്തേയും മാഹാത്മ്യത്തേയും ആരുതന്നെ അറികയില്ല. എന്നാലും കുറച്ചൊന്നു പറവാനുണ്ട. അല്ലെങ്കിൽ വേണ്ട.

* നന്നല്ല വൃദ്ധചരിതത്തിൻ വിചാരമത്ത
വൎണ്ണിപ്പതെന്തിനു വൃഥാ
സുന്ദരൻ ഭാൎയ്യയെഹനിച്ചിട്ടു മാനൃപതി
സൽകീൎത്തിയുള്ളൊരു മഹാൻ
എന്നല്ല പണ്ടു ഖരയുദ്ധത്തിൽ മൂന്നടികൾ
പിൻവെച്ചതും ചതുരനായ്
ചെന്നന്നു ബാലിയെ വധിച്ചോരു കൌശലവു
മാൎക്കും ജഗത്തിലറിയാം (൩൭)

ചന്ദ്രകേതു— ആഃ താതാപവാദം കൊണ്ട മൎയ്യാദയെ ലംഘിച്ചുവനെ! വല്ലാതെ ഗൎവ്വിക്കുന്നുവൊ.

ലവ—അയേ എന്റനേരെ തന്നെ പുരികം വളച്ചു നോക്കുന്നുവൊ

സുമന്ത്രൻ—രണ്ടുപേൎക്കും കോപം ജ്വലിച്ചുപോയി. എന്തെന്നാൽ,

* പെട്ടന്നാക്രുതകമ്പം കുട്ടമകളെയിളക്കുന്നുരക്തോല്പലത്തോ
ടൊട്ടൌപമ്യം വഹിച്ചീടിന മിഴികൾ ചുവക്കുന്നു താനേക്ഷണത്തിൽ
തെററന്നാടുന്ന ചില്ലീലതയുടെ കളികൊണ്ടു കമ്രമുള്ളിന്ദുബിംബം
ചുററിബ്ഭൃംഗം പറക്കും സരസിജമതിനോടുല്യമായ്ത്തീൎന്നു വക്ത്രം (൩൮

കുമാരന്മാർ— എന്നാൽ വരു യുദ്ധത്തിന്നു യോഗ്യമായ സ്ഥലത്തേക്കു ചെല്ലുക. (എന്ന എല്ലാവരും പോയി)

അഞ്ചാമങ്കം കഴിഞ്ഞു.

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ആറാമങ്കം

(അനന്തരം വിമാനത്തിലിരുന്നുംകൊണ്ട വിദ്യാധരദമ്പതികൾ പ്രവേശിക്കുന്നു)

വിദ്യാധരൻ— അഹോ അകാരണമായി പ്രചണ്ഡകലഹത്തിനൊരുമ്പെട്ട, ക്ഷാത്രലക്ഷ്മിയെ പ്രകാശിപ്പിക്കുന്ന ഈ സൂര്യകുല കുമാരന്മാരുടെ വിക്രാന്ത ചരിതങ്ങൾ ദേവാസുരന്മാരെക്കൂടിയും അത്ഭുതത്താൽ വിമൂഢന്മാരാക്കിത്തീർക്കുന്നു.

എന്തെന്നാൽ, പ്രിയേ നോക്കു നോക്കു.

*ആട്ടംകാഞ്ചനകിങ്കിണീരണനഝണൽകാരങ്ങൾചേരുംവിധം
കോടിജ്യാകട്ടഘോഷമാർന്നുനെടുതാംചാപംവലിച്ചേറ്റവും
ചൂഡാഗ്രങ്ങൾചലിക്കുമാറിവരുടൻബാണംചൊരിഞ്ഞെവരും
പേടിക്കുംവിധമാട്ടമീരണമഹോമൂക്കുന്നുതേമേൽക്കുമേൽ (൧)

* വമ്പിച്ചപോരിലിഹമംഗളമാത്രരണ്ടു
ഡിംഭക്ക്മൊപ്പുമുള്ളവാകുവതിന്നുവേണ്ടി
ഗംഭീരമായിടിയൊടൊത്തിഹധുംധുമെന്നു
ജൃംഭിച്ചിതുമ്പർപുരദുന്ദുഭിഘോരഘോഷം (൨)

അതുകൊണ്ട ഇടവിടാതെ വിരിഞ്ഞും മനോഹരങ്ങളായുമുള്ള സ്വർണ്ണപത്മങ്ങളുടെ സമൂഹങ്ങളിട കലർന്ന ഭംഗിയുള്ളതും കല്പകവൃക്ഷങ്ങളുടെ പുതിയ പൂമൊട്ടുകളുടെ പൂന്തേൻകൊണ്ട സൌരഭ്യമുള്ളതുമായ പുഷ്പവർഷം ഈ വീരന്മാരിൽ പതിക്കട്ടെ.

വിദ്യാധരി— അഹോ ഇതെന്താണ പെട്ടന്നുമിന്നൽ പിണരുകൾകൊണ്ട നിറഞ്ഞതപോലെ ആകാശം ക്ഷണത്തിൽ മഞ്ഞനിറമായി തീർന്നിരിക്കുന്നു.

വിദ്യാധരൻ— ഇതെന്താണ ഇപ്പോൾ,

* ത്വഷ്ടാവുതൻെറതിരിയുന്നൊരുയന്ത്രമദ്ധ്യേ
വെട്ടാശ്ശുചാറുമരുണപ്രഭയൊത്തകാന്ത്യാ
ചുട്ടീടുവാൻഝടിതിവിഷ്ണുപമഷ്ടമൂർത്തി
പെട്ടന്നുതൻനിടിലദൃഷ്ടിതുറന്നിരിക്കാം (൩)

(ആലോചിച്ച) ഓ, മനസ്സിലായി. വത്സനായ ചന്ദ്രകേതു ആഗ്നേയാസ്ത്രത്തെ പ്രയോഗിച്ചു. അതിൻെറ അഗ്നിശിഖാസമൂഹങ്ങൾ ചിതറുന്നതാണിത. ഇപ്പോൾ,

* കരിഞ്ഞകേതുചാമരങ്ങളോടുകൂടിയാശുപിൻ
തിരിഞ്ഞുപോയിതാവിമാനമണ്ഡലങ്ങളാകവെ
എരിഞ്ഞുതീധ്വജത്തിലുള്ളകൂറകൾക്കുകുങ്കുമം
ചൊരിഞ്ഞവണ്ണമുള്ളഭംഗിനൽകിടുന്നുതൽക്ഷണം (൪)

ആശ്ചര്യം ചിതറുന്ന വജ്രഖണ്ഡങ്ങൾ പോലെ ഭയങ്കരങ്ങളായ വലിയ തിപ്പൊരികളെ പൊട്ടിത്തെറിപ്പിച്ചുകൊണ്ടും ഇടതിങ്ങി ഉയരുന്ന ജ്വാലാമാലകളാൽ നക്കിക്കൊണ്ടും ഭയങ്കരമായ അഗ്നിഭഗവാൻ വ്യാപിച്ചുതുടങ്ങി. ഇദ്ദേഹത്തിൻെറ ചൂട എല്ലാടത്തും കഠിനമായിരിക്കുന്നു. അതിനാൽ എൻെറ ദേഹംകൊണ്ട പ്രിയയെ മറച്ച വേഗത്തിൽ ദൂരത്തു പൊയ്ക്കളയാം. (അങ്ങിനെ ചെയ്യുന്നു)

വിദ്യാധരി— ഭാഗ്യത്താൽ നിർമ്മലമായ മുത്തുഹാരംപോലെ ശീതളമായും മനോഹരമായും ദേഹത്തിലെല്ലാം വ്യാപിച്ചിരിക്കുന്ന നാഥൻെറ ഈ ശരീരസ്പർശംകൊണ്ടുണ്ടായ ആനന്ദത്താൽ അല്പംകണ്ണടഞ്ഞിട്ടുള്ള എൻെറ ചൂടൊക്കെ നശിച്ചുപോയി.

വിദ്യാധരൻ— അയി, ഞാനെന്താണിതിൽ ചെയ്തത. അല്ലെങ്കിൽ,

* ഒരുവനുടനൊരാളിൽസ്നേഹമായാലവന്നു
ള്ളൊരുനിരുപമസൌഖ്യദ്രവ്യമായാളുതന്നെ
അരികിൽമരുവിയൊന്നുംചെയ്യയില്ലെങ്കിലുംതാൻ
മരുവുമൊരുസുഖത്താൽതന്നെദുഃഖത്തെനീക്കും (൫)

വിദ്യാധരി— ഇതാ ഇടതിങ്ങി ഇളകിമറിയുന്ന മിന്നൽകൊടികളുടെ വിലാസംകൊണ്ട അലംകൃതങ്ങളായും മലിച്ചിരിക്കുന്ന മ

യില്പുകളുടെ കണ്ഠങ്ങൾപോലെ ശ്യാമങ്ങളായുമിരിക്കുന്നമേഘങ്ങൾ ആകാശത്തിലെങ്ങും വ്യാപിക്കുന്നു.

വിദ്ദ്യാധരൻ— അയെ! കുമാരലവൻ പ്രയോഗിച്ച വാരുണാസ്ത്രത്തിന്റെ പ്രഭാവമാണിത. ഇതാ ഇടവിടാതെ വീഴുന്ന വാരിധാരാസമൂഹങ്ങൾകൊണ്ടു ആഗ്നേയാസ്ത്രം ശമിച്ചുപോയി.

വിദ്ദ്യാധരി— ഇനിക്കു വളരെ വളരെ സന്തോഷമായി.

വിദ്ദ്യാധരൻ — അധികമായാലേതും ദോഷകരംതന്നെ. എന്തെന്നാൽ വലിയ കൊടുങ്കാറ്റുകൊണ്ടു ഇളകി അതി ഗംഭീരമായി ഘോഷിക്കുന്ന മേഘങ്ങൾനിമിത്തം വൎദ്ധിച്ചിരിക്കുന്ന കൂരിരുട്ടുകൊണ്ടു നിബിഡമായി ബന്ധിക്കപ്പെട്ടിരിക്കുന്ന പ്രാണിജാലം ലോകത്തെയെല്ലാം ഒന്നിച്ചു ഭക്ഷിപ്പാനായി തുറന്നിരിക്കുന്ന ഭയങ്കരമായ സംഹാരരുദ്രന്റെ കണ്ഠത്തിനുള്ളിലകപ്പെട്ടുഴലുന്നപോലേയും പ്രളയകാലത്തിൽ യോഗനിദ്രകൊണ്ടു സകലഭാരങ്ങളേയും ബന്ധിച്ച മഹാവിഷ്ണുവിന്റെ ഉദരത്തിലകപ്പെട്ടപോലേയും വല്ലാതെ വിറക്കുന്നു. നല്ലത വത്സ ചന്ദ്രകേതോ! നല്ലത. വായവ്യാസ്ത്രത്തെ വേണ്ടടിക്കിൽ തന്നെയാണ പ്രയോഗിച്ചത.

* പെരുകിയവായുവിനാൽചെ
ന്നൊരുദിക്കിലുടൻലയിച്ചുമേഘനിര
പരതത്വജ്ഞാനത്താൽ
പരമാത്മാവിൽപ്രപഞ്ചമതുപോലെ (൩)

വിദ്ദ്യാധരി— നാഥ! ഇദ്ദേഹം ആരാണ സംഭ്രമത്തോടുകൂടി പൊങ്ങിച്ച കൈകൊണ്ടു ഉത്തരീയത്തിന്റെ ഒരു തലയെ ഇളക്കികൊണ്ടും ദൂരത്തിൽനിന്നുതന്നെ മധുരവചനങ്ങളാൽ യുദ്ധവ്യാപാരത്തെ പ്രതിഷേധിച്ചുകൊണ്ടും ഈകുമാരന്മാരുടെ മദ്ധ്യത്തിൽ വിമാനത്തെ ഇറക്കുന്നു.

വിദ്ദ്യാധരൻ— (കണ്ടിട്ട) ഇദ്ദേഹം ശംബൂകനെ സംഹരിച്ച തിരിച്ചുവരുന്ന രഘുപതിയാണ.

* ചാരുതപംകലരുംമഹാപുരുഷവാക്കാകൎണ്ണ്യതൽഗൌരവാൽ
ഘോരംപോരുടനേവെടിഞ്ഞഥമഹാധീരൻലവൻശാന്തനായ്
വീരൻലക്ഷ്മണനന്ദനൻവിനതനായ്തീൎന്നിടിനാൻസാമ്പ്രതം
സൈപാരനന്ദനസംഗമേനൃപനുണ്ടാകട്ടെസന്മംഗളം (൬)

എന്നാൽ നോം ഇവിടുന്ന പോവുക.

(രണ്ടുപേരും പോയി)

വിഷ്കംഭം കഴിഞ്ഞു.

—oo:@:oo—

(അനന്തരം രാമനും ലവനും വിനതനായ ചന്ദ്രകേതുവും പ്രവേശിക്കുന്നു)

രാമൻ— (വിമാനത്തിൽനിന്നിറങ്ങിക്കൊണ്ട)

* മനുവിനുടെകുലത്തിൽച്ചന്ദ്രനാം ചന്ദ്രകേതോ
തനയവരികവേഗാൽപുൽകനീഗാഢമെന്നെ
ഘനഹിമമതുപോലെശ്ശീതമാംനിന്റെമെയ്യാ
ലനിശമെരിയുമെന്നുൾച്ചൂടുമാറട്ടെവത്സ (൯)

(എഴുനീല്പിച്ച സ്നേഹത്തോടും കണ്ണീരോടുംകൂടി ആലിംഗനം ചെയ്തിട്ട) ദിവ്യാസ്ത്രങ്ങളാൽ അലംകൃതമൂൎത്തിയായ ഉണ്ണിക്ക കുശലമല്ലെ?

ചന്ദ്രകേതു—അത്യത്ഭുതക്രിയനും പ്രിയദൎശനനുമായ ലവന്റെ ലാഭാഭ്യുദയംകൊണ്ടു കുശലംതന്നെ. അതിനാൽ എന്നെപ്പോലെയൊ എന്നെക്കാൾ വിശേഷമായിട്ടൊ പ്രശസ്തനായ ഈ മഹാവീരനെ പ്രസന്നമായ കണ്ണുകൊണ്ട അച്ഛൻ ദശിക്കേണ്ടതാണെന്ന ഞാനറിയിച്ചുകൊള്ളുന്നു.

രാമൻ— (ലവനെനോക്കീട്ട) ഭാഗ്യത്താലുണ്ണിയുടെ സ്നേഹിതൻ അതിഗംഭീരാകൃതിയായിരിക്കുന്നു. ഇവൻ,

* ഇത്രിലോകപരിരക്ഷചെയ്യുവതിനസ്ത്രവേദമുടൽപൂണ്ടതോ
ക്ഷാത്രധൎമ്മമുടൽപൂണ്ടുവേദപരിരക്ഷണത്തിനുതുനിഞ്ഞതൊ
ഒത്തുചേൎന്നസുഗുണൌഘമോനിഖിലപാടവങ്ങളുടെപുഞ്ജമോ
ഗാത്രമിബ്ഭുവനപുണ്യവസ്തുനിവഹംവഹിച്ചിഹവസിപ്പതൊ

ലവൻ—അഹോ പുണ്യങ്ങളായ അനുഭാവദൎശനങ്ങളോടുകൂടിയ ഈ മഹാപുരുഷൻ

* അതിഭക്തിസ്നേഹങ്ങൾക്കു
മാശ്വാസവുമാശ്രയിക്കുമാലയമൊ
അത്യുൽകൃഷ്ടംധൎമ്മമൊ
രാകാരംപൂണ്ടതോപ്രസന്നമതായ് (൧൦)

ആശ്ചര്യം.

* കണ്ടപ്പോളിപ്പുമാനെക്കൊണ്ടരു ചിരമിളകുന്നിതഗ്ഗർവ്വമെന്തോ
മണ്ടുന്നുമാനസത്തിൽസുഖമയരസവുംതാഴ്മയുംചേൎന്നിട്ടന്നു
ഉണ്ടായീട്ടന്നിതെന്തോപരവശതയിനിക്കേറ്റിലോശ്ലേഥമായി
ട്ടുണ്ടാംതീൎത്ഥങ്ങളിൽപ്പോലൊരുമഹിമമഹാന്മാരിലുംശ്രേഷ്ഠമായി

രാമൻ— ഇതെന്താണ ഒരുമിച്ചുതന്നെ ദുഃഖത്തെ നശിപ്പിക്കുക യും എന്തൊ ഒരു കാരണത്താലാത്മാവിനെ സ്നേഹിപ്പിക്കുക യുംചെയ്യുന്നു. അഥവാ സ്നേഹം, നിമിത്തത്തെ അവലംബി ച്ചു ഉണ്ടാക എന്നുള്ളതപ്രമാണിക്കത്തക്കതല്ല എന്തെന്നാൽ,

* എതോഹേതുമനസ്സിലുള്ളതുഘടിപ്പിക്കുന്നുവസ്തുക്കളെ
പ്രീതിക്കാശ്രയമാകയില്ലവെളിയിൽകാണുന്നധൎമ്മാദികൾ
ശീതാംശൂദയമാകിലാശ്രുകിനിയുന്നില്ലേശശാങ്കോപലം
പ്രാതസ്സൂൎയ്യനുദിക്കിലാശ്രുവിടരുന്നില്ലേസരോജങ്ങളും (൧൨)

ലവൻ— ചന്ദ്രകേതൊ! ഇദ്ദേഹം ആരാണ.

ചന്ദ്രകേതു— പ്രിയവയസ്യ! താതപാദനല്ലെ.

ലവൻ— എന്നാൽ ധൎമ്മപ്രകാരം ഇനിക്കും അങ്ങിനെ തന്നെ. എന്തുകൊണ്ടെന്നാൽ അങ്ങെന്നെ 'പ്രിയവയസ്യ' എന്ന വി ളിക്കുന്നുവെല്ലൊ. എന്നാൽ നിങ്ങൾക്കിപ്രകാരം വിളിക്കേ ണ്ടവരായിട്ട നാലുപേരുണ്ടല്ലൊ പ്രസിദ്ധന്മാരായ രാമായ ണകഥാപുരുഷന്മാർ. അവരിൽ വെച്ച ഇദ്ദേഹം ആരാണ.

ചന്ദ്രകേതു— ജ്യേഷ്ഠതാതപാദനതന്നെയെന്നറിഞ്ഞാലും.

ലവൻ — (ഉല്ലാസത്തോടുകൂടി) രഘുനാഥനൊ, ഭാഗ്യത്താൽ ഈ ദേവനെകാണ്മാൻ സംഗതിവന്നതുകൊണ്ട ഇതൊരു സുദി നം തന്നെ. (വിനയകൌതുകങ്ങളോടുകൂടി നോക്കീട്ട) താ ത! വാല്മീകിശിഷ്യനായ ലവൻ നമസ്കരിക്കുന്നു.

രാമൻ— ആയുഷ്മൻ വരു. വരു (സ്നേഹത്തോടുകൂടി ആലിംഗ നം ചെയ്തിട്ട) ഉണ്ണി അതിവിനയം മതി മതി. അനേകം പ്രാവശ്യം ഗാഢമായിട്ടെന്നെ ആലിംഗനം ചെയ്യു.

* സൈ്വരംവിടൎന്നനളിനോദരപത്രമൊത്ത
ചാരുത്വമാൎദ്ദവമിയന്നതവാംഗസംഗം
ചേരുന്നചന്ദ്രയുതചന്ദനധാരപോലെ
പാരംസുഖാതിശയമിങ്ങുളവാക്കിടുന്നു (൧൩)

ലവൻ— (ആത്മഗതം) ഇദ്ദേഹത്തിന്ന കാരണംക്കൂടാതെതന്നെ എന്നെക്കുറിച്ചീവിധം സ്നേഹമുണ്ടായിരിക്കുന്നു. എന്നാൽ മൂഢനായഞാനോ ആയുധസ്വീകാരത്തോളം സംഭവിച്ച ദുർയ്യോഗത്താൽ ഇദ്ദേഹത്തിനെത്തന്നെയാണദ്രോഹിച്ചത. (പ്രകാശം) താതപാദർ ലവൻെറ ഇപ്പോഴത്തെഅറിവില്ലായ്മയെ ക്ഷമിക്കണെ.

രാമൻ— വത്സൻ എന്തപരാധം ചെയ്തു?

ചന്ദ്രകേതു— അശ്വരക്ഷകന്മാര അച്ഛൻെറ പ്രതാപോൽകർഷത്തെ പ്രകാശിപ്പിച്ചതുകേട്ടിട്ട ഇദ്ദേഹം വീരസ്വഭാവത്തെ കാണിച്ചു.

രാമൻ— ഇത ക്ഷത്രിയന്നലങ്കാരമല്ലെ,

* അന്യന്മാക്കുള്ളതേജഃപ്രസരമതുസഹി
ക്കില്ലതേജസ്വിനൂനം
തന്നേസിദ്ധിച്ചതല്ലാതവനുടനുളവാ
കുന്നതല്ലിസ്വഭാവം
നന്നായ്സൂര്യൻജ്വലിക്കുന്നളവുനികൃതമാ
യെന്നപോലെന്തുകൊണ്ടാ
ണന്യൂനംസൂര്യകാന്തോപലമുടനെവമി
ക്കുന്നുതേജോഭരത്തെ (൧൪)

ചന്ദ്രകേതു— താത! ഈ വീരന്ന അമർഷവും രലങ്കാരമായിരിക്കുന്നു, അത്രമാത്രമല്ലപ്രിയസ്നേഹിതൻ പ്രയോഗിച്ച ജൃംഭകാസ്ത്രം കൊണ്ട എല്ലാടത്തും സൈന്യങ്ങൾ സ്തംഭിച്ചുപോയി.

രാമൻ— (നോക്കീട്ട) ഉണ്ണി ലവ! അസ്ത്രങ്ങളെ സംഹരിക്ക. ചന്ദ്രകേതോ! നിശ്ചം ചെന്ന ഒന്നും പ്രവൃത്തിപ്പാൻ കഴിയാതെ ലജ്ജിച്ചുനില്ക്കുന്ന സൈന്യങ്ങളെ സമാധാനപ്പെടുത്തു.

ലവൻ— താതൻെറ കല്പനപോലെ (എന്ന ധ്യാനം നടിക്കുന്നു)

ചന്ദ്രകേതു— അച്ഛൻെറ കല്പനപോലെ. (പോയി)

ലവൻ— അസ്ത്രം പ്രശാന്തമായി.

രാമൻ— വത്സ! പ്രയോഗിപ്പാനും സംഹരിപ്പാനും മന്ത്രങ്ങളുള്ള ഈ അസ്ത്രങ്ങൾ ഗുരൂപദേശവഴിയായിസിദ്ധിക്കേണ്ടവയാണ.

* പുരാകഠിനമാംതപസ്സിനെവിരിഞ്ചിമുമ്പാകമ
പ്പുരാതനഗുരുക്കൾചെയ്തഖിലവേദരക്ഷാൎത്ഥമായ്
ഒരായിരമതിൽപരംസമകൾചെന്നപിൻകണ്ടിതി
ശ്ശരാകൃതികളാൎന്നതപോമയമതാംസ്വതേജസ്സിനെ (൧൫)

അനന്തരം ഈ ദിവ്യാസ്ത്രമന്ത്രത്തെ ഭഗവാൻ കൃശാശ്വൻ ആയിരത്തിലധികം സംവത്സരം ശിഷ്യനായിരുന്ന ഭഗവാൻ വിശ്വാമിത്രനുപദേശിച്ചു, അദ്ദേഹം എനിക്കും. ഇങ്ങിനെയാണ ഇത വന്നിട്ടുള്ള ക്രമം. കുമാരനു പിന്നെ ഏതുപാരമ്പൎയ്യമനുസരിച്ചാണ ലഭിച്ചത എന്നറിഞ്ഞാൽ കൊള്ളാം.

ലവൻ— ഞങ്ങൾക്ക ഈ അസ്ത്രങ്ങൾസ്വതേ സിദ്ധിച്ചവയാണ.

രാമൻ— (വിചാരിച്ചു) അത്യുൽകൃഷ്ടമായ പുണ്യപരിപാകംകൊണ്ടുണ്ടായ എന്തോ ഒരു മാഹാത്മ്യമായിരിക്കാം. ഞങ്ങൾക്ക് എന്ന പറഞ്ഞതിന്റെ സാരമെന്താണ?

ലവൻ— എരട്ടപെറ്റുണ്ടായ ഭ്രാതാക്കളാണ ഞങ്ങൾ.

രാമൻ— എന്നാൽ ആ ഉണ്ണി എവിടെ?

(അണിയറയിൽ) ഹേ ഭാണ്ഡായന! ഭാണ്ഡായന!

* ആയുഷ്മാൻലവനുണ്ണിചെയ്തുരണംഭൂപന്റെസൈന്യങ്ങളോ
ടായിട്ടോപറയുന്നതെന്തുടനതേയെന്നോഭവാൻസ്നേഹിത
എന്നാലിന്നധിരാജശബ്ദമഖിലംചെന്നസ്തമിക്കുംദ്രുതം
മിന്നുംക്ഷത്രിയശസ്ത്രവഹ്നികളുമിന്നൊന്നായ്ശമിച്ചീടുമേ

രാമൻ— * ആരാണിശ്ശിശുവിന്ദ്രനീലമണിയെ
ത്തുംഗപ്രഭാപൂൎണ്ണനായ്
സ്വൈരംതൻധ്വനികൊണ്ടുതന്നെപുളകം
നൽകുന്നുമേമേനിയിൽ
പാരംനീലനിറംകലൎന്നനവമാം
ധാരാധരംധീരമാ
മാരാവേണകടമ്പിലാശുമുകുള
ക്കൂട്ടത്തെനൽകുംവിധം (൧൬)

ലവൻ— ആൎയ്യനായ ഇദ്ദേഹമാണ കുശനെന്നുപേരായ എന്റെ ജ്യേഷ്ഠൻ, ഭരതാശ്രമത്തിൽനിന്നു തിരിച്ചുവരികയാണ.

രാമൻ— (കൌതുകത്തോടുകൂടി) ഉണ്ണി! ആയുഷ്മാനായ അവനെ ഇങ്ങോട്ടുതന്നെ വിളിക്കു.

ലവൻ— അങ്ങിനെതന്നെ. (എന്നു ചുററിനടക്കുന്നു)

(അനന്തരം കുശൻ പ്രവേശിക്കുന്നു)

കുശൻ— (അത്ഭുതസന്തോഷധൈൎയ്യങ്ങളോടുകൂടി വില്ലിനെ ആസ്ഫാലനംചെയ്തുകൊണ്ടു)

* വൃത്രാരാതിക്കുപോലുംപടയിലഭയസമ്മാനമെപ്പോഴുമേകി
ദൃപ്തന്മാരെദ്ദഹിപ്പിപ്പതിനുടനെരിയുംക്ഷാത്രതേജോഗ്നിയോടും
വൎത്തിക്കുംമിത്രഗോത്രോത്ഭവനൃപരെരണത്തിനുകിട്ടീടിലിന്നെൻ
കൎത്തുംഘോരാസ്ത്രദീപ്തിച്ചുടതടവിയഞാണുള്ളവില്ലിൻെറഭാഗ്യം

(ബദ്ധപ്പെട്ടു ചുററി നക്കുന്നു)

രാമൻ—ഈക്ഷത്രിയകുട്ടിയിൽ മഹത്തായ ഒരു പൌരുഷം കാണപ്പെടുന്നു.

* നോട്ടംപുല്ലായ്ഗണിക്കുന്നിതുസകലജഗൽ
സത്വസാരത്തെയൂനം
ധാൎഷ്ട്യംപ്പൂണ്ടിട്ടുറപ്പുള്ളൊരുഗതിധരയെ
ത്താഴ്ത്തുമോയെന്നുതോന്നും
കുട്ടിക്കാലത്തുപോലുംഗിരിയൊടുസമമാം
ഗൌരവത്തോടുകൂടി
പ്പെട്ടന്നിങ്ങോട്ടുപോരുന്നൊരുശിശുവിവനാ
വീരമോഗൎവ്വതാനൊ (൧൩)

ലവൻ— (അടുത്തുചെന്നു) ആൎയ്യൻ ജയിക്കുന്നു.

കുശൻ— ആൎയ്യഷ്മൻ! എന്താണ യുദ്ധംയുദ്ധമെന്നു ഒരു വൎത്തമാനം കേട്ടത?

ലവൻ— കുറച്ചുണ്ടായി, അത്ര സാരമില്ല. ആൎയ്യൻ ഈ മഹത്തായ ഗൎവ്വത്തെ വിട്ടു ഇദ്ദേഹത്തികൽ വിനയത്തോടുകൂടി വൎത്തിക്കേണ്ടതാണ.

കുശൻ— എന്തിനായിട്ടു?

ലവൻ— മഹാരാജാവായ രഘുപതിയാണ ഈ നില്ക്കുന്നത. അദ്ദേഹം നമ്മെക്കുറിച്ചു സ്നേഹിക്കുന്നു. ആൎയ്യനെ അടുത്തു കാണ്മാനാഗ്രഹിക്കുകയും ചെയ്യുന്നു.

കുശൻ— (ആലോചിച്ചു) വൎണ്ണാശ്രമധൎമ്മപരിപാലകനായ ആ രാമായണകഥാനായകനൊ?

ലവൻ— അതെ.

കുശൻ— ആ മഹാത്മാവിൻെറ പുണ്യദർശനം ആഗ്രഹിക്കത്തക്കതുതന്നെ- എന്നാൽ നോം ഏതുമൎയ്യാദയെ അനുസരിച്ചാണഅദ്ദേഹത്തിനെച്ചെന്നുകാണേണ്ടതെന്നഞാനറിയുന്നില്ല.

ലവൻ— അച്ഛനെ ഏതുപ്രകാരമൊ ഉപചാരംകൊണ്ട അപ്രകാരംതന്നെ.

കുശൻ— എടൊ അതെങ്ങിനെ?

ലവൻ— സുജനാഗ്രഗണ്യനായ ഊൎമ്മിളാപുത്രൻ ചന്ദ്രകേതു എന്നെ പ്രിയവയസ്യനെന്നുവിളിച്ച സ്നേഹിതനാക്കിയിരിക്കുന്നു, അതുകൊണ്ട അദ്ദേഹത്തിൻെറ സംബന്ധവഴിയായി ഈ രാജൎഷി നമുക്കും ധൎമ്മതാതൻതന്നെയാണെല്ലൊ.

കുശൻ— ഇപ്പോഴം ക്ഷത്രിയൻെറ നേരിട്ടും വിനയത്തോടുകൂടിയിരിക്കേണ്ടതായി.

ലവൻ—അനുഭാവഗാംഭീൎയ്യാകൃതികളെംകൊണ്ട ഊഹിക്കാവുന്ന പലവിധ ലോകോത്തരചരിതാതിശയങ്ങളുള്ള ഈ മഹാപുരുഷനെ ആൎയ്യൻ ദശിച്ചാലും-

കുശൻ— (നോക്കീട്ട)

* വളരെപ്രസന്നരൂപം വലിയവിശുദ്ധപ്രഭാവമത്യാശ്ചൎയ്യം
വന്ദ്യൻരാമായണകവി വാഗ്ദേവിയെനല്ലടിക്കിലുപയോഗിച്ച

(അടുത്തുചെന്നിട്ട) താത! വാല്മീകി ശിഷ്യനായ കുശൻ നമസ്കരിക്കുന്നു-

രാമൻ— ആയുഷ്മൻ! വരു, വരു-

* വാരിനിറഞ്ഞുള്ളനവ
ക്കാറിനുസമകാന്തിയുള്ളനിൻകായം
സൈരംപുൽകുവതിന്നായ്
ചാരംപ്രീത്യാകൊതിച്ചിടുന്നേൻഞാൻ (൨൧)

(ആലിംഗനംചെയ്തു ആത്മഗതം) ഈ ബാലകനെൻെറ പുത്രനായിരിക്കമൊ,

* തിങ്ങിദ്ദേഹത്തിൽനിന്നിട്ടഹപലവഴിയാ
യ്യോൻവാത്സല്യമോന
ല്ലംഗംകയ്യോണ്ടിവണ്ണംവെളിയിലിഹവസി
ക്കുന്നചൈതന്യമോമേ

തുംഗാനന്ദാൽദ്രവിച്ചുള്ളൊരുമമഹൃദയം
കൊണ്ടുസൃഷ്ടിച്ചതോ താ
ന്നംഗസ്പൎശങ്ങളാലെന്നുടലിലമൃതൊഴി
ക്കുന്നുവോയിക്കുമാരൻ (൨൨)

ലവൻ—താത ! വെയിലിന്റെ ചൂട ദുസ്സഹമായിരിക്കുന്നു, അതു കൊണ്ട ഇവിടെ ഈ സാലവൃക്ഷത്തണലിൽ കുറച്ചുനേരം താതനെഴുന്നെള്ളിയിരുന്നാലും.

രാമൻ—ഉണ്ണിയുടെ ഇഷ്ടംപോലെ.

(എല്ലാവരും ചുററിനടന്നിരിക്കുന്നു.)

രാമൻ—(ആത്മഗതം.)

* ഇതെന്തൊരുമഹാത്ഭുതംവിനയമോടുതാനെങ്കിലും
ഗതിസ്ഥിതിയിരിപ്പതൊട്ടൊരുസമസ്തഭാവങ്ങളും
ദ്ദുതംകുശനുമോക്കിലിലവനുമുണ്ടുസാമ്രാജ്യമെ
ന്നതിസ്ഫുടമതായിനിസ്ഫുരിവുതന്നിട്ടുന്നുണ്ടഹോ (൨൩)

ഇവരുടെ—

* ഉന്നിദ്രാബ്ജമതിന്നുനല്ലമധുവിൻബിന്ദുക്കളാൽപോലെയും
മിന്നുംനല്ലമണിക്കുചാരുകിരണക്കൂട്ടങ്ങളാൽപോലെയും
ചിന്നുംകൌതുകകാന്തിയുള്ളതനുവിന്നേററംസ്വതസ്സിദ്ധമാം
സൌന്ദൎയ്യപ്രഭയാൽവിശിഷ്ടമൊരലംകാരംഭവിക്കുന്നതേ (൨൪)

ഇവരിൽ രഘുകുലകുമാരന്മാൎക്കുള്ളഛായയും ധാരാളമായികാണുന്നു.

* താരുണ്യംചെന്നപാരാവതഗളസദൃശശ്യാമളംചാരുഗാത്രം
നേരേനന്നായ്നിരപ്പുള്ളവയവമെരുതിൻസ്കന്ധമൊത്തംസയുഗ്മം
പാരംശാന്തസ്വഭാവത്തൊടുമൃഗപതിനോക്കുന്നപോലൊട്ടുനക്കം
ചേരാതുള്ളോരുനോട്ടംഘനമധുമൃദംഗദ്ധ്വനിക്കൊത്തശബ്ദം

(സൂക്ഷിച്ചുനോക്കീട്ട) അയേ ഇവരുടെ ആകൃതി എന്റെ ആകൃതിക്കൊത്തിരിക്കുന്നു എന്നുമാത്രമല്ല,

* ക്ഷോണീനന്ദിനിതന്റെയുംസ്ഫുടതരംസാദൃശ്യമിബ്ബാലരിൽ
കാണുന്നുണ്ടതുനല്ലവണ്ണമറിയാംസൂക്ഷിച്ചുനോക്കീടുകിൽ
ചേണാൎന്നുള്ളൊരുനൂതനാംബുജസമശ്രീചേൎന്നുശോഭിക്കുമെൻ
പ്രാണപ്രേയസിതന്റെവക്ത്രമധുനാതോന്നുന്നുകാണുംവിധം

* മുത്തുപോലമലരാനകാന്തിവിളയാട്ടമോഷ്ഠദളമുദ്ഗയി
ന്നോത്തു കാഞ്ചിലതുതന്നെനൃനമതുതന്നെയിശ്രവണപാശവും
നേത്രയുഗ്മമിതുകന്തനീലനിറമൊത്തു ചേൎന്നൊരുവിധത്തിലാ
ണിത്രതന്നെയൊരുഭേദമെങ്കിലുമിതിൻെറഭംഗിയതുതാനഹോ

വാല്മീകി വസിക്കുന്ന ആ കാടുതന്നെയാണിത്, ഇവിടെയാണ ല്ലൊ പണ്ടു ദേവിയെ പരിത്യജിച്ചത. ഇവരുടെ ആകൃതിയും ദേഹവും ഇങ്ങിനെ ഇരിക്കുകയും ചെയ്യുന്നു. എന്നുമാത്രമല്ല ജൃംഭകാസ്ത്രങ്ങൾ ഇവൎക്ക സ്വതേപ്രകാശിച്ചുമിരിക്കുന്നു. ഇതിലല്പം ആലോചിപ്പാനുണ്ട്, പണ്ട ചിത്രദൎശന സമയത്തിൽ പ്രസംഗവശാൽ ഞാൻ അസ്ത്രങ്ങളെ അനുവദിച്ചിട്ടുണ്ടായിരുന്നത ഒരു സമയം സാഫലമായി തീൎന്നതായിരിക്കാം. ഈ അസ്ത്രങ്ങൾ പാരമ്പൎയ്യവഴിക്കല്ലാതെ പൂൎവ്വന്മാൎക്കപോലും സിദ്ധിച്ചിട്ടുള്ളതായി ഞാൻ കേട്ടിട്ടുമില്ല. ഹൃദയത്തിന്നുള്ള ഈ സുഖാതിശയമൊ പലവിചാരങ്ങൾകൊണ്ടും ഇളകി മറിയുന്ന എൻെറ ആത്മാവിനെ വിശ്വസിപ്പിക്കയും ചെയ്യുന്നു. ദേവിയുടെ ഗൎഭം രണ്ടായി പിരിഞ്ഞിട്ടുണ്ടായിരുന്നത പ്രായേണ ഞാനറികയും ചെയ്തിട്ടുണ്ട. (കണ്ണീരോടുകൂടി)

* പണ്ടുണ്ടായുള്ളരാഗംപരിചയമതിനാൽ
    പൂൎണ്ണമായിട്ടമന്ദ്യൻ
കണ്ടെത്താഞ്ഞസ്ഥലത്തുംജഡ്വതസഹജമാം
    ലജ്ജയാൽകണ്ണിലെന്നും
ഉണ്ടായിട്ടുന്നമൽപ്രേയസിയുടെജഠരം
    തപ്പിഞാൻമുമ്പറിഞ്ഞേൻ
രണ്ടായിട്ടുള്ളഗൎഭസ്ഥിതിപുനരവളും
    തെല്ലുനാൾചെന്നറിഞ്ഞാൾ (വൃ)

(കരഞ്ഞിട്ട) എന്നാൽ എന്തെങ്കിലും ഒരു ഉപായവഴിക്ക ഇവരോട ചോദിച്ചെങ്കിലൊ

ലവൻ—താത ഇതെന്താണ.

* ഭുവനമംഗളമായഭവന്മുഖം
നയനതോയകണങ്ങൾനിറഞ്ഞഹോ

തുഹിനബിന്ദുഗണങ്ങൾനിറഞ്ഞിട്ടും
നളിനഭംഗിവഹിച്ചതുസാംപ്രതം (ൟ൯)

കുശൻ—അയിവത്സ !

* സീതാദേവ്യാവിനാശ്രീരഘുവരനുമഹാ
ദുഃഖമല്ലാതെപാൎത്താ
ലേതുമുള്ളതോന്നുമത്രേപ്രിയയുടെവിരഹേ
നാട്ടുവക്കാട്ടുപോലെ
താദൃക്കാസ്നേഹബന്ധംവിരഹമിതതിരി
ല്ലാത്തതാണിപ്രകാരം
ചോദിക്കുന്നെന്തുരാമായണകഥയറിയാ
തുള്ളോരാൾപോലെയുണ്ണി (൩൦)

രാമൻ—(ആത്മഗതം)ഇവരുടെ വാക്കുകൾ എന്റെ വിചാരമാൎഗ്ഗത്തെക്കടന്നു നില്ക്കുന്നു. അതുകൊണ്ടു ഇനി ചോദിച്ചിട്ടു ഫലമില്ല. ദുഷ്ടഹൃദയമെ! നീയെന്താണു അകാരണമായിട്ടു സ്നേഹംകൊണ്ടു ചഞ്ചലമായിരിക്കുന്ന ഒരു വികാരത്തെ വഹിക്കുന്നതു. ശോകാവേഗത്തെ ഹൃദയത്തിലൊതുക്കുവാൻ കഴിയായ്കയാൽ ഞാൻ ഇപ്രകാരം ശിശുക്കൾക്കും കൂടിദയതോന്നത്തക്ക സ്ഥിതിയിലായെല്ലൊ. ഇരിക്കട്ടെ ഇതിനെ മറച്ചുകളയാം. (പ്രകാശം) വത്സന്മാരെ! ഭഗവാൻ വാല്മീകിയുടെ സരസ്വതീവിലാസമായിട്ടും സൂൎയ്യവംശത്തിന്റെ ചരിത്ര വൎണ്ണനമായിട്ടും രാമായണമെന്നു ഒരു പ്രബന്ധമുണ്ടെന്നു കേൾക്കുന്നുവെല്ലൊ, അതിലുള്ള കൌതുകംകൊണ്ടു എവിടെയെങ്കിലും അല്പംകേൾക്കുന്നതിന്നു ഞാനാഗ്രഹിക്കുന്നു.

കുശൻ—ആ ഗ്രന്ഥം ഞങ്ങൾ മുഴുവനും വായിച്ചുകഴിഞ്ഞിട്ടില്ല, ബാലചരിതം അവസാനിക്കുന്ന അദ്ധ്യായത്തിലെ രണ്ടു ശ്ലോകങ്ങളിപ്പോൾ ഓൎമ്മയുണ്ടു.

രാമൻ—ഉണ്ണിചൊല്ലു.

കുശൻ—*പ്രകൃത്യൈവപ്രിയാസീതാരാമസ്യാസീന്മഹാത്മനഃ।
പ്രിയഭാവസ്സതുതയാസ്വഗുണൈരേവവൎദ്ധിതഃ॥(൩൧)
* തഥൈവരാമസ്സീതായാഃപ്രാണേഭ്യോപിപ്രിയോഭവൽ।
ഹൃദയംത്വേവജാനാതിപ്രീതിയോഗംപരസ്പരം॥(൩൨)

*പ്രേമംസ്വയമാസ്ഥനേശ്രീമാൻരാമനനുദിച്ചജാനകിയിൽ
ഭ്രമകളതിനെഞാൻഗുണസാമർത്ഥ്യംകൊണ്ടുതന്നെവലുതാക്കി
*രാമനിലാത്മാവെക്കാൾപ്രേമമുദിച്ചുതഥൈവസീതക്കും :
പ്രീതിപരസ്പരമുള്ളതുചേതസ്സിനുമാത്രമേഗ്രഹിക്കാവു (൨൫)

രാമൻ—കഷ്ടം അതിഭയങ്കരമാംകുംവണ്ണം ഹൃദയമർമ്മങ്ങൾ വല്ലാതെ പിളൎന്നുപോകുന്നു- ഹാ ദേവി അന്നത്തെ പ്രീതിയോഗം ഇങ്ങിനെതന്നെയായിരുന്നുവെല്ലൊ- അഹോ അഹേതുകമായിട്ടുള്ള അവസ്ഥാവ്യത്യാസത്താൽ വിപരീതസ്വഭാവങ്ങളായിട്ട വ്യസനത്തിലായവസാനിക്കുന്ന ഈ സംസാരവൃത്താന്തങ്ങൾ എന്നെ തപിപ്പിക്കുന്നു-

* അന്നത്തെസ്സൌഖ്യദുഃഖങ്ങളിലുമിരുമന
 സ്സിന്റെയോജിപ്പുമേററം
നന്നായ്വിശ്വാസമൂലംപെരുകിയകുതുകാ
 നന്ദമാനുള്ളിരിപ്പും
അന്യോന്യപ്രീതിയത്തങ്ങളുമെവിടെമഹാ
 കഷ്ടമീവണ്ണമായി
ട്ടിന്നുംവേർവെട്ടുപോകാതഹഹഹൃദിചലി
 ക്കുന്നിതിപ്പാപിജീവൻ (൨൬)

അഹോകഷ്ടം!
* തിരക്കിക്കൊണ്ടന്നെൻപ്രിയതമയിലൊന്നിച്ചുടനുദി
 ച്ചിരിക്കുന്നോരോരോസുഗുണനിരയാൽചാരുതരമായ്
 സ്മരിപ്പാൻവയ്യാതുള്ളൊരുനവമയമേതെങ്കിലതുതാൻ
 സ്മരിപ്പിച്ചുകഷ്ടംഹൃദയമതിലിബ്ബാലവചനം (൨൭)

*നന്നായ്യ്ക്കേത്രുന്നിമാറത്തഥചിലദിവസംകൊണ്ടഹോതെല്ലതെ
യ്മന്ദംമന്ദംമുളച്ചെൻപ്രിയയുടെമുലതെല്ലന്നുവിസ്തീർണ്ണമായി [ല്ലാ
ഒന്നായ്പ്രായാഭിലാഷപ്രണയമിവകലൎന്നകാമാഗനിചിത്തം
തന്നിൽസ്സംപൂർണ്ണമായുംപ്രിയയുടെതനുവിൽസന്നമായുംവിളങ്ങി

കുശൻ—ഗംഗാതീരത്തിലുള്ള ചിത്രകൂടവനത്തിൽ ക്രീഡിക്കുമ്പോൾ രഘുപതി സീതാദേവിയോടു പറഞ്ഞ ശ്ലോകമാണിത-

* ത്വദർത്ഥമിവവിന്യസ്തശ്ശിലാപട്ടോയമഗ്രതഃ ।
 യസ്യായമഭിതഃപുഷ്പൈഃപ്രവൃഷ്ടഇവകേസരഃ॥ (൨൮)

സുമനിരകളെന്നന്നാസ്ഥേനഃ ഭംഗിവാരിവർഷി
ച്ചമിതസുഷമയോടുംമുന്നിൽവെച്ചെന്നപോലെ
സമതയൊടുവിളങ്ങുംനല്ലൊരിക്കല്ലുകണ്ടാൽ
സുമുഖിതവശയിപ്പാനുള്ളതാണെന്നുതോന്നും (൩൬)

രാമൻ— (ലജ്ജാസ്മിതസ്നേഹവ്യസനങ്ങളോടുകൂടി) കഥയില്ലാത്തവരാണെല്ലൊ കുട്ടികൾ, കാട്ടിൽ വസിക്കുന്നവരായാൽ പിന്നെ പറവാനുണ്ടോ, ഹാ ദേവി ആ കാലത്തുള്ള വിശ്വാസാദികളിൽ സാക്ഷിയായ ആ പ്രദേശത്തെ സ്മരിക്കുന്നുണ്ടോ ഹാ കഷ്ടം! കഷ്ടം!!

* നന്നായ്ഗംഗയിൽനിന്നുമന്ദമണയുംകാറ്റേററുനീലാളകം
ചിന്നുമ്പോൾപ്രഭതെല്ലുതെല്ലുമറയുംഫാലേന്ദുവാൽകാന്തമായ്
കണ്ണന്തിന്നൊരുഭൂഷയില്ലകവിളിൽകാശ്മീരമില്ലെങ്കിലും
കണ്ണിന്നുത്സവമാസ്ഥിയത്തുചിലസുന്ദിൻവക്ത്രമോക്കുന്നുഞാൻ

(സ്തംഭിച്ചപോലെയിരുന്ന വ്യസനത്തോടുകൂടി)

അഹോ ആശ്ചര്യം!

* പാരംചിന്തിച്ചുചിന്തിച്ചൊരുവിധമുള്ളവായ്
മുന്നിലുണ്ടെന്നുതോന്നും
നേരത്താശ്വാസമല്പംപ്രിയജനമുള്ളവാ
ക്കുന്നുവേർപാടിലുംതാൻ
നേരേകണ്ടോരുരൂപംമറയുകിലുലകം
ജീർണ്ണമാംകാടതാകും
നീറുന്നുണ്ടെന്നുതോന്നുംഹൃദയമുടനുമി
ത്തിയ്യിൽവെന്തെന്നപോലെ (൩൭)

(അണിയറയിൽ)

* ശ്രീരാമാംബകളൊത്തരുന്ധതിയുമാവാല്മീകിവൈദേഹനാ
മാരാജർഷിവസിഷ്ഠനുംശിശുരണംകേട്ടേററവുംഭീതരായ്
ദൂരത്താശ്രമമാകയാൽത്വരിതചിത്തന്മാരതെന്നാകിലും
പോരുന്നുജരയുള്ളമേനിവളരെക്ഷീണിച്ചിതാമന്ദമായ് (൩൮)

രാമൻ— ഭഗവാന്മാരായ അരുന്ധതീവസിഷ്ഠന്മാരും അംബമാരും ജനകനും ഇവിടെത്തന്നെയൊ, കഷ്ടം! ഇവരെ എങ്ങിനെയാണ ഞാൻ കാണുന്നത. (വ്യസനത്തോടുകൂടി നോക്കീട്ട)

അഹഹ താതജനകനുംകൂടി ഇവിടെ വന്നിട്ടുള്ളതിനാൽ ഭാഗ്യഹീനനായ ഞാൻ വജ്രംകൊണ്ടു താഡിതനായി.

* ശ്ലാഘ്യംസംബന്ധമെന്നോർത്തതിമുദമിയലും
ശ്രീവസിഷ്ഠാദ്യരോടും
മക്കൾക്കുള്ളാവിവാഹോത്സവകുതുകികളാം
താതയോസ്സംഗതത്തെ
ഇക്കണ്ണാൽകണ്ടഞാനിപ്പിതൃസഖമുഖമി
ക്കഷ്ടകാലത്തു കണ്ടും
ദുഃഖാൽപൊട്ടിത്തെറിച്ചില്ലുടലുടനഥവാ
രാമനാലെന്തശക്യം (൪൦)

(അണിയറയിൽ) കഷ്ടം. കഷ്ടം.

* നന്നായുള്ളസ്വഭാവമൊന്നുതനുവിൽശേഷിച്ചുകൊണ്ടീവിധം
നന്നേക്ഷീണതരാംരഘുപ്രവരനെക്കണ്ടിട്ടുപെട്ടന്നഹോ
നിന്നൊന്നാളിയലമ്പരന്നുജനകൻപിന്നെഗ്രഹിപ്പിക്കയാ
ലൊന്നാസ്സ്വനാഴൽകൊണ്ടുമോഹമുടനേപ്രാപിച്ചുരാമാംബമാർ

രാമൻ— ഹാ താത! ജനക! ഹാ അംബമാരെ!

* ജനകരഘുകുലത്തിൻക്ഷേമസർവ്വസ്വമായി
ട്ടനുപമഗുണമെല്ലാംചേർന്നൊരാവസ്തുവിങ്കൽ
കനിവൊരുലവമില്ലാതുള്ളൊരപ്പാപിതന്നോ
ടനുചിതമിനിനിങ്ങൾക്കുള്ളകാരുണ്യപൂരം (൪൧)

ഇവരെ ചെന്നുകാണുകതന്നെ. (എന്നു എഴുനീല്ക്കുന്നു)

കുശലവന്മാർ— താതൻ ഇതിലെ. ഇതിലെ.

(വ്യസനത്തോടുകൂടി ചുററിനടന്നു എല്ലാപേരും പോയി)

ആറാമങ്കം കഴിഞ്ഞു.



# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ഏഴാമങ്കം.

(അനന്തരം ലക്ഷ്മണൻ പ്രവേശിക്കുന്നു.)

ലക്ഷ്മണൻ— ഭോ ഭോ ഭഗവാൻ വാല്മീകിമഹർഷി ഞങ്ങളോടുകൂടി നാട്ടിലും നഗരത്തിലും വസിക്കുന്ന ബ്രാഹ്മണ ക്ഷത്രിയ സമേതന്മാരായ ജനങ്ങളെ ക്ഷണിച്ചും, ദേവാസുരതിര്യഗ്ഗുരഗനായകന്മാരോടുകൂടി നിഖിലങ്ങളായ സ്ഥാവരജംഗമ ഭൂതസമൂഹങ്ങളെ, തന്റെ പ്രഭാവംകൊണ്ടും ഇവിടെ വരുത്തിയിരിക്കുന്നു. ആൎയ്യൻ എന്നോടിങ്ങിനെ കല്പിച്ചുമിരിക്കുന്നു. "വത്സലക്ഷ്മണ! ഭഗവാൻ വാല്മീകി തന്റെ കൃതിയെ അപ്സരസ്ത്രീകളെക്കൊണ്ടു അഭിനയിക്കുന്നതു കാണ്മാനായിട്ടു നമ്മെ ക്ഷണിച്ചിരിക്കുന്നു, അതിനാൽ ഗംഗാതീരത്തിലുള്ള രംഗസ്ഥാനത്തിങ്കൽചെന്നു സാമാജികന്മാരെ യഥാക്രമം ഇരുത്തേണ്ടതാണ്" എന്നു. അതിനാൽ ഞാനിപ്പോൾ മൎത്ത്യാമൎത്ത്യങ്ങളായ സകല ഭൂതസമൂഹങ്ങളേയും ഉചിതങ്ങളായ സ്ഥാനങ്ങളിലിരുത്തുകയും ചെയ്തു.

* എന്നുംനിവാസമിഹരാജപദാശ്രമത്തി
ലെന്നാലുമേവമതികഷ്ടമുനിവ്രതത്തെ
നന്നായ്ഗ്രഹിച്ചിടുമൊരാൎയ്യനിതാവരുന്നി
തൊന്നാമനാംകവിയിലുള്ളൊരുഗൌരവത്താൽ (൧)

(അനന്തരം രാമൻ പ്രവേശിക്കുന്നു)

രാമൻ— വത്സ ലക്ഷ്മണ! നാടകം കാണ്മാനുള്ളവരെല്ലാം ഇരുന്നുവൊ?

ലക്ഷ്മണൻ— ഉവ്വ.

രാമൻ— എന്നാൽ വത്സന്മാരായ ഈ കുശലവന്മാരേയും ചന്ദ്രകേതുവിനെപ്പോലെ മാന്യസ്ഥാനത്തിലിരുത്തേണ്ടതാണ.

ലക്ഷ്മണൻ— ആൎയ്യന്ന ഇവരിലുള്ള വാത്സല്യത്തെ അറിഞ്ഞ ഞാനങ്ങിനെതന്നെ ചെയ്തിട്ടുണ്ട. ഇതാണ വിരിച്ചിട്ടുള്ള രാജാസനം ഇതിലാൎയ്യനിരുന്നാലും.

(രാമൻ ഇരിക്കുന്നു) (എല്ലാവരും ഇരിക്കുന്നു)

രാമൻ— എന്നാൽ ആരംഭിച്ചുകൊള്ളട്ടെ.

സൂത്രധാരൻ— (പ്രവേശിച്ചിട്ട) ഭോ, ഭൊ, ഭൂതാൎത്ഥവാദിയായ ഭഗവാൻ വാല്മീകി സ്ഥാവരജംഗമാത്മകമായ ജഗത്തിനോടാജ്ഞാപിക്കുന്നു. "നാം ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞിട്ട കരുണാത്ഭുതരസങ്ങളുള്ള പരിശുദ്ധമായ ഒരു രൂപകം നിൎമ്മിച്ചിട്ടുണ്ട. കാൎയ്യഗൌരവമുള്ളതുകൊണ്ട അതിലെല്ലാവരും ശ്രദ്ധവെക്കേണ്ടതാണ" എന്ന.

രാമൻ— ഇത പറകപ്പെട്ടിട്ടുണ്ട. "ധൎമ്മങ്ങളെ പ്രത്യക്ഷമായറിഞ്ഞിട്ടുള്ളവരാകുന്നു ഋഷികൾ, ഭഗവാന്മാരായ അവരുടെ അമൃതസാരങ്ങളായും സത്വഗുണപ്രധാനങ്ങളായുമുള്ള പ്രജ്ഞാനങ്ങൾ പ്രവേശിക്കുന്നതിന്ന വല്ല ദിക്കിലും തടസ്ഥമുണ്ടായേക്കുമൊ എന്ന ശങ്കിപ്പാനിടയില്ല" എന്ന.

(അണിയറയിൽ)ഹാ ആൎയ്യപുത്ര! ഹാ കുമാരലക്ഷ്മണ! ഏകാകിനിയായും ഭാഗ്യഹീനയായും അശരണയായും അരണ്യത്തിൽ പ്രസവവേദന ആരംഭിച്ചുമിരിക്കുന്ന എന്നെ ദുഷ്ടമൃഗങ്ങൾ ഭക്ഷിപ്പാനാഗ്രഹിക്കുന്നു. അതുകൊണ്ട ഭാഗ്യഹീനയായ ആ ഞാനിപ്പോൾ ഗംഗയിൽ ദേഹത്തെ ത്യജിക്കുന്നു.

ലക്ഷ്മണൻ—(ആത്മഗതം) കഷ്ടം ഇതെന്തൊ വേറെ ഒന്നാണ.

സൂത്രധാരൻ— * ഭൂപാലനാക്കൊടിയകാട്ടിലുടൻവെടിഞ്ഞ
ഭൂപുത്രിയാംരഘുകുലേശവധൎമ്മപത്നീ
ആപന്നയായ്പ്രസവവേദനചേൎന്നുടിച്ച
താപംനിമിത്തമുടൽഗംഗയിലിട്ടിടുന്നു (൨)

(എന്ന പോയി)

രാമൻ— ഹാ ദേവി! ലക്ഷ്മണ! രക്ഷിക്ക.

ലക്ഷ്മണൻ— ആൎയ്യ! നാടകമാണിത,

രാമൻ— ഹാ ദേവി ! ദണ്ഡകാരണ്യവാസപ്രിയസഖി! രാമൻ

നിമിത്തമല്ലേ ഈ കഷ്ടാവസ്ഥ ഭവതിക്കുവന്നത.

ലക്ഷ്മണൻ— ആര്യ! പ്രബന്ധാത്ഥത്തെ ദശിച്ചാലും.

രാമൻ— വജ്രഹൃദയനായ ഞാൻ ഇതാ സജ്ജനായിരിക്കുന്നു.

(അനന്തരം ഓരോ കുട്ടികളെ മടിയിൽ വെച്ചിട്ടുള്ള ഗംഗാ ഭൂമിമളാൽ താങ്ങപ്പെട്ടുകൊണ്ടു സീതാദേവി പ്രവേശിക്കുന്നു)

രാമൻ—വത്സലക്ഷ്മണ എന്തെന്നറിവാൻപാടില്ലാത്തതും അകാരണമായി സംഭവിച്ചതുമായ ഒരു കൂരിരുട്ടിൽ ഞാൻ പ്രവേശിക്കുന്നപോലെ തോന്നുന്നു. എന്നെത്താങ്ങിക്കൊൾക.

ഗംഗ— * സമാശ്വസിക്കാശ്രുഭേധരാസുതേ
സമസ്തഭാഗ്യങ്ങളുമൊത്തുചേൎന്നതേ
ത്വമംബുവിൽപെററിതുരാഘവാന്വയം
സമുദ്ധരിക്കുന്നൊരുദാരകദ്വയം (൩.)

സീതാ—(ആശ്വസിച്ചിട്ടു) ഭാഗ്യത്താൽ രണ്ടുപുത്രന്മാരെ ഞാൻ പ്രസവിച്ചു. അയ്യോ ആൎയ്യപുത്ര! (മൂൎഛിക്കുന്നു.)

ലക്ഷ്മണൻ—(പാദങ്ങളിൽവീണിട്ടു)ആൎയ്യ ആൎയ്യ നോം ഭാഗ്യത്താൽ വദ്ധിക്കുന്നു. രഘുവംശത്തിന്നു മംഗളങ്ങളായ അങ്കുരങ്ങളുണ്ടായി. (നോക്കീട്ടു) ഹാ ഹാ ഇളകിവരുന്ന കണ്ണീരുകളുടെ പ്രവാഹത്താൽ പരവശനായിട്ടു ആൎയ്യൻമോഹിച്ചുപോയിരിക്കുന്നു. (എന്നു വീഴുന്നു.)

ഭൂമി—വത്സേ! ആശ്വസിക്കു ആശ്വസിക്കു.

സീതാ—(ആശ്വസിച്ചിട്ടു) ഭഗവതി! നിങ്ങളാരാണ്ണഇവരാരാണ്ണ.

ഭൂമി—ഇവർ നിൻെറ ശ്വശുരകുല ദേവതയായ ഭഗവതി ഭാഗീരഥിയാണ.

സീത—ഭഗവതി നിങ്ങൾക്കു നമസ്കാരം.

ഗംഗ—ചാരിത്രത്തിനുചിതമായ കല്യാണസംപത്തുണ്ടാകട്ടെ.

ലക്ഷ്മണൻ—ഞങ്ങൾ അനുഗൃഹീതമായി.

ഗംഗ—ഇവരാണ നിൻെറ മാതാവായ ഭൂമിദെവി

സീതാ—ഹാ അമ്മെ ഈ സ്ഥിതിയിലായിട്ടാ എന്നെക്കാണ്മാൻ സംഗതിവന്നത.

ഭൂമി—വരു,വത്സെ,വരു,മകളെ,

(എന്നുസീതയെ ആലിംഗനംചെയ്തു മൂൎഛിക്കുന്നു.)

ലക്ഷ്മണൻ—(സന്തോഷത്തോടുകൂടി) ഭാഗ്യത്താൽ ഭൂമിദേവിയാ

ലും ഗംഗാദേവിയാലും ആൎയ്യ അനുഗ്രഹീതയായി.

രാമൻ—(നോക്കീട്ടു) ഇതു ഏററവും വ്യസനകരമായിട്ടിരിക്കുന്നുവെല്ലൊ എല്ലാം ഭരിക്കുന്ന ഭൂമിദേവി കൂടി വ്യസനിക്കുന്നുഎന്നുള്ളതുകൊണ്ടു പുത്രസ്നേഹം മറെറല്ലാസ്നേഹങ്ങളെക്കാളും ശ്രേഷ്ഠമാസ്തിന്നു. അഥവാ ഈ സംസാരത്തു സൎവ്വസാധാരണമായിട്ടുള്ളതും സ്നേഹത്താൽ ബന്ധിക്കപ്പെട്ടിട്ടുള്ളതും ഭേദിച്ചുകളവാൻ പാടില്ലാത്ത വിധത്തിൽ സൎവ്വപ്രാണികളുടേയും ഉള്ളിൽകിടക്കുന്നതുമാണെല്ലൊ.

ഗംഗ—വത്സേജാനകി! ദേവിഭൂതധാത്രി! ആശ്വസിപ്പിൻ ആശ്വസിപ്പിൻ.

ഭൂമി—(ആശ്വസിച്ചു) ദേവി! സീതയെ പ്രസവിച്ചിട്ടു ഞാനെങ്ങിനെ ആശ്വസിക്കുന്നു.

* അന്നാരാക്ഷസമദ്ധ്യവാസമുള്ളവായ്പുത്രിക്കരണ്ടാമതാ
യിന്നീത്ത്യാഗകഠോരദുഃഖവുമഹോ കഷ്ടംസഹിക്കാവതൊ

ഗംഗ—

* നന്നായോൎക്കവസുന്ധരേവിധിവശാൽകൎമ്മാനുരൂപങ്ങളാ
യ്വന്നീടുന്നഫലങ്ങളെത്തടയുവാൻപാരിങ്കലാരാളഹോ (൮)

ഭൂമി—ഭാഗീരഥി ഭവതി പറഞ്ഞതു ശരിതന്നെ എന്നാൽ രാമഭദ്രനിങ്ങിനെചെയ്തതു നന്നായൊ.

* ചെറിയവയസിതന്നേചെയ്തപാണിഗ്രഹത്തി
ന്നരിമ,ജനക,നീതാ,നഗ്നി,ചിത്താനുവൃത്തി
പരശതിയെവരുത്തീടുന്നസന്താനലാഭം
പരമവനിവയൊന്നുംതന്നെയോൎത്തീലയെല്ലൊ (൯)

സീത—ഇനിക്കു ആൎയ്യപുത്രന്റെ ഓൎമ്മയുണ്ടാക്കി.

ഭൂമി—ഹരി ആരാണനിനക്കാൎയ്യപുത്രൻ.

സീത—(ലജ്ജയോടും കണ്ണീരോടുംകൂടി) അമ്മ എങ്ങിനെ പറയുന്നുവോ അങ്ങിനെതന്നെ.

രാമൻ—അംബെ ഭൂമിദേവി! ഞാനിങ്ങിനെയുള്ളവൻതന്നെ.

ഗംഗ—ഭഗവതി വസുന്ധരെ! ഭവതി സംസാരത്തിന്റെ ശരീരമാണെല്ലൊ പിന്നെന്താണ ഒന്നും അറിഞ്ഞുകൂടാത്തവളെന്നപോലെ ജാമാതാവിന്റെ നേരേ കോപിക്കുന്നതു.

* ഘോരംപാരിൽപരന്നുപെരുകിയൊരയശ
സ്സഗ്നിസംശുദ്ധിയേററം
ദൂരത്തായുള്ളലങ്കാപുരമതിലതിലി
ങ്ങാൎക്കുവിശ്വാസമുണ്ടാം
പാരംദുസ്സാദ്ധ്യമായുള്ളഖിലജനസമാ
രാധനംതന്നെയെല്ലോ
സാരംശ്രീരാഘവന്മാൎക്കുരുകുലധനമാ
കുട്ടിമറെറന്തുചെയ്യും (൩)

ലക്ഷ്മണൻ—സൎവ്വപ്രാണികളുടേയും അന്തഃകരണവൃത്തികളെ നല്ലവണ്ണം അറിയുന്നവരാണെല്ലൊ ദേവതകൾ, ഗംഗ വിശേഷിച്ചും, അതുകൊണ്ടു ഭവതിക്കിതാ നമസ്കാരം.

രാമൻ—അംബെ! ഭവതി ഭഗീരഥകുഡുംബത്തിൽ ഇടവിടാതെ ഭവതിക്കുള്ള പ്രസാദത്തെ ഇപ്പോഴും അനുവൎത്തിച്ചു.

ഭൂമി—ദേവി! ഭവതിയുടെ സ്വന്തമായ ഭഗീരഥകുലത്തിൽ ജനിച്ചവരോടു ഞാനെന്നും പ്രസന്നയായ്ത്തന്നെ ഇരിക്കുന്നു, എന്നാൽ സഹിപ്പാൻ വയ്യാത്തവിധത്തിൽ സംഭവിച്ച ശോകാവേഗത്താലിങ്ങിനെ പറഞ്ഞതാണ. പിന്നെ രാമഭദ്രന്ന സീതയിലുള്ള സ്നേഹവും ഞാനറിയാതിരിക്കുന്നില്ല.

* തനുജയെമമവത്സൻദൈവഗത്യാവെടിഞ്ഞി
ട്ടനിശമഴൽനിമിത്തംമാനസംവെന്തുനീറി
അനുപമനിജധൈൎയ്യംകൊണ്ടുജീവിച്ചിടുന്നു
ജനതതിയതിമാത്രംചെയ്തപുണ്യങ്ങൾകൊണ്ടും (൪)

രാമൻ—ഗുരുജനങ്ങൾ പുത്രന്മാരിൽ കരുണയുള്ളവരാണെല്ലൊ.

സീത— (കരഞ്ഞു തൊഴുതുകൊണ്ടു) അമ്മേ!അമ്മയുടെഅംഗങ്ങളിൽ എന്നെ ലയിപ്പിക്കണെ.

രാമൻ— ഇതല്ലാതെ വേറെ എന്തു പറയും.

ഗംഗ— ശിവ ശിവ കഷ്ടം കഷ്ടം, ആയിരം സംവത്സരം ലയിക്കാതെ തന്നെ ഭവിക്ക.

ഭൂമി— മകളെ! നിന്റെ പുത്രന്മാരെ രക്ഷിക്കേണ്ടെ.

സീതാ— ഞാൻ അനാഥയാണെല്ലൊ.

രാമൻ— ഹൃദയമേ! നീ വജ്രമയംതന്നെ.

ഗംഗ— നാഥനുള്ള നീ എങ്ങിനെ അനാഥയാകുന്നു.

സീത— ഞാനെങ്ങിനെയാണ നാഥനുള്ളവളാകുന്നത.

ഗംഗയും ഭൂമിയും—*അഖിലജഗന്മംഗളമാ

മാത്മാവിനെന്നിന്ദചെയ്യതെന്തിനുനീ

അസ്മൽസംഗവുമിപ്പോ

ളാധിക്യം ചേൎത്തുനിൻപവിത്രതയിൽ (൮)

ലക്ഷ്മണൻ— ആൎയ്യ! കേട്ടുവൊ.

രാമൻ— ജനങ്ങൾ കേൾക്കട്ടെ.

(അണിയറയിൽ കോലാഹലം)

രാമൻ— എന്തൊ, അത്യത്ഭുതമായ ഒന്നാണ.

സീതാ— എന്താണിങ്ങിനെ ആകാശം ജ്വലിക്കുന്നത.

ഗംഗയും ഭൂമിയും— മനസ്സിലായി.

മുന്നംകൃശാശ്വൻകുശികാത്മജനും

പിന്നെക്കനിഞ്ഞമ്മുനിരാഘവനും

നന്നായ്ഗ്രഹിപ്പിച്ചൊരുജൃംഭകങ്ങൾ

തന്നേസ്തുതിക്കുന്നിതുമൂൎത്തിയോടും (൯)

(അണിയറയിൽ)

* അവനിതനയയാംകുംഭദേവി സീതേനമസ്തേ

ഭവതിയൊടതിമോദാൽ ചിത്രസംദൎശനത്തിൽ

ഭുവനപതിമഹാത്മാരാഘവൻചൊന്നവണ്ണം

തവതനയരെവന്നിന്നാശ്രയിക്കുന്നുഞങ്ങൾ (൧൦)

സീതാ— ഭാഗ്യത്താലസ്ത്രദേവതകൾ പ്രകാശിക്കുന്നു.

ലക്ഷ്മണൻ— അന്ന ആൎയ്യൻ പറകയുണ്ടായി ഇപ്പോൾസൎവ്വവിധത്തിലും ഇതുകൾഭവതിയുടെസന്താനത്തെപ്രാപിക്കും' എന്ന

ഗംഗയും ഭൂമിയും—

* ഇത്ഥംനിങ്ങൾപരിഗ്രഹിച്ചതയിദിവ്യാസ്ത്രങ്ങളെഞങ്ങളിൽ

പ്രത്യേകിച്ചുളവാക്കിധന്യതനമസ്കാരങ്ങൾനിങ്ങൾക്കിതാ

അത്യന്തംകൃപയോടുമുണ്ണികൾനിനച്ചീടുന്നനേരത്തുവ

ന്നെത്തിടേണമടുക്കലെന്നുമുളവാംനിങ്ങൾക്കുസന്മംഗളം(൧൧)

രാമൻ—* തെരുതെരെയിളകിയുമിപ്പോൾ

പരമാനന്ദാത്ഭുതങ്ങളിടചേൎന്നും

വരുമൊരുകരുണരസത്തിൻ

തിരനിരവല്ലാത്തവസ്ഥനൽകുന്നു (൧൨)

ഗംഗയും ഭൂമിയും— വത്സേ! നിന്റെ പുത്രന്മാരിപ്പോൾ രാമഭദ്രനോടു തുല്യന്മാരായി തീൎന്നു എന്നു അറിഞ്ഞാലും.

സീതാ— ഭഗവതിമാരെ! ഇവൎക്കു ക്ഷത്രിയോചിതമായ സംസ്കാരം ചെയ്വാനാരാണുള്ളത.

രാമൻ— * ധന്യൻവസിഷ്ഠമുനിതാൻപരിരക്ഷചെയ്തു
വന്നീടുമീരഘുകുലത്തെവളൎത്തസീതാ
തന്നാത്മജൎക്കുമിഥസംസ്കൃതിചെയ്വതിന്നാ
രെന്നുൾത്തടത്തിലറിയാതുഴലുന്നുകഷ്ടം (൧൬.)

ഗംഗയും ഭൂമിയും— മകളെ നിനക്കെന്തിനാണീവിചാരം, മുലകുടിമാറിയാൽ പിന്നെ ഈ ഉണ്ണികളെ ഭഗവാൻ വാല്മീകിയുടെ പക്കൽ ഞങ്ങൾ ഏല്പിക്കാം. അദ്ദേഹം തന്നെ ഇവൎക്കു വേണ്ടുന്ന ക്ഷത്രിയോചിത സംസ്കാരങ്ങളെച്ചെയ്തു കൊള്ളും.

* മനുവംശത്തിൽവസിഷ്ഠൻ
ജനകകുലത്തിൽതഥാശതാനന്ദൻ
എങ്ങിനെഗുരുവാണെന്നാ
ലങ്ങിനെവാല്മീകിരണ്ടിലുംഗുരുതാൻ (൧൭)

രാമൻ— ഭഗവതിമാരുടെ ആലോചന വളരെ നന്നായി.

ലക്ഷ്മണൻ— ആൎയ്യ! സത്യമായിട്ടു ഞാനറിയിക്കുന്നു, അതാതു ലക്ഷണങ്ങൾകൊണ്ടു ഈ കുട്ടികളാണു കുശലവന്മാരെന്നു ഞാനൂഹിക്കുന്നു.

* ഈരണ്ടുബാലരുമഹോബഹുവീരരോൎത്താ
ലീമാറുചേൎന്നവയസാബഹുകോമളന്മാർ
ജന്മത്തിലേസ്വയമിവൎക്കുലഭിച്ചിതസ്ത്രം
വാല്മീകിതാനുപനയാദിയിവൎക്കുചെയ്തു (൧൮)

രാമൻ— ഈ കാരണങ്ങളാൽതന്നെ ഞാനും ചഞ്ചലചിത്തനായിട്ടു വിമൂഢനായി തീൎന്നിരിക്കുന്നു.

ഭൂമി— വരു വത്സേ! രസാതലത്തെ പരിശുദ്ധമാക്കു.

രാമൻ— അയ്യോ പ്രിയേ! ഭവതി ലോകാന്തരത്തെ പ്രാപിച്ചുപോയോ.

സീതാ— അമ്മേ! അമ്മയുടെ അംഗങ്ങളിൽ എന്നെ ലയിപ്പി

ച്ചാലും. സംസാരത്തിന്റെ ഇപ്രകാരമുള്ള അവസ്ഥാന്തരത്തെ അനുഭവിപ്പാൻ ഞാൻ ശക്തയാകുന്നില്ല.

രാമൻ— ഇനി എന്താണാവൊ സംഭവിക്കുന്നത.

ഭൂമി— പുത്രന്മാരുടെ മുലകുടി മാറുന്നവരെ എന്റെ നിയോഗപ്രകാരം നീ ആത്മാവിനെ രക്ഷിക്ക. പിന്നെ നിന്റെ ഇഷ്ടപ്രകാരമാവാം.

ഗംഗ—അങ്ങിനെതന്നെ.

(എന്ന ഗംഗയും ഭൂമിയും സീതയും പോയി)

രാമൻ— ദേവിക്ക വിലയംതന്നെ ഭവിച്ചിരിക്കുമൊ, അയ്യോ ദേവി, ദണ്ഡകാരണ്യവാസപ്രിയസഖി, അയ്യോ ചാരിത്രദേവതേ ഭവതിലോകാന്തരത്തുക്കു പുറപ്പെട്ടുവല്ലൊ. (എന്ന മൂൎഛിക്കുന്നു)

ലക്ഷ്മണൻ— ഭഗവൻ വാല്മീകെ! രക്ഷിക്കണെ, രക്ഷിക്കണെ. ഇതാണൊ അങ്ങയുടെ നാടകത്തിന്റെ പ്രയോജനം.

(അണിയറയിൽ) രംഗസാമാനങ്ങളെല്ലാം മാററിവെക്കട്ടെ. അല്ലയോ ചരാചരങ്ങളോടുകൂടിയ മൎത്ത്യാമൎത്ത്യന്മാരായ പ്രാണികളെ! ഭഗവാൻ വാല്മീകിമഹൎഷിയുടെ ആജ്ഞയാലുണ്ടാകുന്നതും അത്യത്ഭുതവും പവിത്രവുമായ വൃത്താന്തത്തെ കണ്ടാലും.

ലക്ഷ്മണൻ— (നോക്കീട്ട)

* ഗംഗാംഭസ്സംമഥനമതിനാലെന്നപോലെക്കലങ്ങി
പ്പൊങ്ങീടുന്നൂസുരമുനികളുംതിങ്ങിയാകാശദേശേ
ഗംഗാപൃത്ഥ്വീഭഗവതികളോടൊത്തുകൊണ്ടാൎയ്യമന്ദം
പൊങ്ങിടുന്നൂസലിലമതിൽനിന്നെന്തൊരാശ്ചൎയ്യമോൎത്താൽ

(പിന്നേയും അണിയറയിൽ) [൧൩

* മന്ദാകിനീമഹികളാണിഹഞങ്ങളെന്നു
ധന്യേധരിക്കണമരുന്ധതിലോകവന്ദ്യേ
നിന്നന്തികത്തിലധുനാഭവനൈകപൂതാ
നന്നായിതാവധുസമൎപ്പിതയായിസീതാ (൧൪)

ലക്ഷ്മണൻ— ഭാഗ്യത്താൽ ആശ്ചൎയ്യമാശ്ചൎയ്യം, ആൎയ്യ! കണ്ടാലും കണ്ടാലും, കഷ്ടം ആൎയ്യനിപ്പോഴും ശ്വാസംവിടുന്നില്ലല്ലൊ.

(അനന്തരം അരുന്ധതിയും സീതയും പ്രവേശിക്കുന്നു)

അരുന്ധതി— * അയിവത്സേനീലജ്ജാ
മയമാംശീലംവെടിഞ്ഞുചെന്നുടനെ
പ്രിയമാംകയ്യാൽതടവി
സ്വയമെൻവത്സന്നുനൽകുകാശ്വാസം (൧൨)

സീതാ— (സംഭ്രമത്തോടുകൂടി സ്പർശിച്ചുംകൊണ്ടു) ആൎയ്യപുത്രൻ ആശ്വസിച്ചാലും.

രാമൻ— (ആശ്വസിച്ച ആനന്ദത്തോടുകൂടി) അഹോ ഇതെന്താണ. (നോക്കീട്ട സന്തോഷാത്ഭുതങ്ങളോടുകൂടി) ദേവിയൊ, (ലജ്ജാമന്ദഹാസങ്ങളോടുകൂടി) അംബയായ അരുന്ധതിയും ഋശ്യശൃംഗശാന്താസഹിതന്മാരായ എല്ലാ ഗുരുജനങ്ങളും സന്തോഷിക്കുന്നു.

അരുന്ധതി— വത്സ, ഇതു ഭഗീരഥഗൃഹദേവതയായും പ്രസന്നയായുമുള്ള ഗംഗാഭഗവതിയാണ.

(അണിയറയിൽ)

ജഗൽപതേ രാമഭദ്ര! ചിത്രദർശന സമയത്തിൽ എന്നെ ഉദ്ദേശിച്ച പറഞ്ഞിട്ടുള്ളതോൎക്കുന്നില്ലേ എങ്ങിനെയെന്നാൽ, “അങ്ങിനെയുള്ള മാതാവായ ഭവതി സ്നുഷയായ ഈ ജാനകിക്കു മംഗളം ഭവിപ്പാനായി അരുന്ധതിയെന്നപോലെ എല്ലാ സമയത്തിലും അനുഗ്രഹിക്കേണമെ” എന്നു, ഞാനാക്കടം വീട്ടിയിരിക്കുന്നു.

അരുന്ധതി— വത്സ! ഇതു വത്സന്റെ ശ്വശ്രുവായ ഭഗവതി ഭൂമിദേവിയാണ.

(അണിയറയിൽ)

പണ്ടു വത്സയെ പരിത്യജിക്കുമ്പോൾ ആയുഷ്മാൻ എന്നോടു പറകയുണ്ടായില്ലേ. എങ്ങിനെയെന്നാൽ, “അത്ര വിശിഷ്ടയായ പുത്രിയെ ഭവതി രക്ഷിച്ചുകൊൾക” എന്നു. അതുകൊണ്ടു ഞാനിപ്പോൾ പ്രഭുവും വത്സനുമായ ആയുഷ്മാൻ പറഞ്ഞതിനെ അനുഷ്ഠിച്ചു കഴിഞ്ഞിരിക്കുന്നു.

രാമൻ— ഈ മഹാപരാധിയായ ഞാൻ ഭഗവതിമാരുടെ ദയക്കു പാത്രമായെയൊ, നിങ്ങളെ നമസ്കരിക്കുന്നു.

അരുന്ധതി— അല്ലയൊ പൌരജാനപദന്മാരെ! ഗംഗാഭഗവതിയാലും ഭൂമിദേവിയാലും പ്രശംസിക്കപ്പെട്ടുകൊണ്ടു അരുന്ധ

തിയായ എൻെറ കയ്യിൽ സമിപ്പിക്കപ്പെട്ടവളായും പണ്ടേതന്നെ അഗ്നിഭഗവാനാൽ നിണ്ണയിക്കപ്പെട്ട പുണ്യചാരിത്ര ശുദ്ധിയുള്ളവളായും ബ്രഹ്മാദി ദേവന്മാരാൽ സ്തുതിക്കപ്പെട്ടവളായും ദേവയജനത്തിങ്കൽനിന്ന സംഭവിച്ചവളായും സൂയ്യവംശത്തിലെ വധുവായും ഉള്ള സീതാദേവിയെ സ്വീകരിക്കാമൊ എന്നുള്ള കായ്യത്തിൽ നിങ്ങൾ എങ്ങിനെയാണ വിചാരിക്കുന്നത?

ലക്ഷ്മണൻ— ആയ്യയായ അരുന്ധതിയാൽ ഇപ്രകാരം അധിക്ഷേപിക്കപ്പെട്ട പ്രജകളും സകല പ്രാണിവഗ്ഗങ്ങളും ആയ്യയെ നമസ്കരിക്കുന്നു, ലോകപാലന്മാരും സപ്തഷികളും പുഷ്പവൃഷ്ടികൊണ്ട സംഭാവനം ചെയ്യുന്നു.

അരുന്ധതി— ജഗൽപതേ രാമഭദ്ര!

* ക്രതുവിൽപ്പൃതയതായ്പൊൻ
പ്രതിമയതിൻപ്രകൃതിയായനിൻപ്രിയയെ
ക്ഷിതിവരധമ്മംപോലെ
ദ്രുതമുപയോഗിക്കധമ്മചാരിണിയായ് (൧൬)

സീതാ— (ആത്മഗതം) സീതാദുഃഖത്തെ കളയുവാൻ ആയ്യപുത്രന്ന നല്ലവണ്ണം അറിയാം.

രാമൻ— ഭഗവതി കല്പിക്കുന്നപോലെ.

ലക്ഷ്മണൻ— ഞാൻ കൃതാത്ഥനായി

സീതാ— ഞാൻ ജീവിച്ചു.

ലക്ഷ്മണൻ— ആയ്യേ നില്ലജ്ജനായ ഈ ലക്ഷ്മണൻ നമസ്കരിക്കുന്നു.

സീതാ— വത്സ! ഈ വിധം ജ്യേഷ്ഠഭക്തിയോടു കൂടിത്തന്നെ വളരെക്കാലം ജീവിച്ചിരുന്നാലും.

അരുന്ധതി— ഭഗവൻ വാല്മീകേ! സീതാഗൎഭത്തിൽ സംഭവിച്ച രാമഭദ്രപുത്രന്മാരായ ഈ കുശലവന്മാരെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരികതന്നെ (പോയി)

രാമലക്ഷ്മണന്മാർ— (നോക്കീട്ട) അതങ്ങിനെ തന്നെ.

സീതാ— (ബാഷ്പാകുലയായിട്ട) എവിടെയാണ എൻെറ ആ പുത്രന്മാർ.

(അനന്തരം വാല്മീകിയും കുശലവന്മാരും പ്രവേശിക്കുന്നു)

വാല്മീകി— വത്സന്മാരായ കുശലവന്മാരെ! ഈ രഘുപതി നിങ്ങളുടെ അച്ഛനാണ, ലക്ഷ്മണൻ എളയച്ഛനാണ, സീതാദേവി അംബയാണ, രാജൎഷിയായ ഈ ജനകൻ മാതാമഹനാണ.

സീതാ— (സന്തോഷ വ്യസനാത്ഭുതങ്ങളോടുകൂടി നോക്കീട്ട) അഛനൊ.

കുശലവന്മാർ— ഹാ താത ഹാ അമ്മെ ഹാ മാതാമഹ.

രാമലക്ഷ്മണന്മാർ— (സന്തോഷത്തോടുകൂടി ആലിംഗനം ചെയ്തിട്ട) ഉണ്ണികളെ പുണ്യത്താൽ നിങ്ങളെ ലഭിച്ചു.

സീതാ— ഉണ്ണി കുശ! ഉണ്ണി ലവ! വരു വരു. ജന്മം മാറിയ അമ്മയെ വളരെ നേരം ആലിംഗനം ചെയ്യിൻ.

കുശലവന്മാർ— (ആലിംഗനംചെയ്തിട്ട) ഞങ്ങൾ കൃതാൎത്ഥന്മാരായി.

സീത— ഭഗവൻ ഞാൻ നമസ്കരിക്കുന്നു.

വാല്മീകി— വത്സേ! ഈവിധത്തിലായിട്ടുതന്നെ വളരെക്കാലം ജീവിച്ചാലും.

സീത— അഹോ അച്ഛൻ, കുലഗുരു, ആൎയ്യാജനം, ഭൎത്താവോടുകൂടി ശാന്താദേവി, ലക്ഷ്മണനോടുകൂടി സുപ്രസന്നനായ ആൎയ്യപുത്രൻ, കുശലവന്മാർ ഇവരെ എല്ലാം ഒരുമിച്ചു കാണുന്നു അതിനാൽ ആനന്ദംകൊണ്ടു ഞാൻ പരിപൂൎണ്ണയായി.

(അണിയറയിൽ കോലാഹലം)

വാല്മീകി— (എഴുനീററുനോക്കീട്ട) ലവണനെ സംഹരിച്ചു മധുരേശ്വരനായ ശത്രുഘ്നൻ വന്നിരിക്കുന്നു.

ലക്ഷ്മണൻ— മംഗളങ്ങൾ ഒന്നോടൊന്നു സംബന്ധിച്ചുവരുന്നവയാണെല്ലൊ.

രാമൻ— ഇതെല്ലാം ഞാനനുഭവിക്കുന്നുണ്ടെങ്കിലും ഇനിക്കൊന്നിലും വിശ്വാസമുണ്ടാകുന്നില്ല.

വാല്മീകി— രാമഭദ്ര! പറയു ഇനി ഞാനെന്തൊരു പ്രിയത്തെയാണ വത്സനുപകരിക്കേണ്ടത.

രാമൻ— ഇതിൽപരമായിട്ടും പ്രിയമുണ്ടൊ എങ്കിലും ഇതുംകൂടി ഉണ്ടാകട്ടെ.

(ഭരതവാക്യം)

* ലോകേപാപമകററിയാശ്ശുസുകൃതം
നൽകേണമേമേൽക്കുമേൽ
ഗംഗാഭൂമികളെന്നവണ്ണമനിശം
മംഗല്യയാമിക്കഥാ
കൂടേണംബുധമാനസത്തിനതിയാം
യാടേണ്ടമട്ടാകിലും
വാക്കാംബ്രഹ്മമറിഞ്ഞോരാദികവിതൻ
വാക്കാമിതിൽകൌതുകം (൨൦)
അത്ഭുതമല്ല.

* ക്ഷേമംനൽകുന്നവണ്ണംശ്രമവിധിനിലനിൽ
ക്കേണമാചന്ദ്രതാരം
പ്രേമത്തോടുംനൃപന്മാർപ്രജകളുടെഹിതം
പോലെരക്ഷിച്ചിടേണം
ക്ഷാമംകൂടാതെവേണ്ടുംവിധമിഹമഴയും
പെയ്യണംലോകരെല്ലാ
മാമോദംപൂണ്ടസൂയാകലഹരുചികൾവി
ട്ടൊത്തുവാണീടവേണം (൨൧)

(എന്ന എല്ലാവരുംപോയി)

ഏഴാമങ്കം കഴിഞ്ഞു.



ഉത്തരരാമചരിതം

ഭാഷാനാടകം

സമ്പൂർണ്ണം.

# ഉമാവിവാഹം.

## ഭാഷാനാടകം.




കൊടുങ്ങല്ലൂര കൊച്ചുണ്ണിത്തമ്പുരാൻ

തിരുമനസ്സുകൊണ്ട

കല്പിച്ചുണ്ടാക്കി



സ്വന്തചിലവിന്മേൽ

തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചത.

൧൦൬൬.

# ഉമാവിവാഹം.

## നാടകം

### ഒന്നാമങ്കം.

———

ഹരിഃ ശ്രീ ഗണപതയെ നമഃ.

അവിഘ്നമസ്തു.

———

ശ്രീമഹാദേവ്യൈ നമഃ

വാമാംഗത്തിങ്കൽവാർപൂങ്കുഴൽവളവസനംകുങ്കുമംകൊങ്കതെച്ചി
പ്പൂമഞ്ജുംകാന്തിമററെപ്പൂമതിലനലൻനല്ലപാമ്പെല്ലുചർമ്മം
സോമശ്രീ ശോഭവെണ്ണീർജ്ജടകളിരുപുറത്തിങ്കലുംതിങ്കൾതേജ
സ്സോമൽസൌന്ദര്യമെന്നീഗുണമുടയഹരന്തമ്പദംകുമ്പിടുന്നേൻ

അത്രതന്നെയല്ല,

വല്ലാതുള്ളരസേനവാനവർവരന്മാരൊത്തുമാരാന്തകൻ
നില്ലാതങ്ങുവരുമ്പൊളുള്ളവലുതായോരാർപ്പുവാദ്യംവിധൌ
കല്യാണത്തിനകോപ്പണിഞ്ഞുകുതുകാൽവാഴുന്നകുന്നിന്മകൾ
ക്കുല്ലാസത്തൊടുദിച്ചസംഭ്രമമതെന്നുൾപ്പൂതണുപ്പിക്കണം (൧)

ഡംഭേറുംവിത്തപൻതീർത്തൊരുവിവിധപദാർത്ഥങ്ങളെഭംഗമെന്ന്യേ
ജൃംഭിച്ചാർത്ത്യാചിലത്തിട്ടടനഥവളരുംക്ഷുത്തുകൊണ്ടത്തലോടെ
ഗംഭീരാരാവമിട്ടങ്ങിനെധനപതിതൻപിമ്പുറത്തമ്പിലോടും
കുംഭീന്ദ്രാസ്യന്റെകുംഭത്തൊടുപടവൊരുത്തുംകുമ്പയെകുമ്പിടുന്നേൻ

കാടൊക്കെത്തെണ്ടിമണ്ടിക്കമലനയനനെക്കണ്ടുകിട്ടാഞ്ഞുകൂട്ടം
കൂടിക്കൊണ്ടങ്ങുഗോപീജനമഥപുളിനേവാണുടൻ കേണിടുമ്പോൾ
കോടിക്കാമപ്രകാശംതടവിടുമുടലിൻധാടിയോടെത്തിയോരാ
ക്കോടക്കാർവ്വർണ്ണനെന്നെക്കരുണയൊടുകടാക്ഷിച്ചുരക്ഷിച്ചിടേണം

പ്രേമപ്പെട്ടുവിളങ്ങണംമമഹൃദിശ്രീവിഷ്ണുമായേതിരി
ഞ്ഞോമൽപന്തടിയുംചുമന്നചൊടിയുംകേടററനിമ്പോടിയും —

ശ്രീമൽപ്പൂവൊളിമേനിയുംകളമൊടാക്കാമാരിയേയുംമുഴ
ക്കാമഭ്രാന്തതിലിട്ടുമുക്കിയവിലാസത്തിന്റെസത്തുംസദാ (൨)

മയ്ക്കണ്ണാൾമൌലിമാലാമണികളുടെ
ലലാടത്തൊടുംചിത്തതാരിൽ
തക്കംകൂടാതെതാരിൽതരുണിയുടെസുതൻ
തന്നൊടുംപിന്നെമോദാൽ
മുക്കണ്ണൻതന്റെമൂർദ്ധാവൊടുമഴകൊഴുകും
പാർവ്വതീപാദമോടും
തക്കംപോലൊത്തിണങ്ങുംകുടിലകുളൂർമതി
ക്കുമ്പിനെക്കുമ്പിടുന്നേൻ (൩)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ—(നേരേനോക്കീട്ടു സന്തോഷത്തോടുങ്കൂടി.)

സാരാസാരമറിഞ്ഞിടുംപരനെഴുംദോഷങ്ങളെച്ചൊല്ലയി
ച്ചോരോരോഗുണമുള്ളതാസകലവുംതോഷിച്ചുഘോഷിച്ചിടും
ഈരാജേന്ദ്രസദസ്യരെത്രഗുണവാന്മാരാണിതോരുംവിധൌ
പാരാതിങ്ങിവർവന്നതെന്നുടെകുരുത്വത്തിന്റെകൂത്താണഹോ

(നാലുപുറത്തും നോക്കീട്ടു)

ഭംഗ്യാരംഗംമുഴങ്ങുമ്പടിസുരുചിരമാംഗീതവാദ്യപ്രയോഗം
നങ്ങ്യാരുംനമ്പിയാരുംനലമൊടിഹതകർക്കുന്നുവാസ്സുന്നമോദം
ശൃംഗാരംപാരമേറുന്നകിൽകുഴൽമുരളീകാഹളിവേണുവീണാ
ശൃംഗാരാവങ്ങൾകേട്ടിസ്സഭപരമമസംപൂണ്ടുകൊണ്ടാടിടുന്നു (൪)

(അണിയറയിലേക്കു നോക്കീട്ടു)

പട്ടൊന്നമ്പോടുടുക്കുംപുനരതുതെളിയാഞ്ഞിട്ടഴിക്കുംകചത്തെ
ക്കെട്ടുംപെട്ടന്നഴിക്കുംകുറിതൊടുമുടനേമായ്ക്കുമീവണ്ണമായി
കഷ്ടംകാലംകഴിക്കുന്നിതുകഠിനമെടോനേരമോപാതിരാവാ
യൊട്ടുംനില്ക്കാതെവേഗാലിനിവരികചലാപാംഗിനീരംഗദേശേ

നടി—(വന്നിട്ടു)

ചൊല്ലൊഞ്ഞിടുംസഭക്കാരിവർതവതരുവാൻ
മൽക്കരേനൽകിടായ്കിൽ
നൽപ്പത്രംകണ്ടുകിട്ടാഞ്ഞണിയറയതിൽഞാ
നൊക്കെയുംനോക്കിനോക്കി

ഉൽപ്പവാടിഭ്രമിഃച്ചനധികമതുവശാൽ
താമസംവന്നതാണി
ങ്ങിപ്പോൾകിട്ടീധരിച്ചിടണമുടനിതുവാ
ങ്ങിച്ചുവായിച്ചിടേണം (൧൦)

സൂത്ര—(എഴുത്തവാങ്ങി വായിക്കുന്നു.)

"ഭംഗ്യാശൃംഗപുരേശചരോത്സവമതിന്നായിട്ടുദൂരത്തുനി
ന്നിങ്ങാമോദമൊടൊത്തണഞ്ഞൊരുസദസ്യന്മാർ പരമ്മാനസെ
തിങ്ങുംപ്രേമമിയന്നുമാധവനടശ്രേഷ്ഠൻധരിച്ചിടുവാൻ
ഭംഗംവിട്ടെഴുതുന്നനല്ലൊരുമഹാസത്തായകത്താണിത (൧൧)

"ഉമാവിവാഹാഭിധമായനാടകം
ക്രമാലശേഷംസരസംനടിയ്ക്കണം
അമാന്തമില്ലാതിതുസാമ്പ്രതംനട
പ്രമാണിയായോരുഭവാൻനടത്തണം" എന്ന

നടി—(കേട്ടിട്ട്) ഈ നാടകം ആരുണ്ടാക്കിയതാണ.

സൂത്ര—

ഇക്കാവാകിയരാജ്ഞിതൻറെതനയൻകുഞ്ഞുണ്ണിഭൂപൻറെനൽ
തൃക്കാൽസേവകനായശിഷ്യനമലൻദേവൌഘസേവാരതൻ
ചൊൽക്കൊള്ളുന്നൊരുകോടിലിംഗനൃവരൻകൊച്ചുണ്ണിഭൂപാലനാ
ണിക്കാവ്യംവിരചിച്ചതെന്നറികനീമാങ്കണ്ണിമാർമൌലികേ (൧൨)

നടി— ഹ് - ഹ് -

നന്ദ്യാകവീന്ദ്രവിബുധെന്ദ്രഗണങ്ങളെല്ലാം
നന്നായ്സ്തുതിച്ചിടുമൊരീക്കവിരാജകാവ്യം
നന്നാകുമിങ്ങുനടിപ്പതിനായ്സദസ്യ
രിന്നാജ്ഞചെയ്കതതിയോഗ്യമതീവഭാഗ്യം

സൂത്ര—

കൊച്ചുണ്ണിക്ഷിതിപൻറെനൽക്കവിതയാണിന്നമ്മളാണാടുവാൻ
മെച്ചംനായികലോകനായികയതാണീമട്ടുതാൻനായകൻ
പച്ചിക്കില്ലസദസ്യർനല്ലഗുണവാന്മാരാണയേപണ്ടുഞാ
നിച്ചിച്ചോരുഗുണങ്ങളിന്നിഹതികഞ്ഞിട്ടുണ്ടുപിട്ടല്ലമെ

നടി—ശരിയാണിതുസവ്വുംനിനച്ചാൽ
പരിതോഷംമമപാരമേറിടുന്നു

പരിഭവാദിനിയെന്തുചെയ്യണമെന്നാ
നരിയോരഞ്ഞുതെളിഞ്ഞതോതിടേണം (൧൭)

സൂത്ര— നീലത്തഴക്കുഴലിനിസ്തുലശോഭയോടു
ചേലൊത്തൊരിസ്സഭകൊഴുപ്പതിനിപ്പോൾമോദാൽ
പാലൊത്തവാണിവിളയാടിടുമീവസന്ത
കാലത്തെവാഴ്ത്തിവടിവോടയിപാടിടേണം

നടി— ഉല്ലാസത്തോടുഭൃംഗാവലിഗുണഗണവും
പൂക്കളായുള്ളോരമ്പും
വില്ലുംമന്ദാനിലസ്യന്ദനവുമിവചമ
ച്ചീവസന്തംഹൃദന്തെ
വല്ലാതേന്തുംപ്രമോദാൽത്രിഭുവനമഖിലം
വെല്ലുവാൻകോകിലത്തിൻ
ചൊല്ലാലിപ്പോൾവിളിക്കുന്നിതുനിജസഖി
കന്ദർപ്പനെദ്ദർപ്പമോടെ (൧൮)

(അണിയറയിൽ)

അമായംമങ്ങിടുംരതിയുടെയദൃശ്ശങ്കകളെഞാൻ
സമാധാനഞ്ചൊല്ലിക്കളമൊടുകളഞ്ഞാശുവരുവൻ
അമാന്തംകാണില്ലിങ്ങതിനയിവസന്തപ്രിയസഖ
പ്രമാദംകൂടാതങ്ങരഞ്ഞൊടിയടങ്ങീടുകമുദാ (൧൯)

(എന്നു രണ്ടാളും കേൾക്കുന്നു)

സൂത്ര— (നോക്കീട്ടു)

അല്ലൽപ്പെട്ടൊരുകാന്തതന്നൊടുസമാധാനങ്ങളോരോതരം
ചൊല്ലിക്കൊണ്ടിതചൂതബാണനിഹവന്നെത്തുന്നകത്തുമ്മുദാ
ഉല്ലാസാലിനിവേണ്ടകാര്യമഖിലംചെയ്തീടുവാൻനോക്കമൽ
കല്യാണാംഗിനടക്കയല്ലിനടിമാർചൂടുന്നചൂഡാമണെ (൨൦)

(എന്നു സൂത്രധാരനും നടിയും പോയി)

പ്രസ്താവന കഴിഞ്ഞു.

——ഠഠ꧁ഠഠ——

(അനന്തരം കാമദേവനും രതിദേവിയും പ്രവേശിക്കുന്നു)

കാമൻ— കല്യാണഗാത്രി തവ ചാരുമുഖപ്രസാദ
മില്ലാതെവന്നതിനുകാരണമെന്തിദാനീം
ചൊല്ലീടുകായതുശുഭേ മടിവിട്ടതിന്നി
ന്നുല്ലാസമോടൊരു നിവൃത്തിവരുത്തുവൻഞാൻ (൨൧)

രതി—
ധീരശ്രീനീലകണ്ഠൻതിരുവടിയൊടുപോരാടുവാൻപാർത്തു കണ്ടാ
ലാരുംപോരെന്നിരിക്കെക്കുസുമശരഭവാനായതിന്നായിദാനീം
ആരംഭിക്കുന്നതാപത്തിനുപെരുവഴിയാസ്ഥിരുമങ്ങെക്കതെന്നുൾ
ത്താരിൽപാരംവിചാരത്തൊടുമുടനഴൽകൊണ്ടിച്ചുമന്ദിച്ചിടുന്നേൻ

കാമൻ— മോഹംനിമിത്തമിതിനെങ്കിലുമെങ്കലേറെ
സ്നേഹംകലർന്നതവവാക്കമൃതാണിനിക്ക
ഹാഹന്തനീപരിചയംപെരുതാകയാലെൻ
മാഹാത്മ്യമിന്നുകരളിൽകരുതുന്നതില്ലേ (൨൨)

മൽപ്പൂവമ്പേറ്റുമോഹിച്ചുഝഷകലിരവും
പത്മയെപ്പത്മനാഭൻ
കെല്പോടേമാറിലേന്തുന്നിതുവിധിസുതയെ
ന്നിച്ചുമേളിച്ചിടുന്നു
ഉൽപ്പൂവേറെഭ്രമിപ്പിച്ചുഡുപശിശുധരൻത
ന്നെവെന്നീടുവൻഞാ
നിപ്പോൾകാണ്കായതിന്നുള്ളൊരുസുരുചിരമെൻ
കൌശലംപേശലാംഗി (൨൩)

രതി— ഇന്നാക്കാലാരിയായിത്രിപുരമഥനനാ
യോരുസംഹാരരുദ്രൻ
തന്നെത്തോല്പിക്കുവൻഞാനിതിസപദിഭവാൻ
ചൊന്നതെന്തുന്നതാത്മൻ
കുന്നിച്ചോഗർവ്വമുള്ളിൽതവമമഹൃദയ
ത്തെപ്പരീക്ഷിക്കുവാനോ
നന്നല്ലീസ്സാഹസംചെയ്യരുതതിനു
വണങ്ങീടുവൻകൊടിലക്ഷ്മം (൨൪)

ചെമ്മേ പണ്ടീശ്വരൻതൻതിരുവുടൽ
മുഴുവൻകാണുവാൻവിഷ്ണുതാനും
ബ്രഹ്മാവുംകൂടിയതിച്ചതുവിഫലമതാ
യ്ക്കുന്നതോൎക്കുന്നനേരം
ബ്രഹ്മശ്രീനായകന്മാരുടെധൃതികൾ
കളഞ്ഞെങ്ങുമിശ്ശംഭുതന്നോ
ടുന്മേഷാലേൽക്കിലൊപത്തണയുമതിനു
കോപ്പിട്ടിടൊല്ലൊട്ടുമിപ്പോൾ (൨൩)

അതുതന്നെ പോരാ

തളിരുടൻതളരുംതവ ചാരുമൈ
കളയുവാൻകളിയല്ലതുടങ്ങൊലാ
അളികനേത്രനൊടേൽക്കരുതേററമി
ന്നിളകിടുന്നവലത്തുപുറമേമ (൨൦)

കാമൻ— നിന്നോളംകാൎയ്യബോധംത്രിജഗതിനലമോ
ടോൎക്കിൽമററാൎക്കുമില്ലി
ന്നെന്നോമൽപ്രാണനാഥേശെരിശെരി
നിതരാംനിന്മതംസമ്മതിച്ചേൻ
എന്നാലുംതെല്ലുകൂടിക്കുവലയനയനേ
തത്വമാൎക്കാൎയ്യസാരം
നന്നായ്യോൎത്തീടുവൻഞാനതുവിടുഷിമനം
വെച്ചുമാനിച്ചുകേൾക്ക (൨൫)

“അല്ലേ കാമൻ കേൾക്കണം അതിശക്തനായിരിക്കുന്ന താരകാസുരൻെറ അസഹ്യമായ ഉപദ്രവത്തെ ഞങ്ങൾ ബ്രഹ്മാവിനോടു ചെന്നറിയിച്ചു. അപ്പോൾ ബ്രഹ്മാവു അരുളിച്ചെയ്തു, ഭഗവാൻ ശ്രീപരമേശ്വരൻെറ പുത്രനല്ലാതെകണ്ടാരുവിചാരിച്ചാലും ഈ താരകനെ കൊല്ലുവാൻ കഴിയില്ല. അദ്ദേഹത്തിൻെറ ബീജത്തെ ധരിപ്പാൻ പാൎവ്വതിക്കല്ലാതെ ആൎക്കും ശക്തിയില്ല. അതുകൊണ്ടു ഭഗവാനെ കൊണ്ടു പാൎവ്വതിയെ വേളികഴിപ്പിക്കാൻ നിങ്ങൾ ഉത്സാഹിക്കിൻ, എന്നു. ഈ കാൎയ്യം സാധിപ്പാൻ അങ്ങുന്നുതന്നേ ഞങ്ങൾക്കൊരു ശരണമുള്ളു.” എന്നുംമററും സാക്ഷാൽ ദേവേന്ദ്രൻ ആ ദേവസഭയിൽവെച്ചു എന്നോടുപറഞ്ഞതു നീ കേട്ടില്ലേ.

ആത്തിപ്പെട്ടോരുലോകത്രയസുഖമതിനാ
യിട്ടുസാക്ഷാൽസുരേന്ദ്രൻ
പേത്തും പ്രാത്ഥിച്ചകാൎയ്യം ശിവശിവകളവാ
നോക്കിലിന്നാക്കുതോന്നും
കീത്തിക്കും ഭൂരിധമ്മത്തിനുമിതിലധികം
നല്ലതേതാനുമുണ്ടോ
കിത്തിക്കീമാംസപിണ്ഡാകൃതിയതുമതിമാ
ന്നാക്കഹോമാന്യമാമോ (൨൯)

രതി— എന്നാലങ്ങിനെയാട്ടെ (രണ്ടാളും നടക്കുന്നു)

കാമൻ—(നോക്കീട്ട)

ചൊല്ലാനൊന്നോരെൻറസഖിയായിട്ടുമീവസന്ത
മുല്ലാസമോടിവിടെവന്നുകളിക്കമൂലം
ചൊല്ലാവതല്ലഴകതീവനമായതിന്നെൻ
കല്യാണഗാത്രികളമോടതുകാങ്കകാന്തേ (൩൦)

ഭംഗംകൂടാതെഭൂരിപ്രമദമദചലൽപക്ഷിപക്ഷങ്ങൾതട്ടി
ഭൃംഗ്യാതാഴത്തുവീഴുംപുതുമലർസതതംചേൎന്നമിന്നുന്നമൂലം
മങ്ങാതാകാശമാൎഗ്ഗംസകലവുമധുനാപൂത്തുവെന്നത്രതോന്നും
മംഗല്യശ്രീവസന്താഗമകൃതവിപിനൈശ്വൎയ്യമാശ്ചൎയ്യമാൎയ്യേ

പാരംപുഷ്പമിണങ്ങിടുംലതകളോടൊത്തിദ്വിജേന്ദ്രവ്രജം
ചാരുശ്രീമധുവുംകുടിച്ചുകളിയാടീട്ടുന്നുകാളുമദാൽ
ധീരശ്രീമുനിമാനസാദ്രികളുമീമന്ദാനിലപ്രാഭവാൽ
പാരാതിന്നിളകുന്നുചിത്രതരമീക്കെല്ലാൻപുഷ്പാകരം (൩൧)

തുമ്പിക്കൈകൊണ്ടുതൃഷ്ണാപിടികൾമൃദു
പിടിച്ചിട്ടുപിന്നോട്ടുചേൎന്നി
ക്കൊമ്പന്മാർതാമരപ്പൊയ്കയിലഴകിലിതാ
കേളിയാടുന്നുകാന്തേ
പെൺപ്രാവുംമൂളിമൂളിത്തിറമൊടിഫതിം
ഞ്ഞീട്ടുമാൺപ്രാവുമൊന്നി
ച്ചമ്പോടേകാമലീലാസുഖമതനുഭവി
ക്കുന്നുനൽക്കുന്ദഭാസേ (൩൨)

പുത്തൻതേന്മാവിനുള്ളോരിളയതളിർ
തെളിഞ്ഞത്രതൻകാന്തമന്ദം
കൊത്തിത്തിന്നോരുശേഷംപുനരതിമ
ഭുജിസ്സുന്നപുംസ്കോകിലങ്ങൾ
അത്ത്യന്തംകേളിയാടിക്കൊട്ടുകെട്ടുതി
പെട്ടുംതമ്പിടെക്കമ്പിനോടേ
മുത്തൊത്തോമൽമൃണാളംകുത്തുകമൊട്ടു
കൊട്ടക്കുന്നുകോകംവിശോകം (൯൮)

കാമംപൂണ്ടഥ കാമധേനുവിനെഴുംവാലിൻറമൂലത്തിലും
പ്രേമാൽനാററിരസിച്ചുനന്ദിവൃഷഭംനന്ദ്യാനടക്കുന്നഹോ
കോമളിത്തരമുള്ളഭൃംഗനിവഹംകണ്ടോരുപെണ്ണുങ്ങൾതൻ
പൂമൈചേൎപ്പതിനങ്ങുമിങ്ങുമധുനാപായുന്നുജായേമുദാ (൯൯)

രതി— ശരിതന്നെ- ഇപ്പോൾ ഈ കാട്ടിലുള്ളതിൽ ഒന്നിനെയെങ്കിലും കാമംകൊണ്ട മനസ്സിളകാതെകണ്ട കാണുന്നില്ല.

കാമൻ— എന്റെസഖിയുടെ ശക്തിയെസമ്മതിച്ചില്ലെ.

രതി— വരട്ടെ- ഇതെന്താണിപ്പോൾ പെട്ടന്നിങ്ങിനെയായത.

മിണ്ടുന്നില്ലഖഗങ്ങൾവനമദഭരംചേരുംമൃഗക്കൂട്ടവും
വണ്ടുംവല്ലികളുംനിനക്കിലിളകുന്നില്ലിന്നതെല്ലെങ്കിലും
കണ്ടാൽകാടിതുകാന്ത ചിത്രമെഴുതിത്തീൎത്തോരുകാടാണതെ
ന്നുണ്ടാംപക്ഷമതേവനുംപരമിതിന്നെന്തോക്ബന്ധംപ്രഭൊ ()

(മുൻപുറത്തുനോക്കീട്ട)

പാരാതേവാനരന്തന്നുടയൊരുമുഖവുംഭസ്മവുംകൈത്തലത്തിൽ
ചൂരൽക്കോലുംചുമപ്പേറിനമിഴിയിണയുംശ്രൂരനെന്നുള്ളഭള്ളും
പാരംരുദ്രാക്ഷമാല്യങ്ങളുമമിതജടാഭാരവുംചേരുമിസ്സാ
ളാരാണീഗ്ഗോഷ്ഠികാട്ടുംഗണമൊടിവനിതാകണ്ണുരുട്ടുന്നധൃഷ്ടൻ

കാമൻ— (പതുക്കെ)

അയ്യോതൊള്ളതൊറന്നിവണ്ണമുരചെയ്തീടൊല്ലതെററായ്വരും
നയ്യോൎത്തീടുകനന്ദികേശ്വരനതാണിദ്ദേഹമുദ്ര്യൽപ്രഭൻ
ഇയ്യാളൊന്നുതുറിച്ചുനോക്കിയതുകൊണ്ടാണീവനംസൎവ്വവും
ചൊയ്യല്ലിങ്ങിനെയായതെന്നുകരുതിക്കൊള്ളേണമുള്ളത്തിൽനീ

ഇളക്കമില്ലാതൊരു ധൈൎയ്യമിട്ടു വിളക്കിയുണ്ടാക്കിയ നന്ദികേശൻ
കളിച്ചിടാൻ നല്ലവനല്ല നോക്കണ്ടൊളിച്ചു മാറീട്ടു ഗമിയ്ക്കുനല്ലു ()

(അങ്ങിനെ ചെയ്തു നേരേ നോക്കീട്ടു)

ദീനത്വം കലരാത്ത ധൈൎയ്യമധികം കോലുന്ന കാലാരി തൻ
ധ്യാനസ്ഥാനമതാണു പോവുക നമുക്കങ്ങോട്ടു നങ്ങാതുടൻ
മാനത്തപ്പെട്ടു മായതാക്ഷി മണികേളട്ടിക്കതിന്നന്തിക
സ്ഥാനത്തുള്ള മരങ്ങളാൽ തനു മറയ്ക്കാൻ നോക്കലാക്കാണിത ()

(കുറച്ചു അടുത്തു ചെല്ലുന്നു)

രതി— (നോക്കീട്ടു)

വരിയൻ പുലിതന്റെ തോൽ വിരിച്ചു
ള്ളൊരു വാനോർതരു തൻ തറപ്പുറത്തു
അരുളുന്നു മഹാസമാധിയോടാ
ഗ്ഗിരിശം പ്രാതൽ കഴിച്ചു ദേവദേവൻ (൪൫)

അമ്പാ മഹേശന്റെ മനസ്സിനുള്ള
ഗാംഭീൎയ്യ ധൈൎയ്യങ്ങളിനിനച്ചു കണ്ടാൽ
അംഭോധിയും ഭൂമിധരേന്ദ്രനും തോ
റ്റമ്പീടുമേ സമ്പ്രതി കമ്പമോടെ (൪൬)

അയ്യോ ഇനിയ്ക്കിദ്ദേഹത്തിന്റെ നേരേ നോക്കാൻ തന്നെ വയ്യ- (എന്നു കാമദേവന്റെ പിന്നിൽ പററി നില്ക്കുന്നു)

കാമൻ— അമ്പ ഇദ്ദേഹത്തിന്റെ ഒരു ഗാംഭീൎയ്യം. ആകട്ടെ അങ്ങോട്ടു അടുപ്പാൻ വയ്യ.

മാലെന്ന്യേ നേക്കുന്നോരുടൽ മടിയിൽ മലന്നിങ്ങിനേ പങ്കജശ്രീ
കോലും ഹസ്തങ്ങളംബാലാമൃതകരനരുകും മാറുടൻ നീറിനീറി
ഫാലാക്ഷിത്തിയ്യെരിഞ്ഞാളിന രുചികളുറപ്പുള്ളിരിപ്പെന്നിതെല്ലാം
ചാലേ ചേരും ഹരന്തൻ മഹിമകളെ നിനച്ചീടിലും പേടിയുണ്ടാം ()

സ്ഫടികക്കരുമാല ചെന്നു കണ്ണും
ജടയിൽ പാമ്പു കളമൃഗത്തിൻ തലയ്ക്കൽ
ദൃഢമായ്പ്പതിയുന്ന കണ്ണിതെല്ലാ
മുടയോരിപ്പുരവൈരി ധീരവിഭൻ (൪൭)

മാരിസ്സാരംഭിയാതുള്ളൊരുഘനപടലംപോലെയുംതെല്ലുമോളം
ചേരാതുള്ളബ്ധിയെപ്പോലെയുമുടനിളകുംകാററുപററാത്തദിക്കിൽ
നേരായ്നിന്നങ്ങുകത്തുന്നൊരുഹുതവഹനെപ്പോലയുംകാലകാലൻ
പാരാതിപ്പോൾവസിക്കുന്നിതുപവനജയംചെയ്തുചാഞ്ചല്യമെന്യെ

(അനന്തരം സമാധിയിലിരിയ്ക്കുന്ന ശ്രീപരമേശ്വരൻ പ്രവേശിക്കുന്നു.)

കാമൻ— കടുക്കുമിബ്ഭൂതിനിമിത്തമൊട്ടു
മടുക്കുവാൻവയ്യതുതന്നെപോരാ
മിടുക്കരില്ലിങ്ങിഹനിൽക്കുവാനും
തുടസ്സുകൂട്ടുംവിറകൊണ്ടിടാനിം (൪൩)

അയ്യോ ഞാനെന്താണ ചെയ്യേണ്ടത. ഇനിക്ക ഭയംകൊണ്ട അനങ്ങാൻവയ്യാതെകണ്ടായല്ലൊ.

കാളിടുന്ന വെയിൽകൊണ്ടുവാടിടും
താളുപോലെതളരുന്നുമേനിമേ
ആളിടുംകൊടിയപേടികൊണ്ടിനി
ക്കോളതല്ലിവിടെനിൽക്കിലൊട്ടുമേ (൪൪)

ആറു- അയ്യൊ ഇനിക്ക ക്ഷീണംകൊണ്ടൊന്നും വയ്യെ-

(വില്ലുമമ്പും കയ്യിൽനിന്നുവീണതറിയാതെ ഭയപാരവശ്യം നടിയ്ക്കുന്നു)

(അണിയറയിൽ)—ഇന്നപതിവുപോലെതന്നെ നേരമായില്ല. അതുകൊണ്ട നോക്ക കുറച്ച പൂവറക്ക.

കാമൻ— (കേട്ടിട്ട)

കേണിടുംവേണവെല്ലാംകളനിനദമെഴും
കോകിലംകാകനാകും
വീണിടുംവീണമോഹിച്ചഴകിയൊരുശുക
ങ്ങൾക്കശോകംമുഴക്കും
. വേണാന്നോരീസ്വരംകേൾക്കുകിലതിശയ
മല്ലാതെചൊല്ലുന്നതെന്തെൻ
ക്ഷീണത്തെത്തീർത്തുകൊണ്ടിങ്ങിനെകളമൊടിതെ
ങ്ങുന്നപൊങ്ങുന്നതിപ്പോൾ

(പിന്നെയും അണിയറയിൽ) —അങ്ങിനെതന്നെ.

കാമദേവൻ— (നോക്കീട്ട)

തരുണതരണിബിംബത്തിങ്കൽനിന്നകരിക്കു
ന്നരുണകിരണജാലംമഞ്ജുമംഗാഭയോടും
ഇരുസഖികളൊടൊത്തുകൊണ്ടുനൽക്കൊണ്ടൽക്കൂപ്പു
ന്നൊരുമണികുഴലാളുണ്ടിന്നിതാവന്നിടുന്നു (൪൯)

(അനന്തരം ജയവിജയമാരോടുകൂടി പൂവറുത്തുംകൊണ്ടശ്രീ
പാൎവ്വതി പ്രവേശിക്കുന്നു)

ജയ— സഖിപാൎവ്വതി ഈ അശോകവല്ലിനോക്കു.

കാമൻ— ആ ഇന്ദ്രൻപറഞ്ഞപാൎവ്വതിയാണിത.

(സൂക്ഷിച്ചുനോക്കി തലകുലുക്കിക്കൊണ്ട.)

അയ്യായെന്തൊരുഭംഗിയാണിതിവൾതന്മേനിക്കുഞാനീവ ം
പെയ്യുംരൂപഗുണങ്ങളുള്ളൊരുവളെ കണ്ടിട്ടതില്ലേങ്ങുമെ

(തലയൊന്നുപൊക്കിപ്പിടിച്ച)—

ഇയ്യോമൽമറിമാൻകിശോരമിഴിയെക്കാലാരി കണ്ടിട്ടുകിൽ
കയ്യോടായവനെജ്ജയിക്കുവനഹംപൊയ്യല്ലകയ്യുക്കിനാൽ

രതി—(നോക്കീട്ട.)

അയ്യായെന്തൊരുഭംഗിയാണിതിവൾതന്മേനിക്കുഞാനീവിധം
പെയ്യുംരൂപഗുണങ്ങളുള്ളൊരുവളെകണ്ടിട്ടതില്ലേങ്ങുമെ
പൊയ്യല്ലിത്തരമുള്ളൊരീത്തരുണിയെക്കാണുന്നവാറെന്നെയി
ങ്ങയ്യയ്യേവഷളാണിതെന്നഖിലരുംനിന്ദിച്ചിടുംനിശ്ചയം (൫൧.)

അങ്ങോട്ടുവല്ലാത്തൊരുപേടികൊണ്ടു
മിങ്ങോട്ടുവാക്കുന്നൊരുലജ്ജകൊണ്ടും
മങ്ങാതെനോക്കാൻമമവയ്യനന്നാ
യ്യങ്ങിപ്പതുങ്ങിട്ടിഥപാൎക്കനല്ല (൫൨.)

പാൎവ്വതി—എന്താണിതിന്നൊരുവിശേഷം,

ജയാ—ഇവിടുന്ന ചവിട്ടാതെ കണ്ടതന്നെ ഇതുനിറച്ചുപൂത്തി
രിക്കുന്നു.

ശ്രീപാൎവ്വതി—(നോക്കീട്ട) എയ് പറയുംവണ്ണംതന്നെ.

(നാലുപുറത്തുംനോക്കീട്ട) എല്ലാഅശോകലതകളും പൂത്തിട്ടു
ണ്ട. എന്താണിത വസന്തംവരേണ്ടകാലമായില്ലല്ലൊ.

ജയ—തരുണതരവസന്തശ്രീസ്സുതാനെത്തിടേണ്ടു
ന്നൊരുസമയമതിന്നുംമുമ്പിലങ്ങമ്പിൽവന്നാൽ
പരമശിവനമന്നിട്ടുന്നടിക്കാണിതെന്നോ
ത്തുരുതരകുതുകംപൂണ്ടിന്നുനീയെന്നപോലെ (൩൨.)

(ശ്രീപാവ്വതിലജ്ജനടിക്കുന്നു.)

ജയ— തലമുടിയൊടുവണ്ടുംവള്ളിപൂമെയ്യൊടുംപൂ
ങ്കുലകചമുലകളോടുംപല്ലവംപട്ടിനോടും
നലമൊടുശരിയാണീവഞ്ചുളത്തയ്യഹംസാ
കലിതരുചിനടക്കിൽതന്വികേൾനിന്നൊടൊക്കം

ശ്രീപാവ്വതി—ഇനിയ്ക്കു നടക്കാമെന്നമാത്രമല്ല ഈ ലതയേക്കാളൊരുവിശേഷം.ഞാൻ സംസാരിക്കുകയുംമററും ചെയ്യുന്നില്ലേ.

ജയ—ഒ-അതശരിതന്നെ.

വിജയ—മറേറതെന്താണ മഹേശ്വരനെക്കാമിയ്ക്കു അല്ലേ.

ശ്രീപാവ്വതി—(ദ്വേഷ്യപ്പെട്ട) ഞാൻ നിന്നോടൊന്നും മിണ്ടാൻ വന്നില്ല.

കാമൻ—തെല്ലൊന്നുതോഴിയൊടുകോപമിയന്നിടുന്നീ
കല്യാണിതന്നുടെവളഞ്ഞൊരുചില്ലിതന്റെ
തുല്യത്വമില്ലതിരകൾക്കുനിനയ്ക്കിൽ(എ)എന്റെ
വില്ലെങ്ങുപോയ്ത്രപയൊടോടിയൊളിച്ചുവെന്നോ

(ചോട്ടിലേയ്ക്കുനോക്കീട്ട വില്ലിനോട.)

തണ്ടാർദളാക്ഷിമണിയാമിവൾതന്റെചില്ലി
കണ്ടിട്ടുനീവ്യസനിയാവുകയല്ലവേണ്ടു
വേണ്ടാവിവാദമിതുനിന്റെസഹായിയാണീ
ക്കണ്ണുംകറുത്തവനെവെല്ലുവതിന്നുവില്ലേ (൩൩.)

(ഉത്സാഹത്തോടുകൂടിവില്ലെടുത്തുകുലയ്ക്കുന്നു.)

ജയ— സഖി പാവ്വതി ഈ അശോകംവിട്ട വണ്ട ഇവിടത്തെ നേരെവരുന്നു.

ശ്രീപാവ്വതി—ഈ വണ്ടിനെക്കൊണ്ട വലിയ ഉപദ്രവമായി തീന്നുവല്ലോ എന്താണ വേണ്ടത.

വിജയ —ആ കളിത്താമരപ്പൂവ അതിന്റെ അടുക്കലേയ്ക്കു

കാട്ടു എന്നാലോടിക്കോളും.

ജയ—വിജയെ ചമ്പകപ്പൂവല്ലെ വണ്ടിനിഷ്ടമല്ലാത്തത.

വിജയ— ഇപ്പോൾ കാട്ടിത്തരാം (എന്ന വണ്ടിന്റെ നേരെ കളിത്താമരപ്പൂവ പാൎവ്വതിയുടെ കയ്യപിടിച്ചുകാട്ടിക്കുന്നു)

ശ്രീപാൎവ്വതി—ആവുവണ്ടങ്ങകലെമാറിഈഉപായംകൊള്ളാം.

ജയ—ഇതെന്തുവിദ്യയാണ

വിജയ—ഇതൊരുവിദ്യയല്ല.

ഗൌരീമുഖത്തിനുള്ളൊരുസൌരഭ്യാനാററിടുന്നവൎക്കെല്ലാം
പാരാതെപങ്കജത്തിനുപാരംദുൎഗ്ഗന്ധമെന്നുതോന്നീടും (൭൭.)

ജയ—എയ് ഇതൊക്കെ ഇവളറിഞ്ഞുവെച്ചിട്ടുണ്ടല്ലൊ.

വിജയ—ഇതറിവാനെന്താണപ്രയാസം. ഇതിവളുടെ പുറത്തുള്ള സ്വഭാവമല്ലെ.

ജയ—ഇവളുടെ അകത്തുള്ളത ത്രുപമുണ്ടൊ.

വിജയ— ഉവ്വ.

ജയ—എന്നാൽ കേൾക്കട്ടെ.

ശ്രീപാൎവ്വതി—ജയെ വിജയയോടെന്താണ നീ ചോദിക്കുന്നത. ഇവൾക്ക നല്ലകമ്പമാണ. ഏകദേശം അറിയരുതെ മറെറാരാളുടെ ഉള്ളിലുള്ളത പറയാതകണ്ട മനസ്സിലാവില്ലെന്ന.

വിജയ— ഇനിയ്ക്കു കമ്പമില്ല.

ശ്രീപാൎവ്വതി—എന്നാലെന്റെ ഉള്ളിലുള്ളതു നീയെന്തുകൊണ്ടാണ അറിഞ്ഞത.

വിജയ—

മെല്ലെക്കിന്നരിമാർഗിരീശചരിതംപാടുമ്പൊൾനിന്നാനനം
വല്ലാതെവികസിയ്ക്കുകൊണ്ടുമഴകിൽക്കാലാദികാണുംവിധൌ
കല്ല്യെനിന്നുടെഭാവഭേദമതിനെക്കൊണ്ടുംകഴിഞ്ഞില്ലകേൾ
ചൊല്ലാമിന്നലെരാത്രിയിൽസഖിശുഭസ്വപ്നോക്തികൊണ്ടുംതവ

ശ്രീപാൎവ്വതി—(നാണിച്ചുകൊണ്ടുവിചാരം) എന്റെ ഉള്ളിലുള്ളതൊക്കെ ഇവരറിഞ്ഞുവല്ലൊ.

ജയ—നമ്മൾക്ക പോവാൻ നേരമായി.

വിജയാ—(മേല്പൊട്ടുനോക്കീട്ട) ൭— പോവാൻവൈകി (ശ്രീപാൎവ്വതി പരിഭ്രമിച്ച നടക്കുന്നു.)

ശ്രീപരമേശ്വരൻ—(യോഗംമതിയാക്കീട്ടവിചാരം.)

പരമാത്മധ്യാനത്താൽപരമാനന്ദംപരംപെരുകുന്നു
പരമത്തുകൊണ്ടാസ്സതിയുടെവിരഹജമാമല്ലലില്ലതെല്ലുമേ.

(അനന്തരം നന്ദികേശ്വരൻ പ്രവേശിക്കുന്നു—)

നന്ദി—(വിചാരം) ഭഗവാൻെറ സമാധിയഴിഞ്ഞു പാർവ്വതി വരുന്നുണ്ടെന്നറിയിക്കുകതന്നെ (അടുത്തചെന്നിട്ടു)

ഹൃദ്യാകാരാസുശീലംനിശിതമതിമനശ്ശുദ്ധിദാക്ഷിണ്യമേററം
വിദ്യാധൈൎയ്യംവിവേകംവിനയമിവകളൊക്കുന്നകുന്നിൻകുമാരീ
അദ്യശ്രീനീലകണ്ഠത്രിപുരഹരഭവൽപ്പാദശുശ്രൂഷചെയ്വാ
നദ്യൽഭക്ത്യാവരുന്നുണ്ടിരുസഖികളൊടൊന്നിച്ചുമന്നിച്ചിടാതെ

ശ്രീപരമേശ്വരൻ—(കണ്ണിളക്കിസമ്മതിക്കുന്നു)

നന്ദി—(പാർവ്വതിയോട) അകത്തേയ്ക്കു കടക്കാം.

(ശ്രീപാർവ്വതിയും സഖിമാരും ശ്രീപരമേശ്വരൻെറ അടുക്കൽ ചെല്ലുന്നു.)

ജയവിജയമാർ—കുന്നിൻകുമാരിയുടെതോഴികളായഞങ്ങൾ
കുന്നിച്ചിടുന്നഴലശേഷവുമാത്തുതീപ്പാൻ
ചന്ദ്രക്കലാധരഭവൽപദപങ്കജത്തിൽ
മന്ദിച്ചിടാതിഹമഹേശ്വരകുമ്പിടുന്നു (൩൧)

എന്നു (നമസ്കരിച്ചിട്ടു, പുഷ്പാഞ്ജലിവിതറുന്നു.)

കാമൻ—മൂക്കിന്നുമൂന്നുലകിലുള്ളജനത്തിനെല്ലാം
മൂക്കുന്നമോദമുളവാക്കിയെഴുന്നഗന്ധം
വായ്ക്കുന്നൊരിപ്പുതിയപുഷ്പസമൂഹമെൻക
യ്ക്കുക്കിന്നുനല്ലൊരനുകൂലതരംതരമേ (൩൨)

ശ്രീപാർവ്വതി-(വന്ദിക്കുന്നു)

കാമൻ—മങ്ങാതണിഞ്ഞമലർമാലകൾതുങ്ങുമാറു
ഭംഗ്യാകരിങ്കുഴലെഴുംതലയൊന്നുതാഴ്ത്തി
ശൃംഗാരസാരമയിമാമലമങ്കമാനി
ച്ചംഗാരലോചനപദങ്ങൾവണങ്ങിടുന്നു (൩൩)

ജയിക്കാൻ തരംവരും എന്നാണ തോന്നുന്നത.

(ശ്രീപാർവ്വതി—താമരക്കുരുമാലഎടുക്കുന്നു)

ക്ഷോണീധരേന്ദ്രസുതതൻകരപല്ലവത്തിൻ
ശോണപ്രകാശമതുതട്ടുകകാരണത്താൽ

ചേണാൎന്നൊരുരുചിരപങ്കജബീജമാല
മാണിക്യമാലയതുപോലെവിളങ്ങിടുന്നു (൩൪)
(ശ്രീപാൎവ്വതി മാല കാഴ്ചവെക്കുന്നു)

ശ്രീപരമേശ്വരൻ— ഇലയോപൂവോഫലമോ
ജലമോഎന്തെങ്കിലുംമഹാഭക്ത്യാ
നലമൊടൊരുത്തൻതന്നാൽ
വലിയൊരുസന്തോഷമാണതിങ്കൽമമ

(എന്നു മാലഎടുക്കാൻഭാവിക്കുന്നു)

കാമൻ—അയ്യാനല്ലൊരുതരമിത്തിയ്യാളുംകണ്ണുനെജ്ജയിച്ചീടാൻ
ഇയ്യിടയിൽതാൻഹരനുടെമെയ്യിൽസമ്മോഹനാസ്ത്രമെയ്യേണം
എന്നു (അസ്ത്രംതൊടുക്കുന്നു)

(ശ്രീ പരമേശ്വരൻ ശ്രീപാൎവ്വതിയുടെമുഖത്തുനോക്കീട്ടുവിചാരം)

തൊണ്ടിയ്യോക്കുന്നചുണ്ടുംസ്മിതസിതരുചിയും
പൊൻകുരുത്തോലചുററീ
ട്ടുണ്ടാക്കിത്തീൎത്തനൽകുണ്ഡലമുരസിവിളങ്ങു
ന്നഗണ്ഡങ്ങൾരണ്ടും
വണ്ടൊക്കുംചില്ലിവില്ലാട്ടവുമസിതകടാക്ഷ
ങ്ങളുംചേൎന്നിട്ടുന്നീ
ക്കൊണ്ടൽക്കാർവേണിയാൾതന്നുടെസര
സമുഖംകാണ്കിലേണാങ്കനോടും (൩൫)

(ശ്രീപാൎവ്വതി ലജ്ജിക്കുന്നു).

ജയ—(സ്വകാൎയ്യമായിട്ടു വിജയയോട)പാൎവ്വതിയുടെആഗ്രഹം സാധിച്ചു ഇല്ലെ.

വിജയ—ഉറക്കാററായോ.

കാമൻ—കല്ലുമല്ലലൊടുകൈതൊഴുംമനം
നല്ലവണ്ണമിളകിച്ചമഞ്ഞുടൻ
കല്യനാംഹരനുഴന്നിടുന്നിതാ
വില്ലെടുത്തവരിൽമുമ്പനായിഞാൻ (൩൬)

നന്ദി—(വിചാരം)
കുയിൽമൊഴിമണിയാമിഗ്ഗൌരിയെക്കണ്ടുചെന്തി
നയനതിരുമനസ്സാരിന്നുമാറുന്നിതെന്തോ

(ഭഗവാനോടുനേരിട്ടെന്നപോലെ)
നിയമിതയമനിന്മാഹാത്മ്യമാഹാദ്ഭുതമഹം
ജയജയജയശംഭൊവിശ്വനാഥാനിശംഭൊ (൩൯)

ശ്രീപരമേശ്വരൻ—(മനസ്സുറപ്പിച്ചിട്ട) (വിചാരം) ഐഃ-ആ യായായി ചീത്ത ചീത്തഃ- മഹാകഷ്ടംതന്നെ- എന്താണിങ്ങിനെ വരാൻകാരണം നോക്കട്ടെ (നാലുപുറത്തുംനോക്കുന്നു)

നെഞ്ചിൽതെല്ലൊന്നുപോലുംഭയമറ്റു
കലരാതത്രസമ്മോഹനാസ്ത്രം
ചഞ്ചൽതന്വീലസൽഭ്രൂലതയൊടെരി
രിട്ടനംല്പവില്ലിൽതൊടുത്ത്
എഞ്ചിത്തംലക്ഷ്യമാക്കിട്ടഴകൊടുചെ
വിയോളംവലിച്ചാത്തശൌര്യം
ഞ്ചെത്തിൽതാണുകൊണ്ടിങ്ങിനെമറവിൽ
വസിക്കുന്നിതാകുന്ദബാണൻ (൪൦)

ഈ കള്ളന്റെ പ്രയോഗമാണിതല്ലെ (കോപിക്കുന്നു) സ്ത്രീകളൊക്കെ പേടിച്ചു പരിഭ്രമിച്ചു കണ്ണടച്ചു പോയി.

നന്ദി—
സന്ധ്യാഭ്രംപോലെവല്ലാതുടൽതുടുതുടെയാവുന്നു ദേവന്റെവിശ്വം
വെന്തിട്ടമ്മാറുനീറുംനിടിലമിഴിതുറക്കുന്നുവാക്കുന്നകോപാൽ
എന്തീഭാവപ്പകർച്ചെക്കുവസരമധുനാ—(നോക്കീട്ട-ആ് ആ് മനസ്സിലായി ഈ കള്ളക്കാമന്റെ അപകടംകൊണ്ടാണ)—ജ്വാലമാലോഗ്രനാമീ ച്ചെന്തിരൌദ്രസ്സ്വഭാവത്തൊടുതുടിതിപതിക്കുന്ന പാരാതെപാരിൽ (൪൧)

(കാമദേവൻ പേടിച്ചോടിപ്പോയി. പിന്നാലെ അഗ്നിയുംപോയി)
(ആകാശത്തിൽ)
അരുതരുതുകോപമിവനുടെപെരുതാമീക്കുററവുംക്ഷമിക്കേണം
കരുതുകദയതിരുവുള്ളിൽതെരുതെരെയടിയങ്ങളിന്നുകൂപ്പുന്നു
നന്ദി— ദേവകളുടെ പ്രാർത്ഥനയാണിത-
ച്ചിത്തേമുഴുത്തഭയമോത്തുകുതിച്ചുപായും
ചിത്തോത്ഭവന്റെരതിമോഹനമായദേഹം
എത്തിപ്പിടിച്ചതിഭയങ്കരനായവഹ്നി
കത്തിക്കരിച്ചുപൊടിഭസ്മമതാക്കിയെല്ലൊ (൪൨)

ശ്രീപരമേശ്വരൻ-നന്ദീ—

തരമാസ്സരുമോതപസ്സചെയ്യാൻ
തരളാപാംഗികളൊത്തിരിപ്പവന്ന

നന്ദി—ഏറാൻ ഇല്ല,

ശ്രീപര—തരുണീജനവജ്ജനത്തിനായി
ത്തരസാനോക്കിവിടുന്നുപോകയല്ലി (൧൪)

നന്ദി— ഏറാൻ അങ്ങിനെതന്നെ(എല്ലാവരും പോയി)

കാമദാഹമെന്ന ഒന്നാമങ്കം കഴിഞ്ഞു.

——

# ഉമാവിവാഹം.

## രണ്ടാമങ്കം.

——

(അനന്തരം വിദ്ദ്യാധരൻ പ്രവേശിക്കുന്നു.)

വിദ്ദ്യാധരൻ—സ്വർഗ്ഗത്തിനുമിതിനുമാഹിട്ടെന്താണൊരു ഭേദം. ഞാനിപ്പോൾതന്നെ കണ്ടാണല്ലൊ വരുന്നത. ഇനിയ്ക്കൊരുഭേദവും തോന്നുന്നില്ല.

ഹൃദ്യപ്രാകാരസൽഗോപുരവിപുലലസൽസൌധജാലാദിയെല്ലാം
വിദ്യോതിക്കുന്നചിന്താമണിഗണമതുകൊണ്ടാന്നപാക്ക്മ്പൊഴിഞ്ഞും
വിദ്വാന്മാർവേദശാസ്ത്രാദിയിലനവധിപേരുണ്ടുകല്പദ്രുകൊണ്ടാ
ണുദ്യാനംസ്വർഗ്ഗമോടൊത്തിട്ടുമിതുഹിമവാൻതമ്പുരംകമ്പമെന്ന്യേ

എന്നുതന്നെയല്ല-

മഞ്ഞിൻെറശക്തിയതുകാരണമിസ്ഥലത്തിൽ
കഞ്ജാക്ഷിമാർപൃഥുഘനസ്തനകുംഭയുഗ്മം
നെഞ്ഞത്തുചേർത്തുപുണരുമ്പൊഴുതുൾക്കുരുന്നിൽ
സഞ്ജാതമാംസുഖമൊരമ്പതിരട്ടികൂട്ടും (൧)

ഇതാ എൻെറ ഭവനം അകത്തേയ്ക്കു കടക്കുകതന്നെ (കടന്ന നേരേ നോക്കീട്ട)

ചിന്നം പ്രകാശമിയലും മണിഭൂഷണങ്ങ
ളുന്നൂനമേററവുമണിഞ്ഞു നിറഞ്ഞമോദാൽ
ധന്യാംഗനാകുലശിരോമണിമന്ദമിപ്പോ
ളെന്നെസ്മിതത്തൊടെതിരേററിതവന്നിടുന്നു. (൬)

(അനന്തരം വിദ്യാധരി പ്രവേശിക്കുന്നു)

വിദ്യാധരൻ— കട്ടിതചമേറിയൊരുനിന്മുലചേർത്തനന്നാ
ന്നെട്ടിപ്പിടിക്കുകമടിക്കരുതൊട്ടുമിപ്പോൾ

വിദ്യാധരി— (ആലിംഗനം ചെയ്യുന്നു.)

വിദ്യാധരൻ— ചട്ടററനിൻകുചതടീപരിരംഭമൂല
മൊട്ടല്ലമന്മനസിതേന്മൊഴിമോദഭാരം ()

വിദ്യാധരി— എന്താണിത്ര നേരം വൈകിയത.

വിദ്യാധരൻ— കാമവിരഹതപ്തയായ രതിയുടെ ദുഃഖംക ണ്ടിട്ട ഞാൻകുറച്ചുനേരം അന്ധനായിനിന്നുപോയി.

വിദ്യാധരി— രതിക്കുവന്ന ഒരം ദുഃഖം കേൾക്കുന്നവൎക്കുകൂടി സഹിപ്പാൻ വയ്യാത്തതാണ. എന്തെല്ലാം പറഞ്ഞുകൊണ്ടാണ രതിദുഃഖിക്കുന്നത.

വിദ്യാധ— മോഹാലസ്യംകളഞ്ഞിടരുതതിഹനമു
ക്കിഷ്ടമാണെന്നിവണ്ണം
ഹാഹാഞാനെത്രചൊല്ലീടിലുമിതുബത
കേൾക്കാത്തതെന്തേവസന്ത
മോഹിപ്പിക്കുന്നൊരസ്മൽപതിയുടെ
കുളുർമെയ്ചുട്ടുപൊട്ടിച്ചവാരെൻ
ദേഹംവിട്ടോരവന്തന്നൊടുകഠിനതയാൽ
തുല്യനായിട്ടുവാനോ (൯)

പാരാതീരേഴലോകാന്തരമതിൽമരുവുംസുന്ദരന്മാക്കശേഷം
പാരംമുഖ്യോപമാനംതവസഖിയുടെനൽഗാത്രമത്യന്തപൂജ്യം
പാരിപ്പോൾചാരമായിസ്സിവശിവധരണിരേണുജാലങ്ങളോടും
പാരംകാരാററുചിന്നിച്ചിതറിയിതപറക്കുന്നിതിമട്ടിലായി (൧൦)

മാനത്തങ്ങിനെമന്ദമന്ദമുയരുംചേണാന്നൊരേണാങ്കനേ
മാനിക്കാത്തവരേയുമാസകലവുംനില്ലാതെകൊല്ലുംഭവാൻ
ദീനതചംസഹിയാതെകണ്ടുകരയുന്നിച്ചന്ദ്രനെക്കണ്ടുകൊ
ണ്ടുന്നംവിട്ടൊരുരവേഗമോടുമെഴുനീററിടാത്തതെന്താണഹോ ()

നന്നായില്ലിതുമത്സഖൻെറതെളിയുന്നങ്കത്തോടൊക്കുന്നതി
ല്ലെന്നാക്കുങ്കുമചിത്രകംമൃദുകരാബ്ജംകൊണ്ടുമാച്ചാദരാൽ
എന്നോമൽനിടിലസ്ഥലേമൃഗമദപ്പൊട്ടൊന്നുകുത്തിച്ചുടൻ
നന്ദിസ്സുംതവഭാവമോൎത്തധികമാസ്സുത്തുന്നുചിത്തമ്മമ (വ്വ)

പെട്ടന്നെന്നുടെബന്ധുതൻപ്രഭമറച്ചീടുംമഴക്കാറിനോ
ടിഷ്ടപ്പെട്ടൊരുനിൻകരിങ്കുഴലുഞാൻകെട്ടുന്നതുണ്ടെന്നുടൻ
കെട്ടിച്ചിഞ്ഞിനെവേണമെന്നൊരുരസത്തോടേചിരിസ്സുന്നനിൻ
ചട്ടറ്റീടിനവക്ത്രമോൎത്തധികമാസ്സുത്തുന്നുചിത്തമ്മമ (വ്വ)

നിങ്കാൽമാന്തളിർകൊങ്കപൃങ്കുലരദംവാസന്തികാകുഡ്മളം
കങ്കേളിപ്പൂതുപുഷ്പമീച്ചൊടികചംഭൃംഗംശശാങ്കൻമുഖം
മങ്കേബാന്ധവസംഗസൌഖ്യവുമിനിസ്സ്കേുന്നുനിനിത്യമെ
ന്നെങ്കൽപ്രേമമെഴുംതവൊക്തികരുതിക്കത്തുന്നുചിത്തമ്മമ ()

ചാരുത്വത്തൊടുപുഞ്ചിരിപ്പുതുമയുംകേളീകടാക്ഷങ്ങളും
നേരമ്പോക്കുകലന്നിടുന്നമൊഴിയുംലീലാവിലാസങ്ങളും
ഓരോന്നേവമെടുത്തെടുത്തുപറയുന്നെന്തിന്നുതേസ്സവ്വും
പാരാതിപ്പൊഴുതോൎമോൎത്തധികമാസ്സുത്തുന്നുചിത്തമ്മമ (വ്വ)

ധന്യേനൊമ്മടെമാനസേന്ദ്രിയമതിപ്രാണങ്ങളിഷ്ടത്തിനാ
യൊന്നായെന്നതുപോലെദേഹമതുമിങ്ങൊന്നായിവന്നീടുവാൻ
നന്നായിട്ടുമുറുക്കിയൊന്നുപരിരംഭംചെയ്യുവൻനിന്നെഞാ
നെന്നങ്ങുന്നുവുണന്നതോൎത്തധികമാസ്സുത്തുന്നുചിത്തമ്മമ (വ്വ)

എന്നുംമററും ഭ്രാന്തുപിടിച്ചപോലെ വസന്തത്തിനോടും കാമനോടും നിലവിളിച്ചുപറഞ്ഞുംകൊണ്ടാണ രതി ദുഃഖിസ്സുന്നത.

വിദ്യാധരി— ഇതൊക്കെ കേട്ടിട്ട എൻെറ മനസ്സ വ്യസനം കൊണ്ടവല്ലാതെകണ്ടാവുന്നു. ഞാനെന്താണ ചെയ്യേണ്ടത.

(അണിയറയിൽ)

എന്തയ്യോചെയ്യുതിപ്പോളമൃതകര
കരംകൂടിയേൽക്കുന്നനേരം
ചെന്തിയ്യിൻജ്വാലതട്ടുന്നതിനുസദൃശ
മായ്ഹന്തഞാൻവെന്തിടുന്നു
ചെന്താൎബാണൻമരിച്ചെങ്കിലുമൊരു

കുറവില്ലായവന്തൻശരത്തിൻ
സന്താപത്തിന്നുപൈചാകിലുമിഹ
പുളിമോരിന്നുപോവാത്തപോലെ—എന്ന

വിദ്യാധരൻ— ഇതാരുടെ ഒച്ചയാണ്.

ശ്രുകംശോകംതേടുംവിരവിനൊടഹോവീണകരയും
പികങ്ങൾക്കുണ്ടാമഴലഥകുഴങ്ങുംകുഴലുകൾ
പ്രകമ്പംചേർന്നോരീമൃദുലമൊഴികേട്ടെങ്കിലതുമ
ല്ലകംപാരംവേവുംകഠിനതരകല്ലിന്നുമധുനാ (൯൯)

വിദ്യാധരി— നോക്കാരുടേയാണെന്നറിവാൻ പുറത്തേക്കിറങ്ങുക. (രണ്ടാളും നടക്കുന്നു—വിദ്യാധരി നോക്കീട്ട്) ഇതാ ഈ നിലാവുമിററത്ത സഖികളോടൊരുമിച്ച പാർവ്വതി ഇരിക്കുന്നു.

വിദ്യാധരൻ— (നോക്കീട്ട)

ഹരഹരസുമശരാഹരന്നുടെവിരഹമഹാതങ്കസങ്കടത്താലെ
കരളുരുകരിഞ്ഞു കിഞ്ചനകരയുംഗൌരീവിലാപമാണിതഹോ

ഇവിടെ നോക്ക നില്ക്കേണ്ട: അങ്ങോട്ടുതന്നെപോവ. (രണ്ടാളും പോയി)

(വിഷ്കംഭം കഴിഞ്ഞു)

—ഠ:ഠ—

(അനന്തരം ജയവിജയമാരോടുകൂടി ഇരുന്നുംകൊണ്ട ശ്രീപാർവ്വതി പ്രവേശിക്കുന്നു)

ശ്രീപാർവ്വതി— എന്തയ്യോചെയ്യതിപ്പോൾ- (എന്ന ഒന്നുകൂടി ചൊല്ലുന്നു.)

ജയ— ഹിമകരമുഖിയാളേപല്ലവംമുത്തുപുഷ്പം
ഹിമരസമിവയെല്ലാംമെയ്യിൽനന്നായണിഞ്ഞ
ഹിമശിലയിതിൽമന്ദംനിശയിച്ചാലുമിപ്പോൾ
ഹിമഗിരിതനയേനിന്നംഗതാപംഗമിപ്പാൻ (൱)

വിജയ—സരസിജശരതാപംകൊണ്ടുമാൽപൂണ്ടിടുംതൻ
പരിമൃദുലശരീരത്തേയുമിപ്പോളുനക്കാൻ
ഉരുതരമെളുതല്ലാതുള്ളൊരീശ്ശൈലകന്യ
ക്കുരുതരുതണിവാനെന്നുള്ളതോതേണമോഞാൻ (൱൧)

ജയ— എന്നാൽ നോക്കണിയിക്ക (ചന്ദനംപൂശുന്നു)

പാർവ്വതി—

വിഷമംമലയജരസമിതുവിഷഹിപ്പാൻമെയ്യ ചുട്ടുകത്തുന്നു
വിഷധരകുലസംഗത്താൽവിഷമിതിനുണ്ടായിയെന്നുണ്ടോ

വിജയ— (തളിരണിയിക്കുന്നു)

പാർവ്വതി—

ചെന്തീയ്യിൻജ്വാലയെടുത്തെന്തിഹവെയ്ക്കുന്നുനിങ്ങളെൻതനുവിൽ
സന്തതതാപമിതോർത്താൽവെന്തുമരിയ്ക്കുന്നതാണഗ്രണമെന്നോ

(വിചാരിച്ചിട്ട)

ഇന്നിപ്പൊളെൻതനുവിലിങ്ങിനെതീയ്യവയ്പ
തിനുള്ളകാരണമറിഞ്ഞുപറഞ്ഞിടാംഞാൻ
ധന്യൻപുരാരിഭസിതപ്രിയനിങ്ങളരിഞ്ഞൊ
രെന്നംഗഭസ്മമതണിഞ്ഞിടുമെന്നതല്ലേ (൯൪)

വിജയ—(മുത്തുമാലയണിയിച്ചിട്ട)

മുത്തുമാലയിതുകൊണ്ടുവന്നിതോ
മുത്തുമാലയികുറച്ചുകന്നിതോ

പാർവ്വ— ഇസ്ഥിതിയ്ക്കിവിടെദശധയായൊരെ
ന്നസ്ഥിതക്കമൊടുദേവനേകണം (൯൫)

ജയ— (പൂമാലയണിയിച്ചിട്ട)

ഇച്ചകലന്നസുമങ്ങൾകുറച്ചുകലത്താക്കിടുന്നിതോനിന്മാൽ

പാർവ്വ- പിച്ചകമലർനിരകാമപ്പിച്ചകമലരിൽക്കലമ്പലാക്കുന്നു

ജയ— മഞ്ഞതാംശിലയിതിൽകിടക്കനീ
മഞ്ജുളാംഗിതവമെതണുക്കുവാൻ

പാർവ്വതി— (കിടന്നിട്ടുഉരുണ്ടുംകൊണ്ട)

കഞ്ജബാണശിഖിതൻെറശക്തിയാൽ
കാഞ്ഞിടുന്നിതുടലേററമിപ്പൊഴും
കുന്തത്താൽമമദേഹമാസകലവും
കുത്തീട്ടതിന്മേലയ്ക്കുമേൽ
ചന്തത്താൽമുളകങ്ങരച്ചുടനുടൻ
തെററന്നുപററിയ്ക്കയോ
ചെന്തീയ്യിൻകനൽവാരിമേൽച്ചൊ
രികയോഹാഹാവിഷംതേക്കയോ

എന്തയ്യോപരിതാപമിന്നിതുകളഞ്ഞീ
ടാൻതുനിഞ്ഞിടുവിൻ (൯)

ജയവിജയമാർ— (വിശറിയിൽ പനിനീർ തളിച്ച വീശുന്നു)

വിജയ— പാൎവ്വതി ഇവിടുന്നിപ്പോൾ മനസ്സുകൊണ്ടൊട്ടുഴച്ചിട്ട ഈ കാമത്തീച്ചൂടൊക്കെ ശരീരംകൊണ്ടുസഹിച്ചുതുടങ്ങിട്ട കുറച്ചു നേരമായില്ലെ. ശരീരരക്ഷയ്ക്കിനി കുറച്ചുനേരംധൈൎയ്യംപിടിച്ചുംകൊണ്ട മനസ്സുകൊണ്ടുസഹിക്ക. വലത്തെ ചുമല ഭാണ്ഡംഎടുത്തിട്ട കഴച്ചാലെടത്തെ ചുമലിലിടുക. എടത്തെ ചുമല കഴച്ചാൽ വലത്തെ ചുമലിലിടുക, ഇങ്ങിനെമാറിമാറിയായാലല്ലെ കുറച്ചുഭേദം.

(കാവക്കാരത്തിപ്രവേശിച്ചിട്ട)

ഇന്നരിമയൊടിതുകേൾക്കുകകിന്നരിമാരിഹപുറത്തുവാതുക്കൽ
സുന്ദരിയങ്ങേക്കാണ്മാൻവന്നരനാഴികയതായിനിൽക്കുന്നു

പാൎവ്വതി— എന്നാലവരെ കൂട്ടിക്കൊണ്ടുവരൂ-

കാവക്കാരത്തി— കല്പനപോലെ (പോയി)

പാ—മനസിജതാപംപരജനമനുമിക്കായ്വാനുമുടലുകാപ്പാനും
ഇനിയൊരുനാഴികനേരംമനമേനീതാൻസഹിച്ചിരിക്കേണം
(മനസ്സുറപ്പിച്ച എണീററിരിക്കുന്നു)

ജയ—(നോക്കീട്ട)

ആൎയ്യയതായിടുമിവളുടെധൈൎയ്യമതായോരുമേഘപടലത്താൽ
ശൌൎയ്യമെഴുംകാമാനലസൂൎയ്യനശേഷംമറഞ്ഞുപോയിപ്പോൾ

വിജയ —

മാനഞ്ചേന്നമഹീധരാധിപതിതൻനൽപുത്രിയായുള്ളൊരീ
മാനഞ്ചുംമിഴിതാതസാമ്യമധികംപ്രത്യക്ഷമാവുംവിധം
ഊനംചെററണയാത്തൊരത്തൽമറവാക്കീടുന്നുസൎവ്വത്തെയും
നൂനംചേതസിധൈൎയ്യമുള്ളവർസഹിക്കുംവേണ്ടിവന്നീടുകിൽ

പാൎവ്വതി— മഞ്ഞുകല്ലൊക്കെ അലിഞ്ഞുപോയി ഇല്ലെ.

ജയ— ഉവ്വ

പാൎവ്വതി— നന്നായി. ഈ ശീതോപചാരസാധനങ്ങളെയൊക്കെ കളയു

ജയ— അങ്ങിനെതന്നെ എന്ന (അതുചെയ്യുന്നു)

(അനന്തരം രണ്ടു കിന്നരിമാർ പ്രവേശിക്കുന്നു)

ഒരുത്തി—പരഭൃതികെ നോക്കു. ഈ നിലാവുമിററം ബഹുവിശേഷംതന്നെ.

നിലവുംകിരാതികളുമിഥ
നലമൊടുശശികാന്തിമണികൾകൊണ്ടല്ലൊ
പലചിത്രപ്പണിയെഴുമീ
സ്ഥലമതിനൊട്ടല്ലകാണ്കെവിസ്താരം

പരഭൃതിക— രാഗമാലെ ശെരി

മഞ്ഞോലുംമതിബിംബകാന്തിനികരംതട്ടീട്ടലിഞ്ഞീടുമീ
മഞ്ജുശ്രീശശി കാന്തരത്നമിതൊലിപ്പിക്കുംജലശ്രേണിയും
മഞ്ഞുംചന്ദനചന്ദ്രപൂർണ്ണമിളിതശ്രീയന്ത്രവാതങ്ങളും
ഭഞ്ജിക്കാതെഴമിസ്ഥലത്തിലണകിൽതിയ്യംതണുത്തീടുമെ

രാഗമാല— ഇതുനോക്കു.

കോട്ടംവിട്ടൊരു ചന്ദ്രകാന്തമണിയാൽകെട്ടിപ്പടുത്തുള്ളൊരീ
ച്ചട്ടററീടിനതിന്നതൻപുറമതിൽതിക്കിത്തിരക്കിപ്പരം
പെട്ടോരീപ്രതി ബിംബമെന്നകളവുംപൂണ്ടിപ്പൊളിന്ദുക്കൾവ
ന്നൊട്ടല്ലിങ്ങുവസിച്ചിടുന്നിതുമതന്നാസ്യംഭജിച്ചീടുവാൻ (൧൨൭)

പരഭൃതിക— രാഗമാലെ പാർവ്വതിയെവിടെയാണ.

രാഗമാല— (സൂക്ഷിച്ചുനോക്കീട്ട)

താരാധിനാഥമണിവേദിയതിങ്കൽമല്ല
ത്താരായതിണ്ടുതലയണ്ണയതിന്മലേവം
ചാരീട്ടിതാപ്രിയസഖീയുഗമൊത്തിരിയ്ക്കു
ന്നൊരീക്കൃശാംഗിമണിമാമലമങ്കയല്ലെ (൧൨൮)

വരഭൃതിക— ശെരിതന്നെ. അതെ. ഇനിക്കാദ്യം കണ്ട
പ്പോൾമനസ്സിലായില്ല. കഷ്ടം, ഇദ്ദേഹമെങ്ങിനെയാണിങ്ങിനെ
യായത നോക്കു.

കാതില്ലൊന്നോലകയ്യിൽതരിവളയിവയില്ലിക്കുമാരിക്കിദാനീം
പാദത്തിങ്കൽചിലമ്പില്ലരിയൊരുമണിമാലാദി കണ്ഠത്തിലില്ല
സാദംദേഹത്തിനൊട്ടല്ലഹഹബതവെളുത്തായിവർണ്ണംനിനച്ചാ
ലേതാണ്ടൊന്നുണ്ടിവൾക്കിന്നഴലതുചെറുതല്ലെന്നതുംനിർണ്ണയി

രാഗമാല—എന്തുമണ്ടമാണിപ്പോളിവൾക്കുള്ളത. [ക്കാം

പരഭൃതിക— ദണ്ഡമാണെന്നറിവാൻതന്നെ ഞരുക്കം: പി ന്നെ എന്തു ദണ്ഡമാണെന്നെങ്ങിനെയാണറിയാ.

പുരുധീരമാനസമതിങ്കലുള്ളതും
പരിചിതസമുദ്രമതിനുള്ളിലുള്ളതും
അറിയുന്നതെങ്ങിനെജനങ്ങൾകാണ്കനീ
യ്യോരുഭാവഭേദമതുമില്ലിവൾക്കഹൊ (൧൦൮)

(രണ്ടാളുമടുത്തുചെന്നിട്ട)

ഗുണങ്ങളെക്കൊണ്ടഴകുള്ളനാരി
ഗണത്തെയെന്നല്ലസമസ്തരേയും
തൃണീകരിക്കുംഭവതിക്കെഴുംകാ
ലിണയ്ക്കിതാഞങ്ങൾവണങ്ങിടുന്നു (൧൦൯)

പാൎവ്വതി— നിങ്ങളിരിയ്ക്കു, പാട്ടുതുടങ്ങുകതന്നെ. (കിന്നരി മാരിരിക്കുന്നു)

പാൎവ്വതി— ജയ കുഴിത്താളവും, വിജയ മൃദംഗവും കൊട്ടട്ടെ.

ജയ— (കുഴിത്താളം കൊട്ടുന്നു. മററവർ കുഴിത്താളമൊപ്പി ച്ച ജോടുതംബുരുവും മൃദംഗവും ശ്രുതികൂട്ടുന്നു.)

പാൎവ്വതി— ഇപ്പോൾ ശ്രുതി നല്ലവണ്ണം ചേൎന്നു. ഈ ശ്രുതിചേൎന്ന ശബ്ദം കേൾക്കാനെന്താനന്ദമാണ. നാലാളുകൾ കൂടി കരയുകയാണെങ്കിലും വേണ്ടില്ല ശ്രുതിയൊന്നാണെങ്കിൽ കേൾക്കാൻ രസമുണ്ടെന്നത ശെരിയാണ.

കിന്നരിമാർ—(നാട്ട, ഗൌളം, വരാളി, ആരഭ, ശ്രീരാഗം, കേദാരം, രീതിഗൌളം, ഹംസധ്വനി ഈ ഘനരാഗാഷ്ടകത്തെ ക്രമേണ പാടുന്നു.)

വിജയ—(മൃദംഗം കൊട്ടുന്നു)

പാൎവ്വതി—(സന്തോഷിക്കുന്നു)

രാഗമാല—ഇനി ഏതരാഗമാണ വേണ്ടത

പാൎവ്വതി—

അന്തരമാമൃഷഭസ്വരമന്തരമെന്ന്യേതഥൈവധൈവതവും
ശുദ്ധമതാംഗാന്ധാരംമദ്ധ്യമമതുതന്നെകാകളിനിഷാദം (൧൧൦)

§ സരിഗമപധനിസയെന്നാ
രൊഹണസരണിസധപമഗരിസസനിപധനിസ
പരിചിനൊടെന്നവരോഹണ
സരണിയിതരിമയൊടൊത്തൊരുരാഗമതാട്ടെ (൧൧൧)

പരഭൃതിക— (സ്വകാൎയ്യമായിട്ട) ധീരശങ്കരാഭരണത്തിങ്കൽ നിന്ന ജന്യമായ ശങ്കരാഭരണമല്ലെ ഇത-

രാഗമാല— പിന്നെയൊ-

വിജയ— (ശ്രീപാൎവ്വതിയോട സ്വകാൎയ്യമായിട്ട) ശങ്കര രാഗമുണ്ടെങ്കിലുള്ളിലുള്ളതതന്നെ പുറത്തേക്ക പറയായിരുന്നു. കഷ്ടം എന്താകാട്ടാ- ശങ്കരാഭരണരാഗമല്ലെയുള്ളു.

കിന്നരിമാർ— (രാഗാലാപനം ചെയ്തിട്ട പല്ലവി പാടുന്നു) ഭരണനിപുണപാഹിമാംശങ്കര-(എന്ന.)

പാൎവ്വതി— (ഒന്നുകൂടി മനസ്സറപ്പിയ്ക്കുന്നു)

രാഗമാല—

സംഗതികളോടുമുട്ടുമിഞ്ഞിന്നെനന്നായിണക്കിവായിപ്പാൻ
ഭംഗിയതല്ലൊട്ടുംത്രിദശാംഗനമാൎക്കുംമിട്ടുക്കില്ല (൧൧൨)

പരഭൃതിക—

തീരുമാനമുരചെയ്തിടാമെടൊതീരുമാനമിതുകേട്ടുവെങ്കിലൊ
തീരെമാനമെഴുമപ്സരോമദംതീരുമാനനമവൎക്കുവാടിടും (൧൧൩)

പാൎവ്വതി— (കിന്നരിമാൎക്ക മുത്തുമാല സമ്മാനംകൊടുത്തിട്ട) ഇവരുടെപാട്ടിൻെറജാതിയും മനോധൎമ്മവുംനന്ന. കണ്ഠം പിന്നെ പറയാനില്ലല്ലൊ.

രാഗമാല— ഇട്ടിക്കിൽ മഞ്ഞിൻെറശക്തികൊണ്ടുള്ള കഫദൊഷംകൊണ്ട ഒച്ച തെളിവാൻ വളരെ പ്രയാസം.

പരഭൃതിക— (ഹിന്തുസ്ഥാനികാപ്പി- ചെമ്പട)

പാലയപാപഹരമഹേശപാ— പാലയ-
കാലയമാഖിലനാഥപരാൽപര
ബാലശശാങ്കധര— പാലയ-

---

§ സരിഗമപധനിസ എന്നാരോഹണം. സധപമഗരിസസ നിപധനിസ എന്നവരോഹണം. ഇതൊക്കെയുള്ള രാഗമാവട്ടെ.

ദക്ഷമഖാതിഭയങ്കരശങ്കര
രക്ഷിതസന്നികരമഹേശ്വര— പാലയ-
(എന്നുള്ള കീൎത്തനം പാടുന്നു.)

രാഗമാല— (നാദനാമക്രിയ— ചെമ്പട)

കാലകാലദേവപാലയ
ബാലചന്ദ്രമൌലേശങ്കര— കാല-
ലോകമിത്രഫാലനേത്ര
ശോകാപഹതേവന്ദനം— കാല-
അവിരതകരുണാഭവനദേവ
അഖിലതപമിതുതിക്കേണംമേ— കാല-
(എന്നു പാടുന്നു.)

പാൎവ്വതി— ഇതു നന്നായി.

കിന്നരിമാർ— ഇവിടുത്തെ പാട്ടുകൂടി കുറച്ചുകേട്ടാൽ കൊള്ളാമെന്നുണ്ട്.

ജയ—അതിപ്പോൾവേണ്ട. പാൎവ്വതിയ്ക്കു വളരെ ക്ഷീണമുണ്ട്.

കിന്നരിമാർ— പല്ലവിയും മററുംവെണ്ട. ഒരു കീൎത്തനമായാലും മതി. ഇവിടുത്തെ പാട്ടുകേട്ടാൽ കൊള്ളാമെന്നു നന്നെ ആഗ്രഹമുണ്ട്.

പാൎവ്വതി— അങ്ങിനെതന്നെ കുറച്ചുപാടാം. (എന്നു നീലാംബരിരാഗം ആലാപിക്കുന്നു.)

രാഗമാല— (വിചാരം) സാക്ഷാൽ സരസ്വതിയുടെ പാട്ടുകൂടെ ഇത്ര നന്നല്ല.

പരഭൃതിക— (വിചാരം) ഇതുകേട്ടാൽ കല്ലുകൂടി അലിയും.

കിന്നരിമാർ— (സ്പഷ്ടം)

ഞങ്ങളുടേയുംഹൃന്നമെഴുമങ്ങയുടേയുംമനോജ്ഞഗാനത്താൽ
ഞങ്ങൾക്കിങ്ങുലഭിച്ചതുഭാഗ്യമൊത്തൊന്നുതാനല്ലൊ (ഫര്)

പാൎവ്വതി – (നീലാംബരി— ത്രിപുട)

വാമദേവവരംദേഹിദേവ
കാമദേവാന്തകശംഭോ
കാലയമയികരുണാംവിഭോ
പാലെശിവചന്ദ്രമൌലേ—
(എന്നു എടനെഞ്ഞതപൊട്ടിക്കൊണ്ടു പാടുന്നു.)

ജയവിജയമാർ— (വിചാരം) അയ്യോ- ഈ ദുഃഖമൊതുക്കി പാടാനിപ്പോൾ പാൎവ്വതി വല്ലാതെകണ്ട കണ്ണീക്കുന്നുവല്ലൊ.

കിന്നരിമാർ— (വിചാരം) ഇത്രധൈൎയ്യമുള്ളവൎക്ക ഇങ്ങിനെ എടനെഞ്ഞുപൊട്ടേണമെങ്കിൽ എത്രവലിയ ദണ്ഡമായിരിക്കണം. അയ്യോ വിചാരിക്കാൻവയ്യ. (സ്പഷ്ടം) ഇനി പാട്ടുമതയാക്കാം. ജയപറഞ്ഞപ്പോഴും ഞങ്ങളിത്ര വിചാരിച്ചില്ല. (കരഞ്ഞുംകൊണ്ട) കഷ്ടം ഇപ്പോൾ ഞങ്ങൾ കാരണമായിട്ട ഇവിട്ടുന്ന കുറച്ചദണ്ഡിച്ചുവല്ലൊ.

പാൎവ്വതി— അതുകൊണ്ടൊന്നുമില്ല. നിങ്ങളുടെവാക്കിനെ കേൾപ്പാനിപ്പോൾ ഇനിക്ക ശക്തിയില്ലല്ലൊ. എന്നുള്ള വിചാരംകൊണ്ടാണ ഞാനിപ്പോൾകുറച്ച ദണ്ഡിക്കുന്നത.

പരഭൃതിക— (സ്വകാൎയ്യമായിട്ട) പരന്മാൎക്കുപകാരത്തിനെന്നതന്നെയല്ല- നേരംപോക്കിനായിട്ടുംകൂടി താൻതന്നെക്ലേശിക്കും അങ്ങിനെയാണിവിട്ടത്തെ പ്രകൃതിയെന്നിപ്പോൾ നല്ല നിശ്ചയം വന്നില്ലെ- നോക്കു- സൌശീല്യഗുണത്തിൻെറ ഒരു തികവ.

രാഗമാല— സൌശീല്യഗുണത്തിൻെറമാത്രമല്ല.

സമ്പത്തുംതാഴ്മയുംദാനവുമഴകുമഹോധൈൎയ്യഗാംഭീൎയ്യതേജ
സ്സമ്പത്തുംസന്തതോത്സാഹവുമതികൃപയുംബുദ്ധിയുംമുഗ്ദ്ധവാക്കും
കമ്പംകൂടാതെസൽഭാഗ്യവുമിവയുടെനൽപ്പത്തിയുംകീൎത്തിയുംകേ
ളമ്പോടീവൎണ്ണമാൎക്കുള്ളതുനിഖിലജഗന്നാഥനുംനാസ്തിതന്നെ

കിന്നരിമാർ—എന്നാലിനി ഞങ്ങൾഉടനെവന്നുകൊള്ളാം

പാൎവ്വതി— അങ്ങിനെയാട്ടെ- (കിന്നരിമാർപോയി)

പാൎവ്വതി— ജയേ ഞാനെഴുതീട്ടുള്ള ഭഗവാൻെറ സ്വരൂപം എവിടെയാണ.

ജയ— ഇവിടെതന്നെയുണ്ടല്ലൊ. (എന്ന ചിത്രപടത്തെ എടുത്തുകൊണ്ടുചെല്ലുന്നു.)

പാൎവ്വതി— (മേടിച്ച വളരെനേരംനോക്കി വൎണ്ണിച്ച രണ്ടു മൂന്നു ദീൎഘശ്വാസമിട്ടിട്ട)

എല്ലാടവുംശിവഭവാൻപരിപൂൎണ്ണനാണെ
ന്നല്ലോമഹാമതിയെഴുന്നവർചൊല്ലിടുന്നു
മെല്ലെബ്ഭവാനിലനുരാഗമെഴുന്നൊരെന്നെ
ത്തെല്ലുംമഹേശതെളിവോടറിയാത്തതെന്തേ (ഹന്ത)

ജയ— വാണിക്കാതങ്കമേറുന്നറിവുമമലമാം
ശീലവുംലക്ഷ്മികണ്ടാൽ
നാണിക്കുന്നോരുസൌന്ദൎയ്യവുമപര
ഗ്ഗുണംസൎവ്വവുംസൎവ്വകാലം
കാണിക്കുംനീക്കമില്ലാതെഴുമിവളെ
വെടിഞ്ഞീടുമങ്ങസ്ഥയുക്തം
സ്ഥാണുത്വംഹന്തസൎവ്വജ്ഞതയനുചിത
യെന്നെന്മതംയുക്തിയുക്തം (൧൬൭)

പാൎവ്വതി— ശിവ- ശിവ- നേരമ്പോക്കായിട്ടും വലിയആളുകളെ കൊണ്ടിങ്ങിനെ പറയരുത.

ജയ— എന്താണത-

പാൎവ്വതി— ഇനിക്കിഗ്ഗുണങ്ങളുണ്ടോ ഇല്ലയോഎന്നുള്ള ആലോചന അവിടെ ഇരിക്കട്ടെ-

ഇമ്മായാകൃതമാംഗ്ഗുണഭ്രമമതില്ലോട്ടുംമനക്കാമ്പതിൽ
ചെമ്മേയാതൊരുദേവനുള്ള ചരണംസേവിച്ചിട്ടുംമൎത്ത്യനും
വന്മാഹാത്മ്യമെഴുന്നവനുവരുമോപാൎത്താൽഗ്ഗുണഭ്രാന്തിനീ
യ്യിമ്മാപാപമൊഴിപ്പതിന്നുശിവനാമത്തെജ്ജപിക്കാദരാൽ ()

വിജയ— എല്ലായ്പ്പോഴുംഭവൻതൻതിരുവടികൾഭജി
ക്കുന്നൊരിഞങ്ങളിൽചെ
റ്റില്ലാകാരുണ്യമെന്നിങ്ങിനെവരുവതി
നിന്നെന്തഹോബന്ധമോൎത്താൽ
ചൊല്ലാന്നീടുന്നദേവാസുരമുനിമനുജ
ന്മാരിലങ്ങയ്ക്കുഴന്ന
മെല്ലാംകല്യാണശീലാലയശിവ
ചിലവായ്പൊയിതോപോററിശംഭോ (൧൬൯)

പാൎവ്വതി— എന്താണപറഞ്ഞത കരുണാസാഗരനായി കരുണാമയനായിരിക്കുന്നആൾക്ക കരുണ ഒടുങ്ങുമോ.

വിജയ— എന്നാൽ എന്താണിപ്പോൾ അദ്ദേഹം നൊമ്മടെനേരെ ദയവെക്കാത്തത.

പാൎവ്വതി— വേണ്ടതുപോലെ ഭജിക്കാഞ്ഞിട്ടുതന്നെ.

വിജയ— എന്നാൽ എങ്ങിനെയാണ ഭജിക്കേണ്ടത.

പാൎവ്വ-പഞ്ചേന്ദ്രിയങ്ങളെ മനസ്സോടടക്കിവെച്ചു
പഞ്ചാഗ്നിമദ്ധ്യമതിൽനിന്നുതപിച്ചുകൊണ്ടു
പഞ്ചാസ്യനായപരമേശ്വരനെസ്മരിച്ചു
പഞ്ചാക്ഷരംജപമൊടൊത്തുഭജിച്ചിടേണം (൧൨൦)

വിജയ— അയ്യോ അതൊക്കെ നൊമ്മൾക്ക സാധിക്കുമൊ

പാൎവ്വതി— സാധിക്കാ എന്നെന്താ- വേണമെങ്കിൽ സാധിക്കും- എല്ലാത്തിനും മനസ്സല്ലേപ്രമാണം.

ജയ— ഇവിടെയ്ക്കു സാധിക്കുമായിരിക്കും. വെണമെങ്കിൽ സ്വഭാവത്തെത്തന്നെ ജയിയ്ക്കാനും കഴിയുമല്ലൊ.

വിജയ— ഇവിടുത്തെ അമ്മ സമ്മതിക്കണ്ടെ.

പാൎവ്വതി— ആ വിചാരം ഇനിക്കും ഉണ്ടു. ഇങ്ങിനെഉള്ള കാൎയ്യങ്ങളെ മുടക്കാൻ അതിസ്നേഹക്കാരും അസൂയക്കാരും ആവുന്നേടത്തോളം ഉത്സാഹിക്കും. (ആലോചിച്ചിട്ട) നന്മയ്ക്കുവേണ്ടി അമ്മയേയും വിടേണമെന്നുതന്നെ വയ്ക്കുഉള്ളൂ.

വിജയ— ശെരിയാണ- വേണ്ടതങ്ങിനെതന്നെയാണ. പക്ഷെ ഇതിനവളരെ ഞെരുക്കമുണ്ടു.

ജയ-കാമദേവനുടെമെയ്യു ചുട്ടോരിവാമദേവനതിധീരമാനസൻ
കാമമോടിഹവശത്തിലാകുമോകാമമുൾക്കടതപസ്സുചെയ്കിലും

പാൎവ്വതി— ഭഗവാനെ ഭൎത്താവാക്കേണമെന്നുള്ള വിചാരമെകദെശം- ചന്ദ്രനെപ്പിടിയ്ക്കേണമെന്നപൊലെയാണ- എങ്കിലും തപസ്സുകൊണ്ടു സാധിക്കുമെന്നാണപ്രമാണം.

"യദ്ദുഷ്കരംയദ്ദുരാപംയദ്ദുൎഗ്ഗംയച്ചദുസ്തരം
തത്സൎവ്വംതപസഃപ്രാപ്യംതപോഹിദുരതിക്രമം"എന്നല്ലെ.

(അണിയറയിൽ)

രാവെല്ലാംസരസീരുഹാക്ഷികളടച്ചുംകൊണ്ടുതാപംസഹി
ച്ചേവംഭാവമെഴുന്നപത്മിനിതപസ്സത്യുഗ്രമായ്ചെയ്കയാൽ
കൈവിട്ടങ്ങുഗമിച്ചൊരക്കഭഗവാൻരണ്ടാമതുംവേൾക്കുവാ
നായിഭ്രൂതമതായരാഗമൊടിതാനന്നായ്വരുന്നുണ്ടഹോ— എന്ന

ജയ—ഉപശ്രുതിനന്നായി.

പാൎവ്വതി—നോക്കിനിക്കുളിക്കാൻ പോവുക. (എല്ലാവരുംപോയി.)

തപോനിശ്ചയം എന്ന രണ്ടാമങ്കം കഴിഞ്ഞു.

——ooːoːoo——

# ഉമാവിവാഹം.

## മൂന്നാമങ്കം.

—————

(അനന്തരം ഹരിക്കാരൻ പ്രവേശിക്കുന്നു.)

ഹരിക്കാരൻ—കുരയുംബതവായിൽനിന്നുചാട്ടം
നരയുംക്കൂനുപിടിച്ചൊരീനടപ്പും
ജരയുംമമപല്ലുപോയവായും
നരയുംപാർക്കിലെത്രയുംവിചിത്രം (ഫവന)

എന്നോളം വയസ്സായിട്ടുള്ളആളുകൾ ഇപ്പോൾ ഈ പട്ടണത്തിലില്ല. ഇനിക്കനടപ്പാൻതന്നെ ഞെരുക്കമുണ്ട എങ്കിലുംപുറപ്പെടുകതന്നെ. പാർവ്വതി ഇന്നതന്നെ കാട്ടിലേക്ക പോവാനുറച്ചിട്ടുണ്ടോ എന്നറിയേണമല്ലൊ. (നടന്നുംകൊണ്ട എല്ലാടവും നോക്കീട്ട) ഈ പട്ടണമിങ്ങിനെ ഞാൻകണ്ടിട്ടില്ല.

പാട്ടില്ലാട്ടമതില്ലചൂതുകളിയില്ലിക്കാലമിങ്ങാക്കുമേ
കോട്ടംവിട്ടൊരുബാലലാളനയുമില്ലുത്സാഹമില്ലൊന്നിനും
കാട്ടിൽച്ചെന്നുതപസ്സിനായുമഗമിച്ചീടുന്നുവെന്നിങ്ങിനേ
കേട്ടിട്ടിപ്പുരവാസികൾക്കധികമായുൾത്താപമുണ്ടാകയാൽ

പരോപകാരത്തിനുതൽപ്പരത്വവും
പരംമിടുക്കുംഗുണമേറെമിന്നിയും
ചിരംവിളങ്ങുന്നിവർപോയിടുമ്പൊഴി
പ്പുരംതപിക്കാതെഭവിപ്പതെങ്ങിനെ (ഫവര)

(ആലോചിച്ചിട്ട)

എങ്ങിനെയാണ ഈ പാർവ്വതി കാട്ടിൽചെന്നു കഴിച്ചുകൂട്ടുക.

ചന്തംചിന്തുന്നരിയൊരു കളിത്താമര പ്പൂവിനേന്തും
ഗന്ധന്തേടാനഴകിലണയുന്നോരുവണ്ടിങ്കൽനിന്നും
എന്തെന്നില്ലാതുരുഭയമെഴുന്നിക്കുമാരിക്കനേകം
ജന്തുവ്രാതംതടവുമടവീവാസമത്യന്തകഷ്ടം (ഫവന്ന)

മന്ദംമന്ദംസഖിവിശറികൊണ്ടുവീശുന്നനേര
ത്തൊന്നാഞ്ഞൊയാലലുപൊഴുതതിൻകാററുതാനേററുവേഗാൽ
നന്നായ്ത്താട്ടുന്നിവളിനിമഹാവാതവൎഷാതപംകൊ
ണ്ടുന്നിദ്രതചത്തൊട്ടകഥമഹോവന്തപംചെയ്യുമോൎത്താൽ

(രണ്ടു മൂന്നു ദീൎഘശ്വാസമിട്ടിട്ട കണ്ണീരോട്ടകൂടി) ഈ വയസ്സുകാലത്ത ഇനിയ്ക്കിതൊക്കെ കാണേണ്ടിവന്നുവല്ലൊ.

നന്നായ്ക്കാത്തുകൊച്ചകുടിച്ചമടിയിൽപാൎക്കുമ്പൊഴുംചെന്നിട്ട
ന്നെന്നൊക്കാണ്കിലേററുവേഗമൊടട്ടക്കൽചേൎന്നുകൊണ്ടിങ്ങനെ
എന്നെത്തോളിലെടുത്തിടേണമഴകോടങ്ങെന്നുബാല്യത്തിലീ
ക്കന്നൽക്കണ്ണികഥിയ്ക്കുമിന്നതുനിനച്ചൂറത്താരുകത്തുന്നമെ

(ആലോചിച്ചിട്ട) വരട്ടെ വ്യസനിക്കാൻ സൂക്ഷ്മമറിയുംമുമ്പിൽ പരിഭ്രമിച്ചാൽ പന്തിയാവില്ലല്ലൊ. അമ്മയുടെ വാക്കിനെ കേൾക്കാതകണ്ടിരിക്കില്ല എന്നതന്നെയാണല്ലൊ വിശ്വസിക്കേണ്ടത. (വലത്തുപുറത്തേക്കനോക്കീട്ട) ഇതായി പാൎവ്വതിയുടെ ഭവനം. അകത്തേക്ക കടക്കുകതന്നെ. (കടന്നിട്ട) മോളിലൊ ചോട്ടിലൊ എവിടെയാണാവൊ ഇപ്പോൾ പാൎവ്വതി.

(അണിയറയിൽ)

അങ്ങിനെ അഛൻ സമ്മതിയ്ക്കാതെ ഇരിയ്ക്കില്ല” (എന്നു)

ഹരിക്കാരൻ—പാൎവ്വതിമോളിലാണ. ഒച്ചകേൾക്കുന്നുണ്ട.

(അണിയറയിൽ)

“സമ്മതിച്ചു എന്നതന്നേയല്ല, ഇങ്ങിനെ വേണമെന്ന പറഞ്ഞിട്ടു പിന്നേ ഇവിടുത്തോട പറവാൻ കുറച്ച പറഞ്ഞയച്ചിട്ടുണ്ട” (എന്നു)

ഹരി— വിജയയാണിപറയുന്നത എന്നുതോന്നുന്നു.

(അണിയറയിൽ)

ബാലേതീവ്രതപസ്സിനായ്മതിനിനക്കീവണ്ണമുണ്ടാകുവാൻ
ബാലേന്ദുജ്വലശേഖരന്റെകൃപയുംമുജ്ജന്മപുണ്യങ്ങളും
ചാലേമൽക്കുലഭാഗ്യവുംത്രിഭുവനത്തിന്നായ്സുഖംനൽകിടും
കാലത്തിൻഗതിതാനുമാണയിശുഭേഹേതുക്കളോൎക്കുംവിധൌ

അതുകൊണ്ടു“ശുഭസ്യശീഘ്രം”മെന്നു
ള്ളതിനെത്തന്നെനിനച്ചുവൈകിടാതെ

ധൃതിപൂണ്ടുതപസ്സുചെയ്തുകൊള്ളു
ന്നതിനായ്പോകവനത്തിനിന്നുതന്നെ — എന്ന

ഹരി— ഇനിപ്പാൎവ്വതി ഇന്നെങ്ങിനെ എങ്കിലും പോവാതെ ഇരിയ്ക്കില്ല. അഛന്റെ സമ്മതംകൊണ്ട അമ്മയുടെ വിരോധം നിസ്സാരമായല്ലൊ. ഇനിഎന്താണ വേണ്ടത വ്യസനിയ്ക്കുതന്നെ. അല്ലാതെകണ്ട ഒരു വഴിയും കാണ്മാൻ ഞെരുക്കംതന്നെ.

ഇന്നാൾ്ഞാനിവിടെനിന്നുവനത്തിലേയ്ക്കു
നന്നായ്ത്തപസ്സിനുജവേനഗമിച്ചിടുന്നേൻ
എന്നെന്നൊടോമനയതാംമലമങ്കചൊല്ലു
മന്നേരമാവ്യസനമിങ്ങുസഹിയ്ക്കുവയ്യേ (൧൩൧)

അതുകൊണ്ട തിരിച്ചുപോവുകതന്നെ (എന്നപോയി.)

(വിഷ്കംഭം കഴിഞ്ഞു.)

(അനന്തരം ജയവിജയമാരോടുകൂടി ശ്രീപാൎവ്വതി പ്രവേശിക്കുന്നു.)

ജയ— പാൎവ്വതിയുടെ ഊഹം തന്നെയാണ ഒത്തത.

വിജയ— ഇവിടുത്തെ അഛ്ശന്ന അറിവും ധൈൎയ്യവും ഉണ്ടെങ്കിലും അതിസ്നേഹംകൊണ്ട ഇത്രവേഗത്തിൽ സമ്മതിയ്ക്കില്ലെന്നായിരുന്നു എന്റെ പക്ഷം. ഇതൊരത്ഭുതംപോലെ തോന്നുന്നു.

കൃത്യാകൃത്യവിവേകവുംസുദൃഢമായ്കൃത്യത്തിലുത്സാഹവും
വ്യത്യാസങ്ങൾഭവിച്ചിടാതെഹൃദയേമറേറതിൽവിദ്വേഷവും
ഇത്യാദ്യഗ്ര്യഗുണങ്ങൾനല്ലൊരറിവുംധീരത്വവുംകൂടിടും
സത്തുക്കൾക്കുസദാപിചേരുമതിനെന്താശ്ചൎയ്യമാൎയ്യാശയേ

ജയ—ഇന്നെപ്പോഴാണപുറപ്പെടേണ്ടത പാൎവ്വതി. അഛ്ശനെന്താണ കല്പിച്ചയച്ചിട്ടുള്ളത.

വിജയ—ഏഴരനാഴികപുലരുമ്പോൾ ഇന്ന യാത്രപുറപ്പെടാൻ മുഹൂൎത്തമുണ്ട. അപ്പോൾ പുറപ്പെടത്തക്കവണ്ണം ജാഗ്രതയായി ഇരിക്കാനാണ.

ജയ— എന്നാൽ ബദ്ധപ്പെടണം. ഇനിരണ്ടുമൂന്നു നാഴികയേ താമസമുള്ളൂ.

പാൎവ്വതി—പുറപ്പെടാനെന്താണ വട്ടംകൂട്ടാനുള്ളത. വേണമെങ്കിൽ ഇപ്പോൾതന്നെ പുറപ്പെടാം.

വിജയ— തപസ്സിന്നു പോകുമ്പോൾ എന്താണിവിടുന്നു കൊണ്ടുപോവാനുള്ളത. ചമത, പുല്ല, മരവിരി ഈ വക വസ്തുക്കൾ കാട്ടിൽ ഉണ്ടാവുന്നതല്ലെ.

ജയ—അതല്ല. ഇഷ്ടമായിട്ടുള്ള ആളുകളോടൊക്കെ യാത്ര പറയണ്ടെ.

പാൎവ്വതി—അതും വേണ്ട. അതി സ്നേഹക്കാരാരും ഇത സമ്മതിയ്ക്കില്ല. പിന്നെ അവർ പറഞ്ഞത കേട്ടില്ലഎന്നു വരുത്തേണ്ട. അതല്ലേനല്ലത.

ജയ—അതെ.

(അനന്തരം ഉപമാതാവായ സുശീല പ്രവേശിക്കുന്നു.)

പാൎവ്വതി—(കെട്ടിപ്പിടിച്ചിട്ട) അമ്മ ഇവിടെ ഇരിക്കുക

(എല്ലാവരും ഇരിക്കുന്നു.)

പാൎവ്വതി— (വിചാരം) ഇതിപ്പോൾവലിയദുൎഘടമായിതീൎന്നു.

സുശീല—(കഷ്ടംവെച്ചുംകൊണ്ടുകണ്ണീരോടുകൂടി) കഷ്ടം ഈ പാൎവ്വതിയുടെ ബുദ്ധിഇങ്ങനെയാവുമെന്നു ഞാൻ ലേശം വിചാരിച്ചിട്ടില്ല (പാൎവ്വതിയും സഖിമാരും കീഴ്പ്പെട്ടുനോക്കി മിണ്ടാതെ കണ്ടിരിക്കുന്നു) അമ്മയെപോലെ വലിയതായിട്ട ഒരു ദൈവമുണ്ടൊ. അതൊക്കെപ്പാൎവ്വതിക്ക അറിയുകയും ചെയ്യാം. എന്നിട്ടും അമ്മപറഞ്ഞതു കേൾക്കണ്ടയെന്നു തോന്നിയില്ലെ. (പാൎവ്വതിയും മററും മുമ്പിലത്തേപ്പോലെതന്നെ ഇരിക്കുന്നു.) ആദ്യമിങ്ങിനെ ജനശ്രുതികേട്ടപ്പോൾ ഞാൻ ദോഷ്യമാണെന്നാണ വിചാരിച്ചത. പിന്നെത്തമ്പുരാട്ടിപറഞ്ഞപ്പോൾ അങ്ങിനെവിചാരിക്കാൻ വയ്യാതെകണ്ടായി. ഇപ്പോഴും പാൎവ്വതിയുടെ ഒരു നേരമ്പോക്കാണെന്നേ ഞാൻ വിചാരിയ്ക്കുന്നുള്ളു. എന്താണെന്നല്ലെ ഇത്ര അറിവും ഗുണവും ഉള്ള ആളുകളുടെ ബുദ്ധി മറിച്ചുവരുവാൻ വയ്യല്ലോ.

പാൎവ്വതി—(വിചാരം)എന്താണഞാനിതിന്നുശേഷംപറയേണ്ടത.

സുശീല(വിചാരം) പാൎവ്വതി ഒന്നുംമിണ്ടുന്നില്ല. (സ്പഷ്ടം) പാൎവ്വതിയ്ക്കു രസക്ഷയംവരില്ലെന്നുള്ള ഉറപ്പുകൊണ്ടാണ ഞാൻ ഉള്ളിലുള്ളതൊക്കെ പറഞ്ഞത.

പാൎവ്വതി—(വിചാരം) മിണ്ടാതെകണ്ടിരുന്നാലും ദുൎഘടം.

വിജയ—(വിചാരം) പറയുകതന്നെ. (സ്പഷ്ടം) വസ്തുത

യൊക്കെ ത്രുപമുണ്ടായിട്ട പിന്നെ എന്താണിങ്ങിനെ പറയുന്നത. നിങ്ങളുടെ വാക്കിനെ കേൾപ്പാൻ നിവൃത്തിയില്ലാഞ്ഞിട്ടല്ലേ പാൎവ്വതി ഇങ്ങിനെ നിശ്ചയിച്ചത.

സുശീല—എന്താണനിവൃത്തിയില്ലായ്ക.

വിജയ— നിറഞ്ഞിടും പ്രേമമൊടിങ്ങുനിങ്ങൾ
പറഞ്ഞിടുന്നീമൊഴികേട്ടവെന്നാൽ
എരിഞ്ഞിടും ചിത്തജതാപമേററു
കരിഞ്ഞുപോമിക്കമലാക്ഷിവേഗം (൱൩൨)

സുശീല—നിങ്ങളിപ്പോൾ സുകൃതം ചെയ്യേണ്ടെന്ന പറയുന്നുണ്ടോ. അവരവരുടെ ശരീരത്തിന്റെ ശക്തികൂടി നോക്കേണമെന്നല്ലേ ഞങ്ങൾ പറയുന്നുള്ളു. ഇവിടെ പരദേവതകളെ കുടിവെച്ചിട്ടില്ലേ. അവരെ സേവിച്ചാൽ എല്ലാകാൎയ്യവും സാധിക്കുമല്ലൊ. പിന്നെയെന്തിനാണ തപസ്സുചെയ്യുന്നത.

വിജയ—
കേൾക്കേണം വലുതായിടുന്ന സുകൃതത്താൽ സാദ്ധ്യമാം കാൎയ്യമി
ങ്ങോൎക്കുമ്പോൾ ചെറുതായിടുന്ന സുകൃതത്താൽ സാദ്ധ്യമായീടുമോ
നില്ക്കാതേ ജലധാര ചെയ്കിലമരുന്നത്യുഗ്രചിത്തജ്വരം
ചിക്കെന്നൊരുതുള്ളിവെള്ളമതിനെ ത്തൊട്ടാലടങ്ങീടുമോ

സുശീല—നിങ്ങൾ ഉപായം വിചാരിക്കുമ്പോൾ അതിനുള്ള അപായത്തെ എന്താണ വിചാരിക്കാത്തത.

അത്യന്തകോമളമതാമിവൾതന്റെ ദേഹ
മത്യുഗ്രമാകിയ തപസ്സിനശക്തമാമോ
പുത്തൻ പ്രസൂനകൃതമാകിയ മഞ്ജുമാല്യം
മത്തേഭബന്ധമതിനായുതിയാകുമോതാൻ (൱൩൮)

അതുകൊണ്ട കാൎയ്യം സാധിക്കില്ലെന്നുതന്നേയല്ല വളരെ വ്യസനത്തിന്ന എടയാവുകയും ചെയ്യും.

പാൎവ്വ—ചാലേ നല്ലവഴിക്കുപോയിടുമവൎക്കീശാനുഗ്രഹാൽ
മാലുണ്ടാവുകയില്ല മാലിനധികം ഹേതുക്കളുണ്ടാകിലും
ശൂലാദിപ്രഹരത്തിനാലുമമലൻ പ്രഹ്ലാദബാലൻമരി
ച്ചീലല്ലോ ബലമന്നു ദേഹബലമാദൈവാനുകൂല്യം ബലം

സുശീല—അമ്മ പറഞ്ഞാൽ കേൾക്കാതിരിക്കുന്നത ഒരു നല്ല വഴിയാണോ.

പാൎവ്വതി—അച്ഛൻപറഞ്ഞാൽ കേൾക്കാതിരിക്കുന്നതോ.

സുശീല—ഇനിക്കിതിന്റെ അൎത്ഥം മനസ്സിലായില്ല.

ജയ—"പിതാരക്ഷതികൌമാരേ ഭൎത്താരക്ഷതിയൌവനേ
പുത്രോരക്ഷതിവാൎദ്ധക്യേ നസ്ത്രീസ്വാതന്ത്ര്യമൎഹതി"

എന്നുള്ള പ്രമാണംകൊണ്ടു ഇദ്ദേഹത്തിന്റെ അച്ഛൻ തപസ്സിന്ന പോണമെന്ന പറഞ്ഞിരിക്കുമ്പോൾ ഇദ്ദേഹമോ ഇദ്ദേഹത്തിന്റെ അമ്മയോ അതു കേൾക്കാതെ ഇരിക്കുന്നത തെററാണെന്നാണ.

പാൎവ്വതി— എന്റെഅൎത്ഥം ഞാൻ പറയാം. അച്ഛൻ പറഞ്ഞാൽ കേൾക്കാതെ ഇരിക്കുന്നത ചിലപ്പോൾ നല്ല വഴിയാവുമെന്ന പ്രഹ്ലാദചരിതത്താൽ സ്പഷ്ടമല്ലെ- അതുകൊണ്ടു മേലിൽ ഗുണത്തിന്നു കാരണമായിട്ടുള്ള വഴിയാണ നല്ലവഴി. അതുകൊണ്ടു അച്ഛൻ പറഞ്ഞതെന്നും അമ്മപറഞ്ഞതെന്നും അല്ലനിയമം എന്നാണ അൎത്ഥം.

സുശീല— പാൎവ്വതിയോടു യുക്തിപറവാൻ സാക്ഷാൽ സരസ്വതിതന്നെവിചാരിച്ചാലും കഴിയില്ല. അങ്ങിനെയിരിക്കുമ്പോൾ ഞാനെന്താ പറയുന്നത. (വിചാരം കണ്ണീരൊടുകൂടി) ഇനി എന്താണവേണ്ടത. ഇദ്ദേഹം കാട്ടിലേക്കു പോവോണെങ്കിൽ പിന്നത്തെ കഥയെന്താണ (എടനെഞ്ഞപൊട്ടിസ്പഷ്ടം)

പന്തമ്പോടുകളിക്കുകൊണ്ടുമധികംക്ഷീണിക്കുമങ്ങുന്നിനി
ച്ചന്തംവിട്ടുവനത്തിൽവാണഥതപംചെയ്യുന്നതോക്കെങ്ങിനെ

(അണിയറയിൽ)

എന്തെന്തിത്രതിരക്കതിപ്പടിയതിൽപൃത്ഥ്വീധരാധീശ്വരാ
നന്തൎഭാഗമതിൽകടക്കണമതിന്നായ്നിങ്ങൾമാറിടുവിൻ- എന്ന

പാൎവ്വതി— അച്ഛൻ വന്നുതുടങ്ങി.

സുശീല— (പരിഭ്രമിച്ച എണീററുപോയി)

(അനന്തരം ഹരിശ്ചന്ദ്രനും ഹിമവാനും പുരോഹിതനും പ്രവേശിക്കുന്നു)

ഹിമവാൻ— (ദീൎഘശ്വാസമിട്ടിട്ട വിചാരം)

ചട്ടറോരുതപസ്സുചെയ്യുവതിനാണെന്നാകിലുംഗൌരിവേർ
പെട്ടിട്ടിന്നുഗമിക്കുമെന്നതുനിനച്ചുള്ളിന്നുപൊള്ളുന്നുമെ
ഇഷ്ടപ്പെട്ടവർ നല്ലകാൎയ്യമതിനായിത്തന്നെയാണെങ്കിലും
പെട്ടന്നങ്ങുപിരിഞ്ഞിട്ടമ്പൊളുളവാം ദുഃഖംമഹാദുസ്സഹം

(സ്പഷ്ടം) പാൎവ്വതിയുടെതപസ്സു വിഘ്നംകൂടാതെ ഫലിക്കാൻ എന്താണ ഇപ്പോൾധൎമ്മം ചെയ്യേണ്ടത.

പുരോഹിത— ശ്രീഭൂതിഭൂഷഭജനംഗുണമുള്ളവൎക്ക
ഗോഭൂതിലാജ്യവസനാന്നഹിരണ്യദാനം
ഭോഭോസ്വശക്തിസമമായിവചെയ്കിലിഷ്ടാ
ലാഭോദയത്തിനുവരില്ലവികല്പമല്പം

ഹിമവാൻ (ആലോചിച്ചിട്ട)

ശൎവ്വൻതൻപദപത്മസേവവിരവിൽചെയ്യിക്കുവാൻനാരദൻ
ദുൎവ്വാസാദിവർതൊട്ടമാമുനികളെശ്ശീഘ്രംവരുത്തീടണം
നിൎവ്വാദംഗുണമുള്ളപാത്രമതിനായിക്കാലമേകീടണം
സൎവ്വസ്വംമമഗൌരിതന്നുടെതപസ്സേററംഫലിച്ചീടുവാൻ

ഈ വിവരം മന്ത്രികളൊട പറയൂ.

ഹരിക്കാരൻ— കല്പനപോലെ.

ഹിമവാൻ— ഠരം ദാനങ്ങളൊക്കെ ഇപ്പോൾ ഇവിടുന്നതന്നെ ചെയ്താൽ കൊള്ളാം.

പുരോഹിതൻ— അങ്ങിനെതന്നെ.

(ഹരിക്കാരനും പുരൊഹിതനും പോയി.)

ഹിമവാൻ—അകത്തെക്ക കടക്കുകതന്നെ. (അതുചെയ്യുന്നു.)

പാൎവ്വതി— (സഖികളൊടുകൂടി ആചാരൊപചാരങ്ങളെ ചെയ്യുന്നു.)

ഹിമവാൻ—(ഇരുന്നിട്ട) പാൎവ്വതിയാത്രപുറപ്പെടാൻ വെണ്ടതൊക്കെ ഒരുങ്ങിയില്ലെ.

പാൎവ്വതി— ഉവ്വ.

ഹിമവാൻ—നിങ്ങൾക്ക നിങ്ങളുള്ളപ്പോൾ മററാരും സഹായം വേണ്ടതില്ലല്ലൊ.

വിജയ— വേണ്ടെന്നില്ല.

ഞങ്ങൾക്കവേണ്ടുന്നതൊക്കയുമിപ്രകാരം
മങ്ങാതെചേൎത്തുവിരവോടരുളുംഭവാന്റെ
ഭംഗംവരാതെവിലസുംദയയൊന്നുവേണ
മിങ്ങെപ്പൊഴുംപ്രബലമായസഹായമായി (൫൦)

ഹിമവാൻ— പാൎവ്വതിയുടെ അമ്മെക്കിപ്പോഴും സമ്മതമായിട്ടില്ലെ.

ജയ— ഇല്ല.

ഹരിക്കാരൻ— (പ്രവേശിച്ചിട്ട) തമ്പുരാട്ടിയുടെ ഒരു തിരുവെഴുത്തുണ്ട.

ഹിമവാൻ— ആൎക്കകൊടുപ്പാനാണ. പാൎവ്വതിക്കോ-

ഹരിക്കാരൻ— അതെ.

പാൎവ്വതി—(ഭക്തിയോടുകൂടി എഴുത്തുവാങ്ങിച്ചുവായിക്കുന്നു)

വാത്സല്യംസ്നേഹത്തിനാലാണിഹതടവുതപ
സ്സിന്നുഞാൻചൊന്നതെല്ലാ
മോൎക്കുമ്പോൾസാരമില്ലെന്നറിയിതുശുഭമാം
നിന്മതംസമ്മതമ്മേ
പക്ഷേനേരിട്ടുനിയ്യെന്നൊടുമലമകളേ
യാത്രചൊല്ലുമ്പൊഴുണ്ടാ
മുൾക്ഷോഭത്തെസ്സഹിപ്പാൻവിഷമമതുവശാ
ലിങ്ങുഞാൻപാൎത്തിരുന്നേൻ (൫൧)

ഹിമവാൻ— (കേട്ടുസന്തോഷിക്കുന്നു)

ജയ—(വിചാരം) അമ്പൊരുസ്നേഹം. ഇതുവളരെനന്നായി.

വിജയ— (വിചാരം) അമ്പൊ ഒരു ഊഹം.

പാൎവ്വതി— (വിചാരം) കഷ്ടം ഇതിന്റെ ഉത്തരാൎദ്ധമൊക്കെ മഷിയിട്ടപോലെ ഇരിക്കുന്നു. ആട്ടെ ഇങ്ങിനെയെങ്കിലും അമ്മസമ്മതിച്ചുവല്ലൊ.

ഹിമവാൻ— ഞങ്ങൾക്കൊക്കെ വളരെ സന്തോഷമായി.

പാൎവ്വതി— ഈ വിവരംതന്നെ അമ്മയൊടെ അറിവിക്ക-

ഹരിക്കാരൻ— കല്പനപോലെ (എന്നു പോയി-)

(ആകാശത്തിൽ ആൎത്തസ്വരത്തോടുകൂടി)

വമ്പേറുംമലമകളെഞങ്ങളൊടുവേൎപെട്ടങ്ങുപോയിടുവാൻ
കമ്പംവിട്ടഥസമ്മതിക്കയതില്ലീഞങ്ങളാരുംദൃഢം

തന്ത്യാനങ്ങൾഗമിച്ചിടുമ്പോളതുനിൽതാനായ്ശ്രമിച്ചീടുവാ
നമ്പോടാക്കധികാരമില്ലിഹജനിച്ചിട്ടുള്ളജന്തുക്കളിൽ

ഹിമവാൻ— (നോക്കീട്ട) പൌരന്മാരൊക്കെവന്ന നിറഞ്ഞിരിക്കുന്നു. കുട്ടികളും പെണ്ണുങ്ങളും വയസ്സന്മാരും മററുമൊക്കെയുണ്ടു. ഹൊ-ഇവക്ക് ഇന്നവ്യസനമെന്നില്ല. ഇവരെ എങ്ങിനെയാണ പറഞ്ഞ സമ്മതിപ്പിക്കേണ്ടത. ഇത്ര വളരെ ആളുകൾ കൂടിഇങ്ങിനെനിലവിളിക്കുമ്പോൾ പറഞ്ഞാൽ കേൾക്കാൻതന്നെ പ്രയാസം. എന്താണ വേണ്ടത. ഇവർ പാർവ്വതിയുടെപിന്നാലെ കാട്ടിലേക്ക പുറപ്പെടുമെന്നാണ തോന്നുന്നത, അതിനൊരു നിവൃത്തിയുണ്ടാക്കണമല്ലൊ.

പാർവ്വതി— ഒരം പെണ്ണുങ്ങളുടേയും വൃദ്ധന്മാരുടേയും മററും വ്യസനത്തെ ഒരു വിധം സഹിച്ചാലും ഇതു സഹിക്കാൻവയ്യ.

വിജയ— ശെരിയാണത.

അങ്ങുന്നേകിയപട്ടുമഞ്ജുലതരാലങ്കാരവുംസൽഗ്ഗുണം
തിങ്ങുംപുസ്തകവുംവിളങ്ങിനകളിക്കോപ്പുംധരിച്ചങ്ങിനെ
തേങ്ങിത്തേങ്ങിയിതാകരഞ്ഞുഴലുമിബ്ബാലക്കെഴുംസങ്കടം
മങ്ങാതിപ്പൊഴുതൊന്നുകാണ്മകിലഹോകല്ലുംകരഞ്ഞീടുമെ

ജയ—ഇവരൊക്കപ്പോടെ കാട്ടിലേക്കുപോന്നാൽ കാടും നാടും തമ്മിൽ മാറിപ്പോവുമെന്നാണ തോന്നുന്നത.

(പുരോഹിതൻ പ്രവേശിക്കുന്നു. എല്ലാവരും ആചാരോപചാരംചെയ്ത ഇരിക്കുന്നു)

ഹിമവാൻ—ദാനങ്ങളൊക്കെ വിധിപോലെ ചെയ്തില്ലെ.

പുരോഹിതൻ— പ്രാജ്യപ്രഭാവഗുണജാലമെഴുംഭവാൻെറ
രാജ്യാധികാരമതുകേവലമങ്ങുവിട്ട
സർവ്വസ്വവുംസപദിഞാനധുനാകൊടുത്തേ
നുർവ്വീസുരക്കുവിധിപോലെവിശിഷ്ടബുദ്ധേ

ഹിമവാൻ—അതെന്തേ കൊടുത്തില്ല.

പുരോഹിതൻ— അതുമേടിച്ചാൽആരാരംകൊണ്ട തപസ്സിനുവിഘ്നമാവുമെന്നുള്ളവിചാരത്താൽആരുംമേടിക്കാനുണ്ടായില്ല.

ഹിമവാൻ—അയ്യോ എന്നാലിനി എന്താണവേണ്ടത. പാർവ്വതിക്കുവേണ്ടി എൻെറ സർവ്വസ്വവും ദാനംചെയ്വാൻ സംഗതിവരില്ലെന്നുണ്ടോ.

ജയ— (സ്വകാൎയ്യമായിട്ട) പാൎവ്വതിയെക്കുറിച്ചുള്ള സ്നേഹം അമ്മയേക്കാൾ അച്ഛന്ന നന്നെ ഏറുമെന്നാണ തോന്നുന്നത.

വിജയ—എയ്. ഇവരിൽ ഒരാളേക്കാൾ ഒരാൾക്ക സ്നേഹമേറുമെന്ന പറയാൻവയ്യ. ഓരോരുത്തരുടെ മട്ടോരോന്നാണന്നേയുള്ളൂ.

ലാളിയ്ക്കുംചിലർബാലരെച്ചിലരടിയ്ക്കുംഹന്തവിദ്യാത്ഥമാ
യ്ക്കേളിയ്ക്കായ്ച്ചിലർവിട്ടിടാചിലർസദാധൎമ്മങ്ങൾചെയ്യിച്ചിടും
മേളിച്ചേററവുമൂട്ടമന്യരപരന്മാരല്പമായൂട്ടിടും
കേളിക്കെൎമ്മമതിന്നശേഷവുമതിസ്നേഹംനിമിത്തംദൃഢം (൧൪൨)

പാൎവ്വതി—ഇതിങ്ങിനെതന്നെയാണ.

പുരോഹിതൻ—മേടിയ്ക്കാൻ ആളില്ലാഞ്ഞിട്ട കൊടുത്തില്ലെന്നുള്ളതുകൊണ്ട പുണ്യത്തിന്ന കുറവുവരില്ല.

ഹിമവാൻ—പരശിവഭജനം വേണ്ടതുപോലെയൊക്കെത്തുടങ്ങിച്ചില്ലെ-

പുരോഹിതൻ—ഇപ്പോൾ ഇതു പ്രത്യേകിച്ചു തുടങ്ങാനൊന്നുമില്ലല്ലൊ- ദേവകളും മഹൎഷികളും മറെറല്ലാവരും കാമദേവദാഹാനന്തരംതന്നെ ഈ കാൎയ്യമുദ്ദേശിച്ചു ശിവനെസ്സേവിച്ചുതുടങ്ങീട്ടുണ്ടല്ലൊ- പാൎവ്വതിയുടെ യാത്രകൊണ്ടുള്ള വ്യസനസംഭ്രമങ്ങളെക്കൊണ്ട ഞാനിവിവരം മറന്നിട്ടാണ മുമ്പിലങ്ങിനെ പറഞ്ഞത-

ഹിമവാൻ— ഒ- ശെരിതന്നെ- (ആകാശത്തിൽ ആത്തസ്വരത്തോടുകൂടി "വമ്പേറും മലമക" എന്ന ശ്ലോകം ചൊല്ലുന്നു-

ഹിമവാൻ— ഇവരെയെങ്ങിനെയാണ സമാധാനപ്പെടുത്തേണ്ടത-

പുരോഹിതൻ— (ദ്വേഷ്യംഭാവിച്ചുകൊണ്ട)

താപംകെടുക്കമൊരുധൎമ്മമതിന്നുവേണ്ടി
നൈപുണ്യമേറുമിവൾപോമളവിൽതടുത്താൽ
കോപംമുഴുത്തുടനെനിങ്ങളെയൊക്കയുംഞാൻ
ശാപാഗ്നികൊണ്ടുപൊടിഭസ്മമതാക്കമോൎപ്പിൻ

ഹിമവാൻ—ഇതുകൊണ്ടൊന്നുംസാദ്ധ്യമില്ല ഇവൾ അതിന്നമാത്രം വ്യസനമുണ്ട.

ബാലന്മാർനിജധൎമ്മമായൊരവിവേകത്തിന്നലജ്ജസ്സുനാൽ
പാലോലുംമൊഴിമാർധൃതിക്കുതരുണന്മാർവൃദ്ധരായുള്ളവർ
കോലുംക്ഷീണമതിന്നുകെല്പൊടുവിരോധത്വംവരുമ്മാറഹോ
മാലോടിന്നുകരഞ്ഞിതാകലശൽകൂട്ടീടുന്നുകണ്ടീലയോ (൱൪൯)

പുരോഹിതൻ— ശെരിശെരിതാവകവചനം
പരിചൊടിവൎക്കിന്നുദുസ്സഹമതോൎത്താൽ
മരണത്തെക്കാൾഗൌരി
വിരഹമതാണെന്നുതോന്നുന്നു

ഇനി എന്താണവേണ്ടത.

ഹിമവാൻ—ഇനിയ്യൊന്നുംതോന്നുന്നില്ല പാൎവ്വതിയുടെ പിന്നാലെ കാട്ടിലേക്ക പോവാനാണിവരുടെ ഉത്സാഹം. ഇത വലിയ ദുൎഘടമായി തീൎന്നു.

പാൎവ്വതി—ഇവർ പിന്നാലെ പോന്നോട്ടെ. പിന്നെ ദുൎഘടമൊന്നുമില്ലാതകണ്ടാക്കാം.

പുരോഹിതൻ— എങ്ങിനെയാണത വഴിയിൽവെച്ചുറങ്ങുമ്പോൾ തരംനോക്കി ഇവരെയൊക്കെ കബളിക്കതന്നെയല്ലെ.

പാൎവ്വതി—അതെ,അല്ലാതകണ്ടനിവൃത്തിയില്ല.

പുരോഹിതൻ—ഇതുകൊള്ളാം. (എല്ലാവരും രഥഘോഷശ്രവണത്തെനടിക്കുന്നു.)

ജയ—(നോക്കീട്ട)
ഉള്ളിൽഭള്ളോട്ടുള്ളിത്തുള്ളിക്കൊണ്ടതിജവത്തിലോടീടും
വെള്ളക്കുതിരകൾനാലൊത്തുള്ളോരുതേരൊന്നിതാവരുന്നുണ്ട.

പുരോഹിതൻ—പാൎവ്വതിക്കു പോവാനുള്ളതേരെത്തി. നേരമൊന്നുനോക്കട്ടെ. (അതുചെയ്തിട്ട) ര-കാലായി.

വൎദ്ധിച്ചിടുംബലമെഴുംശുഭയോഗമുള്ള
മൂൎദ്ധോദയോൎദ്ധ്വമുഖമാംചരരാശിയായി
ദുൎദ്ധംഭുജിച്ചുദധിതൊട്ടയിചോരയോൎത്തു
മുഗ്ദ്ധേന്ദുചൂഡനെനിനച്ചുഥയാത്രചെയ്ക. (൱൫൦)

(പാൎവ്വതിയും സഖിമാരും യാത്രാകൃത്യങ്ങളെചെയ്യുന്നു)

പാൎവ്വതി—(തൊഴുതുംകൊണ്ടവിചാരം)
മല്ലായുധരിപോനന്തകല്യാണഗുണവാരിധേ
സല്ലോകപൂജ്യസൎവ്വേശകല്യാണാംതരികാത്തുമേ (൱൫൧)

(എന്നു പ്രാൎത്ഥിക്കുന്നു)

പുരോഹിതൻ—(പാൎവ്വതിയുടെ മുഖത്തുനോക്കിക്കൊണ്ടു വിചാരം)

മാരന്തന്നുടൽ ചുട്ടുവിട്ടനതയാമെന്നേയുമാസ്വാമിയെ
ന്നേറിടുംപ്രണയപ്രകോപവുമഹോ ചേരുംമഹാരാഗവും
നേരായുള്ളൊരുഭക്തിയുംഗിരിശനിൽക്കൂടിടുമിഗ്ഗൗരിതൻ
ഭൂരിധ്യാനമിതിന്നെഴുംമഹിമയെച്ചൊല്ലാവതല്ലാൎക്കുമെ

(പാൎവ്വതിയാത്രപുറപ്പെടുന്നു)

വിജയ—(ചെവിടോൎത്തുകൊണ്ടു ആനന്ദത്തോടുമത്ഭുതത്തോടുംകൂടി)

വീണാവേണുമൃദംഗശംഖപടഹാരാവങ്ങൾനാകത്തിലും
ചേണാൎന്നിങ്ങുമുഴങ്ങിടുന്നു

ജയ—(സുഖംനടിച്ചുംകൊണ്ടു)ശുഭമാൎന്നീടുന്നുമന്ദാനിലൻ

ഹിമവാൻ—(അത്യാനന്ദാശ്ചൎയ്യങ്ങളോടുകൂടിനോക്കിക്കൊണ്ടു)

വീണിടുന്നിതുപുഷ്പവൃഷ്ടിധരയിൽ

പുരോഹിതൻ—(മേല്ലിലേക്കുനോക്കിക്കൊണ്ടു)

കൃഷ്ണപ്പരുന്തംബരേ
താണിടാതെവലത്തുവെച്ചിതപറന്നീടുന്നുനന്നൊക്കയും

(എല്ലാവരും നടക്കുന്നു)

പുരോഹിതൻ— ഇങ്ങിനെ നടന്നാൽ മുപ്പത്തിരണ്ടു അടി വെയ്ക്കുമ്പോൾ തേരിൽ കേറാൻ പാകമാവില്ലെ-

പാൎവ്വതി— ഇത്രവളരെ വൃദ്ധന്മാര നിലത്തുനില്ക്കുമ്പോൾ എങ്ങിനെയാണ തേരിൽ കേറേണ്ടത-

ഹിമവാൻ— എന്നാൽ വേണ്ട-

പുരോഹിതൻ— ആറുവില്പാടോളമെങ്കിലും ഇടയിൽനില്ക്കാതെകണ്ടുതന്നെ നടക്കണം. അതിന്ന പൌരന്മാരുടെതിരക്കുകൊണ്ടു വിരോധമാവുമൊ-

പാൎവ്വതി— ഇല്ല- നില്ക്കാതെകണ്ടു നടന്നുകൊള്ളാം-

(എല്ലാവരും പോയി)

തപോയാനമെന്ന മൂന്നാമങ്കം കഴിഞ്ഞു.



# ഉമാവിവാഹം.

## നാലാമങ്കം

—ംം:ംം—

(അണിയറയിൽ)

ആവു ഇനി അസാരം ഭേദമായി.

താരേശമൌലിഭഗവാൻെറവിധങ്ങളേവം
പാരാതറിഞ്ഞുഗരുഡൻെറഗളത്തിലേറി
ചാരംജവത്തൊടുരമാപതിയായസാക്ഷാൽ
നാരായണൻനലമൊടിങ്ങെഴുന്നെള്ളിടുന്നു (൧൭൪)

(അനന്തരം ശ്രീനാരായണൻ പ്രവേശിക്കുന്നു)

ശ്രീനാരായണൻ— (നേരെനോക്കീട്ട) ഇദ്ദേഹത്തിൻെറ അവസ്ഥ ഇപ്പോൾ ഇങ്ങിനെയായല്ലൊ.

കിടക്കുംവേഗാലേററമൊടിയിരിക്കുംവിവശനാ
യ്നടക്കുംധ്യാനിക്കുംവടിവിൽനെടുവീപ്പോടുടനടൻ
കുടുങ്ങിപ്പോയാനിസ്മരഹരനമീമട്ടിലധുനാ
ദൃഢംകാമൻകേമൻശിവശിവമഹാത്മ്യസ്സഹനഹോ (൧൭൫)

(അനന്തരം ഈ വിധംതന്നെ പ്രവൃത്തിച്ചുകൊണ്ട ശ്രീപരമേശ്വരൻ പ്രവേശിക്കുന്നു)

ശ്രീപരമേശ്വരൻ— (നേരെനോക്കി ഒന്ന ദീൎഘശ്വാസമിട്ട) അല്ലാ സപ്തൎഷികളിവിടുന്ന പോയിട്ട രണ്ടനാഴികയെ ആയുള്ളു. രണ്ടുയുഗംപോലെ ചോരാ ഇനിക്കു തോന്നിയത. ആവു ഇങ്ങിനെ യാണെങ്കിൽ രണ്ടിൽചില്വാനം ദിവസം എങ്ങിനെ ഞാൻ കഴിച്ചുകൂട്ടും. അസാദ്ധ്യംതന്നെ. (രണ്ടുമൂന്ന ദീൎഘശ്വാസമിടുന്നു)

ശ്രീനാരായണൻ—(ശ്രീപരമേശ്വരനെ നോക്കീട്ട ആലൊചിച്ചിട്ട)

ഗൌരീചാരുഗുണങ്ങൾകൊണ്ടധികമാസ്ഥിത്തത്തിൽവൎദ്ധിച്ചിടും
മാരാന്തന്നെയതല്ലഹേതുഹരനിസ്സംഭ്രാന്തിയുണ്ടാകുവാൻ

പാരംമൂന്നുലകിന്റെനേരെയുമഹോശ്രീദൃഗ്ഗ്തന്നേരെയും
ചേരുന്നോരുകൃപാപ്രവാഹമതുമുണ്ടില്ലിങ്ങുകില്ലൊട്ടുമെ (ഫന്ദ)

അല്ലെങ്കിൽ കാമാരിയായ ഇദ്ദേഹത്തിനോട കാമൻ വിചാരിച്ചാലെന്തുകഴിയും. (ഒന്നുകൂടി ആലോചിച്ചിട്ട) ഈ കാൎയ്യത്തിൽ ഇദ്ദേഹം ഇങ്ങിനെ കിടന്ന പരിഭ്രമിയ്ക്കുന്നതിന്നൊരത്ഭുതമില്ല. പാൎവ്വതിയുടെ തപസ്സും മററും അവിടെ ഇരിയ്ക്കട്ടെ- അതുകൂടാതെകണ്ടതന്നെ എത്രവളരെ ഭക്തന്മാരാണ ഇതുതന്നെ പ്രാൎത്ഥിച്ചുംകൊണ്ടിദ്ദേഹത്തിനെ സേവിക്കുന്നത.

ശ്രീപരമേശ്വരൻ— (ധ്യാനിച്ചുംകൊണ്ട)

അല്ലേദേവമഹഷിമൎത്ത്യഗണമേനിങ്ങൾക്കെഴുംകാമമ
ങ്ങെല്ലാംനൾകുവതിന്നിനിക്കധികമായ്യെകുന്നമാൽകുന്നുഞാൻ
കല്യാണത്തിനുസന്മുഹൂൎത്തമധുനാചിന്തിയ്ക്കിൽമൂന്നാംകഴി
ഞ്ഞെല്ലാതില്ലിഹനൂനമെന്നുമുനിമാർചൊല്ലുന്നിതെന്താവതും

നാളീകായുധകേൾക്കനിൻദയിതതൻഭക്ത്യാപ്രസാദിച്ചുഞാ
നാളുംകോപമൊടെന്നിലെയ്തിടരുതേനന്ദിച്ചുനിന്നെപ്പരം
ലാളിപ്പാൻമമവൈകിടുന്നഹൃദയേനാൾമൂന്നതിന്നിപ്പുറം
വേളിക്കില്ലമുഹൂൎത്തമെന്നുമുനിമാരോതുന്നിതെന്താവതും (ഫവ്വ)

ധന്യേസുന്ദരിധൎമ്മരൂപിണിമഹാധാത്രീധരേന്ദ്രന്റെനൽ
കന്യേനിന്നുടെദാസനായമരുവാനുത്സാഹമൊട്ടല്ലമേ
എന്നല്ലായതിനായ്പരിഭ്രമമിനിയ്ക്കേറുന്നുമൂന്നാംകഴി
ഞ്ഞെന്നല്ലാതെവിവാഹമിങ്ങരുതുപോൽചിന്തിയ്ക്കിലെന്താവതും

ഗരുഡൻ—(ആകാശത്തിൽനിന്ന ഭൂമിയിൽ ഇറങ്ങീട്ട വചാരം) ആവൂഃ.

ഝങ്കാരത്തോടുസപ്താംബുധികളുമിളക
നെന്റെപക്ഷദ്വയത്തിൻ
വൻകാറേററിട്ടുവേരററിഹതരുനികരം
മന്നിൽവീഴാതെകണ്ട
കങ്കേളിപ്പൂമലൎക്കാവിതിനുടെനടുവിൽ
പാൎക്കുമീശന്റെപാൎശ്വ
ത്തിങ്കൽക്ഷിപ്രംപതിയ്ക്കുന്നതിനുബത
പണിപ്പെട്ടുഞാൻപാരമിപ്പോൾ (ഫന്ധ)

ശ്രീനാരായണൻ—(ഗരുഡന്റെ കഴുത്തിൽനിന്ന ഇറങ്ങീട്ട)
എന്നാൽചെന്നാലുമിനിഞാൻനിന്നെച്ചിന്തിച്ചിടുംവരെ
നന്ദിച്ചുദുഷ്ടാഹികളെത്തിന്നിച്ഛാലീലചെയ്യുനീ (ഗ്രന്ഥം)

ഗരുഡൻ—കല്പനപോലെ (എന്നപോയി.)

ശ്രീനാരായണൻ— ഇനി നേരമ്പോക്ക പറഞ്ഞ ഇദ്ദേഹത്തിന്റെ ഈ മനസ്സംഭ്രമംകുറയ്ക്കാൻ നോക്കട്ടെ. (ശ്രീപരമേശ്വരന്റെഅടുക്കൽചെന്നിട്ട) ഇപ്പോഴും ഇദ്ദേഹം എന്നെ അറിയുന്നില്ല. (ഉറക്കെ)

എന്തിപ്പോൾനെടുവീർപ്പോടിങ്ങിനെവിയന്തുകൊണ്ടുഴന്നിടുവാൻ
ബന്ധംഹന്തമനസ്സിരുത്തിവിരവോടെന്തിത്ര ചിന്തിപ്പതും

(വിചാരം) എന്തേ, ഇപ്പോഴും ഒരു വ്യത്യാസവുംവന്നിട്ടില്ല
(ശ്രീപരമേശ്വരനെ കുലുക്കിക്കൊണ്ടുത്യച്ചത്തിൽ)
എന്തെന്തേറെവുമന്തികത്തിൽമരുവീടുന്നിഷ്ടനാമെന്നെയും
സന്തോഷത്തോടുകണ്ടിടാത്തതുഭവാൻബാലേന്ദുമൌലേസഖേ

ശ്രീപരമേശ്വരൻ— (ഞെട്ടിയുണർന്നനാട്യത്തിൽ നോക്കിട്ട മന്ദസ്മിതത്തോടുകൂടി) അല്ല, നാരായണൻവന്നിട്ട കുറച്ചനേരമായെന്നുണ്ടൊ?

ശ്രീനാരായണൻ—ഉവ്വ.

ശ്രീപരമേശ്വരൻ— ഞാനറിഞ്ഞില്ല. എന്റെ മനസ്സിപ്പോൾ വല്ലാതെകണ്ട പരിഭ്രമിച്ചവശായിരിക്കുന്നു.

ശ്രീനാരായണൻ—(മന്ദഹാസത്തോടുകൂടി)
അത്യന്തദുസ്സഹപരാക്രമമേറുമാറു
ശത്രുക്കളിൽപ്രഥമനാകിയകാമനേയും
കത്തിക്കരിച്ചബഹുധീരനതാംഭവാന്റെ
ചിത്തത്തിനെങ്ങിനെപരിഭ്രമമിന്നുവന്നു (ഗ്രന്ഥം)

ശ്രീപരമേശ്വരൻ— (കുറച്ചു ലജ്ജിക്കുന്നു.)

ശ്രീനാരായണൻ—ഇതുകൊണ്ടിപ്പോൾ ലജ്ജിക്കാനൊന്നുമില്ല. ഞാൻ മുമ്പിൽതന്നെ പറഞ്ഞിട്ടില്ലേ "തെയ്യാത്തെണ്ണധാരയെന്ന"

ശ്രീപരമേശ്വരൻ— ഇനിയ്ക്കിപ്പോഴും അങ്ങിനെ ഒരനുരാഗമില്ല. പക്ഷേസഹിക്കാൻ വയ്യാതകണ്ടുള്ള ദയയുണ്ട അത്രേയുള്ളൂ.

ശ്രീനാരായണൻ (പുഞ്ചിരിയിടുന്നു.)

ശ്രീപരമേശ്വരൻ.—എന്താചിറിക്കുന്നത ഇനിക്കരാഗമില്ല കുറച്ചുസ്നേഹമുണ്ടത്രെയുള്ളൂ" എന്നും മറ്റും പറയുന്നതതന്നെ രാഗമുള്ളവരുടെ ഒരു ലക്ഷണമാണെന്നു വച്ചാണോ.

ശ്രീനാരായണൻ—അതേ ഇതൊരുലക്ഷണമാണോ.

ശ്രീപരമേശ്വരൻ—അതെന്തെങ്കിലുമാവട്ടെ. ഇനിസ്സിപ്പോം ൦ം കാൎയ്യമായിട്ട ദയകൊണ്ടാണ പരിഭ്രമം രാഗംകൊണ്ടല്ല. അതെന്താണന്നല്ലെ. രാഗത്തിന്നു പിന്നെ വിശേഷിച്ചൊരു കാരണവുമുണ്ടായിട്ടില്ല. ദയക്കെല്ലാം അങ്ങിനെയല്ലതാനും.

ശ്രീനാരായണൻ—ദയക്കെന്താണ ഒരു കാരണമുണ്ടായിട്ടുള്ളത.

ശ്രീപരമെശ്വരൻ—അതിന്നൊരുകാരണംപൊരാ അനേകംകാരണങ്ങൾ ഉണ്ടായിട്ടുണ്ട. പറയാം കേൾക്കു—

കാമോജ്ജീവനമായതിന്നമസുരേന്ദ്രോന്മൂലനാശത്തിനും
സാമോദംവിധിതൻവചസ്സനുസരിച്ചത്യാദരത്താൽഭവാൻ
പ്രേമഞ്ചെന്നൊരുഗൌരിതൻപരിണയം ചെയ്യേണമെന്നേററവും
കാമംപൂണ്ടുതൊഴുന്നഞങ്ങൾസതതംകാരുണ്യവാരാന്നിധെ

ഇങ്ങിനെ ത്രൈലോക്യത്തിലുള്ള ആളുകളൊക്കെ കൂടി വളരെക്കാലം ഭജിച്ചാൽ ദയയില്ലാതകണ്ട വരുമോപിന്നെ.

വെള്ളത്തിൻമദ്ധ്യഭാഗേഹിമസമയമതിൽ
ഗ്രീഷ്മകാലത്തിലേററം
പൊള്ളുംപഞ്ചാഗ്നിമദ്ധ്യേമഴയതിൽമറ
വില്ലാതെയുള്ളോരുദേശേ
ഉള്ളിൽഭക്ത്യാവസിച്ചങ്ങിനെവളരെയുഗം
ഘോരമാകുന്നതപഞ്ചെ
യ്തുള്ളോരീഗ്ഗൌരിതന്നിൽകരുണമനസി
കല്ലിന്നുമില്ലാതെയാമോ ൧൩

ശ്രീനാരായണൻ—ആട്ടെ പാൎവ്വതി ഇത്രകേമമായിട്ട തപസ്സചെയ്തത ഈ ആഗ്രഹം കൊണ്ടാണെന്ന എങ്ങിനെ നിശ്ചയിക്കും.

ശ്രീപരമേശ്വരൻ—അതുംപറയാം.

തോലുംമേഖലയുംജടാപടലവുംകയ്യിൽപിലാശിൻെറനൽ
കോലുംഭസ്മവുമേവമങ്ങുചനയിച്ചോരുണ്ണിതൻവേഷമായ്
ശൈലേന്ദ്രാത്മജതൻതപോവനതലംതന്നിൽപ്രവേശിച്ചുഞാൻ
ചാലേപാവ്വതിതന്നുറപ്പുകൾപരംമോദാൽപരീക്ഷിക്കുവാൻ
വന്മാഹാത്മ്യമൊടാത്തപോവനമതിൽചേരുന്നവൃക്ഷവ്രജം
സമ്മോദത്തൊടുവേണ്ടതൊക്കെവഴിപോക്കക്കായ്ക്കൊടുക്കുന്നതും
തമ്മിൽജാതിവിരോധമോടുമരുവുംജന്തുക്കളുംതങ്ങളിൽ
ചെമ്മേചാരമിണങ്ങിടുന്നതുമഹംകണ്ടങ്ങുകൊണ്ടാടിനേൻ

ആരോമൽസൽപുരാണോത്തമതരകഥയെ
ക്കീരജാലങ്ങൾപാടു
ന്നേരംക്ഷുത്തൃഷ്ണപുത്രപ്രണയമിവകൾ
തൊട്ടുള്ളതെല്ലാംമറന്ന
നീരാടുംനേത്രമോടുംകിടികരടിഗജം
വ്യാഘ്രസിംഹങ്ങളെന്ന
ല്ലോരോരോസത്വജാലംപുളകമിളകിത
മായ്നിന്നുകേൾക്കുന്നകണ്ടേൻ

ശ്രീനാരായണൻ—ഹോ ഹോ ആ സ്ഥലത്തിൻെറ മാഹാത്മ്യം വളരെ കേമംതന്നെ. പിന്നെ പിന്നെ-

ശ്രീപ—എന്നെക്കണ്ടൊരുനേരത്തുടനൊരതിഥി
യെത്തുന്നതുണ്ടെന്നിവണ്ണം
നന്നായ്ച്ചൊല്ലുന്നൊരോമൽകിളിയുടെവചനം
കേട്ടുസന്തുഷ്ടയായി
നന്ദ്യാമാനിച്ചുകൊണ്ടങ്ങിനെപലകുശല
പ്രശ്നമോടെത്തുമാളി
ഛന്ദത്തോടൊത്തുധാത്രീധരസുതയെതിരേ
റ്റീടിനാൾഗാഢഭക്ത്യാ (൨൯)

അക്കാതരാക്ഷിമണിയാൾവിധിപോലെചെയ്ത
സൽക്കാരമേറ്റൊരരനാഴികയങ്ങടങ്ങി
അക്കാലമിങ്ങിനെപറഞ്ഞിതുഞാനവൾക്കു
ള്ളുൾക്കാമ്പുതൻഗുണമതിൻെറപരീക്ഷചെയ്വാൻ (൩൦)

നന്നല്ലേജലമിങ്ങയേചമതപുല്ലിത്യാദിയെല്ലാംലഭി

സ്സുന്നില്ലേസുഖമാസ്സ്വാശക്തിസമമായല്ലേതപഞ്ചെയ്യുന്നും
ഇന്നില്ലേദയസർവ്വഭൂതമതിലുംനിന്മാനസത്താരില
ങ്ങെന്നെല്ലാംകുശലങ്ങളായവളൊടായ്ക്കോദിച്ചുചോദിച്ചുഞാൻ

ശ്രീനാരായണൻ—ചോദ്യത്തിൻെറ തുടച്ചകൊള്ളാം. ന ന്നെ അകന്നുനിന്നുംകൊണ്ടാണ. സമ്മതിച്ചു ഇങ്ങിനെതന്നെ യാണ വേണ്ടത. പിന്നെപിന്നെ.

പരമേശ്വരൻ— പിന്നെ തപസ്സോടുകൂടീട്ട അവളെ കുറ ച്ച പ്രശംസിച്ചിട്ട

നന്നായ്ക്കീചെയ്യൊരീസ്സൽക്രിയപരമുപകാരം
നമുക്കെന്നതോൎത്താ
ലൊന്നായീനമ്മളെന്നങ്ങറികഭവതിയിൽ
തിങ്ങുമിസ്നേഹമൂലം
എന്നാലൊന്നേററമുള്ളിൽക്ഷമതടവിയ
നിന്നോടുചോദിച്ചിടുന്നേ
നിന്നായ്യേവിപ്രജാതിയ്ക്കുടയചപലത
യ്ക്കൊത്തസൽപ്പാത്രമാംഞാൻ (ഫമെ)

ചന്തംനല്ലാഭിജാത്യംതരുണതധനമിത്യാദിചേരുന്നൊരങ്ങു
ന്നെന്തിന്നീക്കാട്ടിൽവന്നിവിധമനുചിതമായ്പുന്തപംചെയ്യിടുന്നു
ചിന്തുംപ്രേമംകലൎന്നുള്ളൊരുവനെവരനാക്കിടുവാനെങ്കിലോനീ
ചിന്തിയ്ക്കുംമുമ്പിൽവന്നിട്ടയിതവകഴൽകൂപ്പാത്തതാരുത്തമാംഗി

അതുകൊണ്ട അങ്ങിനെ ഒരാഗ്രഹംകൊണ്ടും തപസ്സുചെ യ്യാൻഅങ്ങയ്ക്കു സംഗതിവരില്ല.

വാക്കേവംഞാൻപറഞ്ഞപ്പോൾ വാക്കുമുൾക്ഷോഭമോടുടൻ
ദീൎഘശ്വാസമതൊന്നിട്ടാൾ ദീൎഘാക്ഷിമണിയാമവൾ

ശ്രീനാരായണൻ— ഉള്ളുകരിഞ്ഞു പറഞ്ഞാലിളകാത്താളു ണ്ടോ. പിന്നെപിന്നെ.

ശ്രീപരമേശ്വരൻ— ഇപ്പോൾ ഈ ചൂടുള്ള നെടുവീൎപ്പുകൊ ണ്ട തപസ്സിൻെറ കാരണമിതുതന്നെയാണെന്നാണ വിചാരിയ്ക്കേ ണ്ടത. എങ്കിലും ഇനിയ്ക്കിവിടെ സംശയംതീരുന്നില്ല. എന്തെ ന്നാല്ലെ. നിനക്കൊരാളെ പ്രാൎത്ഥിക്കേണ്ടിവരാൻതന്നെ വള രെ പ്രയാസം. അങ്ങിനെയിരിക്കുമ്പോളെങ്ങിനെയാണ പ്രാ

ത്ഥിച്ചാൽ കിട്ടാതെകണ്ടുവരുന്നത. അങ്ങിനേയുംവെച്ച നിനക്കങ്ങിനെ ഒരാളുണ്ടെങ്കിൽ അവൻ സാമാന്യത്തിലധികം കഠിനക്കാരനും വിദ്ധ്വിയുമാണ നിശ്ചയംതന്നെ.

പൂവൊത്തിട്ടുംമൃദുതയുംമലർമങ്കതോററു
പോവുന്നനല്ലൊരഴകുംകലരുംതവാംഗം
ഏവംചടച്ചുവെയിൽകൊണ്ടുരുകുന്നകണ്ടാ
ലാവജ്ഞസാരമതുമങ്ങിളകാതെയാമോ (൧൭)

കഷ്ടം ഇനിയുമിങ്ങിനെ എത്രദിവസമാണ നിനക്ക ബുദ്ധിമുട്ടേണ്ടിവരുന്നത. എന്നാലിനിയ്ക്കു കുറച്ച തപസ്സുണ്ട. നിന്റെ ഇഷ്ടം സാധിയ്ക്കാനായിട്ട ഞാനതിന്റെ പാതി തരാം. പക്ഷെ ആ ആളാരാണ യോഗ്യനാണോ എന്ന ഇനിയ്ക്കുകൂടി അറിഞ്ഞാൽകൊള്ളാമെന്നുണ്ട.

ശ്രീനാരായണൻ—ഒ- ഉള്ളിൽതട്ടുന്ന ചോദ്യമാണിത.

ശ്രീപ— ഏവംകടന്നഹമുരച്ചതുകേട്ടനേരം
ഭാവംപകന്നവളുടൻസഖിതന്റെനേരെ
രാവങ്ങുപോകമലുവിൽതെളിയുന്നപത്മ
ശ്രീവിങ്ങിടുംമിഴികൾകൊണ്ടഴകോടുനോക്കി (൧൮)

പരെംഗിതജ്ഞാനമുള്ളിൽപരംകൂടുന്നൊരാസ്സഖി
പറങ്ങിടാതെകണ്ടപ്പോൾപറഞ്ഞാളെന്നൊടിങ്ങനെ
എല്ലാദ്ദേവകളേയുമേററമവമാനിച്ചിട്ടുമാരന്റമൈ
മെല്ലെബ്ഭസ്മമതാക്കിയോരുഭവനെബ്ഭർത്താവതാക്കീടുവാൻ
വല്ലംതുള്ളൊരുകാമമോടുമതുസാധിപ്പാനുപായങ്ങൾമ
ററില്ലാഞ്ഞിങ്ങിനെവാശിപൂണ്ടിവൾതപം ചെയ്യുന്നുപൊയ്യല്ലമേ

ശ്രീനാരായണൻ—ഇതുകൊണ്ടിവളുടെ തപസ്സിന്റെ പ്രയോജനം ഇന്നതാണെന്നറിയാറായി.

ശ്രീപരമേശ്വരൻ—പിന്നെയും ഞാൻ ചോദിച്ചു.

ശ്രീനാരായണൻ—ഹ് ഹ -അവസാനിച്ചില്ലെ- കേൾക്കട്ടെ- പിന്നെപിന്നെ-

ശ്രീപ---ഉല്ലാസമോടിതൊരുനൽപരിഹാസവാക്ക
തല്ലേമഹാവിദുഷിയെന്നഹമോതിയപ്പോൾ
മെല്ലെന്നുതന്റെജപമാലസരോജമൊട്ടും
വെല്ലുംകരാഗ്രമതിലിട്ടുമയേവമോതി (൧൯)

അങ്ങുന്നു കേട്ടവിധമുന്നതമാംപദത്തി
ലിങ്ങുണ്ടുകാമമതിനാണതപസ്സിതേററം
തിങ്ങുംമനോരഥമതിന്നുജഗത്ത്രയത്തി
ലെങ്ങെത്തുവാൻവിഷമമുള്ളതു കല്യബുദ്ധേ (ദ്രുതം)

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ട) ഇപ്പോൾ തൃപ്തിയായില്ലേഹേ.

ശ്രീപരമേശ്വരൻ—മുഴുവനുമായിട്ടില്ല.

ശ്രീനാരായണൻ—(വിചാരം)

തന്നിൽത്തൻദയിതെയ്ക്കുഴംസുദൃഢമായുള്ളോരുരാഗംകഥി
ക്കുന്നോരുക്തിവിലാസമേവമൊളിവാക്കിക്കൊണ്ടുകേൾക്കുന്നതും
നന്നായ്ദാഹമെഴുന്നനേരമമൃതംസേവിപ്പതുംനിത്തുവാ
നിന്നോത്താലെളുതല്ലൊരുത്തനുമതെന്നല്ലോപ്രസിദ്ധംഭുവി

ശ്രീപരമേശ്വരൻ—പിന്നേയുംഞാനിങ്ങിനെപറഞ്ഞു.

ക്രീഡാസ്ഥാനംശ്മശാനംശവഭസിതചയം
നൽക്കുറിക്കൂട്ടുകഷ്ടം
ചൂടാനെല്ലുഗ്രനാഗംവലിവരവലയം
ചേലയാത്തോലുപിന്നെ
പേടിപ്പിയ്ക്കുംപിശാചാദികൾസഖികളിത
ഞൊക്കയുംചേന്നിരിപ്പാൻ
നാടൊക്കെത്തെണ്ടുമിണ്ടുമനിലഭിരുചിയോ
ഹാവിചിത്രംവിചിത്രം.

ചാലേമഹാചാരുഗുണങ്ങൾചേരും
ബാലേന്ദുവിന്നെന്നതുപോലതന്നെ
ബാലെനിനക്കുംഹരനോടുചേന്നു
മാലേൽക്കുവാൻസംഗതിയാക്കൊലാനീ (ഉപേന്ദ്ര)

ശ്രീനാര—ഹോ ഹോ- പാൎവ്വതിയ്ക്കിങ്ങോട്ടുള്ള അനുരാഗം ഉറപ്പിച്ചാലും ഉറപ്പിച്ചാലുമങ്ങേയ്ക്കു മതിയാകുന്നില്ല അല്ലെ.

ശ്രീപരമേശ്വരൻ—എന്നല്ല ശേഷം കേൾക്കു മുഴുവനുംഅറിയേണ്ടതല്ലെ.

കുന്നുതാപംവിട്ടുഞാനിങ്ങിനെപലതുകഥിയ്ക്കുമ്പൊഴ
ശ്ശൈലകന്യേ

സ്സുണ്ടായ്വന്നോരു കോപാൽകുവലയസമമാം
കണ്ണിലാരുണ്യമേറി
തൊണ്ടിക്കൊക്കുന്ന ചുണ്ടിൻവിറയതധികമാ
യെൻെറവാക്കിന്നശേഷം
വേണ്ടുംവണ്ണംസമാധാനമതവൾപരിചിൽ
ചൊല്ലിനാൾകില്ലതെന്യെ

എന്നേകഷ്ടേ പിശാചേശ്വരന്നടെവിവരംഞാൻപറഞ്ഞിട്ടുമയ്യോ
തോന്നുന്നില്ലേനിനക്കെന്തിതുഹരനുമഹാവശ്യകർമ്മങ്ങളുണ്ടൊ
എന്നേവംപിന്നെയുംഞാൻപലതുപറയുവാൻ ചുണ്ടനക്കുന്നനേരം

ശ്രീനാരായണൻ—ഞാനവിടെയുണ്ടെങ്കിൽ അപ്പോൾ അങ്ങയുടെ വായപൊത്തിപ്പിടിക്കുമായിരുന്നു (ചിരിച്ചുംകൊണ്ട) അധികപ്രസംഗത്തിന്ന ഒരവസാനം വേണ്ടെ.

ശ്രീപരമേശ്വരൻ—വായപൊത്താതെകണ്ടതന്നെ അവളവസാനിപ്പിച്ചു. കേൾക്കു.

തെന്നെശ്ശീഘ്രംതട്ടപ്പാനവൾസഖിയൊടുരച്ചിടിനാൾഗാഢരോ
ഷിന്നെ ആലോചിച്ചിട്ട. [ഷം

അല്ലെങ്കിൽഞാനിവിടെനിന്നുഗമിച്ചിടുന്നേൻ
തെല്ലൊന്നിവന്നുമുരചെയ്യവളേററവേഗം
മെല്ലെന്നുനിന്നിളകിടുംകുളുർകൊങ്കതൻെറ
തല്ലേററഴിഞ്ഞരിയവല്ക്കലഭംഗിയോടെ (എഴുന്നേ)

ശ്രീനാരായണൻ—ശെരി വായപൊത്തുന്നതിനേക്കാൾ വളരെ അധികംനന്നായി ഈ ഉപായം എന്നല്ല ഇതുനന്നായിട്ടമറെറാന്നുമില്ല.

ശ്രീപര—ഇതുതന്നെപരീക്ഷിക്കേണ്ടിരുന്നില്ലെന്നുണ്ടോ.

ശ്രീനാരായണൻ—അതില്ല ഇതുതന്നെവേണം. ഈ വിഷയത്തിൽ ഭ്രമിക്കാൻ വളരെ എളുപ്പമല്ലെ ആട്ടെ അപ്പോൾ അങ്ങുന്ന എന്താണ പ്രവൃത്തിച്ചത.

ശ്രീപരമേശ്വരൻ—മറെറന്താണ പ്രവൃത്തിക്കുന്നത. (സ്വതേയുള്ള രൂപമെടുത്തിട്ട.)

ശാന്ത്യാവിളങ്ങിനനിനക്കുതപസ്സുകൊണ്ടു
ഞാന്തന്നെയെന്നെവിരവോടിതവിററിടുന്നേൻ

സ്വാന്തേവിവാദമിതുവിട്ടിതുനാൾമുതൽക്ക
കാന്തേധരിക്കുതവദാസനതായെടോഞാൻ

എന്നുപറഞ്ഞ ഞാനവളെപിടിച്ചനിൎത്തി

ശ്രീനാരായണൻ—അല്ല, പാൎവ്വതിയുടെകാലിന്മേലല്ല അ ങ്ങുന്ന പിടിച്ചതെന്നുണ്ടോ.

ശ്രീപരമേശ്വരൻ—അയ്യോതെററിപ്പോയി. അവൾ പോവാൻഭാവിച്ചപ്പൊഴത്തെ പരിഭ്രമംകൊണ്ട ഞാൻ അത ഓൎത്തില്ല. കയ്യിന്മേലെപിടിച്ചുള്ളു. ആട്ടേ ഇനി ആയിക്കൊള്ളാം.

ശ്രീനാരായണൻ—ഇപ്പോൾ ഇവിടുത്തെ സേവ എന്നേക്കാൾ നന്നെ കൂടുമെന്നുണ്ടോപാൎവ്വതിക്കു.

ശ്രീപരമേശ്വരൻ—

ഇന്നെന്തിവണ്ണമെന്നോടുനന്ദ്യാചോദിച്ചിട്ടുന്നതും
ഒന്നല്ലേനമ്മളുൾത്താരിൽനന്നായ്ചിന്തിച്ചിട്ടുംവിധൌ

ശ്രീനാരായണൻ—നമ്മളൊന്നാണെന്നുവെച്ചാലും ഇങ്ങിനെ ചോദിക്കരുതെ. തന്നേക്കാൾ തന്നെ പ്രമാണമാണ ഭാൎയ്യ അങ്ങിനെയുള്ളാളുകളില്ലെ.

ശ്രീപരമേശ്വരൻ—മതിമതി തന്റെ പരിഹാസം. ഇതിനൊക്കെ ഉത്തരംപറയുവാനിപ്പോൾ അവസരമില്ല.

ശ്രീനാരായണൻ—എന്താത.

ശ്രീപരമേശ്വരൻ—കുറെച്ച കാലംകൂടികഴിച്ചുകൂട്ടണമെല്ലൊ എന്നുള്ള പരിഭ്രമംകൊണ്ട പരിഭ്രമമാണുള്ളിൽ അതുതന്നെ.

ശ്രീനാരായണൻ—

ആലോചിക്കുമ്പൊഴീയല്പകാലംവേഗാൽകഴിക്കുവാൻ
കാലാരിയായൊരങ്ങേക്കുംചാലേയതാംഭവിച്ചിതോ

ശ്രീപരമേശ്വരൻ—തന്റെഫലിതത്തിന്നുള്ള സമയംനന്നപൂച്ചെക്ക വിളയാട്ടം എലിക്ക പ്രാണവേദന അല്ലേ.

ശ്രീനാരായണൻ—അത്ര സഹിക്കാൻവയ്യാക്കയുണ്ടെങ്കിൽ അവളെ അപ്പോൾ തന്നെ കാളപ്പുറത്ത കേററി ഇങ്ങോട്ട കൊണ്ടുപോരായിരുന്നില്ലേ. ഹിമവാനുംമററും അറിഞ്ഞിങ്ങിനെമുറെക്കുവേണമെന്ന എന്തിനാണ നിശ്ചയിച്ചത.

ശ്രീപരമേശ്വരൻ—പാൎവ്വതിയുടെ അഭിപ്രായത്തെ അനുസരിക്കാനാണ. അതുകൊണ്ട വൈഷമ്യമൊന്നുമില്ല. പിന്നെ

ഈ സപ്തർഷികളാണ ഇനി മൂന്ന ദിവസത്തേക്ക മുഹൂൎത്തമില്ലെ ന്നൊക്കെ പറഞ്ഞു ദുഘടമാക്കിത്തീൎത്തത.

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ട) ആ്ഹാ-കൊള്ളാം

ശ്രീപരമേശ്വരൻ—നേരമ്പോക്കല്ല ദയകൊണ്ടും അതുനിമിത്തം ജയിപ്പാൻ വയ്യാത്ത കാമനെക്കൊണ്ടും ഇനിയ്ക്കിപ്പോളൊരു ഇരിക്കപ്പൊറുതിയില്ലാതെകണ്ടായി. (ആകാശത്തിൽലക്ഷ്യംവെച്ചിട്ട)

ദയേനിനക്കുമിക്കാലംദയയില്ലാതെയായിതോ
അയേമന്മഥതോറേറൻഞാൻപ്രയോഗിയ്ക്കരുതമ്പുനീ

ശ്രീനാരായണൻ—എയ്- ഇദ്ദേഹത്തിൻെറ പരിഭ്രമംകുറെച്ചുകടന്നുതുടങ്ങിയെല്ലൊ. ആട്ടെ വഴിയുണ്ട. (സ്വഗതം) പാൎവ്വതിയുടെ പ്രകൃതിഗുണത്തിൻെറ പോലെ ആകൃതിഗുണത്തിൻേറയും അനുഭവം ഇനിയ്ക്കുവരുത്തുവാൻ വല്ല ഉപായങ്ങളുണ്ടോ.

ശ്രീപരമേശ്വരൻ—ഞാനൊന്നുസാധിച്ചുനോക്കാം. (കുറെച്ചുറക്കെ) ആരാണ വിടെ.

നന്ദികേശ്വരൻ—(ചിത്രമെഴുതുന്ന സാമാനങ്ങളോടുകൂടി പ്രവേശിച്ചിട്ട) അടിയൻ.

ശ്രീപരമേശ്വരൻ—അതൊക്കെ ഇവിടെകൊണ്ടുവെയ്ക്കു.

നന്ദികേശ്വരൻ—(അതുചെയ്യുന്നു)

ശ്രീനാരായണൻ— (നന്ദികേശ്വരനെ നോക്കീട്ട) കൊള്ളാം. ഇയ്യാൾവേണ്ടില്ല. എള്ള എന്നപറഞ്ഞാൽ എണ്ണ കൊണ്ടുവരും. അത്ര ബുദ്ധിമാനാണ.

ശ്രീപരമേശ്വരൻ— അങ്ങോട്ടുതന്നെ ചെല്ലു.

(നന്ദികേശ്വരൻ പോയി.)

ശ്രീപരമേശ്വരൻ— (എഴുതിക്കൊണ്ട)

നിറഞ്ഞിട്ടുബാഷ്പജലംനിമിത്തം
മറഞ്ഞുപോകുന്നതുകാരണത്താൽ
അറിഞ്ഞുകാണ്ടീടുകരേഖയെല്ലാം
തിരഞ്ഞുകൊണ്ടിങ്ങെഴുതാൻപ്രയാസം (൧൩൦)

ശ്രീനാരായണൻ— ഇനിയ്ക്കൊന്നു കാണാതകണ്ട കഴിയില്ല. സാവധാനത്തിലിരുന്നെഴുതു.

ശ്രീപരമേശ്വരൻ — (എഴുതുന്നു)

ശ്രീനാരായണൻ— നോക്കീട്ട്. അല്പ കുറിസ്സുകകഴിഞ്ഞേയു ള്ളൂ. നോക്കട്ടേ. (എന്ന ചിത്രപടം മേടിച്ചുനോക്കിക്കൊണ്ട്)

അംഗോപാംഗങ്ങളെല്ലാംവിരവൊടെഴുതിയോ
രിക്കുറിപ്പിന്നുമുണ്ടി
ങ്ങെങ്ങുംകാണാതകണ്ടുള്ളഴകതുപറയു
ന്നെന്തിനിച്ഛായമിട്ടാൽ
അങ്ങെക്കുള്ളോരുചിത്രപ്പണിയുടയമഹാ
പാടവംകാട്ടുവാനായ്
ഭംഗ്യാഗൌരിക്കിണങ്ങാത്തൊരുഗുണവുമിതിൽ
ചെററു ചേൎക്കുന്നതുണ്ടൊ

ശ്രീപരമേശ്വരൻ—

ചാരുചായമിനിയിട്ടുകഴിഞ്ഞി
ങ്ങൌരിയോടഴകിലൊത്തുനോക്കിയാൽ
ഘോരയാസനഭവാനെഴുത്തിനെ
നേരെയെന്നൊടുകഥിക്കുമങ്ങെടോ  (൧൪൭)

(അണിയറയിൽ) വൈതാളികൻ.

വയ്യാഥാത്മ്യങ്ങളെക്കൊണ്ടനലസിതകരാ
ദിക്കെഴുംകാന്തിയെത്തൻ
ജന്മത്തിൽതാൻജയിച്ചിട്ടതിനെമുഴുവനും
തച്ചുപായിച്ചിടാനീം
ചെമ്മേതാരുണ്യമോടുംതരുണിരുചിവിളങ്ങുന്നു

ശ്രീപരമേശ്വരൻ— (കേട്ടിട്ട്) തിങ്ങുംഗുണത്താൽ
വെണ്മാലാജാലമോടിച്ചിട്ടുമഴകെഴുമാ
ക്കുന്നുതൻകന്യപോലെ  (൧൪൮)

ശ്രീനാരായണൻ— (കേട്ടിട്ട്) നാലുപുറത്തും നോക്കിക്കൊ ണ്ട് ഓ- ഉച്ചയായിനേരം.

നന്നായ്ത്തണുപ്പാശ്രുതപിച്ചവക്ത്രന്നീട്ടമിഷരായചടച്ചപാരം
ചിന്നുന്നവെൽകൊണ്ടു(ശ്രീപരമേശ്വരൻ)
തപസ്സുകൊണ്ടാ കുന്നിൽകിടാവെന്നതുപോലെകഷ്ടം (൧൪൯)

ശ്രീനാരായണൻ—

ഏറേദുസ്സഹമായിടുന്നൊരുദിനേശന്തൻമയൂഖത്തിനാൽ
കേറുംതാപമൊടിദ്ധരിത്രിയതിമാത്രംരൂക്ഷയായ്ത്തീൎന്നതെ

ശ്രീപരമേശ്വരൻ—

പാരാതപ്പോളസഹ്യഭാവമതിയന്നീടുന്നൊരെൻവാക്കിനാൽ
പാരംസർവ്വധരാധരാധിപതിതൻപെണ്ണെന്തൽപോലേസഖേ

ശ്രീനാരായണൻ—

പലപലമൃഗസംഘംതാപഭാരംകെടുപ്പാൻ
ജലമൊഴുകിടുമാറോടൊക്കവാനോടിടുന്നു

ശ്രീപരമേശ്വരൻ—

വലിയൊരഴകൊഴുക്കിക്കൊണ്ടിതാമുമ്പിൽനില്ക്കും
മലമകളൊടുചേരാനിന്നുഞാനെന്നപോലേ

(എന്ന വേഗത്തിൽ എണീട്ടു മൂന്നു നാലടി വെക്കുന്നു)

ശ്രീനാരായണൻ— (എണീട്ടു)

എ - വരട്ടെ വരട്ടെ നില്ക്കു നില്ക്കു എന്നു (ശ്രീപരമേശ്വരന്റെ കയ്യിന്മേൽ പിടിക്കുന്നു)

ശ്രീപരമേശ്വരൻ— ഐ. സങ്കല്പഭ്രമംകൊണ്ടു കുറച്ചു ഗോഷ്ഠിതവും കാട്ടിപ്പോയി. (രണ്ടാളും ഇരിക്കുന്നു.)

ശ്രീനാരായണൻ—

ആരാൽമൃഗവ്രജമിതാമൃഗതൃഷ്ണതീൎത്ത
നീരാഴികണ്ടതിജവത്തൊടടുത്തിടുന്നു

ശ്രീപരമേശ്വരൻ—

പാരംഭ്രമത്തൊടിഹഞാൻമമതൃഷ്ണതീൎത്ത
ഗൌരീശരീരമിതുകണ്ടുളവെന്നപോലേ (മന്ദം)

ശ്രീനാരായണൻ—

ചിത്തത്തിൽകടുചോലുമിപ്പൊളുറിയുന്നീലുഗ്രസന്താപമി
പ്പൂത്തൻപൂമലർവാടിചേൎന്നുവശാൽഞാനാശ്രിതാനന്ദന

ശ്രീപരമേശ്വരൻ—

അത്യന്തംരസമോടുശൈലസുതയായ്ചേൎന്നീട്ടുടൻഞാനിനി
കത്തുന്നോരുമനോജജതാപമിതറിഞ്ഞിടാത്തവണ്ണംസഖേ

ശ്രീനാരായണൻ— നോക്കിനിമാദ്ധ്യാഹ്നികത്തിന്നുപോവുക

(എല്ലാവരും പോയി)

കാരുണ്യസംഭ്രമം എന്ന

നാലാമങ്കം കഴിഞ്ഞു.

# ഉമാവിവാഹം.

## അഞ്ചാമങ്കം.

---

(അനന്തരം ഒരു പെണ്ണ പ്രവേശിക്കുന്നു)

പെണ്ണ— (എല്ലാടവും നോക്കീട്ട) ഒരു വേനല്ക്ക ഒരുവരിഷമെന്നുള്ളത ശരിതന്നെയാണ.

മുമ്പിൽപാൎവ്വതികാട്ടിലേക്കിവിടെനിന്നിട്ടങ്ങുപോകുംദിനം
വമ്പിച്ചോരുവിഷാദമാംവിഷമകത്തുൾപ്പെട്ടൊരിപട്ടണം
അൻപോടിപ്പോളുമാവിവാഹസുമഹാദിവ്യോത്സവാനന്ദമാം
ജൃംഭിച്ചോരമൃതാംബുരാശിയിലഹോനീന്തുന്നിതേന്തുംമദാൽ

അമ്പാ— ഇപ്പോൾ ഈ നഗരത്തിന്റെ ഒരു ശോഭ അതികേമംതന്നെ.

സൂനാലങ്കരണങ്ങളാൽസരസമായ്‌വൃത്തുംകൊടിക്കൂറയാം
ചീനപ്പട്ടുകളാൽതളിൎത്തുമധികംമിന്നീടുമിപ്പട്ടണം
ആനന്ദത്തൊടുകാണികൾക്കുനയനങ്ങൾക്കൊക്കയുംനൽഫലം
താനെതന്നെകൊടുക്കയാലിഹഫലിച്ചിട്ടുണ്ടതെന്നുംദൃഢം

അത്രതന്നെയല്ല.

മിത്രൻപോലുല്ലസിക്കുംമണിഗണമതിനാൽ
തീൎത്തനൽതോരണത്തിൻ
കൎത്തുംതീകപ്പമേകുംപ്രഭയതിൽമുഴുകു
ന്നിപ്പുരംകെല്പോടിപ്പോൾ
ചിത്തേഗൌരീതപഃപ്രാഭവമഴകൊടുക
ണ്ടെത്രയുംകൌതുകപ്പേ
ണ്ടിത്ഥംതീവ്രാഗ്നിമദ്ധ്യസ്ഥിതിയൊടിഹതപി
ക്കുന്നതാണെന്നുതോന്നും (൨൦൩)

(നേരെനോക്കീട്ട) ആരാണീവരുന്നത. ലക്ഷ്മിയല്ലെ.

(അനന്തരം ലക്ഷ്മി പ്രവേശിക്കുന്നു)

ലക്ഷ്മി— ആവു. ശിവ. ശിവ. എന്തൊരു തിരക്കാണ അക ത്ത. എന്റെ ശരീരമൊക്കെ വല്ലാതെകണ്ടഞെരിഞ്ഞപോയി ആ നടക്കവെച്ചതന്നെ ഞെരിഞ്ഞ ചത്തുപോകുമെന്ന വിചാരിച്ചു ഞാൻ. ഒരു വിധത്തിലിവിടെവന്ന വശായല്ലൊ. ഭാഗ്യം.

(നെരേനോക്കീട്ട) എയ്- നാരായണിയൊ- നാരായണിയെ കണ്ടില്ലാ എന്താണാവോ എന്ന തമ്പുരാട്ടി കല്പിച്ചു.

നാരായണി— അയ്യോ ഞാനീതിരക്കിൽ എങ്ങിനേഅക ത്തേക്ക കടന്നചെല്ലും.

ലക്ഷ്മി— പിന്നെ തമ്പുരാട്ടിതന്നേ അതും അരുളിച്ചെയ്തു അവൾക്ക പിറക്കുംമാസം പത്തായി. ഈ തിരക്കിൽ വരാൻ വ യ്യാഞ്ഞിട്ടായിരിക്കും എന്ന.

നാരായണി— വിവരങ്ങളൊക്ക ഇത്ര സൂക്ഷ്മമായിട്ട അറി വാൻ ഇതുപോലെ ആരാണ (ലക്ഷ്മിയുടെ മുഖത്തനൊക്കി ചിരി ച്ചുംകൊണ്ട)

ചാരുരത്നമയമായകുണ്ഡലം
ഭൂരിമോദമൊരുകാതിലിട്ടടൻ
സൈ്വരമിങ്ങിനെനടപ്പതെന്തുനീ
ഭീരുവേഷമിതു നന്നനന്നെടൊ. (൨൦൨)

ലക്ഷ്മി— (കാതിൽ തപ്പിനോക്കീട്ട) അയ്യൊ എടത്തെകാ തിലെ കൊരട പോയല്ലൊ. എങ്ങിനേയാണ പോയതെന്ന സം ശയിക്കാനില്ല. ഈ തിരക്കിലുന്തും തള്ളും കൊണ്ടതന്നെ. കഷ്ടം നല്ല കൊരടായിരുന്നു. ഇനി ഈ കൊരട്ടം ഊരുകതന്നെ. (അത ചെയ്യുന്നു)

നാരായണി— അകത്ത വലിയ കലശലാണ അല്ലേ.

ലക്ഷ്മി— ഓ-

ചിലരുടെവളകൾഞെരിച്ചും ചിലരുടെമൂക്കുത്തി ഞാത്തിവപൊഴി
ചിലരുടെകൊരടകൊഴിച്ചും പലകലശലുമിത്തിരക്കചേൎക്കുന്നു [ച്ചും

നാരാ— പാഞ്ഞായപൊൻകുണ്ഡലമോടവിട്ടു
തൂങ്ങിക്കിടക്കുന്നതവകൎണ്ണപാശം
ഭംഗ്യാകചാംകൊണ്ടുമറച്ചുകൊൾക
മങ്ങാതെനീകേളിതുസമ്പ്രദായം (൨൦൪)

ലക്ഷ്മി—(അതു ചെയ്തിട്ട) ഞാനൊരു ദിവസവും കൊരടിടാതെ ഇരിക്കാറില്ല. ഇന്ന വിശേഷദിവസം അശേഷം പട്ടിണി എന്ന കൂട്ടത്തിലായി.

(അനന്തരം ഒരു കാവൽക്കാരത്തി പ്രവേശിക്കുന്നു)

കാവൽക്കാരത്തി—(ലക്ഷ്മിയോട)

പരമിത്തിരക്കിലിഹനിന്നൊരുകുരട്ടരിത്തെറിച്ചപോയെന്ന
ഒരുവാൎത്തകേൾക്കകൊരണമൊരുകൂട്ടംകുരടുഞാനയക്കുന്നേൻ

എന്ന പറഞ്ഞകൊടുക്കണമെന്ന ചെറിയതമ്പുരാട്ടി കല്പിച്ചതന്ന അയച്ചതാണിത (എന്ന കുരട ലക്ഷ്മിയുടെ കയ്യിൽകൊടുക്കുന്നു)

ലക്ഷ്മി—(വാങ്ങിച്ചിട്ട) നാരായണി ഇത നോക്ക.

നാരായണി— (നൊക്കീട്ട) മറെറ കുരടിനേക്കാൾ ഭാഷയും കല്പകളും അധികം നന്ന.

ലക്ഷ്മി— അതിനെന്താണ ഒരത്ഭുതം. ഇത വിചാരിക്ക. എന്റെ കാതിലെ കുരട പോയതഞാനറിയുംമുമ്പിൽ അവിടുന്ന എങ്ങിനെ അറിഞ്ഞു. ഇതൊക്കെ കാണുമ്പൊൾ അവിടക്ക ദിവ്യചക്ഷുസ്സുണ്ടെന്ന തോന്നും. എല്ലാംകൂട്ടംകൊണ്ടുംഅമ്മെക്കാട്ടിലും അച്ഛനെകാട്ടിലും വളരെ ഗുണം കൂടും പാൎവ്വതിക്ക.

നാരായണി— അമ്മയേകാട്ടിലും അഛനേകാട്ടിലും വളരെ ഗുണം കൂടുമെന്ന തന്നെയല്ല ഇത്ര ഗുണങ്ങളുണ്ടായിട്ട ഇന്ന ആരാണുള്ളത.

വാരാശിക്കാഴമുണ്ടോചടിവുടയൊരുവാശ്ധാടിവാണിസ്സുത്തുണ്ടോ
ധീരത്വംകുന്നിനുണ്ടോജലനിധിതനയെക്കംഗസൌന്ദൎയ്യമുണ്ടോ
കാരുണ്യജ്ഞാനരക്ഷാപടുതകളുധുനാസൎവ്വലോകേശനുണ്ടോ
താരുണ്യത്തുള്ളലൊക്കംഗുണഗണമെഴുമിപ്പാൎവ്വതിസ്സുള്ളപോലേ

ലക്ഷ്മി—

ഇങ്ങിനെയുള്ളൊരുപാൎവ്വതിചങ്ങാതിയതായ്ഭവിക്കുവാൻമാത്രം
മങ്ങാതെനമ്മൾവല്ലയൊരുമംഗളമെന്തൊന്നുചെയ്തുമുജ്ജന്മം

നാരായണി— അവിടുത്തെ കുളിപ്പിക്ക കുറിയിടിക്ക ആഭരണങ്ങൾ അണിക്ക ഇതൊക്കെ കഴിഞ്ഞില്ലേ.

കാവൽക്കാരത്തി— ഉവ്വ.

നാരായണി— ഇപ്പൊൾ എന്താണ അവിടെ പ്രകൃതം

കാവൽക്കാരത്തി—

ഓരോതാപസപത്നിമാരുമധികംബന്ധുത്വമാന്നെഴു
ന്നോരോപൎവ്വതപത്നിമാരുമഴകാൎയ്യന്ദിച്ചിട്ടംഗൌരിയെ
പാരാതങ്കമതിങ്കൽവെച്ചുപരിലാളിച്ചേററമാശീൎവ്വച
സ്സാരൂഢപ്രണയംകഥിയ്ക്കുകയതാണിപ്പോളുനല്ലോത്സവം.

കുരട ഇടീച്ചിട്ടുവെണം പോരാൻ എന്നാണ കല്പന.

ലക്ഷ്മി— (കുരട കാതിൽ ഇടുന്നു)

കാവൽകാരത്തി— എന്നാൽ ഞാൻ പോട്ടെ. ഇനിയ്ക്കു പലജോലിയാണ. അങ്ങാടിപ്പിള്ളരും നാട്ടുപിള്ളരും കൂടിയാലൊക്കില്ലല്ലൊ (എന്ന പോയി.)

നാരായണി—ഇങ്ങിനെയൊക്കെയാണെങ്കിലും ഈ പാൎവ്വതിയുടെ ഒരു കൂട്ടംമാത്രം ഇനിക്ക ബോധിച്ചില്ല.

ലക്ഷ്മി— ഉ്ം- എന്താണ?

നാരായണി—ഈ പരമേശ്വരന്റെ നേരേയുള്ള അനുരാഗംതന്നെ. അതെന്താണെന്ന പറയാം.

ഊററക്കാരനതാകിലുംശിവനിരപ്പാളിത്ത്വമങ്ങുണ്ടുപോൽ
ചീററുംപന്നഗമാണുപോൽവളയുടുക്കുംചേലതോലാണപോൽ
ക്കുററൻവാഹനമാണുപോൽചുടലയിൽചേരുന്നൊരാച്ചാരമാ
ണേററംപ്രശ്രുവതിന്നുപോൽമിഴിയിലുംവൈഷമ്യമൊട്ടുണ്ടുപോൽ

ലക്ഷ്മി—ഞാനും ഇതൊക്കെ ജനങ്ങൾ സംസാരിച്ചുകേട്ടിട്ടുണ്ടു; പക്ഷെ ഇനിയ്ക്കിതിൽവിശ്വാസമില്ല.

നാരായണി— ഉ്ം-

ലക്ഷ്മി—പാൎവ്വതിയുടെ ബുദ്ധിക്ക പിഴ വരില്ല. എന്നുള്ള നിശ്ചയംതന്നെ.

നാരായണി—ആട്ടെ നോക്കിപ്പോൾ കാണാമല്ലൊ.

ലക്ഷ്മി— എന്നാൽ നൊമ്മൾക്കിപ്പോൾതന്നെ മാളികയുടെ മുകളിൽകേറി സ്ഥലംപിടിക്ക. അല്ലെങ്കിൽ ഇനി തിരക്കകലശലാവും.

നാരായണി —അങ്ങിനെതന്നെ (രണ്ടാളുംനടക്കുന്നു.)

നാരായണി—ഈ വാതിൽ സാക്ഷയിടാഞ്ഞാൽ എന്നെഞെരിക്കും. (എന്ന സാക്ഷയിടുന്നു.)

(അണിയറയിൽ കളകളം.)

കുഴങ്ങുന്നുതിക്കിൽബഹുജനമഹോശംഖനിനദം
മുഴങ്ങുന്നൂശംഭോപരമശിവപാഹീതിസരസം
തൊഴുന്നൂസല്ലോകംത്രിപുരഹരനാംവിശ്വപതിത
ന്നെഴുന്നെള്ളത്തായെന്നഴകിനൊടുതൊന്നുന്നഹൃദിമെ

(രണ്ടാളുംകൂടിനടന്നിട്ട ജനാലയിൽക്കൂടിപ്പുറത്തേക്കു നോക്കുന്നു.)

നാരായണി—

ഒററക്കാതിലണിഞ്ഞുമൊററമുലയിൽപ്പച്ചന്ദനംപ്പൂശിയും
കററക്കാർകുഴൽപാതികെട്ടിയുമഹോമേൽമുണ്ടുചുററാതെയും
ഒററക്കണ്ണെഴുതാതെയുംപലതരംപെണ്ണുങ്ങൾതിണ്ണംഭ്രമി
ച്ചേററംവേഗമൊടെത്തിടുന്നിതുമുദാമുക്കണ്ണനെക്കാണുവാൻ ( )

ലക്ഷ്മി—

കാളുന്നകാന്തികലരുംസുരവാരണത്തെ
ക്കാളുംവലിപ്പമൊടുഭംഗിവിളങ്ങിടുന്ന
കാളപ്പുറത്തുവിലസുന്നിതുകാളകണ്ഠൻ
കാളാംബുദാളിചികുരേകളമോടുകാങ്കെ (൨൧൨)

നാരായണി—(നോക്കീട്ട) ഇദ്ദേഹമാണ ശ്രീപരമേശ്വരൻ.

ലക്ഷ്മി—പിന്നെയോ.

നാരായണി—

പൊട്ടാണല്ലോലലാടസ്ഥലമതിൽമിഴിയില്ലിങ്ങുതോലല്ലുടുപ്പാൻ
പട്ടാണല്ലോശിരസ്സിൽകൊടിയജടകളല്ലല്ലൊളികേശമല്ലോ
ഒട്ടുംദോഷംകഥിപ്പാൻനഹിനഹിഗുണജാലങ്ങൾതിങ്ങുന്നതുണ്ടി
മട്ടാണല്ലോമഹേശൻജനമൊഴിയതിനാൽമുമ്പിലല്പംഭ്രമിച്ചേൻ

പ്രൌഢശ്രീസൌമ്യഭാവത്തൊടുവിലസിടുമീ
ശ്ശങ്കരൻവിശ്വനാഥൻ
ഗാഢക്രോധേനപുഷ്പായുധനെയെരിപൊരി
ച്ചെന്നതുണ്ടാകയില്ല
കേടില്ലാതുല്ലസിക്കുന്നഴകൊഴുകിടുമീ
ദ്ദേവനെക്കണ്ടുവല്ലാ
താടൽപ്പെട്ടാത്തലജ്ജംഝടിതിമലർശരൻ
ഹന്തതാൻതന്നെചത്താൻ (൨൧൩)

മാഹാത്മ്യംപരമേറുമിപ്പുരഹരൻതന്നോടുശൈലേശ്വരൻ
മോഹംപോലിഹചാർച്ചപൂണ്ടതുവശാൽവംശത്തൊടുൽകൃഷ്ടനായ്
ദേഹത്തിന്നുമുദുത്വമേററവുമതുണ്ടെന്നാകിലുംഗൌരിയി
ട്ടേഹങ്കാന്തനതാസ്സരംന്നുചിതമായല്ലോതപഞ്ചെയ്തതും (വ. ൧൭)

ലക്ഷ്മി—

അഴകൊട്ടുഹരനെക്കൊട്ടുംകുഴൽഘോഷത്തൊടുഗിരീന്ദ്രനെതിരേററ
വഴിപോലഥതിരുമുമ്പിൽവഴികാട്ടിക്കൊണ്ടിതാനടക്കുന്നു

ചക്രായുധൻെറഗ്ഗുണമേറിയതൃക്കരത്തിൽ
തൃക്കയ്യുകൊണ്ടുതരമോടുപിടിച്ചുകൊണ്ട
പൊക്കംപെരുത്തവൃഷഭൻെറപുറത്തുനിന്നി
ട്ടിക്കാലമീശനിളതന്നിലിറങ്ങിടുന്നു (വ. ൧൮)

ഇനി അകത്തേക്ക എഴുന്നള്ളുകയായി.

നാരായണി— എന്നാൽ നൊക്കുംപൊവ്വാ, തിരക്കുണ്ടെങ്കിലും വേളിയുടെക്രിയ കാണാനുത്സാഹിക്കണം.

ലക്ഷ്മി— അങ്ങിനെതന്നെ.

(രണ്ടാളുംപോയി)

(പ്രവേശകം കഴിഞ്ഞു.)

---

(അനന്തരം ശ്രീമൂത്തികളും ഹിമവാനും പ്രവേശിക്കുന്നു.)

ഹിമവാൻ— ഇതിലെ ഇതിലെ.

(എല്ലാവരും നടക്കുന്നു)

(അണിയറയിൽ) എ- എ- എന്തുലഹളയാണിത.

കൊള്ളുഞ്ചുരല്പുകൊണ്ടുരണ്ടുവിബുധന്മാരേവിചാരിക്കുവിൻ
തള്ളുന്നെന്തുസുരേന്ദ്രചന്ദ്രബലമോട്ടുന്നുനതെന്തിങ്ങിനേ
പൊള്ളിയ്ക്കാതകലത്തുമാറുകശുചേകാറേറകടുത്തിടൊലാ
കൊള്ളില്ലിയ്യുധികപ്രസംഗമമരന്മാരൊക്കെമാറിടുവിൻ

വേണമെങ്കിൽ അത്യാവശ്യം മഹഷിമാർ കടന്നോട്ടെ (എന്ന)

(അനന്തരം നാരദനും സപ്തഷികളും പ്രവേശിയ്ക്കുന്നു.)

മഹഷിമാർ—ചരിചൊടമൃതസേവിച്ചേററമൂക്കേറിടുന്നീ
സ്സുരവരരുടെയുന്തുന്തള്ളുമയ്യോസഹിപ്പാൻ
കരിയിലയതുതിന്നുന്നോരുഞോക്കാക്കുമോത്താ
ലരുതരുതിഹവല്ലാതെല്ലതെല്ലാംനുറുങ്ങി ( )

ത്രിമൂൎത്തികൾ- (മഹൎഷിമാരെനോക്കി മന്ദസ്മിതം ചെയ്യുന്നു)

ഹിമവാൻ- (വന്ദിക്കുന്നു)

മഹൎഷിമാർ—

മുരഹരജയവിഷ്ണോദേവലോകേശവന്ദേ
പുരഹരപരമാത്മൻപാൎവ്വതീനാഥപാഹി
ഗിരിശനുടെഗുരുത്വംപൂണ്ടപുണ്യാംബുരാശേ
ഗിരിതിലകഭവാനംഞങ്ങൾഭംഗ്യാതൊഴുന്നു

ഹിമവാൻ- (ലജ്ജിക്കുന്നു)

ശ്രീനാരദൻ— (വിചാരം) എത്രദിവസമായി സാമാന്യം പോലെ ഒരു യുദ്ധംകണ്ടിട്ട. ഈ വേളികഴിഞ്ഞ ഭഗവാന ഒരു പുത്രനുണ്ടായാലൊരു യുദ്ധംകാണാൻ സംഗതി വരുമായിരിക്കും. അയ്യോ ഇനി അതിന്ന കുറെതാമസമുണ്ടല്ലൊ. എന്താകാട്ടാ. ഒരു നിവൃത്തിയില്ല. അത്രത്തോളം ഉപായത്തിലുള്ള വല്ലയുദ്ധവും കണ്ട കാലംകഴിച്ചുകൂട്ട. (ആലോചിച്ചിട്ട) ഇപ്പോൾ ഇങ്ങിനെ ചെയ്യുകതന്നെ. (നാലുപുറത്തുംനോക്കിഅത്ഭുതംനടിച്ചുംകൊണ്ട സ്വഗതം)

അത്ഭുതമത്ഭുതംമാരോശില്പാദികളല്പമല്ലതിപ്പാശ്ച
കെല്പൊടിതിൻഗുണമെല്ലാംസല്പേന്ദ്രനുമോതുവാൻമിടുക്കില്ല

(എന്ന കയ്യുകളുടെ നഖം കൂട്ടി ഉരസികൊണ്ട അണിയറയിലേക്ക നോക്കി തലകുലുക്കികൊണ്ട)-- അയ്യയ്യാ ബഹുരസം ബഹുരസം.

ധിക്കാരത്തൊടുതള്ളിട്ടുന്നബലമോടിങ്ങിന്ദ്രനും ചന്ദ്രനും
സീല്ക്കാരത്തൊടുവാങ്ങിടുന്നുവരുണസ്സ്വൎത്തിനാൽപാവകൻ
ഒക്കപ്പാടൊരുമിച്ചുചേൎന്നിതതിരുക്കിടുന്നുകാവൽസ്ഥല
ത്തിക്കാലത്തഴകുള്ളചൂരലിതിളക്കിടുന്നനന്ദീശ്വരൻ (ഉ.വ.സ.

(അണിയറയിൽ)

പടുത്വമോടിങ്ങിനെതള്ളിയുന്തി
ട്ടടുത്തിടുന്നെന്തിനകന്നുനില്പിൻ
തടുത്തിടുംഞാനിനിയഞ്ഞൊരാളെ
കടത്തുവാൻകല്പനവേണമല്ലൊ— എന്ന (ഉ.വ.)

നാരദൻ—(വിചാരം)

അയ്യോ ദെവകളെല്ലാരും പേടിച്ചകന്നുതുടങ്ങി. ഉവ്വ: ഈ മുഖ്യ

കൊരങ്ങുമുകറനിവിടെ നില്ക്കുമ്പോൾ ഇത നല്ല നേരേയാവില്ല.
ഫലമില്ലിതുകൊണ്ടിനിയിമലമകളെസ്സരനദിധരൻവേട്ടാൽ
പലതരമേഷണികൂട്ടിച്ചിലനേരമ്പോക്കുന്നുമുണ്ടാക്കാം ()
അത്രത്തോളം ക്ഷമിക്കതന്നെ.

പുരോഹിതൻ—(പ്രവേശിച്ചിട്ട) ഇവിടെയാണ കൈവെട്ടം കൂട്ടിയിരിക്കുന്നത.

(എല്ലാവരും അങ്ങോട്ട നടക്കുന്നു)

(അനന്തരം ശ്രീഭഗവതിയും സരസ്വതിയും മേനയും ശ്രീപാൎവ്വതിയെകൊണ്ട പ്രവേശിക്കുന്നു)

(അണിയറയിൽ)

ഉല്ലാസമോടിവിടെനില്ക്കിലുമീവിശേഷ
മെല്ലാംകനത്തകുതുകത്തൊടുകണ്ടുകൊൾവാൻ
ഇല്ലാവിരോധമൊരുവനുമിതെന്തുപിന്നെ
വല്ലാതെനിങ്ങളിഹവന്നതിരക്കിടുന്നു (൨൨൩)

നാരദൻ— ജയവിജയമാർ ദേവസ്ത്രീകളോടും നന്ദികേശ്വരൻ ദേവകളോടും മററും പറയുന്നതാണിക്കേൾക്കുന്നത.

(എല്ലാവരും ഉചിതംപോലെ ഇരിക്കുന്നു)

(പുരോഹിതൻ—ശ്രീപരമേശ്വരനെക്കൊണ്ടും ശ്രീപാൎവ്വതിയെക്കൊണ്ടും മററും വേണ്ടതുപോലെ ക്രിയകൾ ചെയ്യിക്കുന്നു.)

ശ്രീനാരായണൻ— (മുഖദൎശനസമയത്തിൽനോക്കീട്ട.)

ഉന്മേഷാലങ്ങുമിങ്ങുംപെരിചൊടുപെരുകീ
ടുന്നതിപ്രാന്തരാഗം
സന്മോദത്താൽചൊരിഞ്ഞുംകടമിഴികളുട
ഞ്ഞുംപ്രകാശംവിളഞ്ഞും
തമ്മിൽചേരുന്നനേരംതരളതയധിക
ന്നേടിയുംമോടികയ്ക്കോ
ണ്ടമ്മട്ടംഭോജമൊക്കുന്നിവർമിഴികൾവിള
ങ്ങുന്നുവിങ്ങുന്നുഭംഗ്യാ

പുരോഹിതൻ—

ധൎമ്മരാജരിപുവായിടുന്നൊരി
ധൎമ്മരൂപിപതിയോടുചേൎന്നുടൻ

ധൎമ്മങ്ങളിനെചരിച്ചുകൊൾകനീ
നിൎമ്മലേസുമുഖിസൎവ്വകാലവും (൨൨൭)

ശ്രീപാൎവ്വതി (നല്ലവണ്ണംകേൾക്കുന്നു.)

ബ്രഹ്മാവ— ജയജയപരമേശ്വരാത്മബന്ധോ.

ശ്രീനാരദ— ജയജയപൎവ്വതകന്യകാത്മനാഥ.

മഹൎഷിമാർ—ജയജയശിവസാംബപാഹിശംഭോ
ജയജയപാൎവ്വതിസന്തതംപ്രസീദ (൨൨൮)

ശ്രീഭഗവതി—

അൎക്കൻനിങ്ങളിലേററമുള്ളബഹുമാനത്താൽസ്വപാദങ്ങളെ
ച്ചേൎക്കില്ലേ്ലാക്കിലൊരിക്കലുംമഴപൊഴിപ്പിയ്ക്കില്ലദേവേശ്വരൻ
ദോഷ്ക്കല്ലൊട്ടുമിതെങ്കിലുംമമഭവത്സേവാഭിലാഷംപരം
നില്ക്കാഞ്ഞിട്ടിതതാമരക്കുടപിടിച്ചീടുന്നുകേടെന്നിയേ (൨൨൯)

(എന്ന ശിവനും ശ്രീപാൎവ്വതിയ്ക്കും കുടപിടിക്കുന്നു)

ശ്രീസരസ്വതി—

നൈൎഗ്ഗുണ്യസ്ഥിതിപൂണ്ടിട്ടന്നൊരുഭവാന്മാരെസ്തുതിച്ചീടുവാ
നാക്കുംവയ്യതുവേണ്ടനിങ്ങടെഗുണങ്ങൾക്കററമില്ലായ്കയാൽ
ഓൎക്കുമ്പോളവയൊക്കയുംപറയുവാൻവയ്യായതുംവേണ്ടഹോ
ഭോഷ്ക്കല്ലോൎക്കിലതൊന്നുമിങ്ങുമുഴുവൻവാഴ്ത്താൻമിടുക്കില്ലമേ

(ഹിമവാൻ—വിചാരം.)

പൂജിയ്ക്കുന്നതിനായ്ക്കദാപിഹൃദിഞാൻകാമിച്ചിടുന്നോൎക്കളും
പൂജിയ്ക്കുന്നിതുപൂൎണ്ണഭക്തിനതരായ്ക്കെല്ലോടുമൽപുത്രിയെ
രാജാധീഡനതാംഹരന്റെമഹിഷീപട്ടത്തിലാരൂഢയാ
യ്പൂജിയ്ക്കുന്നിതുഗൌരിഗൌരവമിനിയ്ക്കെന്തൊന്നിനിക്കുട്ടുവാൻ

മേന—(വിചാരം) കഷ്ടം എന്റെ ഒരു കഥയില്ലായ്ക ഇത്ര വലുതായിട്ടുള്ള ഐശ്വൎയ്യത്തിന്ന കാരണമായ തപസ്സിനെ മുമ്പിൽഞാൻ വിരോധിച്ചുവല്ലൊ.

മൂഢൎക്കുള്ളതില്ലുള്ളൊരുഗാഢസ്നേഹമതുംദൃഢം
പ്രൌഢന്മാൎക്കുഗുണങ്ങൾക്കുകേടായിത്തന്നെതീൎന്നിടും

ഞാൻ മുമ്പിൽ തപസ്സിനുവിരോധംപറഞ്ഞതിനെ പാൎവ്വതി കേൾക്കാഞ്ഞത എത്ര നന്നായി ഒരു സീമയില്ല. ഇപ്പോഴത്തെ എന്റെ ഈ ആനന്ദത്തിന്റെ വലിപ്പം വിചാരിച്ചാൽ

അപ്പോഴത്തെ വ്യസനം ഒരു സാരമില്ല. എന്നതന്നെയല്ല മു
മ്പിൽ വ്യസനംതന്നെ ഉണ്ടായിട്ടില്ലെന്ന പറയണം.

(ശ്രീപാൎവ്വതിയോട നേരിട്ടപോലെ)

ഇത്രമാത്രമരിയായമോദമെഞ്ചിത്തതാരതിൽവളൎത്തകാരണം
പുത്രിനിന്നിലധികംപ്രസാദമിങ്ങെത്തിടുന്നതിനൊരററമില്ലയേ

അണിയറയിൽ— ശങ്കരശിവശിവശംഭോ
ശങ്കരിശൈലേന്ദ്രപുത്രിശിവദയിതേ
കിങ്കരരാമടിയങ്ങടെ
സങ്കടവുന്തീൎത്തുകാത്തുകൊള്ളണമെ

(എന്ന എല്ലാവരുംകേൾക്കുന്നു)

ശ്രീപരമേശ്വരൻ—ആരാണവിടെ.

നന്ദികേശ്വരൻ—(പ്രവേശിച്ചിട്ട) അടിയൻതന്നെ.

ശ്രീപരമേശ്വരൻ—ദേവകളിൽപ്രമാണികളെ ഇങ്ങോട്ട കടത്തി അയക്ക.

നന്ദികേശ്വരൻ—എറാൻ (എന്നപോയി)

(അനന്തരം ഇന്ദ്രൻ ചന്ദ്രൻ മുതലായ ദേവകൾ പ്രവേശിച്ചിട്ട ത്രിമൂൎത്തികളേയും മററും വന്ദിക്കുന്നു.)

ശ്രീപരമേശ്വരൻ—(ശ്രീനാരായണനോടും ബ്രഹ്മാവിനോടും) നിങ്ങൾഇവരെ സമാധാനപ്പെടുത്തു.

അവർ—അങ്ങിനെതന്നെ.

ശ്രീനാരായണൻ—നിങ്ങൾക്കിപ്പോൾഎന്തസങ്കടമാണുള്ളത.

ഇന്ദ്രൻ—ഞങ്ങളുടെ ആലോചനക്കുറവുകൊണ്ടു കാമൻ മരിച്ചുപോയല്ലൊ എന്നുള്ള സങ്കടമാണിപ്പോൾ സഹിക്കാൻ വയ്യാത്തത.

ശ്രീനാരായണൻ—കാമന്റെ മരണത്തിന്നുള്ള കാരണം നിങ്ങളുടെ ആലോചനക്കുറവല്ല. ഇന്നതാണെന്ന ഞാൻ പറയാം.

മുന്നംകാമൻനിമിത്തംബതനിജസുതയാംവാണിയിൽതീവ്രരാഗം
ചിന്തിപ്പിന്നിടൊത്തുക്കിട്ടടനഖിലജഗൽപൂജ്യനാമിവിരിഞ്ചൻ
നന്നാസ്ത്രീഭസ്മമാകെന്നഴകിനൊടിവനെഗ്ഗുരുക്കയെന്ന്യേശപിച്ചാ
നെന്നിട്ടാണിപ്രകാരംത്ധടിതിമനസിജൻ ചത്തതെന്നോൎത്തുകൊ
ൾവിൻ.

ഇന്ദ്രൻ—
മുരഹരകൃപയൊടുമിവിടുന്നരുളിച്ചെയ്തോരുവചനപീയൂഷം
പരിചൊടുസേവിച്ചിട്ടെൻപരിതാപമശേഷമങ്ങുപോയിപ്പോൾ

ബ്രഹ്മാവ—ഭഗവാൻെറ നേത്രാഗ്നിയിലിങ്ങിനെ ദഹിച്ചതു കൊണ്ട കാമനവലുതായിട്ടുള്ള ശ്രേയസ്സവരും.

ദേവകൾ—(ആദരവോടുകൂടി) അതെന്താണെന്ന കേട്ടാൽ കൊള്ളാം.

ബ്രഹ്മാവ—
മന്നിൻഭാരംനശിപ്പിപ്പതിനുമമിതപാപക്ഷയാദിക്കുമായി
ട്ടിന്നിശ്രീകൃഷ്ണനായിട്ടിളയിലവതരിച്ചീടുമീക്കൈടഭാരി
അന്നീദ്ദേവൻെറപുത്രത്വമൊടുടനെജനിച്ചിടുമീമന്മഥന്താ
നെന്നാൽസൌന്ദൎയ്യമുഖ്യാഖിലഗുണവുമിവന്നേട്ടിരട്ടിക്കുമല്ലൊ

ദേവകൾ—
ശ്രീസേവ്യന്മാർഭവാന്മാരടിതൊഴുമടിയങ്ങൾക്കുടൻമേലിലേററം
ഭാസിക്കുംസൽഗുണങ്ങൾക്കതിനഴലധുനാതന്നതുംനന്നിതത്രെ
ശാസിച്ചുംബാലരെക്കൊണ്ടറിവുടയമഹത്തുക്കളെന്പോടുവിദ്യാ
ഭ്യാസക്ലേശംസഹിപ്പിച്ചിടുമിതുസതതംവൃദ്ധിയിൽസിദ്ധമല്ലൊ

ശ്രീനാരാ— അത്യന്തശക്തികലരുംസുതനിന്നിയുണ്ടാം
മൃത്യുഞ്ജയനപുനരാണുഭഗവൽകുമാരൻ
അത്യുഗ്രദൈത്യനിധനംസമരേകഴിക്കും
വ്യത്യാസമോക്കിൽവരുമോവിധിതൻവിധിക്കു.

അതുകൊണ്ട നിങ്ങൾക്കൊക്കും ഇനി ഒട്ടും ദുഃഖം വേണ്ട
(ദേവകളെല്ലാവരും സന്തോഷിച്ചുംകൊണ്ട തൊഴുന്നു.)

ശ്രീപരമേശ്വരൻ— (ദേവകളോടുംമഹൎഷിമാരോടും) എന്നാലങ്ങിനെയാട്ടെ. (ദേവകളും മഹൎഷിമാരുംപോയി.)

ഹിമവാൻ— ഇവരെയൊക്കെവേണ്ടതുപോലെ സൽകരിക്കാൻ ഞാനും പോട്ടെ.

ശ്രീപരമേശ്വരൻ—അങ്ങിനെയാട്ടെ.

(പുരോഹിതനോടുംകൂടി ഹിമവാൻപോയി)

മേന— നമ്മൾക്കും സൽകരിക്കേണ്ടാളുകൾ വളരെയുണ്ടല്ലൊ

ശ്രീഭഗവതി—ശെരി ശെരി വേഗത്തിൽപോവ്വാം.

(പാൎവ്വതിയൊഴിച്ച ശേഷം സ്ത്രീകളൊക്കെപോയി)

൯ *

ശ്രീനാരായണൻ—(സ്വകാൎയ്യമായിട്ട) ഞാൻ ഇനി സമയംപോലെവന്നു കണ്ടുകൊള്ളാം.

ശ്രീപരമേശ്വരൻ—എന്താണിങ്ങിനെ പറയുന്നത. എല്ലാപ്പോഴും സമയമല്ലെ.

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ട) അതൊക്കെ ഇനിസ്സുറിയാം. (നടന്നുംകൊണ്ട ബ്രഹ്മാവിന്റെ നേരേനോക്കീട്ട വിചാരം) ഈ ഓത്തുവിഡ്ഢി ഇവരെ കുറച്ച മുഷിപ്പിയ്ക്കുമെന്നാണ തോന്നുന്നത. ഈ വക ഉള്ളുകളൊന്നും അറിയില്ല. വലിയ യോഗ്യരായിരിക്കും ആൾക്കൊന്നും മിണ്ടാൻവയ്യ. ഇങ്ങിനെ ചില വിദ്വാന്മാരുണ്ട. ഇവരെക്കൊണ്ട ചിലപ്പോൾ നല്ല ബുദ്ധിമുട്ടാവും. (ആലോചിച്ചിട്ട) കുറെകഴിഞ്ഞാൽതന്നെപോയ്ക്കോളും. (എന്ന പോയി.)

(ശ്രീപരമേശ്വരനുംശ്രീപാൎവ്വതിയും ബ്രഹ്മാവിനെവന്ദിയ്ക്കുന്നു)

ബ്രഹ്മാവ— മാരാരിദയിതേഗൌരിചാരുശീലേനിനക്കിനി
പാരാതുണ്ടാകുമുടനല്ലവീരനായൊരുനന്ദനൻ

(എന്ന അനുഗ്രഹിച്ചിട്ടുവിചാരം) ഇദ്ദേഹത്തിനെ എന്തനുഗ്രഹിയ്ക്കേണ്ടത. ഒന്നുംതോന്നുന്നില്ല. (സ്പഷ്ടം) എന്താണ ഞാനിവിടെക്ക ഇനി ഇഷ്ടംചെയ്യേണ്ടത.

ശ്രീപരമേശ്വരൻ—

മെല്ലെന്നുച്ചാൎത്ത്രിദശരോടെ ഞാനല്ലുപായം
ചൊല്ലീട്ടുശക്തിയൊടുചേൎത്തിതിവന്നുമെന്നെ
കല്യാണമായിതുനമുക്കിനിയിഷ്ടമൊന്നു
മില്ലിങ്ങുചെയ്യുതിനഹോപരിപൂൎണ്ണമായി (൨൪൨)

എന്നാലുമിതിരിക്കട്ടെ. ഭരതവാക്യം

പിന്നത്തിടാതെ ത്രുമഹാജനത്തെവണങ്ങിടട്ടേവടിവോടുലോകം
ഗുണങ്ങളെല്ലാജ്ജനമായതിനുമിണങ്ങിടട്ടേകലിയങ്ങുപോട്ടേ ()

(എന്ന എല്ലാവരുംപോയി)

വിവാഹോത്സവമെന്ന

അഞ്ചാമങ്കം കഴിഞ്ഞു.

——oo:o:oo——

# കല്യാണിനാടകം

ഈ കാവ്യാകിയൎജ്ജിതന്റെ തനയൻ കുഞ്ഞു
ണ്ണിഭൂപന്റെ നൽ തൃക്കാൽസേവകനായ ശി
ഷ്യനമലൻ ദേവൌഘസംവാരതൻ ചൊൽ
ക്കൊള്ളുന്നൊരു കൊടിലിംഗനൃപരൻ കൊച്ചു
ണ്ണിഭൂപാലനാണിക്കാവ്യം വിരവൊടു തീൎത്തത
റിവിൻ മാലോകരെല്ലാവരും.

ഗ്രന്ഥകൎത്താവിന്റെ ചിലവിനാൽ
കൊച്ചി സെന്തോമ്മാസ അച്ചുക്കൂടത്തിൽ
അച്ചടിപ്പിച്ചത.



കൊച്ചി—൧൦൬൪.

Printed at the St: Thomas Press,
No: 13, Tower Road,
Cochin.



1889




# കല്യാണീനാടകം

## പ്രഥമോങ്കഃ

ഹരിഃ ശ്രീഗണപതയെനമഃ ശ്രീഭദ്രകാള്യൈനമഃ
അവിഘ്നമസ്തു

* എന്തിന്നിവ്വണ്ണമായിടുന്നതു ഹിമകരൻ വെണ്ടവെണ്ടെന്നുപെക്ഷിച്ചുന്തുന്മ്മൊദാൽ പരശ്രീ തടവിനതരുണീമണിനാങ്കനെശ്ശങ്കയെന്ന്യെ ചന്തത്തിൽ സ്വീകരിച്ചെറ്റവുമഴകിലെഴും ഗൌരിതൻ ചാരുവെണീ യുഗ്മം കൂടാതെ ഭക്ത്യാമനമിളകിമറിഞ്ഞെപ്പൊഴും കൂപ്പിടുന്നെൻ. (൧)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവെശിക്കുന്നു)

സൂത്രധാരൻ— * ചെണാൎന്ന ശൃംഗപുരനാഥമഹൊത്സവത്തെ
കാണ്മാനതിന്നഴകിൽ വന്നൊരു പൌരജാലം
ക്ഷീണം വെടിഞ്ഞരമരുമീ സ്സഭ നല്ലകെമ
മാണിങ്ങിനിയ്ക്കു ചില വിദ്യയെടുത്തിടെണം (൨)

(അണിയറയിലെക്കനൊക്കീട്ടു) വെഗത്തിലിവിടെവരു-

നടി — (വന്നിട്ടു) - എന്തിന്നാണെന്നെ വിളിച്ചതു-

സൂത്ര—ഈ സഭയിലൊരു നാടകമാടണം- അതിന്നാട്ടക്കാരൊട പറഞ്ഞയപ്പാനാണ-

നടി—അതുവെണൊ_ എങ്ങിനെയായാലും ചിലർ ശകാരിക്കും- എത്രനല്ല വിദ്യയായാലും വെണ്ടില്ല- അതുരം ശകാരിക്കാതകണ്ടു ഞാൻകണ്ടിട്ടില്ല -

സൂത്ര—ഇതശരിയാണ·

* വാനൊർവരൻതൻഗുരുനായകന്ത
ന്നൂനം വെടിഞ്ഞീടിന വിദ്യയെയും
മാനിച്ചിടാ സമ്പ്രതി ലൊകരെല്ലാ
നൂനം ഖലക്കുവലപക്ഷമല്ലെ॥ (൩)

എന്നാലും വിദ്യാപ്രയോഗം വേണമെന്നുതന്നെയാണെന്റെ പക്ഷം എന്താണെന്നല്ലേ. ഇപ്പോൾതന്നെ ചിലർ സ്തുതിക്കുംമരിച്ചാൽപിന്നെ ക്രമേണ ശകാരം കുറകയുംചെയ്യും

നടി—എന്നാലാരുണ്ടാക്കിയതാണ ഏതുനാടകമാണ ആടുവാൻനല്ലതു-

സൂത്ര-* ആടുവാനിന്നുകൊച്ചുണ്ണി കൊടിലിംഗേശനിർമ്മിതം
കേടകന്നൊരുകല്യാണീ നാടകംനല്ലുവല്ലഭേ- (൪)

നടി—എന്നാലീവിവരം ആട്ടക്കാരോട പറവാൻപൊട്ടെ

സൂത്ര—അങ്ങിനെയാട്ടെ- (നടി-പൊയി)

സൂത്ര-(മുൻപുറത്തുനൊക്കീട്ടു)-ഐ! ശരൽക്കാലംവന്നു-

* പാരംമാലിന്യമേറും ജലധരനികരന്നീങ്ങിയപ്പോൾ മാ
നീം ചാരുശ്രീരാജഹംസം നളിനിയൊടണവാനായിവ
ന്നെത്തിടുന്നു॥ കേരള്യൻനായർ പൊയിടിന്ത മതിലീ
രാമമേനോൻതഹശ്ശീൽ ദാരാകല്യാണിതന്നെ പുണരു
വതിനിതാവന്നിടുംപോലതന്നെ- (൫)

ഞാനുമിനി വേണ്ടകാൎയ്യംനടത്താൻ പൊകുന്നു-

പ്രസ്താവന-

(അനന്തരം രാമമേനോൻ പ്രവെശിക്കുന്നു-)

രാമമേനോൻ— (തന്നെനൊക്കീട്ടു-)

* തെല്ലുംമനസ്സിലിഹമോടിയതിന്നുമോഹ
മില്ലാത്തഞാനുമധുനാരസമോടണിഞ്ഞേൻ॥
കല്യാണിതന്നരികിലപ്പൊട്ടുമോടിയൊന്നു
മില്ലാതെചെല്ലുവതിനുണ്ടൊരുകൂസലുള്ളിൽ॥ (൬)

* കാന്തനില്ലവിടെയെന്നിരിക്കിലും
റാന്തൽവെണ്ടതിനുമൊഷമുണ്ടഹൊ॥
സ്വാന്തമായതിൽവിചാരമെന്നിയേ।
ഞാനതിച്ചിഹകുതിച്ചുപായുവൻ॥ (൭)

* ബൂട്ട്സ്സുവേണമിരുളിൽകെട്ടുഗില്ലുതിരിയ്ക്കുവാൻ
കട്ടിയാംപടിയില്ലെങ്കിൽകഷ്ടമുണ്ടാം ചിലപ്പൊഴ॥ (൮)

(ബൂട്ട്സ്സിട്ടുവടിഎടുത്തകുറച്ചുനടന്നമുൻപുറത്തനൊക്കീട്ടു)

* വെളിച്ചമുണ്ടൊന്നുവരുന്നുവെഗ
മൊളിച്ചുനിൽക്കാശ്ശ്ലിലനൎത്ഥമാകും॥

ഒളിച്ചു ഞാൻ ചെയ്യുമിതാശു പെട്ടു ।
പൊളിച്ചിട്ടും സമ്പ്രതി ലോകമെല്ലാം ॥ (൯)

ഒ! ചൂട്ടുകാരനടുത്തു (കുറച്ചു പിന്നാക്കം തന്നെ ഓടീട്ടു)
ഹാ വിഷക്കാട്ടി ലൊളിക്കതന്നെ— (അതു ചെയ്തിട്ടു)

* എള്ളോളവും പേടയായില്ലിഹ ചൂട്ടുകളി ।
ലുള്ളൊളിവന്നു പുനരെങ്കിലുമിദ്ദശായാം ॥
ഉള്ളത്തിലിപ്പുരുഷനിൽ ഭയമുണ്ടിനിയ്ക്കു ।
കള്ളത്തമുള്ളവനു പേടിയതാരെയില്ല ॥ (൧൦)

ചൂട്ടുകാരൻ പോയി— (തെല്ലു നടന്നിട്ടു)

* പട്ടിപാഞ്ഞിഹ വരുന്നതുണ്ടിനി
രിട്ടുകൊണ്ടു കടിപറ്റുമാമമ
കെട്ടിടുന്നു ജവമോടു നിതാ
പട്ടിമത്തുടൽ കിലുങ്ങിടും രവം (൧൧)

ഇരുട്ടുകൊണ്ടൊരു വസ്തു കാണ്മാനില്ല ഭേദമായിതിന്നു എന്താണെ വേണ്ടേത

* കടിപറ്റാതിരിപ്പാനായ് വടിയാണൊന്നു വീശുവൻ
(വടി വീശുന്നു)
അടിപറ്റീ കരച്ചുംകൊണ്ടുടൻ പട്ടി തിരിച്ചുതേ (൧൨)

ഒ! ഈ പട്ടിയുടെ കുരകേട്ടു ആരാണെന്നു നോക്കാൻ ആളുകൾ വരും. അതിന്നുമുമ്പ വേഗത്തിൽ നടക്കതന്നെ (പരിഭ്രമിച്ചു നടന്നിട്ടു) ആവൂ! പടിവാതലടച്ചിട്ടില്ലാ ഭാഗ്യംതന്നെ (മതിൽക്കെട്ടിനകത്തു കടന്നു കൊലായിൽ കേറി ജനാലയിൽ കൂടി അകത്തേക്ക നോക്കീട്ടു)

* സപര്യങ്കം തോറ്റമണ്ടും വിധം ഉഴക്കൊഴുകുന്നിയ്യുക
ന്തന്നിലിപ്പോൾ
പല്ലാൽനിർമ്മിച്ച നല്ലായയിൽ നിജസഖിമാരോ
ടൊച്ചാടൊന്നിച്ചുകൊണ്ടേ
മെല്ലെ കല്യാണി മേവുന്നിതു മദനജയശ്രീയശോ
മാലപോലി
ന്നല്ലാ സന്താൽ രണ്ടു കണ്ണിതുപാരമിവൾക്കുക്കാ
ണ്മയാൽ കണ്ണുരണ്ടും (൧൩)

(അനന്തരം കല്യാണിയും കൊച്ചും പ്രവേശിക്കുന്നു) കൊച്ചു

അതുകൊണ്ടാണവിചാരം

രാമമെ—ഇവളും ഒരു വഴിപിടിച്ചാണ പറയുന്നത

കൊച്ചു—എന്താണ നിണക്കിത്ര പരിഭ്രമം അദ്ദെഹം വരില്ലന്നവിചാരിപ്പാൻ മാത്രം നെരമായില്ലെല്ലൊ മണി ഒമ്പതല്ലെ ആയുള്ളു

കല്യാണി—ആവൂ! അത്രെ ആയുള്ളു രണ്ടമണിയായി എന്നാണഞാൻ വിചാരിച്ചത

കൊ—* സന്തൊഷിപ്രിയമായകാലമഖിലാംദുഃഖിക്കുദുഃഖത്തിനായെന്മെനൽകുമനന്തഭൂരികരുണാവാനായിനില്ക്കുംഭവാൻ കമ്മത്തിൻതലയിൽചുമത്തുമതിനങ്ങുള്ളൊരുകുററങ്ങളെ ബ്രഹ്മാവെതവനന്നുതഞ്ചെമിത്രമററാക്കുള്ളുപാക്കുംവിധെന (൮൯)

(ആകാശത്തിൽ—ഉറക്കെ) എടികൊച്ചെ നിന്റെ നന്ദൃതിവന്നു എന്ന-

കൊച്ചു—ഒ! മുത്തശ്ശിയാണിപ്പറഞ്ഞത ഞാൻപൊട്ടെ

കല്യാണി—അയ്യൊ! ഇനിക്കിനി നെരം ഒട്ടും പൊവില്ലല്ലൊ

കൊ—* നത്സുഖത്തെനിണക്കുകാന്തസാഹിച്ചിന്നുകൊച്ചുഞാൻ നിസ്സംശയംഗമിക്കുന്നെൻവത്സരംതൊടിയാന്തവ (൯൦)

(പിന്നെയും ആകാശത്തിൽ) എന്താണ്ടിനിയു പിന്നെയും അവിടെയിരുന്നു കുശുകുശുക്കണെ- എന്ന

കൊച്ചു—ഇനിതാമസിച്ചാൽദുഘടമാണവാതിൽതുറന്നുപൊയി

കല്യാണി—ഇപ്പൊഴെവ്യസനംമുഴുവനായുള്ളു

രാമമെ—ഇനി ഇവളെ വ്യസനിപ്പിക്കയല്ല വിളിക്ക തന്നെ(ഒരടിവച്ചിട്ട) ഒ! ഇപ്പൊൾ വിളിച്ചാലൊ ആ മുളുക്കികെൾക്കുമെല്ലൊ- (കല്യാണിയെ നൊക്കീട്ട)

* ആത്തിപൂണ്ടുനെടുവീപ്പിട്ടുന്നിതാ വെത്തിടുന്നുതളരുന്നു
തന്നെപിയാൾ മത്ത്യനെററമവിഷഹ്യമായരിന്നൊത്തുകാ
ണ്കിൽവിഷമൊവിഷാദമൊ (൯൧)

* ചൊരന്മാർകക്കുവാൻവന്നറയിലഥകുടുങ്ങുന്നനെരത്തുഗെഹം പാരാതെതീപ്പിടിക്കുമ്പൊഴതതിന്നുടമസ്ഥന്നുപൊലിന്നിനില്ക്കും പാരംഞാനവ്വന്നിടാഞ്ഞിട്ടിവളിതപരിശൊചിച്ചിടുന്നെരമിപ്പൊൾ പാരംവിട്ടുതുവിഴ്ക്കുന്നിതുഹൃദിസുഖവുംദുഃഖവുംരണ്ടുമൊപ്പം ൯൨

കല്യാണി—ഇനി എങ്ങിനെ നെരംകളയെണ്ടു ഞാൻതന്നെയായില്ലൊ ഇവിടെ

(അണിയറയിൽ) നീ തന്നെ ഇരുന്നബുദ്ധിമുട്ടേണ്ട ഞാൻ വരുന്നുണ്ട- എന്ന (പിന്നെ ഒരാളു അകത്തെക്ക കടക്കുന്നു)

കല്യാണി——(കണ്ടിട്ടുപരിഭ്രമിച്ചു എണീട്ടിട്ട വിചാരം)

* പാളുന്താറുംപകിട്ടുള്ളരിയ കസുകരവ്വെഷ്ടിയുംകാന്തികത്തിക്കാളുംജൊടുള്ളകാതുംകരമതിലൊരുനന്തസഞ്ചിയുംപിൻപുറത്തെറിളുംവിട്ടൊരുവട്ടക്കുടുമയുമൊരുമെൽമീശയുംചെന്നിടുന്നി യ്യാളാരാണിപ്പുമാന്നുമുഖപരിചയമുണ്ടെന്നുതൊന്നുന്നുചിത്തെ (൨൩)

എവിടുന്നാണകണ്ടിട്ടുള്ളത-തൊന്നുന്നില്ലാ

രാമമെനൊൻ——പള്ളിവായനക്കാരൻവെങ്കപ്പരായരല്ലെ, ഇദ എന്തിനാണൊവൊ ഇദ്ദെഹം ഇപ്പൊളിവിടെ ചാടിവന്നത അരുട്ടെ സാവധാനത്തിലറിയാം

വെങ്കപ്പ——(വിചാരം) അമ്പൊ- ഇവളുടെ ഒരു സൌന്ദൎയ്യം അടുത്ത കണ്ടപ്പൊൾ അധികം വിശെഷം തന്നെ

* അന്തിച്ചൊപ്പുകവന്നനല്ലചൊടിയും ചന്ദ്രൻതൊഴുന്നാസ്യവും പംന്താക്കുംമുലയുംകറുത്തതലയുംസപൎണ്ണാഭമാംവൎണ്ണവും ചന്തത്തൊടെഴുമിക്കുരംഗമിഴിയെക്കണ്ടാൽ മനൊജാഗ്നിയാൽവെന്തിട്ടാശുപിശുക്കനാംധനദനുംധാരാളിയായീടുംപൊം (൨൪)

* ഉല്ലാസമൊടുത്തമഗാത്രിയാമിക്കല്യാണിയെക്കണ്ടതുകാരണത്താൽവല്ലാതെകാമാഗ്നിപിടിച്ചുനീറിനില്ലാതെയായൎന്നുടെചിത്തമയ്യൊ (൨൫)

(സ്പഷ്ടമായിട്ട)

* നിന്നെപണ്ടുസഭവെകണ്ടതുമുതൽമദനൻതൂകിടുംബാണമെററി ട്ടെന്നെവാടുന്നകാന്തെവിരസമുരുസലെന്നെന്നറിഞ്ഞിട്ടൊല്ലെ എന്മെപ്പാസ്സായവൻഞാൻ നരപതിഗ്ഗുരു വാണെന്നെൻറമാഹാത്മ്യമൊതാം നമ്മെക്കണ്ടാൽദിവാന്നും കസകരിതരുമെ നല്ലചാപ്പില്ലനിഷ്ടം (൨൬)

രാമമെനൊൻ——ഇദ്ദെഹത്തിന്നും ഇതു തന്നെയാണഭിപ്രായം അരുട്ടെ ഇവളുടെ മാതിരി അറിയട്ടെ

കല്യാണി——(വിചാരം) ശംവിധാനെവെഗമിവടന്നൊടിപ്പൊവാനെന്താവഴി

വെങ്ക-* മാരൻചൊടിച്ചുകുലവില്ലുവലിച്ചുതൂകും കൂരമ്പിനാൽമറുപുറത്തുളയുന്നകാന്തെ പാരംപ്രസാദമൊടുനിന്ന

ധരാമൃതത്തെ സ്സാരസ്യസാരനിലയെതരികാശ്രുബൊാലെ()
(വിചാരം) എന്താണിവളുടെനംമിണ്ടാത്തത-പരാദശിപ്പുഷ
ക്കൊണ്ടായിരിക്കും-•ആട്ടെ

(സ്പഷ്ടം) * വങ്കത്തമുണ്ടുപരദെശിജനത്തിനെന്ന തെങ്കൽ
പ്പെട്ടില്ലിളകിടെണ്ടിളമാഞ്ചെലാക്ഷി തിങ്കൾപ്രസന്നമുഖി
കെരളവാസിയാമീവെങ്കപ്പരായർമതിയാൽമലയാളിയത്രെ

* ശ്രുവിച്ചതില്ലെതമിഴിന്നലെശം ചൃവച്ചിതൊനമ്മുടെഭാ
ഷിതത്തിൽ രവിയ്ക്കുഴംവാജിജയിക്കുമാച്ചെ ശ്രവസ്സി
നെക്രീഡകൾചൈകവെഗം (൨൯)

കല്ല്യാണി—മുത്തശ്ശി അങ്ങെപ്പുറത്തുകിടക്കുന്നുണ്ടെ ഇതെങ്ങാ
നും കെട്ടാലെന്റെ കഥകഴിയ്ക്കും അതുകൊണ്ടിന്നതുമില്ല ഇ
നിയൊരുദിവസമാവാം ഇപ്പൊൾ വെഗംപൊയ്ക്കൊളു

രാമ—ഉരുട്ടാനുള്ളവഴിനന്നായി

വെങ്ക—(വിചാരം)അങ്ങിനെ:വ്യാധിയറിഞ്ഞുചികിത്സിച്ചാ
ലെദണ്ഡമാറുള്ളു ഇപ്പൊൾഇവൾ വിശെഷംപറഞ്ഞുതുടങ്ങി
യല്ലൊ വളരെ വിരൊധവുമില്ലാ(സ്പഷ്ടം)

* മുത്തശ്ശിയ്ക്കുവിരൊധമില്ലി തനക്കുലത്തന്നെയാണെററവും
സത്യംവെടിയതെന്തിനൊ പചനവൾക്കൊന്നിന്നുനൽ
കീടിനെൻ (൩൦)

കല്ല്യാ—(വിചാരം) അയ്യൊ! ഇന്നുംവൃദ്ധമുട്ടായെല്ലൊ

* നൽപീയൂഷംലഭിയ്ക്കുംഗദമിതമരുമെന്നാതുരൻപാൎത്തിട്ട
പ്പൊൾ കയ്പേറീടുംകഷായം ജ്വരമതുയരുവാൻ വായിൽ
വീഴുന്നപൊലെ ഇപ്പൊഴെത്തുംവരൻതാനുഴലിത കല്യ
മെന്നൊൎക്കുമെന്നന്തികത്തിൽ കെല്പൊടീരായരെ വിട്ടതു
കഠിനമഹൊ ഹന്തഞാനെന്തുചെയ്‌വൂ (൩൧)

ഈ മുത്തശ്ശിയുള്ളപ്പൊൾ ഇനിയ്ക്കു ഇജ്ജന്മംസുഖമാവില്ലാ
നിശ്ചയംതന്നെ വെഗത്തിൽമരിക്കുകതന്നെയാണ ഭരം

രാമ—അയ്യൊ! ഇന്നും ഊൎദ്ധ്വമായല്ലൊ

* പരംവിചാരിച്ചീടാതെവരുംദുഃഖങ്ങളാണെഹൊ
നരൻമാൎക്കുസഹിച്ചീടാനരുതാതെവരുന്നത (൩൨)

വെങ്ക—നൽത്തെൻവാണി നിനക്കുമാദരമെനിയ്ക്കുണ്ടെ
ങ്കിൽ കേട്ടുവൻചിത്തത്തിൽചിതമൊടതൊക്കെയണിവാ
നായ്ക്കിളിരുന്നീടണം (൩൦)

(കല്യാണിയുടെ കയ്യ പിടിക്കുന്നു)

രാമ — * തണ്ടാരമ്പന്റെ പോരി ന്നതികൊതിയൊടു ഞാൻ നാണവും മാനവും വിട്ടിണ്ടൽപ്പെട്ടിട്ടിരുട്ടത്തധികവിവശ നായിട്ടുവന്നിട്ടിവൾക്കും കണ്ടുകൊണ്ടിങ്ങു നില്ക്കുമ്പോഴിവ ളുടെനൽതാമരക്കയ്യിവൻകൈ കൊണ്ടയ്യയ്യോ പിടിക്കുന്നി തുശിവശിവനെകണ്ടുനില്പാൻ പ്രയാസം (൩൩)

കല്യാ — (വിചാരം) ഇപ്പോൾ വിരോധം കാണിച്ചാൽക്കു ശ്ലടമാണ സമ്മതമാണെന്നു നടിക്കുക തന്നെയാണുതരം

രാമ — * കഷ്ടം കൈകതറുന്നതില്ലനുസരിച്ചീടുന്നിതി ത്തന്വിയാൾ । കിട്ടുംവിത്തമതെങ്കിലാർക്കിളകയില്ലുൾക്കാമ്പ തൊക്കവിധേയാ ॥ ഒട്ടേറെപ്രിയയാമിവൾക്കപരനിൽ പ്രേമം ജനിക്കുന്നതും । ദൃഷ്ടാന്തത്തിലറിഞ്ഞു ഞാനഴൽവ ളരുന്നുൾത്താരകത്തുന്നമെ- (൩൪)

പെണ്ണുങ്ങളെ വിശ്വസിക്കരുതെന്നുള്ളതിനെ യായിരുന്നു ഞാൻ വിശ്വസിക്കാതിരുന്നത ഇപ്പോൾ നല്ലനുഭവം വന്നു.

(ആലോചിച്ചിട്ട)

* ഉൾക്കാമ്പിലന്യനിലിവൾക്കനുരാഗമുണ്ടെ । ന്നിക്കാര ണാലഹമുറച്ചതുതെറ്റുതന്നെ ॥ മുക്കാലുമാളുകൾ പരന്റെ മനസ്സുമാറി । ച്ചിക്കന്നെറച്ചപകടന്തുടരുന്നുവല്ലൊ (൩൫)

എന്താണെന്നല്ലെ- മുത്തശ്ശിയെ പേടിച്ചിട്ടും ഇങ്ങിനെയൊക്കെവേണമെങ്കിൽ സംഭവിക്കാം

വെങ്ക — (കല്യാണിയെ ഇരുത്തുവാൻ കയ്യ പിടിച്ചു വലിക്കുന്നു)

കല്യാ — ആഭരണംകെട്ടുന്നത ഇരുന്ന സാവധാനത്തിലല്ലെ വേണ്ടത. ഞാനൊന്നു പുറത്തെയ്ക്കുപോയിവന്നിട്ടാവാം

(വാതൽതുറന്നു പുറത്തേക്കിറങ്ങുന്നു)

വെങ്ക — ഓ! നീതന്നെ പോവേണ്ട ഞാനുംവരാം

കല്യാ — ഇനിക്കതന്നെ പോവാൻപേടിയില്ലാ എന്തെ, നല്ല പരിചയമുള്ളേടിക്കല്ലെ ?

വെങ്ക — (വിചാരം) കുളത്തിലിറങ്ങുമ്പോൾ പുരുഷന്മാരുണ്ടെങ്കിലീവകക്കാർക്കനാണമുണ്ടായിരിക്കും പോവേണ്ട

രാമ — ഇപ്പോളെങ്ങിനെ എങ്കിലും ഇവളുടെപിന്നാലെപോവണം

(അതരെ ഴുന്നു)

കല്യാ—(വിചാരം) ആവൂ! മരിക്കാനുള്ള വിരോധംതീൎന്നു ഇനിവെഗംകഴിക്കതന്നെ കയറതല്ലി എടുക്കട്ടെ (തമ്മിൽകൂട്ടിമുട്ടിട്ട) ആരാണതു?

രാമ—(വിചാരം) മിണ്ടാൻവരട്ടെ

കല്യ—എന്താമിണ്ടരുതെ? (വിചാരം) ഇത ഭ്രമമായിരിയ്ക്കുമെന്നുണ്ടൊ? (സ്പഷ്ടം) അല്ലെഭ്രമം!

* ചാവാനൊരുങ്ങിട്ടന്നെന്നെ । നീവെഗാൽതിന്നിടെണമെ॥ വെവുന്നുചിത്തം ദുഃഖത്താൽ । ജീവനിൽകൊതിയില്ലമെ॥ (൩൬)

രാമമെ— (ഒച്ചമാറീട്ട) എന്താണ അത്ര ദുഃഖം?

കല്യാണി—* മനസ്സിണങ്ങുന്നൊരുരാമമെന്നെ യിനിയ്ക്കുകാണ്മാൻവളരെപ്രയാസം അനിഷ്ടരായുള്ളവർപൊകയില്ലെന്നകത്തുനിന്നൊക്കിലിതാണദുഃഖം (൩൭)

രാമമെ— (വിചാരം) ഇവൾക്കഎന്റെ നെരെ നന്നെ നഷ്ടയുണ്ടെന്ന ഇപ്പൊൾനല്ല നിശ്ചയംവന്നു മററാരുടെനെരെയുമില്ലന്നും- (സ്പഷ്ടം)

* ഏണീവിലൊലനയനെതവസൌഖ്യമാകും കെണീട വെണ്ടതുതുസാഹസമുള്ളിൽ നിന്നെ പ്രാണങ്ങൾപൊലെകരുതുന്നൊരുരാമമെന്നൊ നാണിപ്പുമാനറികചെതസിഭ്രമമല്ലാ (൩൮)

കല്യാണി—വിചാരിയ്ക്കാത്ത ദുഃഖത്തിന്ന വിചാരിയ്ക്കാത്ത സുഖവും വരുന്നുണ്ടല്ലൊ- ക്ഷണംതെററിയാൽ ദുഷ്ടമായെന്നെ ഒക്കെനും ഒരംശ്വരൻതന്നെ സഹായം.

രാമ—* ഒരംവണ്ണമുള്ളൊരുകൾകാന്നവന്മാർ ജീവിച്ചിരിയ്ക്കുമ്പൊളനന്ത്രവന്മാർ ചാവാതിരിയ്ക്കുന്നതുഹന്തചിന്തിച്ചാവൊളമിങ്ങത്ഭുതമായിട്ടുന്നു (൩൯)

കല്യാണി—നൊക്കകുറച്ചനെരം ഒരംഒരൽപുരയ്ക്കൽ ഒളിച്ചിരിയ്ക്കണം അല്ലെങ്കിലകരെത്താരുരായതുണ്ടെ ആ വിളപാൻ പുറത്തിറങ്ങിനൊക്കുമ്പൊൾകാണും (അങ്ങിനെചെയ്യീട്ട)

കല്യാ—* പൊണ്ണൻരായർപിടിച്ചുനന്നെവഷളാക്കിത്തീൎത്തൊരീമൽക്കരം പുണ്യംപൂണ്ടഭവാൻപിടിയ്ക്കുകനിവൊടൊന്നാശ്രുനനാക്കുവാൻ ചണ്ഡാംശുഭൃതിതപ്തമായിവിലസുംവല്ലിയ്ക്കുഴംപല്ലവം തിണ്ണംനന്മഴയെററുംവക്കിലുടനെനന്നായ്ക്കുരുംനിണ്ണയം()

(രാമമെനൊൻെറ കയ്യുമ്മെൽകയ്യുവെയ്ക്കുന്നു)

വെങ്ക—അവൾവരെണ്ടനെരമായെല്ലൊ എന്താവരാത്തത?

* അനക്കമെന്തെങ്കിലുമൊന്നകെട്ടാൽ നിനയ്ക്കുമെഞാനവൾ
വന്നുവെന്നമനസ്സുഴന്നിവിധമെത്രയായിതിനിയ്ക്കുകഷ്ടം
ചതിപററിടുന്നൊ (൪൫)

ഇനിപുറത്തിറങ്ങിനൊക്കുകതന്നെ (തിരികുത്തിപുറത്തിറങ്ങിനൊക്കിട്ട) ഇവിടെ എങ്ങുംകാണാനില്ലല്ലൊ അവളെവിടെ പൊയി

കല്യാണി—ഒ! രായർപുറത്തിറങ്ങിനൊക്കിത്തുടങ്ങി

വെങ്ക—അവളെന്നെചതിച്ചു എന്നാണതൊന്നുന്നത ഈ മലയാളസ്ത്രീകൾ കണ്ടാൽനന്നെങ്കിലും കള്ളികളാണെ ത്രട്ടെ; ഇതൊക്കെ ഇവളുടെ മുത്തശ്ശിയൊടു പറയട്ടെ

(വെങ്കപ്പരായർപൊയി)

കല്യാണി—ഒ! ഈവിഢാൻ മുത്തശ്ശിയൊടു പറഞ്ഞു ഇപ്പൊൾ വ്യവഹാരമാക്കും

രാമെ— * വങ്കത്തമെറിട്ടുമിവൻമൊഴികെട്ടുമുത്തിതങ്കുംത
കാലഹമുയാക്കുമതിന്നുമുമ്പിൽ പങ്കെരുഹാസ്ത്രരണമാടു
വതിന്നുനൊക്കി പൂങ്കാവിലെക്കുപുത്തെൻമൊഴിപൊക
യല്ലീ? (൪൬)

കല്യാണി—അങ്ങിനെതന്നെ (രണ്ടാളുംമൊപ്പം) നൊക്കുക യ്യുകൊത്തപിടിച്ചുപൊവാം (അതചെയ്തിട്ട എല്ലാവരുംപൊയി)

ഒന്നാമങ്കം കഴിഞ്ഞു.



# കല്യാണിനാടകം

## ദ്വിതീയാങ്കഃ

(അനന്തരം കുടഞ്ഞുമന്നുകൊണ്ടു ചങ്കുനായർ പ്രവെശിക്കുന്നു)

ചങ്കു — കഷ്ടം എന്റെതലയിലെഴുത്ത ഇങ്ങിനെയായെല്ലൊ

* കൊണ്ടാടപൊയിലതൈരെട ക്കുയരിയുപ്പെന്നെപ്പൊഴുംകെല്പിനൊ। ടുണ്ടാകുംയജമാനകല്പനകളെകെൾക്കുന്നിനിക്കൊട്ടുമെ॥ മിണ്ടാതിങ്ങു വസിക്കുവാനിടയുമില്ലല്ലൊക്ഷണംപൊലുമീ। വണ്ടിക്കാരുയതിങ്കൽനിന്നുമധികംക്ലേശം നമുക്കാണഹൊ॥ (൩൩)

* വണ്ടിതക്കാരുകൾ ചത്തൊ വണ്ടിക്കാരായുടൻജനിക്കുന്നു। വണ്ടിക്കാരമരിച്ചാൽ വണ്ടിക്കാളകളായ്പിറക്കുന്നു? (൩൪)

രണ്ടുവകക്കാരുടെയും ജീവനൊന്നാണ നിശ്ചയംതന്നെ- ഞാനിട്ടെ ഇങ്ങിനെ ബുദ്ധിമുട്ടി വെലയെടുത്താൽ എജമാനന്നസന്തൊഷമുണ്ടൊ- ലെശമില്ലാ- എല്ലായ്പൊഴും തെറിപറയുകയുള്ളൂ -ബുദ്ധിയില്ലാ-പകരംശ്രുണ്ഠിയുണ്ടു-വിചാരിച്ചാലപ്പൊൾനടക്കണം- വിചാരിച്ചത മുഴുവനുംപറകയില്ലാ- വിചാരിച്ചത പൊലെയൊക്കെ ഇവൻ പ്രവൃത്തിക്കണം- എങ്ങിനെയാണെ ഠാംയജമാനന്റെ പാകംനൊക്കാ- ആരവിചാരിച്ചാലും കഴികയില്ലാ- ഇന്നലെ ഒരു ബ്രാഹ്മണയജമാനൻ വന്നതുകൊണ്ടു അദ്ദെഹത്തിനെ ശുശ്രൂഷിപ്പാൻ അങ്ങൊട്ടൊടീട്ടും ഇങ്ങൊട്ടൊടീട്ടും രാത്രി കഞ്ഞിന്റെപൊളുകൂട്ടാൻകഴിഞ്ഞില്ലാ- അച്ചിവീട്ടിലെക്കുപൊയില്ല- അതുമിരിക്കട്ടെ- ഇനിഅവളെന്തെല്ലാമാണാവൊ എന്റെനെരെ ദ്വെഷ്യംവിചാരിക്കുന്നത- അതാണ വിചാരം- ഇന്നവളൊട സമാധാനം പറവാൻ തരംകിട്ടില്ലാ എന്നാണ തൊന്നുന്നത- ആ വന്നയജമാനൻ ഇന്നുപൊവില്ലെന്നാണകെട്ടു.- ഇപ്പൊളവളെ ഇവിടെ എങ്ങാനുംവച്ചുകണ്ടാൽ കുറച്ചുപറയായിരുന്നു- ഒഹൊ ഇതാ വിചാരിച്ചപ്പൊഴെക്കും ൦

* ചെറുപിരണ്ടുമൂഷിക്ഞെരാതകിറത്തുണിയുംപൊതച്ചു ചൂലെന്തി
ൾരംറാപെരത്തിട്ടുമെന്നുടെപാറുവരാമച്ചിയുണ്ടിഹവരുന്നു

(അനന്തരം പാറുപ്രവെശിക്കുന്നു)

പാറു—ഠരം തെണ്ടിക്കഴവെറികളെ വിശ്വസിച്ചിട്ടുള്ളതമെതി

ചങ്കു—ഞാനെങ്ങും തെണ്ടാൻപൊയില്ലെ-പിന്നെ എന്താണ്ടി നീ കാണുമ്പൊഴെല്ലാം ചാടിക്കടിക്കുന്നത?

പാറു—എന്നാലിന്നലെനിങ്ങളെവിടെയായിരുന്നു? നിങ്ങൾ വരുമെന്ന വിചാരിച്ച ഞാൻ വാതിലടക്കാതെ കിടന്നിട്ട കള്ളന്മാർ വന്ന കെറാഞ്ഞത എന്റെ ഭാഗ്യമല്ലെ?

ചങ്കു—ഇനിക്കിന്നലെകണ്ണിന്റെപൊളക്കൂട്ടാൻകഴിഞ്ഞില്ലാ

പാറു—ഉവ്വെ! മനസ്സിലായിട്ടുണ്ട-വെറിട്ടൊരടിക്കിൽ ചെന്നാൽ വെളുക്കുവൊളം പിറുപിറെ ഓരൊന്നു പറഞ്ഞുകൊണ്ടിരിക്കും-ഇവിടെ വരുമ്പൊഴെല്ലാം വൈകി എന്നാവായി-പിന്നെ പൊക്കപൊലെ കിടന്ന ഉറങ്ങായി

ചങ്കു—എന്താണ്ടി നീ വായിൽകെറി പറയുന്നത? ഞാൻ മുഴുവൻ പറഞ്ഞൊട്ടെ

പാറു—എന്നാൽ കെൾക്കട്ടെ

ചങ്കു—യജമാനന്റെ അവിടെ ഇന്നലെ ഒരു ഉദ്യൊഗസ്ഥയജമാനൻ വന്നിരുന്നു- വന്നപ്പൊഴെല്ലാം അദ്ദെഹത്തിന്ന കാപ്പിവെണം പാല വെണം കാഞ്ഞവെള്ളം വെണം ഒരു പത്താളുകൾ കൂടിയാലും പാകം നൊക്കാൻ കഴികയില്ലാ യജമാനന്റെ തെറികെട്ടും അങ്ങൊട്ടും ഇങ്ങൊട്ടും ഓടീട്ടും ഉറക്കമൊഴിച്ചിട്ടും ഇന്നലെ ഞാൻ കഴങ്ങി- അതാണ വരാഞ്ഞത

പാറു—എന്തിനാണിങ്ങിനെ വെറുതെ യജമാനൻ നിങ്ങളെ തെറിപറയുന്നത?

ചങ്കു—എന്നെ തെറിപറഞ്ഞിട്ട വെണം ആ ഉദ്യൊഗസ്ഥയജമാനന്ന ബഹുമാനമാക്കാനെന്നു തൊന്നും

പാറു— യജമാനൻ വിശെഷിച്ചൊന്നുംതരികയില്ലെന്നല്ലെ നിങ്ങൾ പറയാറ? എന്നാലിത്രബുദ്ധിമുട്ടുള്ളടിക്കിൽ എന്തിനാണ സെവിക്കുന്നത? തുമ്പയെടുത്തുകിളച്ചാലും തന്റെ ഇടം കഴികയില്ലെ?

ചങ്കു— * അറിഞ്ഞുനൽകില്ലപിശുക്കനാകയാൽ, കുറച്ചുമിങ്ങീയജമാനനെങ്കിലും॥ ധരിക്കസത്തൊന്നിതുവിസ്ഥ്ഥായാകയാൽ, മറഞ്ഞുനിന്നെന്നുമെടുത്തിടാംപ്രിയെ (൭൩)

പാറു—ആട്ടെ നിങ്ങൾ ഇന്ന വരുമൊ?

ചങ്കു—പിന്നെയൊ?

പാറു—എന്നാൽ ഞാൻ പൊട്ടെ- നെരം കുറെ ആയി അടിയ്ക്കാനൊരുപാട മിറ്റമുണ്ട.

ചങ്കു—വരട്ടെനിക്ക-ചൊതിക്കട്ടെ. യജമാനന്റെ അച്ചിയുടെ കാലിന്മെലൊരു വിഷഭയമുണ്ടായതൊക്കെ മാറിയൊ?

പാറു—(കമ്പിച്ചു) ഉവ്വ (പിന്നെ ചിരിയ്ക്കുന്നു)

ചങ്കു—ഇതിലെന്തൊ ഒന്നുണ്ടെന്നുതൊന്നുന്നു വെല്ലൊ- എന്താണ നീ ചിരിയ്ക്കുന്നത? പരമാൎത്ഥം പറ.

പാറു—(നാലു പുറത്തുംനൊക്കീട്ട പതുക്കെ) വിഷഭയം തന്നെ ഉണ്ടായിട്ടില്ലാ.

ചങ്കു—എന്നാലെന്താണീ സംസാരംവരാൻ? ഇങ്ങിനെയൊക്കെ ബൊദ്ധ്യുണ്ടാക്കീട്ടാളുകൾക്കെന്താണ കാൎയ്യം?

പാറു—ഒരു ദിവസം ഒരു പരദെശിപ്പട്ടരൊരുമിച്ചു കിടക്കെണമെന്ന മുത്തശ്ശിയുടെ ശാഠ്യമുണ്ടാവുമെന്ന നിശ്ചയിച്ചിട്ട അതു കബളിപ്പാൻ കല്യാണിയമ്മതന്നെ മുള്ളുകൊണ്ടു കാലുകുത്തി പ്പൊട്ടിച്ചിങ്ങിനെ സംസാരമുണ്ടാക്കിയതാണ.

ചങ്കു—അ് ഹാ- അങ്ങിനെയാണ?

* പെണ്ണുങ്ങൾതൻവ്യാജമറിഞ്ഞിടാനീ। പ്പെണ്ണുങ്ങൾ തന്നെമതിയാകയുള്ളു॥ സൎപ്പങ്ങൾതൻകാലറിവാൻനിനച്ചാൽ। സൎപ്പങ്ങളല്ലാതെയൊരുത്തരുണ്ടൊ?॥ (൩൭)

പാറു—ഞാൻവെഗംപൊട്ടെ

ചങ്കു—ഒ-

പാറു—(പൊയി)

ചങ്കു—ഇനിപൊവുകതന്നെ (കുറച്ചു നടന്നിട്ട ചെവിടൊൎത്തിട്ട) യജമാനന്റെ ഒച്ചയല്ലെ ഒരം കെൾക്കുന്നതു? അതെ- യജമാനനിപ്പൊൾ ഈ വീട്ടിൽവരാൻ സംഗതിയില്ലെല്ലൊ- നൊക്കട്ടെ-പടിവാതലടച്ചിരിയ്ക്കുന്നുവെല്ലൊ-

(അണിയറയിൽ) ഇപ്പഴത്തെനിശ്ചയംമുമ്പിലത്തെപ്പൊലെ ഒന്നുമല്ല. ഇനിഎത്ര ആശ്രയിച്ചാലും നാം പൊവില്ല- എന്ന

ചങ്കു—യജമാനനെന്താണിപ്പൊളിവിടെ വരാൻ (ആകാശത്തിൽ കളുകളും) ഇത്രാളുകൾകൂടിചിരിയ്ക്കുന്നതെന്താണ? അ് അ ത്. മനസ്സിലായി- നാണുമാരാര യജമാനന്റെ നാട്യം കാട്ടുകയാണ.

(പിന്നെയുമണിയറയിൽ) ഇവിടുന്ന കണ്ടിട്ടില്ലല്ലൊ- പിന്നെ എങ്ങിനെയാണിവിടെയ്ക്കുതിന്റെ അറിവകിട്ടിയ്ക്കു? എന്നാ-

ചങ്കു—ഇപ്പോൾ രാമുണ്ണിമെനൊന്റെ നാട്യം കാട്ടുകയാണ- മാരാരകെ.മനാണ നല്ലഛായവരുന്നുണ്ട-അകത്തെക്ക കടന്നിത്തിരികാണുകതന്നെ (വാതലുന്തിതുറന്നകത്തെക്ക കടന്ന കടമിറക്കിനൊക്കീട്ട) ആളുകളിത്രകൂടിയ്ക്കു കുററമല്ല- നല്ലനെരം പൊക്കണ്ടെ.

* ഗൊഷ്ഠിത്തമൊടുതലയിട്ടുകുലുക്കലുംകൈ। കാട്ടുന്നതും ഖരമഹാസപനവുംനടപ്പു॥ ധാഷ്ട്യം പെരുത്തയജമാനനുടെയുമിങ്ങീ। നാട്യം നടിച്ചിട്ടുമിവന്റെയുമൊന്നുതന്നെ॥ (രവ)

(നാണുമാരാരപ്രവെശിച്ചിട്ട) എന്താണപറയുന്നത? കള്ളപ്പോരും മററും നമുക്കഉള്ളപൊലെ ഇവക്കൊക്കാനുമുണ്ടൊ? ഇവരെന്ത കള്ളത്തൊഴിൽകാട്ടിയാലും ആനാഴികയ്ക്കത്തു നാമറിയും

നാണു—(രാവുണ്ണിമെനൊനായിട്ട) ഇവിടുന്ന അറിയില്ലെന്നുവിചാരിച്ചിട്ടല്ല എങ്ങിനയാണറിവ കിട്ടിയതെന്നറിവാൻ ചൊതിക്കെ?

ചങ്കു—രണ്ടാളുടെയും ഛായഎങ്ങിനെ വരുന്നുണ്ടുന്നാണ അമ്പട-മാരാരെ

നാണു—(കൊരപ്പനായിട്ട) ആ കൊച്ചിന്റെ സംബന്ധക്കാരൻ തുപ്പൻനമ്പൂരി പറഞ്ഞിട്ടാണ നമുക്കറിവകിട്ടിയ്ക്കു.

രാവുണ്ണി—ഒരം നമ്പൂരിപ്പാടൻമാർപറഞ്ഞത മുഴുവനും വിശ്വസിക്കവയ്യാ അവർ മാറിദ്ധരിച്ച പറവാൻമിടുക്കന്മാരാണ

കൊര—ഛി- ഛി. ഇദ്ദെഹമിങ്ങിനെയല്ല നല്ലസൂക്ഷ്മഗ്രാഹിയാണ.

രാവുണ്ണി—ഇവിടുന്നിത്ര ധാരാളമായിട്ടകൊടുക്കബൊളവൾക്ക തഹശിൽദാരെവരുത്തീട്ട എന്താണകാര്യം?

കൊര—അതല്ലെനമുക്കിന്നത്തെമെഷ്ട്യം?

രാവുണ്ണി—എന്നാലുമിവിടുന്നൊരിയ്ക്കലൊക്ക ക്ഷമിക്കണെ

കൊര—ഒരിക്കലെ നാം ക്ഷമിച്ചിട്ടുള്ളു? ഇനികുറച്ചപറയാതെ കണ്ടുകഴിയില്ല. സഹിക്കുന്നില്ല നമുക്ക- അവളുപകാരസ്മരണ ലെശമില്ലാത്ത വകയാണെ-ചെട്ടയാണെ-

* പണ്ടെങ്ങൾനാം പലതുമങ്ങുകൊടുത്തുവെന്നാൽ। വെണ്ടീയവൾക്കതണിയില്ലതൊടില്ലകഷ്ടം॥ കുണ്ടാതപമറവു ബെ

ഐഹലൌകികമുള്ളമൂന്നി ൽ യുദ്ധാദി കൊണ്ടുടനെ ടുത്തത്തു വെ
ച്ചിടുന്നു ॥ (൪൯)

* കെൾക്കാക്കുടുംബ്ബമതശെഷവുമാശ്രുവെണ്ട ൽ തൊക്കെ
കൊടുത്തു പരിചൊടുപുലത്തിയാലും ॥ ദെഷ്ട്ടില്ല കാന്തല
വംലശവുമെൻറപാകം ൽ നൊക്കില്ലവൾക്കുപകൃതിസ്മൃ
തിതെല്ലുമില്ലാ (൫൦)

* നിത്യംവിവെകമിയലുന്നൊരുമുത്തിചെന്നു ൽ യുദ്ധംകൊടു
ക്കുമത്തുമൂലമകത്തുവന്നാൽ ॥ ബുദ്ധിക്ഷയംമവരുംപടിച
ത്തപൊലെ ൽ ശുദ്ധംനിലത്തവൾകമഴ്ന്നുകിടന്നുറങ്ങും (൫൧)

* കല്യാണിതെല്ലുമിവനിൽകനിയാത്തതെന്തെ ൽ കല്യാണി
തെന്നുവരുമെന്തവചിത്തമയ്യൊ ॥ ഇല്ലാനമുക്കുശരണംകരു
ണാലയെന്നി ൽ യില്ലാതെയൊന്നിനിമലൎന്നുകിടന്നിടെണം ( )

* ചാരത്തിരുന്നുപലതിങ്ങിനെചൊല്ലിയാലും ॥ പാരംമുഷി
ച്ചിലൊട്ടുമിട്ടുകുലുക്കിയാലും ൽ പാരാതെനാംകരകിലുംകഠിനം
നിനച്ചാൽ ॥ ചെരില്ലലെശവുമവൾക്കൊരുഭാവഭെദം (൫൩)

രാവുണ്ണി—ഇത്രചെട്ടയാണവൾ?

കൊര—കഴിഞ്ഞില്ലകെൾക്കു ധൈൎയ്യവുംവ്യസനവുമില്ലെപ്പൊഴും നമുക്കുസഹിക്കാൻവയ്യാ—(പല്ലുകടിച്ചുകരഞ്ഞുകൊണ്ടു) അവളിതൊക്കെ ഒരുംകള്ളത്തപശിഷ്യന്മാരൊടുപറഞ്ഞയച്ചസംസാരമാക്കും.

രാവുണ്ണി—ഇവിടുന്നാവുകകൊണ്ടാണിത്രനാളുംക്ഷമിച്ചതുതന്നെ അടിയങ്ങളൊമറ്റൊ ആണെങ്കിൽ ഇത്രയെങ്ങുംക്ഷമിക്കില്ല.

കൊര—അങ്ങിനെ പറയു.

രാവുണ്ണി—ഇനിയുമവരാശ്രയിച്ചാലിവിടെയ്ക്കു ദയവരുമൊ എന്ന സംശയമുണ്ട!

കൊര—രാവുണ്ണി ഇനിഅതവിചാരിയ്ക്കെണ്ട. ഉറച്ചുകൊള്ളു ആയിരംപവൻ തിരുമുക്കാഴ്ചവച്ചാലും നമ്മുടെരംതിരുവുള്ളക്കെടതീക്കാൻകഴിയില്ല.

രാവുണ്ണി—കുറച്ചുദിവസംകഴിഞ്ഞാൽതന്നെ ഇതുറച്ചുകൂടു.

കൊര—നാമാണെന്ന വിചാരിക്കാഞ്ഞിട്ടല്ലെ നിയ്യിങ്ങിനെപറയുന്നത?

രാവുണ്ണി—ഇവിടുന്നാവുകകൊണ്ടൊരുറപ്പുണ്ട.

(പതുക്കെ) ഇനിയുംവെഗമങ്ങൊട്ടുപൊവുമെന്നുതന്നെ.

(ആകാശത്തിൽ)

ഇനി ആ കുഞ്ചുക്കുറുപ്പുംകൊരപ്പന്നായരുമായിട്ടുള്ളതുകൂടി കെ ൾക്കട്ടെ എന്നു.

നടൻ—(കുഞ്ചുക്കുറുപ്പായിട്ടു)

ചക്കു—(ചിരിച്ചുംകൊണ്ടു) എടത്തുകാലിന്റെ ഞൊണ്ടലും ചിറികൊട്ടലും എളിയ്ക്കുള്ളവളവു മൊക്കെയുമതുതന്നെ.

കുഞ്ചു—(രണ്ടുമൂന്നു ചുമയ്ക്കുന്നു)

കൊര—ആരാണവിടെ?

കുഞ്ചു—അടിയൻതന്നെ.

കൊര—ആര കുഞ്ചുവൊ?

കുഞ്ചു—ഏറാൻ.

കൊര—അകത്തെക്ക കടക്ക.

കുഞ്ചു—(അകത്തെക്കകടക്കുന്നു)

കൊര—എവിടുന്നാണെനീ വരുന്നത?

കുഞ്ചു—ഠരം പിച്ചകപ്പറമ്പിൽനിന്നാണെ.

കൊര—ആ കള്ളിക്കളുടെവീട്ടിൽ എന്തിനാണെനീ പൊയ്യ?

കുഞ്ചു—വെറുതെതന്നെ.

കൊര—എന്താണവിടെ വിശെഷം?

കുഞ്ചു—ഒന്നുമില്ല്യാ.

കൊര—എങ്കിലും?

കുഞ്ചു—* കല്യാൻമഞ്ജിമ്പ്രെട്ടിഹരാമമെനൊൻ । കല്യാണിയ മ്മയ്ക്കുടനിന്നുതന്നെ ॥ നല്ലൊരുമൊദാൽമുറിനൽകുമെന്നു। ള്ളുല്ലാസമൊടുണ്ടൊരുവൎത്തമാനം ॥ (ദ്രുര)

കൊര—അത് ഹാ-അതുവ്വൊ? എന്നാലതൊന്നുപൊക്കണം അതിന്നെന്താണുവെണ്ടത? നീയ്യുതന്നെഉത്സാഹിയ്ക്ക

കുഞ്ചു—അയ്യൊ അടിയനെന്തുത്സാഹിക്കുന്നത? കുന്നൻമതിച്ചാൽഗൊപുരംകുത്തുമൊ? വെണമെങ്കിലിവിടുന്നുതന്നെ ഉത്സാഹി ക്കണം.

കൊര—എന്നാലൊ?

കുഞ്ചു—ഒഹൊനടക്കും.

കൊര—നാമിന്നലെരാത്രിയിലവിടെപൊയിരുന്നു.

കുഞ്ചു—ഏ-അതുവ്വൊ?

കൊര—അങ്ങൊട്ടല്ല്യാപൊയ്യ അതിന്റെ അങ്ങെവീട്ടിലെ യ്ക്കാപൊയത ആ മിറ്റത്തൂടെയാണെന്നെയുള്ളു.

കഞ്ചു—അപ്പൊഴൊ?

കൊര—* ചെല്ലിനൊടവളെക്കണ്ടീടല്ല മകത്തെക്കനൊക്കി നിന്നെൻനാം। ക്ഷിപ്രം വാതിലടച്ചാളപ്പൊൾ നമ്മുടെ മുഖത്തുതന്നെയവൾ (൩൫)

കഞ്ചു—ഇതൊന്നും കൂട്ടണ്ട അവൾക്ക കഥയുണ്ടൊ? സ്വാതന്ത്ര്യമുണ്ടൊ? ആമന്ത്രി നിശ്ചയിച്ചതല്ലാതെ അവിടെവല്ലതും നടക്കുമൊ? അവൾക്കിവിടുത്തെ വഷിയങ്കരിയാണതാനും.

കൊര—അതുമാത്രമെ അവിടെസാമാന്യംപൊലെയുള്ളു നാംമുമ്പിലനവധി യാളുകളൊട ഇനി അങ്ങൊട്ട പൊവില്ലെന്നു നികച്ചപറഞ്ഞിട്ടുണ്ടല്ലൊ ഇനി അവർചൊതിച്ചാൽ എന്താണ പറയെണ്ടത?

കഞ്ചു—ഇവിടുന്ന എല്ലാവരൊടും കനംവിട്ട കളിക്കാൻപൊയിട്ടല്ലെ അവരിങ്ങിനെ ചൊതിക്കുന്നത? ഒന്നടങ്ങിച്ചാലാരാ പിന്നെഇവിടുത്തൊടീവക കാൎയ്യം നെരിട്ട ചൊദിക്കെൻ?

കൊര—അവൾക്കമനസ്സില്ലാത്തതിനൊ?

കഞ്ചു—അവളീകുറുമ്പുകാട്ടുന്നതൊക്കെ ഒരു തഹശിൽദാരുടെ വിദ്യകൊണ്ടല്ലെ? ഇവിടുന്ന വിചാരിച്ചാലീ തഹശിൽദാരെ ഒന്ന പറ്റിക്കാൻ കഴികയില്ലെ

കൊര—അതാവാം മെൽവടിഉദ്യൊഗസ്ഥന്മാരൊക്കെ ഇന്ന നമുക്ക സ്വാധീനമാണ.

നാണു—കൊച്ചുൻനായർതമ്പുരാൻ യജമാനനവർകളുടെ ശിഷ്യൻ ചങ്കുനായരിതാ നില്ക്കുന്നു കാൎയ്യംമാക്കെ തെറ്റി ഞാനിതാ പൊകുന്നു.

(നാണുവെഗംപൊയി)

ചങ്കു—* തന്നിൽപ്രെമമൊഴിഞ്ഞു। പെണ്ണിനനുരാഗമുണ്ടു സംബന്ധമായി। പിന്നെത്താനതൊഴിച്ചു വെഗം മാറ്റൂര ഘൊഷിച്ചു രൊഷാകുലം॥ മന്ദംപിന്നയുമായവൾക്കുനര സംസംബന്ധമായെത്രയും। നന്നെല്ലൊയജമാനചെഷ്ടകൾനിനക്കുമ്പൊൾ ചിരിക്കുംജനം (൩൬)

കുറ്റമാണാളുകളിങ്ങിനെ നാട്യംകാട്ടിപരിഹസിക്കുന്നത? ഒന്നെരംകുറെത്തയില്ലൊ കൂട്ടാൻവയ്പാൻ തൈരകൊണ്ടചെല്ലാൻ നെരംവൈകിയാൽ പട്ടർതെറിപറയും വെഗംപൊവുകതന്നെ (കുടമെടുത്ത കുറച്ചുനടന്ന മെളിലെക്കനൊക്കീട്ട) ഇതാ എന്റെ

യജമാനനും മറ്റെയജമാനനുംകൂടി പ്രാന്തയിൽ കസാലയിട്ടിരിക്കുന്നു-

* പരമീവഴിയെപൊയാൽ। തെറിയതുയജമാനനിങ്ങുവഷിക്കും॥ പരിചിനൊടായതുമൂലം। തരമൊട്ടുമറ്റെവഴിക്കുപൊകുന്നെൻ॥ (൩൭)

(ചങ്കുനായർപൊയി) പ്രവെശകംകഴിഞ്ഞു

അനന്തരം കൊരപ്പൻനായരും പത്മനാഭപണിക്കരുംപ്രവെശിക്കുന്നു

കൊര—ഇന്നുപൊവെണ്ടാരണ്ടുദിവസംകഴിഞ്ഞിട്ടാവാം

പത്മനാഭ—അയ്യൊ! അതപൊരാ ഇന്നുതന്നെ.പൊവണം

കൊര—എന്താണിവിടെതാമസിപ്പാൻസൌഖ്യമില്ലന്നുണ്ടൊ

പത്മ—* തിന്നുംകുളിപ്പാനുമുറങ്ങുവാനു। മുന്നാനുമെന്നല്ലഖിലത്തിനുംഞ്ഞകം॥ കല്യാണിതിങ്ങുന്നതുപൊലെസൌഖ്യം വിണ്ണോർപുരത്തിങ്കലുമില്ലനൂനം (൩൮)

കൊര—എന്നാലെന്തിനാണിന്നുതന്നെപൊവുന്നത?

പത്മ—നാളെ ഒരഞ്ഞൂറുരൂപ യുണ്ടൊക്കണം അങ്ങിനെയൊരു ബെധപ്പാടുണ്ട

കൊര—അത്രെയുള്ളു? അതിവിടെഉണ്ടൊക്കാം

പത്മ—ഇവിടെയുള്ള അതൊക്കെബുദ്ധിമുട്ടാവില്ലെ?

കൊര—ഹെ അതൊന്നുമില്ലാഎല്ലായ്പൊഴും ഇവിടെചുരുങ്ങിയപക്ഷം ഒരായിരംരൂപയുണ്ടായിരിക്കും അല്ലെങ്കിൽനമുക്കസുഖമാവില്ലാ

പത്മ—ഇവിടെക്കൊക്കെഅങ്ങിനെകഴിയും അതുവെണ്ടതുമാണ.

കൊര—എടാകൃഷ്ണ (അണിയറയിൽ) എറാൻഎന്ന-

(അനന്തരംകൃഷ്ണൻപ്രവെശിക്കുന്നു)

കൊര—ഒരഞ്ഞൂറുരൂപാഇതിൽനിന്നെടുത്തിവിടെനിരത്ത-

കൃഷ്ണ—എറാൻ-

(അലമാരിതുറന്നരൂപാഎടുത്തഎണ്ണിനിരത്തുന്നു)

പത്മ—നാണു-(നാണുപ്രവെശിച്ചിട്ട)എന്ത

പത്മ—ഒരംരൂപാ എണ്ണിഎടുത്തവീട്ടിൽ ജ്യെഷ്ഠന്റെ കയ്യിൽകൊണ്ടകൊടുക്ക-

നാണു—ഒ (രൂപമെടിച്ചപൊയി)

പത്മ—(കൃഷ്ണനൊടുപതുക്കെ)ഒരൊലയുമെഴുത്താണിയുംകൊണ്ടുവരണെ-

കൊര — എന്താണ പറഞ്ഞത?

പത്മ — ശീട്ടെഴുതാനൊലയുമെഴുത്താണിയും കൊണ്ടുവരാനാണ

കൊര — കൃഷ്ണാനീപൊ-ഒന്നുംകൊണ്ടുവരെണ്ടാ- പൊ പൊ-നില്ക്കണ്ടാ (കൃഷ്ണൻപൊയി)

പത്മ — അങ്ങിനെയായാലൊ?

കൊര — അതൊക്കെനാമല്ലെ നിശ്ചയിക്കാൻ

പത്മ — അതെ-എന്നാലുമൊന്നെഴുതിതന്നാലെന്താണ ദൊഷം?

കൊര — അതുണ്ട- നമുക്കൊരു സ്വകാൎയ്യമാലൊചിപ്പാനുണ്ട അതിന്നുതാമസമാവും

പത്മ — എന്നാലത്രവെണ്ട കാൎയ്യമെന്താണ കെൾക്കട്ടെ

കൊര — ഒരുതഹശീൽദാരെകൊണ്ടെനമുക്കിരിക്കപ്പൊറുതിയില്ലാണ്ടായിരിന്നു

പത്മ — എന്താണത?

കൊര — ഒരു കള്ളനമ്മുടെ നെൎയ്യാരുടെ അടുക്കൽ ചെന്ന ചില ഏഷണികൂട്ടി ദുശ്ശടമാക്കിതീൎക്കുന്നു ഇനിമെലിലിതൊന്നുമരുതെന്നിത്തഹശീൽദാരൊടൊന്നുഗ്ഗുണദൊഷം പറഞ്ഞാൽ ഭെദമുണ്ടൊ എന്നശങ്കിക്കുകയാണ

പത്മ — ശിവശിവ! നന്നായി ഇവിടുത്തെ ആലൊചനം ബുദ്ധിക്കാരൊട ഗുണദൊഷം പറയാൻ ലൊകത്തിലാരെങ്കിലുമുണ്ടൊ? ഇവരല്ലെ ഇപ്പൊ പാസ്വുമൻമാർ യജമാനനെക്കൊണ്ടുതന്നെ കടലാസ്സുകളിലെല്ലാമിവരടിപ്പിക്കുന്നു?

കൊര — അഹ

പത്മ — ഇവിടുന്നിവരെന്നല്ലവർണ്ണമറിയില്ലാ എന്നാണതൊന്നുതൎക്കൊച്ചുപറയാം

* ന്യായങ്ങൾക്കതെന്നുശെിതരമതിയുണ്ടെന്നമുള്ളൊരു
ദ്ദൃഢാഭിപ്രായം ചെന്നൊരുകളെയുംഗ്ഗുരുവിനെയുമഹൊനിന്ദ
യുംനെൎല്കെട്ടുംമായംവിട്ടൊരുധൎമ്മങ്ങളിൽവിമുഖതയും ചെ
ന്നിരുന്നില്ലൊഴതെ ബുദ്ധിക്കാരെന്നിനച്ചാലിനിയൊ
രുവരധീഭാഷവെണ്ടെന്നുതൊന്നും (൫൯)

കൊര — *നല്ലൊരുശരിയിതുശരിയിതുകല്യമതെകെൾക്ക പാ
ൎക്കിലിതുപൊരാ ചൊല്ലാം വിദ്യാഭ്യാസമതില്ലാം പരപ്പുരമാ
യതിന്നാണ (൬൦)

പത്മ — ആലൊചിച്ചുനൊക്കുമ്പൊൾ ഇവിടുത്തെ പക്ഷംപൊലെതന്നെയാണ അധികം ഒരുവിദ്യ പഠിച്ചാലവന്ന അഹമ്മതിയും പരപുച്ഛവുമെറീട്ടതന്നെയാണ കാണുന്നത

കൊര—കുറച്ചുപഠിച്ചാൽകുറച്ചു സഹമ്മതിയും പരപ്പുരപ്പുമുണ്ടാവും

പത്മ—(ചിറികുന്നു)

കൊര—ആകട്ടെ ആലോചിച്ചകാൎയ്യത്തിന്ന നിവൃത്തിയുണ്ടാവുമൊ

പത്മ—(ആലോചിച്ചിട്ട) ഉവ്വ-കൊഴവാങ്ങിനെരകെടായിവിധിക്കുന്നു എന്നുംമററുംദോഷമായിട്ടി തഹശിൽദാരുടെപെരിലൊരുഹൎജ്ജി ആരെക്കൊണ്ടെങ്കിലും കൊടുപ്പിക്കു എന്നാലതുയജമാനൻറമുമ്പാകെ വായിക്കുമ്പൊൾ ഇതിൽപറയുന്നതൊക്കെസത്യമാണ തഹശീൽദാര മഹാഅക്രമിയാണ എന്നിങ്ങൊട്ടു പൊരുമ്പൊളവിടെകെറിയിരുന്നു അപ്പൊളീതഹശീൽദാരുടെദോഷംകൊണ്ടനെകംജനംസങ്കടപ്പെടുന്നതുകണ്ടു എന്നുവല്ലവരെകൊണ്ടും പറയിച്ചിട്ടൊ ഞാന്തന്നെപറഞ്ഞിട്ടൊ ഇവിടുത്തെഅഭിപ്രായംസാധിപ്പിക്കാം

കൊര—നാംതന്നെവെണമെങ്കിൽതിരുവെഴുത്തയക്കാം

പത്മ—ഇവിടുന്നൊരുസ്ഥാനത്തിലുള്ളാളല്ലെ- ഇങ്ങിനെയുള്ളകാൎയ്യത്തിലൊന്നും പ്രത്യക്ഷത്തിൽപ്രവെശിക്കരുത ഉപായത്തിൽകാൎയ്യംനടത്തിയാൽപൊരെ?

കൊര—* എങ്ങിനെയെല്ലാം ചിരവൊട്ടുന്നിങ്ങളുതൊക്കെ പറ
ഞ്ഞിടുന്നതഹൊ അങ്ങിനെതന്നെയതെന്നെഭംഗിയത
ല്ലെ സഖെനമുക്കുള്ളു॥ (നൃക)

കൃഷ്ണൻ—(വന്നിട്ട) അതുകവിതക്കാരൻനാരായണൻനായര വന്നിട്ടുണ്ട

കൊര—ഉവ്വൊഎന്നാൽകൂട്ടികൊണ്ടുവാ!

കൃഷ്ണൻ—(പൊയിനാരായണൻ നായരൊരുമിച്ചുവരുന്നു)

കൊര—കൃഷ്ണാ നിയ്യുമുതെരുത്തകാലായൊഎന്നുകുട്ടിപ്പട്ടരൊട ചൊദിക്ക

കൃഷ്ണ—എറാൻ-(പൊയി)

പത്മ—ഇയ്യിടയിലത്തെകവിതകളെന്തെല്ലാമാണ?

നാരായണ—ഇവിടുത്തെ നെശ്യാരുടെ കെശാദിപാദമുണ്ടാക്കിട്ടുണ്ട

കൊര—നാംപറഞ്ഞിട്ടുതന്നെയാണ

പത്മ—എന്നാൽകെൾക്കട്ടെ

നാരായണ—* കന്നൽക്കണ്ണികളാകവെകഴൽതൊഴുംകല്യാ
ണിതൻനൽകചം തന്നെപ്പെട്ടിയതുണ്ടിരുട്ടിനുനമുക്കില്ലി
ങ്ങുകില്ലൊട്ടുമെ മന്ദിച്ചായതുമൂലമാണിതുവെളിച്ചത്തെക്കു

ചത്താൽവരാ തിന്നെരംപലഗ്രഹചരാദിയിൽമനംമങ്ങി
ച്ചുതുങ്ങുന്നതും (൩൨)

* നാളീനായതന്നെത്രതൻകചഭരം കണ്ടിട്ടുതൻപുത്രിയാം। കാ
ളിന്ദീനദിയാണിതെന്നുഹൃദയെമാത്താണ്ഡനൊത്താദരാൽ
ആളുംപ്രെമമിയന്നിതിന്റെറരിപ്പുവാം ധപാന്തപ്രഞ്ജത്തെ
പ്പുരം ॥ കാളുന്നൊരുകരങ്ങൾകൊണ്ടിഹമൂടിച്ചീടുന്നുപാടെ
ജവാൽ (൩൩)

* പെണ്ണുങ്ങൾക്കൊരു രത്നമാകുമിവൾ തൻപൂവെണിയൊ
ടെപ്പൊഴും। തിണ്ണംശങ്കയായിട്ടുന്നചാമരമതിൻ ദുഃഖംസഹി
യ്ക്കാവതൊ। ദണ്ഡംചെത്തിതിന്നെസ്സദാനൃപതിമാർതുള്ളിച്ചു
തുള്ളിച്ചുകൊ। ണ്ടെണ്ണംവിട്ടുജനങ്ങൾകാണ്കെവെ നടനീ
ടുന്നനാടൊക്കയും॰ (൩൪)

* കൊരപ്പുപ്രഭുതന്റെകാമിനിയതാംകല്യാണിതൻവെണി
യിൽ। പാശംഭീതികലന്നരിൻപ്രണയമുണ്ടായിട്ടുവാനായു
ടൻ। പാരാതായതണിഞ്ഞീടുംസുമശരണംവദ്ധിക്കവാൻ
വാലിയ। ക്കാരെപ്പൊലെന്നച്ചിട്ടുന്നധരയെധാരാധരം
സാദരം। (൩൫)

* കല്യാണീകചകാന്തികണ്ടു നിതരാനന്ദിച്ചു വിദ്വജ്ജനം
മെല്ലച്ചൊന്നിയതെന്നുനിന്ദ്യപെതകില്ലെന്നിട്ടൊരശൈവലം
അല്ലൽപ്പെട്ടുജലപ്രഞ്ജങ്ങളുറിയില്ലിത്താരതമ്യത്തെയെ। ന
ല്ലാസ്സെത്താട്ടുറച്ചതിന്റെനടുവിൽപാക്കുന്നതൊക്കെല്ലമെ( )

* പുത്തൻതെന്മൊഴിതന്റെ പൂമുടിയടിച്ചെച്ചൊടിച്ചുപിഞ്ഛങ്ങ
ളൊ। ടൊത്തീടുംമയിൽദുഃഖിയായ്ക്കിഷമെഴും നപ്പങ്ങ
ളെച്ചാകുവാൻ। കൊത്തിക്കെല്ലൊട്ടുരിന്നിട്ടുന്നിതിടിവെട്ടു
മ്പൊഴിതെന്നിപ്പൊൾഞാൻ। ചത്തീടുംദ്ധമെന്നുറച്ചു
നടനംചെയ്യുന്നുപെയ്യുംമുദാ (൩൭)

* വല്ലാതെമധുപാനമായതുവശാൽആണീകപിന്നെവപ്രഞ്ജം। ക
ല്യാണീചികുരത്തെയിങ്ങു ബഹുമാനിക്കാതതൊക്കുംവി
ധൌ। മെല്ലെക്കുള്ളുകുടിച്ചിട്ടുന്നൊരുജനം ദൈവെന്ദ്രനെത്ത
ന്നെയും। പുല്ലൊളംബഹുമാനിയാത്തതറിവുണ്ടെല്ലാക്കു
മെല്ലൊട്ടുവി (൩൮)

* മദ്ധ്യത്തിൽതപുഹെമപ്രതിമസൂക്ഷ്മസീമന്തപീതാംബര
ത്തൊ। ടൊത്തുംപുഷ്പെഷുതന്നെപ്പുരിചിന്നൊട്ടുജനിപ്പിച്ചു
മിങ്ങിമപൊലെ। പുത്തൻകാർകള്ളമെകംതചിരതചികല

ന്നനിതാന്തംവിളങ്ങു । നിത്തന്നിയ്ക്കേശകൃഷ്ണതിരുവ
ടിയെനമിക്കുന്നുവാഴ്ത്തുന്നഭക്ത്യാ (൩൩)

പത്മ—കേശവന്നമിതിയെത്രയുണ്ട?

നാരായണ—കുറച്ചുകൂടിയുണ്ട കല്യാണിസഹസ്രമാണെന്നോ ക്കിരിക്കുന്നത ആയിരം ശ്ലോകം തികയണ്ടെ?

പത്മ—ഓ- ഹൊ- മഹാവിസ്താരന്തന്നെ ഒക്കെകേമമായിട്ടുണ്ട (സ്വകാര്യം) ഇയ്യാൾക്കിതിന്റെ വല്ല ഗന്ധമുണ്ടോ?

നാരായണ—കണ്ടില്ലെ ഇങ്ങിനെ ഉറക്കം തൂങ്ങികൊണ്ടിരിക്കുന്നത?

പത്മ—കോരപ്പപ്രഭു എന്നുകെട്ടപ്പോൾ കുറച്ചു ചിരിച്ചു അത മനസ്സിലായി എന്നാണതോന്നുന്നത

കോര—ഒക്കെവിശേഷമായി- ഇല്ലെ?

പത്മ—ഉവ്വ അസ്സലായി-ഇന്നലെ ഇവിടെത്തെ കിടപ്പസുഖമായില്ലന്നുണ്ടോ?

കൊര—ഉവ്വ നല്ലസുഖമായി എന്താണിതചോദിക്കാകാരണം

പത്മ—ഇവിടന്നിപ്പോൾ കുറച്ചു കണ്ണടക്കുന്നത കണ്ടിട്ടാണചോദിച്ചത?

കൊര—പാട്ടുകെട്ടാലത്തെപ്പോലെ കവിതകെട്ടപ്പോളത്തെ സുഖലയംകൊണ്ടാണകണ്ണടച്ചത

നാരായണ—(സ്വകാര്യമായിട്ട) നല്ലസുഖലയം കുറച്ചുകൂക്കംതന്നെകെട്ടു

പത്മ—(പൊട്ടിചിറിക്കുന്നു)

കൊര—എന്താണചിറിച്ചത?

പത്മ—ഇവന്റെ ദുരാഗ്രഹത്തിന്റെ ശക്തികണ്ടിട്ടുതന്നെ

കൊര—എന്താണത?

പത്മ—രൂപതരിയിക്കണമെന്നിവൻ കയ്യുകൊണ്ടുകാട്ടുകയാണ

കൊര—സമ്മാനംകൊടുക്കണമെന്നനാം വച്ചിട്ടുണ്ട നാരായണാ: ആകവിതാപുസ്തകമിവിടെതാ (ബുക്കമെടിച്ചഅലമാരി തുറന്ന അതിൽവച്ചിട്ട അതിൽനിന്ന ഒരു നൂറുരൂപയും ഒരുപട്ടക്കരമുണ്ടും ഒരുമോതിരവും എടുത്തുകൊടുക്കുന്നു-)

നാരായണ—മെടിച്ചിട്ട (വിചാരം)

കല്യാണിപ്പെൺകിടാവെത്രനന്നു മമകവിതെനിങ്ങൾക്കുമാലമൊക്കം। ചൊല്ലാംകൊരപ്പനേവം പറമിതുവരെയും ഹ

ത്തലാളിച്ചമൂലം॥ തെല്ലല്ലെല്ലാകടപ്പം പരമവികൃതിയാം
മുത്തിയെപ്പോലെയാഞ്ഞാൻ। മെല്ലെന്നിയ്യാളുനൽകുന്ന
ത്തുമുഴവനെമങ്ങാതെവാങ്ങുന്നമൂലം (൧൦)

ആട്ടെപകരം രാമമെനോൻ തഹശിദാരെക്കൊണ്ടും ബഹുമാനിപ്പിക്കണം(സ്വഗതം) എന്നാലങ്ങിനെയാട്ടെ

കോര—ഒ- നാരായണൻ പൊയ്ക്കോളു

നാരായണൻ—(പൊയി)

പത്മ—എന്തിനാണിത്ര ചിലവറ്റത്തിങ്ങിനെ കവിതയുണ്ടാക്കിക്കുന്നത?

കോര—അവൾക്കിതിനൊക്കെ വളരെ ഭ്രമമാണത്രെ

പത്മ—(വിചാരം) ഒരംവിദ്വാൻ നല്ലദിവാളിതന്നെ

* പെട്ടന്നൊരായിരംതന്നെ। ചട്ടറ്റിട്ടുമറ്റുള്ളിക॥ പൊട്ടനാ
മിവനൊടിപ്പൊൾ। കഷ്ടംവാങ്ങായിരുന്നമെ॥ (൧൧)

ആട്ടെഇനിഒരിക്കലാവാം(കൃഷ്ണൻവന്നിട്ട)പഴയരികാലായി (എന്നപാതിപറഞ്ഞപ്പൊൾ) ഒ! അല്ലഅമറെത്തുകാലായി

കോര—ശപ്പക്കഴുതക്കൊരു വകതിരിവില്ലാ എന്താണെടാ നീയാദ്യംപറഞ്ഞത?

കൃഷ്ണ—മുമ്പിലത്തെശീലങ്കൊണ്ടങ്ങിനെപുറപ്പെട്ടതാ

കോര—തക്കുത്തരം പറയുന്നൊ? ഇവന്റെചെപ്പിക്കരണ്ടകൊടുക്കട്ടെ (എണീട്ടഒന്നഅടിക്കുന്നു)

കൃഷ്ണ—(തടുത്തിട്ട ഓടിപ്പോയി)

കോര—ഞാനടിച്ചതതടുക്കമാറായൊനിനക്ക?(ആവെശത്തിൽനിന്ന) അടിച്ചാലെല്ലാവക്കും വെദനഒരുപൊലെയാണ്ന്നപിന്നെഎങ്ങിനെയാണ തടുക്കാതിരിക്കുന്നതഎന്ന

കോര—(വിറച്ചുകൊണ്ട)ഇപ്പൊൾനിന്നെകഴിച്ചകളയാംനൊക്കിക്കൊ എന്ന (പൊയി)

പത്മ—* മല്ലൊട്ടമിങ്ങിവർതമ്മിൽ തല്ലിട്ടുമൊശമായ്വന്നിനി
യ്ക്കുററം। നല്ലൊരുനെരംപൊക്കിതുമെല്ലെരാഷ്ട്രാൻഗമിച്ചി
ട്ടെന്നൽ ഞാൻ॥ (൧൨)

(എല്ലാവരുംപൊയി)

രണ്ടാമങ്കം കഴിഞ്ഞു



# കല്യാണിനാടകം

ത്രിതീയോങ്കഃ

(അനന്തരം ഇട്ടൻനമ്പൂരിപ്പാടു പ്രവെശിക്കുന്നു)

ഇട്ടൻ * ചാരുശ്രീചിത്തിവിത്താം സുഖമതിജയമിത്യാദിസാ
ധിച്ചിടുംധീ। ചെരുംന്നൊരുണ്ടനെകം ധരണിയിലതുകൊ
ണ്ടിപ്പൊളില്ലത്തുതമ്മെ ॥ നെരെല്ലാംവിവൃത്തികളുവനുസദൃ
ശമൂഹിച്ചെട്ടുക്കുന്തഹസ്ത്രീൽമാരാമിരാമമെന്നൊരൻ മമഹൃദിപ
രമാശ്ചര്യമുണ്ടാക്കിടുന്നു (൨൩)

(അണിയറയിൽ)

* നാരായണൻതാനമഹൊന്നമിഷ്ടം ന്നൊരീമഹാബ്രാഹ്മണ
ർതന്റെനെരെ കാരുണ്യമെറ്റുംവലനാംതഹസ്ത്രീൽ മാറെസ്തു
തിക്കുന്നവനാരിദാനീം (൨൪) എന്ന

ഒ! പട്ടുപ്പിള്ളി ചൊമാതിരിയുടെ ഒച്ചയാണിത (നൊക്കീട്ടു) ഇ
ദ്ദെഹം ഇങ്ങൊട്ടുതന്നെയാണവരുന്നത

(അനന്തരം ചൊമാതിരി പ്രവെശിക്കുന്നു)

ചൊ—(നാരായണൻതാനമെന്നൊന്നുകൂടിപ്പറഞ്ഞു, നൊക്കീട്ടു) ഹൈ! ഇട്ടൻ! താനാണീ കളുത്തഹസ്ത്രീൽ മാറെസ്തുതിച്ചത?

ഇട്ട—(വിചാരം) ഒ! അതെ എന്ന പറഞ്ഞാലിദ്ദെഹത്തിനെന്നൊടൊട്ടും രസമാവില്ല രസമായില്ലെങ്കിലെന്താണു. എന്റെ ഓതിയ്ക്കോനല്ലൊ മറ്റുമല്ലല്ലൊ പറയുകതന്നെ (സ്പഷ്ടം) അതെ

ചൊമാതിരി—താൻകുറച്ചു ഭെദമാണെന്നായിരുന്നു എന്റെവിചാരം താനും ഒരു ബ്രഹ്മദ്വെഷികളുടെ പക്ഷമായിട്ടു അവരെ ഇങ്ങിനെസ്തുതിച്ചുതുടങ്ങിയെല്ലൊ കഷ്ടം കഷ്ടം കഷ്ടം ആ കലിയുഗമല്ലെ കാലം അതിന്റെ ശക്തിയാണെന്നെ പറവാനുള്ളു ഇക്കാലത്തിനി എന്തെല്ലാമാണാവൊ വന്നുകൂടുന്നത അതൊന്നും അനുഭവിക്കാതെ കണ്ടിനിവെഗം മരിക്കതന്നെയാണനല്ലത.

ഇട്ടൻ—* ഭൊഷ്കൊതിട്ടുഞ്ചിലരതങ്ങറിയാതെവെദ। വാക്കെ
ന്നുറച്ചുവെറുതെവ്യസനിച്ചിടൊല്ലെ॥ കെൾക്കെണമിന്നു
ബഹുസൂക്ഷ്മമതീതഹസ്ത്രീൽ। മാക്കില്ലദൊഷമധികംഗുണ
മുണ്ടുതാനും (൨൫)

ചൊമാതി—ൟ കള്ളത്തഹശ്ശീൽദാൎക്കു ദൊഷമില്ലെ? ൟകള്ള
ന്മാരല്ലെ പൊത്തമ്പിള്ളിയെ ചങ്ങലവെപ്പിച്ചത? വെറുതെ

* താപത്താൽ ബ്രാഹ്മണൊത്തമന്മാർ। കൊപം പൂണ്ടു നിമാന
വും॥ ശാപമെകുന്നിവന്നെന്നാൽ മാപത്തുണ്ടാമസംശയം॥

ഇട്ടുപ്പൻ—വെറുതെയാണൊ ചങ്ങലവെപ്പിച്ചത?

ചൊമാ—ശിവ ശിവ! ഇത്രകഠിനം ൟ പൊത്തമ്പിള്ളി ചെയ്യു
മെന്ന തനിക്കതൊന്നീട്ടുണ്ടൊ? ഇനിക്കതൊന്നുമില്ലാ നിശ്ചയം
തന്നെ.

ഇട്ടുപ്പൻ—ഇനിക്കൊന്നും തൊന്നുന്നില്ലാ അദ്ദേഹത്തിന്റെ
പെരിൽ തെളിവുണ്ടെന്നാണ കെട്ടത

ചൊമാ—തെളിവുണ്ടാക്കാനെന്താണ പ്രയാസം? നല്ലതട്ട
കൊള്ളുമ്പൊൾ ആളുകൾ ഇതല്ലാ ഇതിലധികവും വെണമെങ്കിൽ
സമ്മതിക്കില്ലെ?

ഇട്ടുപ്പൻ—ഭയപ്പെടുത്തീട്ടാണ സമ്മതിച്ചതെന്ന എന്താണ നി
ശ്ചയം ചൊമാതിര കണ്ടുവൊ?

ചൊമാതിരി—ഒക്കെ കണ്ടിട്ടാണ എല്ലാവരും നിശ്ചയിക്കു
ന്നത? ജനങ്ങൾ ധാരാളമായിട്ട സംസാരിക്കുന്നില്ലെ? എന്നല്ല ൟ
പൊത്തമ്പിള്ളി പൊല്ലീസ്സകാരുടെ ഉപദ്രവംകൊണ്ടു മരിച്ചു എന്നു
തന്നെ പരക്കെ ജനങ്ങൾ സംസാരിച്ചില്ലെ?

ഇട്ടുപ്പൻ—ഉവ്വ അതുതന്നെയാണ ഇനിക്ക ജനസംസാരത്തിൽ
വിശ്വാസമില്ലാത്തത ഇദ്ദേഹമിപ്പൊൾ മരിച്ചിട്ടില്ലെന്ന നിശ്ച
യമല്ലെ?

ചൊമാ—എന്നാലും ബ്രാഹ്മണരെ ഇങ്ങിനെ ചെയ്യൊ?

ഇട്ടുപ്പൻ—ആ മൎയ്യാദയൊക്കെ പണ്ടായിരുന്നു

ചൊമാ—ആട്ടെ ൟ തഹശീൽദാൎക്ക ഗുണമുണ്ടെന്നു പറഞ്ഞി
ല്ലെ താൻ എന്താണ ഒരു ഗുണം പറയു കെൾക്കട്ടെ

ഇട്ടുപ്പൻ—* ചൊല്ലാൻ ശാസ്ത്രങ്ങൾ പഠിച്ചു മൂലമല്ലെ തരം സ
ൽഗുണമൊടിണങ്ങി കെല്പൊടു കാണൊന്നതു മെറ്റമൂഹിച്ചൊ
ല്ലിച്ചെഴും ബുദ്ധിയതുണ്ടുവന്ന (൬൩)

ചൊമാ—ഇങ്ങിനെയുള്ള ബുദ്ധിയുണ്ടെന്ന നിശ്ചയിപ്പാ
ൻ ൟ തഹശീൽദാർ എന്താണൊന്ന പ്രവൃത്തിച്ചിരിക്കുന്നത?

ഇട്ടുപ്പൻ—അത പറയാം എലിഞ്ഞപ്പുറാട എന്നൊരു വീട-ആ
വീട്ടിൽ കാൎന്നവരായിട്ട ചങ്കു എന്നൊരുത്തനും അവന്റെ മരുമ
കനായിട്ട ശെഖരനെന്നൊരുത്തനും അവന്റെ ഉടപ്പിറന്നവളാ
യിട്ട ലക്ഷ്മിയെന്നൊരുത്തിയും ഉണ്ടായിരുന്നു- എന്നാലവൎക്കു

നല്ലസുഖമാണ ആറെഴായിരപ്പറനെല്ലപാട്ടംവരും- അറുപതി നായിരത്തോളം ഉറുപ്പികകൊട്ടത്തവാങ്ങലുണ്ട-

* പൊരൊരൊന്നനിനച്ചുനമ്മുടെപനശ്ശേരിപ്രമത്തൻ്റുണ്ണ ഖെരന്നാരികൾ മെനലിയാസ്സിലസുമീ ലക്ഷ്മിക്കസംബ ന്ധമായ് । സൈപരക്രുപയതായിരംപലിശക്കുടാതെകടാ വാങ്ങിനാൻ ॥ പാരംബെന്ധുവതായവ ക്കുവൊട്ടതാനില്ലം പണിയ്യിച്ചയാ (൫൭)
* ഇശ്ചാനക്കുലംതറവാട്ടന്നൊക്കം മെച്ചമ്പണ്ടൊകൊണ്ടടനാണ്ടതൊറും । അച്ചിക്കഖൊവസ്സപിടിച്ചനാൾക്ക മച്ചുനമെനൊനതിനില്ലഭെദം (൫൮)
* കള്ളസ്സാക്ഷികഥിക്കം കള്ളാധാരംചമയ്ക്കുമടികൂട്ടം । കള്ളുകുടിക്കംശെഖര നെള്ളോളംപെടിയില്ലയ്ക്കന്നവരെ
* മുട്ടാളനാകിയൊരുശെഖരനങ്ങുശെക്കം ശീട്ടുംകളിച്ചുധപണംവളരെക്കളഞ്ഞു । പെട്ടന്നശങ്കവരുനന്നെവിലക്കിയെന്നിട്ടേട്ടുംകറഞ്ഞത്തമതില്ലൊരുമാററക്കുടി (വ്വാ)
* ചിക്കെന്നതാൻചൊന്നതുപൊലെയൊന്നും കെൾക്കായ്കയാൽ വക്കുമുഷിച്ചിലൊടെ കാക്കാശ്ശമെകാചിലവിന്നപൊലു മാക്കളുനാംശെഖരനെവമായി (വ്വ൧)
* നിത്യമച്ചിക്കനൽകീടാൻ വിത്തമില്ലായ്കകാരണം മത്തനാംശെഖരന്നപ്പോൾ ബുദ്ധിമുട്ടായിവന്നതെ (വ്വ൨)

ഇങ്ങിനെയിരിക്കുമ്പൊൾ ഒരു വിഷുവിന്നാൾ ൟശെഖരൻ കാലത്തെ കഞ്ഞികഴിച്ച അവൻെറ അച്ചിവീട്ടിൽ ചെന്നപ്പൊൾ അവരൊരു ജലപാനംകഴിച്ചിട്ടില്ല- എന്നതന്നെയല്ല അവൻെറ പരിഗ്രഹത്തിൻെറരുള്ള "പതിവായിട്ടിവിടെവന്നകിടപ്പാനല്ലാതെ കണ്ടതന്നെഎന്തിനകൊള്ളാണ്ടൊ അയിനിക്കാട്ടിൽ മെനവനാണെന്നനടിച്ചാൽമതിയൊ? കാക്കാശിനവില പിടിക്കുമൊ? തൻെറ അമ്മാമൻ തറവാട്ടുമുതലൊക്കെ അച്ചിക്കകൊടുത്ത മുടിക്കുകയല്ലെചെയ്യുന്നത? തന്നെഎന്തിനകൊള്ളാം? ഇന്നവിഷുവായിട്ട ഞങ്ങളൊരു ജലപാനംകഴിക്കാതെകണ്ടിങ്ങിനെകിടക്കുന്നതുകണ്ടിട്ടുതനിക്കൊരുനാണമില്ലല്ലൊ? കഷ്ടന്തന്നെ," എന്നുംമററുമവൻെറ നെരെനൊക്കിത്തന്നെ വളരെശകാരിച്ചു-

* പാരാതെമാതുലനില്ലമുള്ളൊരുവൈരമൊന്ന ങ്ങെറീമനസ്സിലവനീമൊഴികെട്ടനെരം പാരംസ്വഭാവമതുകൊണ്ടുജവെനതാനെ കെറുക്കുഭങ്ങ തിന്നൊരെണ്ണികിടച്ചപൊലെ-വൃ

എന്നിട്ടശെഖരൻ "വീട്ടിലിന്നപകലെ സദ്യവെക്കുന്നതൊ ക്കെല്ല കൻകൊണ്ടുവന്ന നിങ്ങളെയൊക്കെ സുഖമായിട്ടൂട്ടിയ ക്കാംതൊൻ കാൻവര എന്റെനേരെഎന്തെടുക്കും. ഒന്നുകാണട്ടെ. ഇന്നപെട്ട്ക്ലീസ്സാങ്കിൽ പൊല്ലീസ്സ്" എന്നപറഞ്ഞു അപ്പൊൾതന്നെപൊയി വയ്യൊക്കെകഴിഞ്ഞപ്പൊൾ നമ്മുടെവനശ്ശെരി പരിഗ്രഹത്തിന്ന വിഷ്ണുക്കെട്ടുകൊടുത്ത കുറച്ചുകിടന്നുറങ്ങി മാളികയുടെ മുകളിൽനിന്ന താഴത്തെക്കിറങ്ങിവന്നു. അപ്പൊൾ കാൻവര ചങ്കുനാലകത്തെക്കകടന്നചെന്നു. അവിടെവച്ചവർ തമ്മിൽകണ്ടവിശെഷംപറയുന്നകൂട്ടത്തിൽ ചങ്കു പറഞ്ഞു. ആ- ആയിരംശ്രുപാതരൂപാവുള്ള വിഷ്ണുവിന്മുമ്പിൽതരാമെന്നല്ലെ ഇവിടന്നരുളിച്ചെയ്തിട്ടുള്ളത അതെയ്യൊറായൊ. ശ്രുതവൊ? വനശ്ശെരി. ഇല്ലാ. ഉടനെതെയ്യാറാക്കാം. ഒ! വലിയനേരംകെടായി. ചിൻചങ്കു. ഐ. അതൊന്നമില്ല അടിയനപരിഭ്രമമില്ലശ്രുപ ഉണ്ടാവുമ്പൊൾമതി അതിന്നായിട്ടിവിടന്ന ബുദ്ധിമുട്ടണ്ട എന്നുമറ്റും തമ്മിൽപറഞ്ഞുകൊണ്ട നിൽക്കുമ്പൊൾ ശെഖരൻ സദ്യയുടെ വട്ടങ്ങളൊക്കെച്ചുമന്ന തലയിലെറ്റികൊണ്ട നാലുകെട്ടിലെക്കകടന്നു അതുകണ്ടപ്പൊൾ ചങ്കുദെഷ്യപ്പെട്ട "എടാതെമ്മാടിക്കഴുവെറി എങ്ങൊട്ടാണ്ടൊ നീയിതൊക്കെകൊണ്ട പൊകുന്നത്" എന്നപറഞ്ഞുകൊണ്ട് ഓങ്ങിക്കൊണ്ട അടുത്തുചെന്നു അപ്പൊൾ ശെഖരൻതലയിൽനിന്ന സാമാനങ്ങളൊക്കെയിറക്കി താഴത്തുവച്ചിട്ട.

* തൊട്ടാലനർത്ഥമാകുമ്പിൽ । വെട്ടുകത്തിയതാണുമെ ॥ വെട്ടും
കാൻവരാണെന്നി । ന്നൊട്ടുംവെയ്ക്കുകയില്ലഞാൻ (വൃത്തം)

അപ്പൊൾപനശ്ശെരി—ചങ്കുവിന്റെ പിമ്പുറത്തചെന്നിട്ട

* ശങ്കകൂടാതടുക്കല്ലെ । ചങ്കു ചെയ്യൊല്ലസാഹസം ॥ ചങ്കുവു
ക്കുമതില്ലാഞ്ഞു । വങ്കൻതെമ്മാടിയാണിവൻ (വൃത്തം)

എന്നപറഞ്ഞു ചങ്കുവിന്റെകയ്യുപിടിച്ചു. ചങ്കു—കയ്യുകുതറിശെഖരന്റെ ചെകിട്ടത്തൊന്നടിച്ചു അപ്പൊൾ ശെഖരൻ—ചങ്കുവിന്റെ കഴുത്തിലായിട്ട കൊടുത്തൊരുവെട്ട വെട്ടുകൊണ്ടപ്പൊൾ ചങ്കു—അയ്യൊ!എന്നനിലവിളിച്ചുവീണു വീണപ്പൊൾ രണ്ടുമൂന്നുകൂടിവെട്ടിക്കൊന്ന കത്തിപനശ്ശെരിയുടെ അടുക്കലെക്കിട്ട അയ്യൊ!എന്റെഅമ്മാമനെനമ്പൂരിവെട്ടിക്കൊന്നെ!എന്നൊരഞ്ചെട്ടുപ്രാവശ്യം ഉറക്കെനിലവിളിച്ചു

ചൊമാ— ഇല്ലാ. ഇതിവൻ വലിയനെരുകെടല്ലെ ചെയ്തുത ഇങ്ങിനെ ചെയ്യൊ

ഗുപ്തൻ—(ചിരിച്ചുംകൊണ്ടു) ആവൊ കെൾക്ക ഇതൊക്കെ കണ്ടിട്ടു പനശ്ശേരിക്ക എന്താണവെണ്ടതെന്ന രൂപമില്ലാതെകണ്ടായി ൟ നിലവിളികെട്ടു ലക്ഷ്മിഓടിവന്നു വാലിയക്കാരനൊടിവന്നപ്പോഴെക്കും അയിലന്തരത്തുകാരൊടിവന്നു ക്ഷണനെരംകൊണ്ടാറു പത്തുനൂറാളുകൂടി അപ്പോൾ പനശ്ശേരിയുടെയും ശെഖരന്റെയും മുണ്ടിന്മെലും മറ്റുമൊക്കെ ചൊരതെറിച്ചു പറ്റീട്ടുണ്ടു നിലത്താക്കെ ചൊരപ്രളയമായിരിക്കുന്നു. കുടൽമാല പുറത്തുചാടി ചക്ക അങ്ങിനെ ചത്തുകിടക്കുന്നു ഇതൊക്കെ കണ്ടിട്ടു ആളുകളൊക്കെ വല്ലാതെകണ്ടായി ശെഖരൻമാറത്തടിക്കുന്നുണ്ടു തലയിൽതല്ലുന്നുണ്ടു ഉറക്കെ നിലവിളിച്ചു കലശൽകൂട്ടുന്നുണ്ടു അപ്പോഴെക്കും പൊല്ലീസ്സുകാർവന്നു ഒരുഹെഡ്ഡുംനാലു കാനിഷ്ടെബിളും അവർ രണ്ടാളൊടും ൟ ചൊദിച്ചപ്പോൾ പനശ്ശേരി ൟ പരമാർത്ഥമൊക്കെപ്പറഞ്ഞു ശെഖരൻ—ദുഃഖിച്ചുംകൊണ്ടു യജമാനനെ! രക്ഷിക്കണെ യജമാനനെ എന്റെ അമ്മാമനെ വെട്ടികൊന്നതു കള്ളനമ്പൂരിയാണെ യജമാനനെ അപ്പോൾ ഹെഡ്ഡ്—എന്താണ കാരണം? ശെഖരൻ—അമ്മാമന ഒരായിരംരൂപാ കൊടുപ്പാനുണ്ടീനമ്പൂരി അതുകൊടുക്കാതെകണ്ടു കഴിപ്പാനാണ യജമാനനെ! ഹെഡ്ഡ്—തനിക്കെന്താണ നിശ്ചയം താൻകണ്ടുവൊ? ശെഖരൻ—ഉവ്വ യജമാനനെ! അമ്മാമൻ പറഞ്ഞിട്ടു അമ്മായിക്ക സന്ധ്യയുടെ വട്ടമൊക്കെ പകർന്നുകൊണ്ടുകൊടുക്കാൻ അടുക്കളയിൽവച്ചു ഞാൻ പുകരുമ്പോൾ അമ്മാമനും നമ്പൂരിയുമായി ൟരൂപയുടെ കാര്യംകൊണ്ടുതർക്കിക്കുന്നതകെട്ടു പിന്നെയിതൊക്കെ തലയിലെററിക്കൊണ്ടിങ്ങൊട്ടു പുറപ്പെട്ടപ്പോൾ അയ്യൊ! എന്ന അമ്മാമന്റെ ഒരു നിലവിളികെട്ടു എന്താണെന്നുനൊക്കാനായിട്ടു ഞാൻ പരിഭ്രമിച്ചു വന്നുനൊക്കിയപ്പോൾ കഴുത്തിലൊരുവെട്ടുകൊണ്ടു അമ്മാമൻ വീണുകിടക്കുന്നതും ൟനമ്പൂരി പിന്നെയും വെട്ടാൻകയ്യൊങ്ങുന്നതും കണ്ടു നമ്പൂരിയുടെകയ്യുപിടിക്കാൻ ഞാനൊടിച്ചെന്നപ്പൊഴെക്കും നമ്പൂരിവെറെത്തു രണ്ടു വെട്ടുവെട്ടി ചൊരതെറിച്ചു എന്റെമുണ്ടിന്മെലും മറ്റുംപററി യജമാനനെ! ഇങ്ങിനെയാണ സത്യം യജമാനനെ! ഇതിൽ ലെശം ഭൊഷ്കില്ല യജമാനനെ! എങ്ങിനെയായാലുമെന്റെ അമ്മാമനെ ഞാൻവെട്ടികൊല്ലുമൊ യജമാനനെ! അമ്മാമൻമരിച്ചിട്ടിനിക്കവളരെസങ്കടമുണ്ടു യജമാനനെ! എന്നുംമററുംവളരെയൊക്കെപറഞ്ഞു ഇവരുടെ പ്രകൃതിയെ അന്വെഷിച്ചതിൽ ശെഖരൻതന്നെയാണിതുചെയ്തത എന്നു ഹെഡ്ഡിന്നു തൊന്നീട്ടു ശെഖരനെ കുറച്ചു ഭയപ്പിച്ചു

* അന്ധന്തെക്കിയുടച്ചുനൽ ചവണകൊണ്ടുത്ര്യഗ്രഭാവങ്ങളെ
നിന്നുണ്ണിക്കൊണ്ടുപറിച്ചുമീശകൾ നന്നൽക്കെട്ടുകെട്ടീടിനാർ
കണ്ണിൽത്തെച്ചിതരച്ചുകല്പ്പൻമുളകെ നിത്യാഭിയായെററവു
ന്ദണ്ഡിപ്പിച്ചിതു ദണ്ഡപാണിഭടരെ വെല്ലുന്നപൊല്ലീസ്സുകാർ

* കഠിനം കഠിനം സടബ നഖത്തിന്നിടയിൽ സൂചികൾകെ
റെിപത്തിലുക്കേൾ തടി വൻഗദകൊണ്ടുചൊരകക്കംപടി
യാഞെത്തെററമുടൻ മുതുക്കിടിച്ചു ॥ (വൃ)

* കട്ടുകുന്നകൊപെന്നപൊല്ലീസ്സുകാര ! ഞൊട്ടുക്കാംമടിക്കാതെ
താഡിച്ചുപാരം ॥ ചട്ടപ്പുംകൊഴുപ്പിച്ചുകാരംകലക്കി ! കൂടി
പ്പിച്ചുപാൽകുമ്പവീക്കുംവരയ്ക്കും (വൃവൃ)

ചൊമാതിരി— അയ്യോ! ഇതൊക്കെ കേട്ടിട്ടിനിക്കവയ്യാതാക ണ്ടാവുന്നു

ഇട്ടുൻ— ഇങ്ങിനെക്കെ ചെയ്തിട്ടും അവൻ ലേശംസമ്മതിച്ചില്ല അവന്റെ ഒരു ന്നെഞ്ഞൊറപ്പ്നൊക്ക

ചൊമാ— ഹൊ- ഹൊ- കെമന്തന്നെ

ഇട്ടുൻ— ദണ്ഡിപ്പിക്കുമ്പോളവൻ അയ്യോ എന്നൊക്കൊല്ലേല്ലൊ എജമാനെ ൦.൦൦ അയിലത്തരഗ്ഗു കാരുടെ വാക്കകെട്ട എന്നെ തെമ്മാടിയെന്ന വിചാരിക്കല്ലെ എജമാനെ- നാരായണാ നെതഞൊനാരൊടുപറയണ്ടു ശരംശ്ചരാ- നാരായണാ- ഞാൻ ചാവാറായില്ലൊ ശരംശ്ചരാനെതിവാനാതുള്ളു ശരംശ്ചരാ നാരായണാ എന്നൊക്കെമഹാദീനസ്വരത്തിൽ വിളിച്ചു നിലവിളിക്കുന്നതുകൂടാതെ സമ്മതിച്ചില്ലാ ശേഖരന്റെ ഈ നാട്യമൊക്കെ കണ്ട കഠച്ചുകഴിഞ്ഞപ്പോൾ ഹെഡിന നമ്പ്യാരിയോടുമൊന്നു ചൊതിക്കഎന്നായി വനശ്ശേരി ഇതൊക്കെ കണ്ടിട്ടുതന്നെ വയ്യാതകണ്ടുപെടിച്ചു വശായിട്ടുണ്ട അപ്പോൾ ഹെഡും രണ്ടുകന്നിഷ്ടപ്രന്മാരും കൂടി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നകുറച്ച ഭീഷണികാട്ടിയപ്പോഴക്കും അദ്ദേഹംപെടിച്ചിതൊക്കെസമ്മതിച്ചു ഹെഡ— എന്നാലിതൊന്നുംപറയാതെനിരപരാധിയായ ഈ ശേഖരമെനവനാണിതചെയ്തതെന്ന പറയാനെന്താന്ന കാരണം-പനശ്ശേരി— ഈ ശേഖരൻ സ്വതെന്നെ കുറച്ചുതെമ്മാടിയാകകൊണ്ടിവനെ പറഞ്ഞാലാളുകൾക്കുളുതാനെന്ന ബോദ്ധ്യംവരുമെന്ന വിചാരിച്ചിട്ടാണ ഹെഡ— എടാ-കള്ളുത്തെവെലിവക്കിനശ്ശേരി! എന്നുപറഞ്ഞ ചെകിടത്തൊന്നടിച്ചു പനശ്ശേരി—അയ്യോയിനി എന്തിനാണെന്നെതല്ലുന്നത? ഞാനൊക്കെ സമ്മതിച്ചില്ലെ ഹെഡ— എന്തിനാണെന്നൊ? ഞാ

ക്കിക്കൊന്നിനക്കൊക്കെ വച്ചിട്ടെയുള്ളു ഇതിനിയൊരിക്കൽമാ റിപ്പറ അപ്പൊളൊയിക്കൊള്ളാമൊക്കെ യെന്നുപറഞ്ഞയാളാണ്സ്യൂഴതി കുററസമ്മതമെടുപ്പിച്ചു ഉടനെ ചാജ്ജാക്കി ഈ പനശ്ശേരിയുടെ അഫന്റെ മഹന ഗൊവിന്ദമെനൊൻ തഹശിൽദാരാണ ചാജ്ജുററവാങ്ങിയത തഹശീൽദാർ നന്നവ്യസനിച്ചു എന്താണെന്നാൽ ധ്യം തെളിവ കെമമായിട്ടുണ്ടാകകൊണ്ടെ പനശ്ശേരിയെ കമ്മിററാക്കി കുററം നടന്നതിന്റെ പന്ത്രണ്ടാം ദിവസം നമ്പ്ര കൊടതിയിൽ വിചാരണക്കെടുത്തു ശെഖരനാണ ഇതിൽ സാക്ഷി പനശ്ശേരിയുടെ പെരിൽ കുലക്കുററം നല്ലവണ്ണം തെളിഞ്ഞു അപ്പൊൾ പനശ്ശേരിയുടെ ഉള്ളിലുള്ള വ്യസനം ആൎക്കസാഹിക്കും

ചൊമാ— ഈ അവസ്ഥവലിയ അവസ്ഥതന്നെ ഇങ്ങിനെയുള്ള വ്യസനം ആൎക്കുംവരുത്തല്ലെ ഈശ്വരാ.

ഇട്ടൻ അങ്ങിനെയുള്ള വ്യസനത്തൊടുകൂടി അദ്ദെഹമവിടെ ജീവച്ഛവമായിട്ടനിന്നു അന്ന ഒരു രാമമെനൊൻ അവിടുത്തെ ഒന്നാം ഗുമസ്ഥനായിരുന്നു ജഡ്ജി വിധിക്കുമെന്ന നിശ്ചയം വന്നപ്പൊൾ രാമമെനൊൻ എജമാനനൊട ഒരു നമ്പൂരിയല്ലാ ഒരു നമ്പ്രിൽ കുററക്കാരൻ ഒരു ശെഖരനെന്നാണ എനിക്കു തൊന്നുന്നത എന്നപറഞ്ഞു ജഡ്ജി— എന്താണതിനൊരുതെളിവ രാമമെനൊൻ— ആ കത്തി നല്ലവണ്ണം പരിശൊധിച്ചാൽ അറിയാം അതിന്മെലെ ചെറുളിയുടെയും മററുമൊന്നെങ്ങിനെ പാറീട്ടുണ്ടെ അതസത്രീയുടെ വട്ടം പകൎന്നുകൊണ്ടു പൊവുന്ന ശെഖരമെനൊൻ പിടിച്ചിട്ടുവരുവാനാണ സംഗതി ഉറക്കമുണൎന്നുവരുന്ന നമ്പൂരിപിടിച്ചിട്ടുവരാനല്ലാ. ജഡ്ജി— അപ്പൊൾ തന്നെ പനശ്ശേരിയെ സമാധാനപ്പെടുത്തി ചൊദിച്ചപ്പൊൾ അദ്ദെഹം കരഞ്ഞുകൊണ്ടുള്ളതൊക്കെ പറഞ്ഞു. ഉടനെ ശെഖരനെ വരുത്തി എന്താണെടൊ ഒരു കത്തിന്മെൽ ചെറുളിയുടെ പാട്ടുകാണുന്നതിന്നകാരണം ഉറക്കമുണൎന്നു വരുന്ന നമ്പൂരിപിടിച്ചാലിതുവരുമൊ എന്നുചൊദിച്ചു ഈ ചൊദ്യം കെട്ടപ്പൊൾ തന്നെ ശെഖരൻ കുടുകുടെ വിയൎത്തു മൊഹാലസ്യപ്പെട്ടു വീണു. എന്തിനുവളരെ പറയുന്നു ഉടനെകാൎയ്യം നെരുപൊലെ തെളിഞ്ഞു.

* ഇപ്പൊൾ ചൊന്നൊരു കഥയാൽ ചൊല്ലെണ്ടീടുന്നൊരീ തഹശീൽദാർ ॥ അല്പതരമതിയെന്നും വിപ്രകുലാദ്രൊഹിയെന്നുമായില്ലെ (ച്ചൻ)

ചൊമാതിരി— ഒരാകഥ സത്യമാണെന്ന തനിക്കഎന്താണ നിശ്ചയം?

ഉപ്പൻ— ജനസംസാരത്തന്നെ—

ചൊമാ—(ചിരിച്ചുകൊണ്ട) ജനസംസാരത്തിൽവിശ്വാസമില്ലെന്നതാനിപ്പൊൾതന്നെയല്ലെ പറഞ്ഞത ?

ഉപ്പൻ— എന്നാലെന്റെ സ്വാനുഭവംപറയാം കെൾക്ക ഈപ്പിച്ചകപറമ്പിൽ കല്ല്യാണിക്ക ഈ രാമമെനവനെകൊണ്ട വാസ്ഥ്യന്തുടങ്ങിക്കണമെന്നുള്ള വിചാരംകൊണ്ട ഇവളുടെ വാസ്ഥക്കാരൻ കൊരപ്പൻനായരെകൊണ്ട മതിയാക്കിക്കാൻ ആ വിദ്വാനൊട ഞാനപറഞ്ഞു.

* ഒന്നുകഥിക്കരുതുബാന്ധവലൊകദൊഷ । മെന്നാലുമൊന്നിതുകടന്നുപറഞ്ഞിട്ടന്നെൻ ॥ നന്നായ്ധരാവിബുധപാലകനാംഭവാനിൽ । കന്നിച്ചിടുംപ്രണയമാണിതിനുള്ളമൂലം. (൯൦)

* ധർമ്മാനിരാമനഴകുള്ളിവിടുത്തെനെശ്യാ । രമ്മഴ്ക്കസമ്പ്രതിമുഴത്തരഹസ്യമാണ ॥ സന്മാർഗ്ഗിയായൊരുഭവാനിനിയെശ്യമല്ലിത്തെമ്മാടിയാകുമിവളൊത്തൊരുകൂടിയാട്ടം ന്ഥ

എന്നിട്ട എന്റെ മനൊരാജ്യംപൊലെ യൊന്നം പറഞ്ഞില്ലയെന്നല്ല കൊരപ്പൻ രാമമെനവന്റെനെരെ ദെഷ്യപ്പെട്ട മെൽവടിഉദ്യൊഗസ്ഥന്മാക്ക വളരെദ്രവ്യംകൊടുത്ത ഈവിദ്വാന്റെതഹശ്ശീൽപ്പണികളഞ്ഞു.

ചൊമാ— നന്നായി. ഈകള്ളന്റെ പണിപൊയ്യ ബ്രാഹ്മണശാപങ്ങളിനിയുമാപത്തുവരും കൊരപ്പനുനല്ല ലൌകികമുണ്ട നല്ലശിക്ഷയാണ കൊരപ്പനെ അനുഗ്രഹിപ്പാൻ ഞാൻപൊവട്ടെ

ചൊമാതിരി— (പൊയി)

ഉപ്പൻ— ഹൈ. മുഴുവൻപറയു മ്മുമ്പിലൊടിക്കഴിഞ്ഞു വിദ്വാൻ ।൦। എന്നാൽ പൊട്ടെ ഈവിദ്വാനൊടകാൎയ്യംപറവാൻ ഞാൻപുറപ്പെട്ടുവെല്ലൊ ആട്ടെ ഇനി രാമമെനവനെ കാണ്മാൻ പൊവുകതന്നെ (നടന്നിട്ട നൊക്കീട്ട)

* കല്ല്യാണിതൻജനകനാകിയരാമമെനൊത്തു । കല്ല്യാണശീലഗുണവാരിധിരാമമെനൊൻ ॥ സല്ലാപമിങ്ങുപലതങ്ങിനെചെയ്തുകൊണ്ടു । മുല്ലാസമൊടുമരുവുന്നിതുപൂമുഖത്ത ॥ (൯൨)

മൂത്രാശങ്കകഴിച്ചിട്ടുകത്തെക്കകടക്കാം അതാണനല്ലത ഈ

കൊളത്തിലെക്ക പൊവുകതന്നെ (ഇട്ടുൻനമ്പൂരിപൊയി.)

— വിഷ്കംഭം —

(അനന്തരം രാമമെനവനും രാമന്നായരും പ്രവെശിക്കുന്നു)

രാമമെനൊൻ— ഇട്ടുന്നമ്പൂരിപ്പാട്ടീന്ന എഴുന്നള്ളിയല്ലെല്ലൊ എന്താണിത്രതാമസം?

രാമൻനായര — ചെശാഹരാമെന്നാണവിടുന്നരുളിച്ചെയ്യുത എന്താണാവൊ?

(അണിയറയിൽ) ഇതാഞാൻവന്നു എന്ന (അനന്തരം ഇട്ടുൻനമ്പൂരി പ്രവെശിക്കുന്നു)

രാമമെനൊൻ— (എണീട്ടിട്ട) ഇവിടന്നീക്കസാലയിലിരിക്ക

ഇട്ടുൻ— (ഇരുന്നിട്ട) രാമമെനവനുമിരിക്ക

(രാമമെനൊൻ ഇരിക്കുന്നു)

ഇട്ടുൻ— (വിചാരം)

* മാനഞ്ചെന്നധികാരമുള്ള പണിപൊയഗ്ഗ്വാട്ടതമ്പ്രാണനാം । മാനഞ്ചൊമിഴിയൊടഹൊ വിരഹമായിന്നെരം മന്നാകിലും॥ ഊനംചെററണയാതെഴുന്നഴൽപുറത്താക്കുന്നരിക്ലിന്നിവൻ ।। ഞാനഞ്ചെതസി ധൈയ്യമുള്ള പരിചിലത്തെയുംസഹിക്കുംസദാ॥ (൯൩)

രാമമെനൊൻ— അച്ഛന്റാകകൊണ്ട രാമന്നായരൊടീവക കായ്യമൊന്നും കല്ല്യാണി പറയില്ലത്രെ ഇവിടത്തൊട ചൊതിച്ചാൽ വിവരമുഴുവനുമറിയാമെല്ലൊ എന്റെ ഉദ്യൊഗം പൊയ വിവരം അവളറിഞ്ഞുവൊ?

ഇട്ടുൻ— ഉവ്വ

രാമമെനൊൻ— എങ്ങിനെയാണറിഞ്ഞത അവളുടെ ചിന്നത്തെ വിചാരമെന്തെല്ലാമാണു?

ഇട്ടുൻ— പറയാം

* തച്ഛ്യൊഗത്തിന്നുവെണ്ടി പടമൊട്ടുനടക്കുന്നരാമനെന്നല്ലൊ ।। തദ്ദ്യൊഗമ്പൊക്കിവിട്ടെൻ ധനപതിസമനായൊരു ഞാൻ ചാരശീലെ ॥ മദ്ദ്യൊഗന്തന്നെ നല്ലുഗുണമതനനിനൊക്കിന്നിയുംനിസ്സ്വവെണ്ടാ । ത്വദ്ദ്യൊഗത്തിന്നുപൊയാലഹമധികമനന്തമ്പിണക്കുംനിണക്കും॥ (൯൪)

ഇങ്ങിനെ കൊമപ്പൻനായർ വീരവാദം പറഞ്ഞിട്ടാണവളീവിവരം കെട്ടത.

രാമമെനൊൻ— എന്നിട്ടൊ?

ഇട്ടുൻ— * മുത്തശ്ശിയെക്കാൎന്നമായൊരപെടികൊണ്ടോ । മുത്തൻപറഞ്ഞതുവിലൊന്നുമൊച്ചിടാതെ ॥ ചിത്തന്ദ്രഹിച്ചുമുഖചന്ദ്രനുവാട്ടമെകി । ക്കത്തുന്നൊരത്തൽസഹിയാഞ്ഞവളെററുപൊയാൾ. (൯൫)

പിന്നെക്കൊച്ചിന്റെ അടുക്കൽചെന്നു അപ്പൊൾ കൊച്ചു— എന്താണ കല്യാണി നിന്റെമുഖം വല്ലാതകണ്ടിരിക്കുന്നതഎന്നുചൊദിച്ചു കല്യാണി—കരഞ്ഞുകൊണ്ടു

* നാരീമണെ ദുഃഗയാമിനിയ്ക്കു പാരാതനൎത്ഥങ്ങൾവരുന്നുമെന്മെൽ കൊരപ്പനെന്റ പ്രാണസമന്റമാനഞ്ചെരംരഹസ്സിൽപ്പിണിപൊക്കിപൊലും. (൯൬)

ഇനി അദ്ദേഹം ഇവിടെ താമസിക്കുമൊ? ഇല്ലാ.

* ക്ഷീണംവെടിഞ്ഞുകൂരയുള്ളൊരമൂൎത്തിമൂലം । പ്രാണെശനെപ്പൊണരുവാൻതരമില്ലതാട്ടെ ॥ ചെണൊന്നൊമൊമമാടിനിൎപ്പ്രായനെനമുക്കു । കാണാനുമില്ലതരമിങ്ങിനെയായിയെല്ലാ (൯൭)

* ചട്ടററസൽഗുണഗണാംബുധികാന്തനാശ്ലെർ । പെട്ടിട്ടിനിക്കിനിയിരിപ്പതിനില്ലമൊഹം ॥ ഇഷ്ടാൎത്ഥജാലമത്രമിങ്ങുഴലെററമെകാ । കഷ്ടന്നിനയ്ക്കിലിതിലെററമസഹ്യമുണ്ടെ?॥ (൯൮)

* പാരംഭദ്രഗയാമിനിയ്ക്കുസുഖമുണ്ടാചില്ലതാട്ടെമഹാധീരശ്രീമതിമന്ത്രിമാന്യമണിയട്ടെഹന്തിനാഥന്തഞാൻ പാരാതിത്ഥമകിത്തിചെത്തൊരവളായ്ക്കീൎന്നിട്ടിനിക്കാൽക്ഷണംനെരംപൊല്യമിരിപ്പതെങ്ങിനെ ശ്രുചാകത്തുന്നുചിത്തംമമ ()

എന്തിനുവളരെപറയുന്നു.

* നീങ്ങാതൊരീനിരുപമാൎത്തിസഖെസഹിപ്പാൻപാങ്ങില്ലവൾക്കുവശാലിടവിട്ടിടാതെ തെങ്ങിക്കരഞ്ഞവൾചടച്ചുചടച്ചുന്ന ല്ലെങ്ങിപ്പിശാചിനെതിരായതിനെന്തുവെണ്ടു()

രാമമെനൊൻ— (ദീൎഘശ്വാസമിട്ടിട്ടു—വിചാരം) സ്ത്രീക്കനുരാഗമുണ്ടെങ്കിൽപുരുഷനില്ല പുരുഷനനുരാഗമുണ്ടെങ്കിൽസ്ത്രീക്കില്ല. ദൈവഗത്യാരണ്ടുപെൎക്കുതമ്മിലനുരാഗമുണ്ടെങ്കിൽകാൎന്നവൎക്കൊബന്ധുക്കൾക്കൊസമ്മതമില്ല. താളുവരുമ്പൊൾ സൊരവരാ സൊരവരുമ്പൊൾതാളുവരാ താളുസൊരകൂടിവരുമ്പൊൾനായയ്ക്കുവസരവരാ എന്നപൊലെതന്നെയാണഇതെക്കെപ്പാടെചെൎന്നവരാൻപ്രയാസം ഞാനിപ്പൊളെന്താണചെയ്യെണ്ടത (ആലൊചിച്ചിട്ടു) അവൾക്കൊരുഎഴുത്തയക്കുകതന്നെ (കട

ലാസ്സംശയിയും ഇവ്വിധമെടുത്തുവച്ചിട്ടു) എന്താണെഴുതേണ്ടതു? അവൾക്കുസമാധാനം വരാൻകാര്യാത്മപ്രശംസയും കൂടിഎഴുതാതെകണ്ടുകഴിയില്ലാ (എഴുതുന്നു)

* അയിപ്രിയേ ത്വൽപദപത്മയുഗ്മേ । സംസ്പൃശ്യധന്യംഭവനൈകമാന്യം॥ ഹാഇന്ദുരശ്മ്യാമൃതമൂർത്തിദേശേ । നഷ്ടാധികാരോപ്യനുരാഗബദ്ധഃ ॥ (൧൦൧)

തഥാപി ത്വത്സംയോഗവിഘ്നവൃദ്ധാവശീകരണപരമൌഷധധ്യാനം സമ്പാദയിതുംസമസ്തവസ്തുസാരഭൂതമേന മധുരാശിസാമ്യാൽ കൈശ്ചിൽകൃതൈസ്സാന്ത്വംപ്രേഷയാമി-പരമ്പരയാ ത്വന്നിമിത്തോയംമമാധികാരനാശഇതിനീയമശസ്തമപിന ചിരാദേവജ്ഞാനവിരഹവിഭജ്യന സഹവാസബഹുതര ധനാഗമവിമലവിതതയശാംസ്യപ്യാമയിഷ്യന്തീതിശ്രുതേമേശംക്കഎവ.

* സന്ത്യക്തംരാജ്യമാശങ്കിതമിതിഭുജഗന്മേനതാനസ്തുയാതു ലേ । ത്വിൾപാംസൊഗുണേവെദിതോതിവിമലാസ്സംമാനയിഷ്യന്തിമാം ॥ അജ്ഞാനസമുദ്രമഗ്ദളിവസംചൊരാന്ധകാരാദിതി । ന്യൂനംകിംബഹുമാനയന്തിനജനാഃസത്പ്രഭാതോത്സവം ॥ (൧൦൨) വിംശതിത്വമെവദാമി

* പൂർവ്വ്യാമസ്യാംപ്രിയവിരഹിതാദൃക്ഗേരകെവഹാഹം। കിംമെപ്രാണൈരിതിതവശുചാമാശുചിന്താഹതേചേൽ ॥ നാന്യോപായൊസ്തിമമമനസിജോദ്ഭവസ്സൌഖ്യമന്യൽ । ക്ഷമോനൈഷ്യാമിതിമതിമതാമാശുശോകിന്യശക്യം (൧൦൩)

(എഴുത്തുപുറം നമ്പൂരിപ്പാട്ടിലെ കയ്യിൽ കൊടുക്കുന്നു)

ഇട്ടുണ്ണി— (മേടിച്ചു നോക്കീട്ടു വിചാരം)

കൊള്ളുന്ന എഴുത്തന്നെ രൂപമില്ലാ പിന്നെ എന്തിനാണാവൊ സംസ്കൃതത്തിലാക്കിയതു ? ചെമ്പകങ്ങളിട്ടായിരിക്കും— (സ്പഷ്ടം)—ഇതിലെഴുതീട്ടുള്ളതശരിയാണ്.

* വിചാരമത്ര്യപ്യഫലൈഃ സമ്പ്രാപ്യേതചെജ്ജ്വരാശയം॥ അജ്ഞാനപങ്കമഗ്നോത്ഥ ബുധസ്തുംഭൊപിനക്ഷമഃ (൧൦൪)

അതുകൊണ്ടൊരു പക്ഷത്തിലിവിടുന്ന പൊവുന്നതു രാമമെനവനന്നു.

രാമൻനായര— ഈ എഴുത്തിന്റെ അർത്ഥം ഇവിടുന്ന അരുളിച്ചെയ്യണം എന്നാലെ അടിയന്റെ പഴമനസ്സിലാവുള്ളു-

ഇട്ടുണ്ണി— (അർത്ഥം പറയുന്നു)

രാമൻനായര— ശെരി-ദുഷ്ടന്മാരുടെ കൂട്ടത്തിൽപ്പെട്ടാൽ വിചാരന്മാർക്കുദുഃഖംതന്നെ ഇവിടെയൊരു കഥ കെട്ടിട്ടുണ്ടു ജടായുപ

ആടിവസം ആഷാഢന്ത ശ്രീപരമെശ്വരൻ വിഷംകുടിച്ച
പ്പൊൾ കൂടത്തൂര ഗൊപസ്ത്രീകളെത്ര ഹവിസ്സുണ്ടാണെ പണ്ടു
ഭഗവതിയെ ഭജിച്ചത- എന്നും മറ്റും ചൊതിച്ചു ഒരാശാനൊ
ത ശാസ്ത്രികളെ മടക്കിയൊടിച്ചു എന്ന-

രാമമെനൊൻ— * രാകെന്ദുതുല്യമുഖി യാൾക്കകതാരിലുള്ള ।
ശൊകന്നശിപ്പതിന്നമെനിയുമുണ്ടെഴുത്തിൽ ॥ ലൊകൊത്ത
രൊക്തിപടുവായിട്ടമഞ്ഞുവെണ്ട । പാകത്തിലൊക്കയവ
ളൊടിനിയൊതിടെണം- (൧൦൮)

ഇപ്പൻ— ഞാൻപറഞ്ഞുനൊക്കാം കൂടക്കൂടെ എഴുത്തയക്ക
ണം ഇനിക്കമെൽവിലാസംവച്ചയച്ചാൽമതി-

രാമമെനൊൻ— അങ്ങിനെതന്നെ

(അണിയറയിൽ—കൊലാഹലം എല്ലാവരുംകെൾക്കുന്നു)

രാമൻനായര— (നൊക്കീട്ട-)

* ചൊല്ലൊങ്ങുംശിമയിൽ നിന്നെത്തുന്നസുതചിരമാം മൊതിരം
ജൊടുവെള്ളി । ക്കുപ്പായംതൊപ്പിപാപ്പാസ്സൊരുവടിചെറു
തായുള്ളൊരീവെള്ളലെസ്സ ॥ ചെല്ലെറ്റുംകെട്ടിമുണ്ടെന്നിവവി
രവിലണിഞ്ഞിപ്പൊഴുഞ്ഞൊറുപെരു । ണ്ടൊപ്പന്തമ്മിൽതക
ത്തങ്ങിനെകിസുപിസുവെന്നൊതിവന്നെത്തിടുന്നു (൧൦൯)

രാമമെ— എന്നാൽ താനീയെഴുത്തുംകൊണ്ടു പൊയ്ക്കൊ
ള്ളൂ.

രാമൻനായര— ഒ- (എഴുത്തുമെടുച്ചു പൊയി)

(അനന്തരം ശങ്കരമെനൊൻതുടങ്ങിയ ഇംഗ്ലീഷുകാർ പ്രവെശി
ക്കുന്നു)

ശങ്കര— ഹൈ- നമ്പൂരിപ്പാട ഇവിടെ എഴുന്നള്ളിയിരിക്കു
ന്നുണ്ടൊ?

ഇപ്പൻ— ഉവ്വ- ഇനിവെഗം പൊവ്വായി.

ശങ്കര— എന്താണടിയങ്ങളൊടിവിടുള്ള വിരൊധമാണെന്നു
ണ്ടൊ?

ഇപ്പൻ— ഹൈ- അതൊന്നുമല്ല. നിങ്ങൾതമ്മിൽ കിസുപി
സു കിസുപിസുവെന്നപക്ഷികരയുന്നപൊലെ പറഞ്ഞുതുടങ്ങാ
യി. ഇനിയ്ക്കുതൊരുവസ്തു മനസ്സിലാവില്ലാ അപ്പൊൾ നന്നെമു
ഷിയുമെന്ന വിചാരിച്ചിട്ടാണ.

ശങ്കര— അടിയങ്ങൾമലയാളത്തിലെപറയുള്ളൂ എന്നാലൊ?

ഇപ്പൻ— എന്നാൽ ഞാൻപൊവുന്നില്ലാ.

രാമ— നിങ്ങളെല്ലാവരും കൊടതിതുറപ്പുട്ടക്കകൊണ്ടെ അവര

വരുടെ കൊടതികളിലെയ്യുമായിട്ടു പൊവുന്നു ണ്ടല്ലെ?

ശങ്കര—ഏസ്'.

ത്തുപ്പൻ—ഞാൻപൊവ്വായി

ശങ്കര—ഒ. ഇനിപറയില്ല. പൊവെണ്ട

രാമ—ഞാനുന്നിങ്ങളൊരുമിച്ചുതന്നെവരാം

ശങ്കര—വൎത്തമാനം ഞങ്ങളും കെട്ടു എന്താണിങ്ങിനെ വരാൻ കാരണം

ത്തുപ്പൻ—നിങ്ങളെല്ലാവരുമിങ്ങിനെ നിന്നാൽ പന്തിയാവില്ല (എല്ലാവരുംകസാലകളിലിരിക്കുന്നു)

കുറുപ്പ—എന്താണിങ്ങിനെ വരാൻ കാരണമെന്ന ചൊതിപ്പാനുണ്ടൊ? അങ്ങിനെയല്ലെ ൟ നാട്ടിലെ സ്വഭാവം

പണിക്കര—എങ്ങിനെയല്ലെ.

മാരാർ—പണിയ്ക്കരത്രെവിവരമില്ലായിരിക്കറ

കുറുപ്പ—ഞാൻപറയാം

മാരാർ—(ഉപായത്തിൽ പുതുവാളെ ച്ചൂണ്ടിക്കാട്ടുന്നു.)

കുറുപ്പ—ഞാനെറെറിപറയുന്നുണ്ടെങ്കിൽ പുതുവാളുപറഞ്ഞൊട്ടെ.

* ഭാവംഗ്രഹിച്ചുപലദെഷ്ടകളുമ്പറഞ്ഞു। സെവയ്ക്കുനില്പവനുനല്ലവനെന്നപെര॥ നെരൊന്നുതന്നെകരുതിഗ്ഗുണദൊഷമെല്ലാം। നെരിട്ടുരപ്പവനുനിന്ദകനെന്നു പെർ॥ (൪൦൭)

* ദൊഷ്കും തരത്തിലുടകനഷ്ടിണ്ണിയുമ്പറഞ്ഞു। നില്ക്കുന്ന സെവനെഴമാനുകണ്ണുതന്നെ ചിക്കെന്നുസെവകർമകുത്തൊട്ടുചെയ്യുകുററ മൊക്കെക്ഷമിയ്ക്കുമതുമിങ്ങതിമാനമെത്രെ॥ (൪൦൮)

* ആവൊളംജ്ഞാനമാത്മപക്ഷ മതിലായീടാൻപരപ്രീതിയെ ബ്ഭാവിച്ചിടിനവാക്പ്രവൃത്തിവിനയ ന്ദാനങ്ങൾസത്യന്നയം। ദെവബ്രാഹ്മണഭക്തികെവലപുരാണാചാരതാല്പൎയ്യമെ ന്നെവംമഹാബഹുവെഷമൊട്ടു മിവിടെത്തുമ്മുന്നിതീഷ്മ്യാനടി॥ (൪൦൯)

* ഇഷ്ടിക്കിൽചെന്നുവഴുന്നൊരു ജളനികരം സപ്പവുംതാനുപായാൽ। വിഭവാനായിട്ടുവാനം ബഹുതരഗ്ഗുണവാനായ്പ്പിച്ചീടുവാനം॥ വിദ്യാഭ്യാസാമുടക്കം പറവതെങ്ങുണമങ്ങൊക്കെയുംദൊഷമാക്കാ। നദ്യൊഗിക്കുംതരത്തിൽശ്രീവപറവാൻ പയ്യുമ്മാരമെല്ലാം. (൪൧൦)

* യുക്തിയ്ക്കുതക്കുത്തരമെന്നുപെര ബുദ്ധിയ്ക്കുഹംഭാവമതെന്നുപെര॥ നരയ്ക്കുകാൎയ്യസ്ഥതയെന്നുപെര ധരിക്കകൊഴയ്ക്കിഹശിക്ഷയെന്നും ॥ (൧൧൧)

* ഉത്തമംകൊഴകാൎയ്യങ്ങൾ। സിദ്ധിപ്പാൻസെവയുംതഥാ॥ ശുദ്ധംവൃഥാഫലംതന്നെ ॥ ബുദ്ധിസത്വാദിസൎവ്വവും ॥ ()

* മടവാർവഴിയായിട്ടു। മടവാകാതെസാമ്പ്രതം ॥ നടക്കും കാൎയ്യമിനാട്ടിലടക്കംപൊളിയല്ലമെ (൧൧൩)

മാരാർ— (സ്വകാൎയ്യമായിട്ട-ശങ്കരമെനൊനാട) പുതുവാളുടെ മുഖം വല്ലാത കണ്ടാവുന്നു- ഇനി മതിയാക്കിക്കു എന്തിനാണ വെറുതെ പറയുന്നതു?

ശങ്കര—(സ്പഷ്ടം) കുറുപ്പെ! പണിക്കരൊടിത്ര പറഞ്ഞാൽമതി - പണിക്കര- ഇപ്പൊളെങ്ങൊന്നായി

പുതുവാളു— * കൈലാസനാഥനയനാനലതുല്യമായ । വെയിലാറിനല്ലസുഖമായിപുറത്തിറങ്ങാൻ ॥ ലീലാരസത്തൊടിനിനൊക്കുകുറച്ചുലാത്താൻ। കൊലാഹലത്തൊടിവിടുന്നുനടക്കയല്ലീ?॥ (൧൧൪)

രാമ—ഒഹൊ (തുപ്പൻനമ്പൂരിയൊട) ഇവിടുന്നെങ്ങൊട്ടാണു?

തുപ്പൻ—ഞാനുന്നിങ്ങളൊരുമിച്ചു തന്നെവരാം

(എല്ലാവരുംപൊയി)

മൂന്നാമങ്കംകഴിഞ്ഞു-



# കല്യാണിനാടകം

---

ചതുൎത്ഥാങ്കഃ

---

(അനന്തരം ദാമോദരനും മാധവനും പ്രവേശിക്കുന്നു)

ദാമോദര — ഇതുവലിയ ബുദ്ധിമുട്ടായ്തീൎന്നു മതിരാശിയിലായിരിക്കുമെന്ന വിചാരിച്ചു രാമമേനവനെ കാണ്മാനായ്ത്തന്നെ അങ്ങോട്ടെക്കു പോയി അവിടെച്ചെന്നപ്പോൾ അവിടുന്നവീട്ടിലെക്കു പോന്നു എന്നകെട്ടിട്ടു ആവി. പോണ്ടവീട്ടിൽ ചെന്നു അപ്പോളവിടെയുള്ളാളുകൾ പറഞ്ഞു ഇവിടെയില്ല പിച്ചകപ്പറമ്പിലെക്കു പോയി എന്നാണു കെട്ടതെന്ന എന്നിട്ടിപ്പോളിവിടെ എത്തി ഇനി എങ്ങോട്ടെല്ലാമാണാവൊ പൊ വെണ്ടിവരുന്നത

മാധവ — * ചിത്തെമടിമുഴുത്തിന്നീ । മന്ദ്യൈപിൻവാങ്ങിടൊ
ല്ലതാൻ ॥ ബുദ്ധിമുട്ടാതെകാൎയ്യങ്ങൾ । സിദ്ധിപ്പാൻകഴി
യില്ലെടൊ ॥ (൧൫)

ദാമോദര — വെണ്ടെങ്കിൽ ബുദ്ധിമുട്ടിയാൽപോരെ?

മാധവ — നൊമ്മളിപ്പോൾ വെണ്ടാതെങ്കിൽ ബുദ്ധിമുട്ടുന്നതെന്താ?

ദാമോദര — മതിരാശിയിൽ നിന്നിങ്ങോട്ടു പോരെണ്ടിരുന്നില്ലാ അവിടെയിനിയും നല്ല വക്കീലന്മാരില്ലെ അതിൽനന്നായിട്ടൊരാളെ ആക്കായിരുന്നു എന്നാണെൻറ പക്ഷം

മാധവ — * ആരാലിതുനന്നെന്ന പൊലമിതതെജസ്സുള്ളവൻപാ
ൎക്കിൽ । സൌരഭ്യപൂരമെന്തിനുള്ളമൃഗനാഭിക്കുള്ളപൊലു
ള്ളിയിൽ ॥ പാരം പൊൽപ്രഥമന്നറിയുന്നു സമമായുള്ളസ്ഥാന
ത്തു കൊണ്ടെന്തഹൊ । പാരാതെമതി രാമമേനവനെഴുമ്പൊലാ
ൎക്കകൊലുന്നതും. (൧൬)

ദാമോദര — ഇതുപൊലെ ബുദ്ധിയുള്ളാളില്ലെങ്കിലും നൊമ്മടെ കാൎയ്യത്തിന്ന മതിയായിട്ടുള്ളോരുണ്ടാവില്ലെ?

മാധവ — ഉണ്ടായിരിക്കും എന്നാലുമൊന്നാണെൻറപക്ഷം കാൎയ്യന്നടത്തുന്നത ആവുന്നെടത്തൊളം നിഷ്കൎഷിച്ചു ഉത്തമപക്ഷത്തിൽ വെണം അല്ലെങ്കിൽ ഒരുസമയം തൊററാൽ അങ്ങിനെ ചെയ്യാത്തിട്ടാണ ഞാൻതൊററതെന്ന ബുദ്ധിക്ഷയത്തിന്നിടയാവും

(അനന്തരം രാമമേനവനും കല്യാണിയും കൊച്ചും പ്രവെശിക്കുന്നു.)

കൊച്ചു—ഇവിടുത്തെ നെരെ ഇവൾക്കുറച്ചു ദെഷ്യപ്പെട്ടു.

രാമ—എന്താണത.

കല്യാണി—(കൊച്ചിന്റെ നെരെ നൊക്കി നെററിച്ചുളിക്കുന്നു)

കൊച്ചു—* വരൻവരെണ്യാകൃതി രാമമെനൊൻ വരാതിരിക്കു।
ന്നതിന്നനുബന്ധം॥ പരാംഗനാസംഗരസം നിമിത്തം,
മറന്നുപൊയൊമമവൃത്തമെല്ലാം. (൧൧൯)

എന്നും മററും പരിഭവം പറഞ്ഞു കൊണ്ടിരിക്കുകയായിരുന്നു,

രാമ—എന്താണിവൾക്കിങ്ങിനെ തൊന്നാൻ കാരണം എഴുത്തു കിട്ടിയപ്പൊൾ തന്നെ ഞാൻ പുറപ്പെട്ടുവെല്ലൊ ഒട്ടും താമസിച്ചിട്ടില്ലല്ലൊ.

കൊച്ചു—ഇവളുടെ പരിഭ്രമം തന്നെ ഇനിക്കിവിടെ നിക്കാനിടയില്ലാ പയ്യിനെക്കറന്നിട്ടില്ലാ കുട്ടി ഇതാ നിലവിളിക്കുന്നു ഞാൻ പൊണു. (കൊച്ചു പൊയി)

രാമ—ചിലപ്പൊൾ ചിലകാര്യങ്ങളെക്കൊണ്ടിവിടെ വരാൻ താമസം വന്നു എന്നു തന്നെ വന്നെക്കാം എന്നാലും നിയ്യിങ്ങിനെയൊന്നും വിചാരിക്കരുത നിന്റെ ഒരൊരൊ കഥ ഞാൻ മറക്കില്ലാ.

* ചന്ദ്രശ്രീമുഖി ചന്ദ്രപുഷ്കരണിയിൽ ചന്തം വരുത്തീടുവാൻ। മന്ദം മന്ദമണഞ്ഞു തങ്ങൾ കളിയാടിക്കൊണ്ടു നിന്നങ്ങിനെ॥ മുന്നന്നിയ്യനിദാനവുന്നിരുപമാനന്ദേന ഹമ്മ്യസ്ഥനാ। മെന്നിൽ ചെത്ത കടാക്ഷമാലമറിമാൻനെത്രെ മറക്കില്ലഞാൻ॥ (൧൨൦)

* ഏണാക്ഷീമണി മുന്നമെണെപുരമാം ക്ഷെത്രത്തിൽ വെച്ചെററവു। ഞ്ഞൊന്നീടിനനിന്നു ചെന്തു രുചി ഞാൻ ലാക്കൊടു നൊക്കും വിധൌ॥ കൊണ്ടൊടൊത്തൊരു നൊട്ടവുന്തവമുദാ കൊഞ്ചിക്കുഴഞ്ഞൊട്ടവു ന്നാണം പൂണ്ടൊരു നാട്യവും ഹരിമരിച്ചാലും മറക്കില്ലഞാൻ॥ (൧൨൧)

* വാട്ടം വിട്ടൊരു ലജ്ജകൊണ്ടു കരളിൽ കത്തുന്ന കാമാഗ്നിയെ ക്കാട്ടീടാതെ കടുത്ത താപമൊട്ടു ഞാം മങ്ങിക്കുഴങ്ങും വിധൌ॥ നാട്ട്യങ്കൊണ്ടു ഖിലം ഗ്രഹിച്ചു ഘനയൊ ചായാലുടൻ നൊമ്മളെ। കൂട്ടിച്ചെർത്തൊരു നിന്റെ തൊഴിയെ മറിച്ചല്ലൊ മറക്കില്ലഞാൻ॥ (൧൨൨)

(ഒന്നുംകൂടി പറയുക)

* രാപകലെന്നുകിടന്നതെ ഞാൻ ചോടിനുക ന്നാലിംഗനം ചെയ്യു ടൻ । പൂവില്ലപ്പുത്തുമാൻ മൂന്നുധൃതിയുംവിട്ടങ്ങു പെട്ടന്ന ഹൊ॥ വാവെകാദ്ദശിഷ്ഷിയെന്നുമുതലം പക്കത്തിലുംപ ണ്ടുന്നി । യ്യുവൊളംബെതചെയ്യുകെളി മഹതാംമാന്യമറ ക്കില്ലഞാൻ॥ (൧൨൨)
* സല്ലാപന്തവുരുപകാന്തിരതിചാതുര്യ്യാദിയെന്നല്ലഹൊ। ക ല്യെനില്ലനടപ്പുടപ്പിവകളും രൊഷപ്രഹർഷാദിയും॥ എ ല്ലാം മൊഹനമാകയാലയിനിണക്കിങ്ങുള്ളതൊരൊന്നുമൽ। കല്യാണീമണിമാന്യമങ്ങുളമൂടിക്കല്ലെമറക്കില്ലഞാൻ (൧൨൩)
* വെണ്ണമെന്നുവരുമൊസദാപരം । കെണിടുംമമപരാംഗ നാരതം ॥ പ്രാണവെദനയതിങ്കലെന്തെടൊ । വീണവാ യനവിനൊദമാകുമൊ॥ (൧൨൪)

ഇനിക്കുണ്ടായ വ്യസനങ്ങൾ ഞാൻ കുറച്ചുപറയാം.

* ഇഷ്ടാത്ഥംമമകിട്ടിടുംപൊഴുതിലും കീർത്ത്യാദിയാംസല്ഗുണം പെട്ടന്നിങ്ങണയുമ്പൊഴും സുഖമതൊട്ടില്ലെന്നു മല്ലെന്നുപ്രി യെ॥ കഷ്ടംപാശ്ചമതിങ്കലെൻ ദയിതയില്ലെല്ലൊവൃഥ। സർവ്വമെ। ന്നൊട്ടെറത്തവിയാതരക്ഷണമിരുന്നിട്ടില്ലപി ട്ടല്ലഞാൻ॥ (൧൨൫)
* പീയൂഷാധരിമാർമണെ കുടിലയാമിമ്മന്ത്രിയുംമുത്തനും। ചെയ്യുന്നല്ലൊതപദ്രവങ്ങൾമുഴുവൻ ഹാ ഹാ സഹിച്ചീട വാൻ ॥ വയ്യാഞ്ഞിട്ടുമനംമറന്നു സഹസാ പ്രാണന്ത്യജി ച്ചീടുമൊ। നിയ്യെന്നുംപലതൊത്തുകത്തി,ഹൃദയം കാളാത്ത നാളില്ലഹൊ॥ (൧൨൬)

കല്യാണി—ഞാനിങ്ങിനെ പറഞ്ഞതുകൊണ്ടൊന്നും തൊന്ന രുത. അച്ഛൻമരിച്ച സങ്കടംകൊണ്ടും ഇനിഇവർ ഞങ്ങളെ എ ന്തല്ലാമാണാവൊ ചെയ്യുന്നതെന്നഭയംകൊണ്ടും രക്ഷിപ്പാനൊ രാളെക്കാണായ്കകൊണ്ടും ഒക്കപ്പാടെ നന്നവ്യസനിച്ചു പറഞ്ഞ താണ.

രാമ—ശരിയാണതിങ്ങിനെവരും. ആട്ടെ എങ്ങിനെയെല്ലാ മാണിവർ രാമനെകൊന്നത.

കല്യാണി ശിവ ശിവ. അത വിചാരിയ്ക്കാൻവയ്യാ അത്ര കഠിനമായിട്ടാണ. (കരയുന്നു)

രാമമെ—കരയാതകണ്ടകാൎയ്യംപറയൂ,

കല്യാണി—എങ്ങിനെയാണകരയാതെ കണ്ടിരിക്കുന്നത കുടി യിലമ്മമരിച്ചതിന്റെശെഷം അഛനായിട്ടും അമ്മയായിട്ടും അ

ഷന്തന്നെയായിരുന്നു ചിലതൊക്കെവിചാരിച്ചിട്ട മനസ്സ വല്ലാതെകണ്ട കത്തുന്നു.

(അഛനോട നെരിട്ടുപറയുമ്പോലെ)

* താന്തൊന്നിത്തൊഴിൽകൊണ്ടു ബാല്യമതിൽഞാനങ്ങയ്ക്കു
ദ്രൊഹമെന്നിമെല്, മാന്തുംപിച്ചുമടിയ്ക്കുമിങ്ങിരിശമാകുന്നൊരമെ
ന്നാകിലും ॥ സന്തോഷിച്ചു ചിരിയ്ക്കുയെന്നിയെ ഭവാൻ
ചെയ്തിട്ടില്ലപ്രിയം, ചിന്തുംപ്രെമമിവണ്ണമില്ല കരുവി
ല്ലാതെന്റതാതാക്കുമെ ॥ (൧൨൧)

* കൂത്തിന്നുപൊണമിഹകാണണമുത്സവംമെ । കൂത്താടണം പ
ലതുമീവിധമെന്റകാമം ॥ ചെത്തിട്ടുവാനയിപുരാതുവ
ബുദ്ധിമുട്ടി । ന്നൊരത്താത്തിനിയ്ക്കു ശിവനെ തരുന്നു പി
ത്തം ॥ (൧൨൨)

ഞാൻദുഃഖിക്കുമ്പൊളിത്ര ദുഃഖിക്കാനും സുഖിക്കുമ്പൊളിങ്ങിനെ സുഖിക്കാനും ഇനിആരാണ? (എന്ന ഉറക്കെ കരയുന്നു)

രാമ—(വിചാരം) ഇവൾക്ക സ്നെഹത്തിന്ന നല്ല ഉറപ്പുണ്ട നിശ്ചയംതന്നെ അത പലസംഗതികൊണ്ടും സ്പഷ്ടമാവുന്നുണ്ട (സ്പഷ്ടം)

* ധൈൎയ്യംപിടിക്കെണമൊരുത്തനുണ്ടൊ സ്ഥൈൎയ്യംധരാവാ
സമതിന്നുപാൎത്താൽ ॥ ആൎയ്യെകഥിയ്ക്കുന്നുഫലംകഴിഞ്ഞു
കാൎയ്യംവിചാരിച്ചുകരഞ്ഞുവെന്നാൽ ॥ (൧൨൩)

കഴിയുമെങ്കിൽ ഇതുചെയ്യാളൊരിതിന്റെ പകരംചൊതിക്കണം അതാണവെണ്ടത,

കല്യാ—ഞാൻവിചാരിച്ചാലെന്തു കഴിയും?

രാമ—ഉണ്ടായവിവരം കെൾക്കട്ടെ പിന്നെയൊക്കെ ഞാൻ നെരെയാക്കികൊള്ളാം.

കല്യാണ—മുത്തശ്ശി ഒരുദിവസം സന്ധ്യസമയത്തിലെന്നെ ഒരുപാടുതല്ലി.

രാമമെ—എന്താണകാരണം?

കല്യാണി—കൊരപ്പന്നസ്വാധീനമാവാഞ്ഞിട്ട- ഞാനപ്പൊൾ തന്നെ ഠറം അകത്ത വന്ന വാതലടച്ച സാക്ഷയിട്ടുകിടന്നു ഞാനുണ്ണാതകണ്ട ദെഷ്യപ്പെട്ട കിടക്കുന്ന വിവരം അഛൻ കെട്ടിട്ട നാലഞ്ചപ്പവും കൊണ്ട വന്നീ വാതുക്കൽ വിളിച്ചു അഛന്റെ ഒച്ച കെട്ടപ്പൊൾ ഞാൻ വാതിൽ തുറന്നു അഛനകത്തകടന്ന സമാധാനം പറഞ്ഞ തുടങ്ങുമ്പൊഴെക്കും അഛനൊട ഞാൻ വളരെ ആവലാതിപറഞ്ഞു അഛനതൊക്കെകെട്ട വി

ചാരപ്പെട്ട ഒന്നും മിണ്ടാതെ കണ്ടങ്ങിനെ ഇവിടെ യിരിക്കു മ്പോൾ കൊരപ്പൻ വന്ന വെഗമകത്തെക്ക കടന്ന കുഞ്ഞു കി ട്ടി കള്ളനെ എന്നപറഞ്ഞു ഒരു മൂൎച്ചയുള്ള പിശ്ശാങ്കത്തികൊണ്ട അച്ചന്റെ കഴുത്തിലൊരു കുത്തുകുത്തി അപ്പൊൾ അച്ചൻ അ യ്യൊ കല്യാണി! എന്ന നിലവിളിച്ചുംകൊണ്ട വീണു ഞാൻ പരിഭ്രമിച്ചു തിപ്പെട്ടി ഒരച്ചു വിളക്ക കുത്തി അപ്പൊളച്ചനങ്ങി നെ നിലത്ത കിടന്ന പരചക്രക്കൊള്ളുന്നുണ്ട പിശ്ശാങ്കത്തി മുഴു വനും കഴുത്തിൽ കെറീട്ടുണ്ട അച്ചനാണന്നറിഞ്ഞപ്പൊൾ കൊ രപ്പൻ വല്ലാതെ കണ്ടായി അച്ചന്റെ സങ്കടം കണ്ടിട്ട സഹി ക്കാൻ വയ്യാഞ്ഞിട്ട ഞാനുറക്കെ നിലവിളിച്ചുംകൊണ്ട കരഞ്ഞു അപ്പൊൾ മുത്തശ്ശി ആരാണ്ടി ഇവിടെ കിടന്ന തൊള്ളതൊറ ക്കുന്നത ആരെയും ഒരു പേടിയില്ലാണ്ട എന്നുപറഞ്ഞുംകൊണ്ട അകത്തെക്ക കടന്നുവന്നു എന്റെ നെരെ തുറിച്ചു നൊക്കി ക്കൊണ്ടമിണ്ടരുത. മിണ്ടിയാൽ കണ്ടിട്ടുണ്ട എന്ന പറഞ്ഞു കര ച്ചിലൊതുക്കീട്ട ഇനിക്കൊതുങ്ങീല്ലാ അപ്പൊൾ മുത്തശ്ശി എന്നെ ചൂണ്ടിക്കാട്ടിക്കൊണ്ട ഇങ്ങിനെയുള്ള ചെട്ടകൾ ഇരുന്നാൽ ഭൂമി യൊക്കപ്പാടെ നശിച്ചുപൊകും ഇവളെ അങ്ങൊട്ട കൊന്നെക്കി ലെ? എന്നപറഞ്ഞ പിന്നെ കൊരപ്പന്റെ വാലിയക്കാരൊട പ റഞ്ഞു ഇവളുടെ വായയും കയ്യും കാലും കെട്ടി അങ്ങെപ്പുറത്തെ ക്കൊന്നും കൊണ്ടിടാന്—അപ്പൊൾ

* ഭംഗമകന്നഭടന്മാർ । മങ്ങാതെന്നെപ്പിടിച്ചുബന്ധിച്ചു ॥
അറങ്ങൊരുകൊണിൽക്കൊണ്ടി । ട്ടിങ്ങിനെയിവിടെക്കിടക്ക
നിയ്യെന്നാർ ॥ (൧൩൦)

പിന്നെ ഒന്നും ഞാൻ കണ്ടിട്ടില്ലാ കൊച്ചു ആ അകത്തിരുന്ന രം കിളിവാതലിൽക്കൂടിയൊക്കെ കണ്ടിട്ടുണ്ട.

(കൊച്ചുപ്രവെശിക്കുന്നു)

രാമമെ—(കൊച്ചിനൊട) കല്യാണിയെക്കെട്ടിക്കൊണ്ട പൊ യി ഒരു മുക്കിലിട്ടതിന്റെശെഷം അവരെന്തെല്ലാമാണ ചെയ്തതു?

കൊച്ചു—* അയ്യയ്യൊശിവശിവ രാമരാമശംഭൊ । വയ്യിന്നി ക്കഥപറവാൻ മുഴുക്കത്തെല്ലും ॥ പൊയ്യല്ലിക്കാര്യമതായ കാൎയ്യ മൊൎത്താൽ । തിയ്യിട്ടാളുന്നതരമെവനുമെ മനസ്സിൽ (൧൩൧)

രാമമെ—വെറുതെയല്ല ചൊദിക്കുന്നത- കെട്ടിട്ട കാൎയ്യമുണ്ട

കൊച്ചു—എന്നാൽ പറയാതെകണ്ട കഴിയില്ലല്ലൊ പറയാം ക ല്യാണിയെക്കൊണ്ട പൊയതിന്റെ ശെഷം രാമൻ നായർ ക ഴുത്തിൽ നിന്നീ പിശാങ്കത്തി വെഗത്തിലൂരി യെടുത്താൽ കൊ

ള്ളാം വല്ലാതെ കണ്ടെ വെദനയാവുന്നു. ഈ ദുരിതയെടുത്താലസാരം തെമെമുണ്ടാവു മെന്നാണ തൊന്നുന്നത എന്നു പറഞ്ഞു അപ്പൊൾ മുരത്തശ്ശി കൊരപ്പനൊടഇപ്പൊളിവനെ കൊല്ലണം ഒരം വിചാരണീ കല്യാണിയെ വഷളാക്കിതീക്കുന്നത എന്ന പറഞ്ഞു അപ്പൊൾ രാമൻ നായർ പ്രാണ ഭയത്തൊടുകൂടിട്ടു അയ്യൊ നിങ്ങളെന്നെക്കൊല്ലല്ലെ ഞാൻ നിങ്ങൾ പറഞ്ഞതൊക്കെ കെൾക്കാം പിന്നെ എന്തിനാണെന്നെ കൊല്ലുന്നത എന്നും മറ്റും വളരെ ആശ്രയിച്ചു പറഞ്ഞുംകൊണ്ടെ തൊഴുതു തുടങ്ങി അപ്പൊൾ മുരത്തി വെട്ടുകത്തികൊണ്ടെ തൊഴുന്നകയ്യിന്മെൽതന്നെ വെട്ടി

രാമമെ—എടിദുഷ്ടെ

* അഴകൊടുവിധിമയയെല്ലാം । കഴകിക്കഴകിക്കളഞ്ഞുരീത്തവളെ ॥ കഴവെറിമുത്തിനിന്നെ । ക്കഴെവെററിടുന്നതുണ്ടുകണ്ടൊനീ ॥ (൧൩൨)

കൊച്ചു—പിന്നെ ഇനിക്ക അങ്ങൊട്ടു നൊക്കാൻ വയ്യാത കണ്ടായി

* പെടിച്ചുഞാൻകിടുകിടന്നുവിറച്ചുകൊണ്ടു । മൂടിപ്പുതച്ചുചകമഴ്ന്നുവിടക്കിടന്നെൻ ॥ കെടററകന്നമതിനാൽകുടൽമാലകത്തി । ച്ചാടിച്ചിടുന്നതിഹപാക്കുകിലാക്കുകാണാം ॥ (൧൩൩)
* ഇപ്പൻനമ്പൂതിരിപ്പാടു। മപ്പൊൾത്തന്നെഭയാകുലം ॥ ക്ഷിപ്രംവാതൽതുറന്നിട്ടു। ങ്ങപ്പാതിരയിലൊടിനാൻ ॥ (൧൩൪)

കല്യാണി—ഇപ്പൊഴമതൊക്കെ വിചാരിച്ചിട്ടിനിക്ക വല്ലാത കണ്ടാവുന്നു

കൊച്ചു—കല്യാണിയുടെ കാലിന്മെലുന്മററും കയറുകൊണ്ടെ കെട്ടിയ പാടുണ്ടെ

രാമമെ—(നൊക്കീട്ടു)

* നെന്മെനിവാകയുടെപുഷ്പം വണങ്ങീടുന്ന । നിന്മെനിയിങ്ങിനെമുറുക്കിവരിഞ്ഞുകെട്ടാൻ ॥ ചെമ്മെനിനക്കുലിഹതൊന്നുകയില്ലൊരാൾക്കും । വമ്മെനികെററുകയതല്ലരികൾക്കുപൊലും ॥ (൧൩൫)
* കങ്കണൊചിതഗുണങ്ങളുള്ളൊരീ । നിൻകരത്തളിർവരിഞ്ഞവങ്കരെ ॥ ശൃംഖലാങ്കിതശരീരരാക്കുവൻ । ശങ്കയില്ലിഹശശാങ്കനെർമുഖി (൧൩൬)

(അണിയറയിൽ)

* ചുററുംവെളുഞ്ഞപുരതന്റെപുറത്തുനില്പിൻ | മിററത്തുനിങ്ങൾവഴിപോലെമനസ്സിരുത്തി ॥ അററംവെടിഞ്ഞചതിയുള്ളോരമുത്തിതന്നെ | തെററന്നകത്തിഹകടന്നുതിരഞ്ഞിടാംഞാൻ (൱൩൭)

കൊച്ചു—(നോക്കീട്ട)

* കററപ്പെട്ടുപ്പിട്ടോരക്കുററനിങ്ങു | പരിഭ്രമത്തോടിഹവന്നിട്ടുന്നു ॥ ധൎയ്യേണമേഷീതിവശാൽജനങ്ങൾ | വിറയ്ക്കുമിയ്യാളുടെമട്ടുകണ്ടാൽ (൱൩൮)

രാമ—(നോക്കീട്ട) ഇൻസ്പെക്ടർ ഗോപാലമേനവനാണിത (അനന്തരം ഇൻസ്പെക്ടർ പ്രവേശിക്കുന്നു)

രാമ—എന്താണിത്രപരിഭ്രമം

ഗോപാ—ആ കള്ളിമുത്തിയെക്കാണാനില്ലാ

രാമ—എങ്ങിനെയാണത നിങ്ങടെകയ്യ വിട്ടപോയ്യു?

ഗോപാ—അവളെക്കുളിപ്പിക്കുമ്പോൾആ കൺസ്റ്റേബൾ കുറച്ചുനേരമൊരാളോട്ട വിശേഷംപറഞ്ഞുകൊണ്ടുനിന്നു പിന്നെ നോക്കിയപ്പോഴക്കു കാണാനില്ലാതകണ്ടായി-

രാമ—അത കണ്ണുതെററിയാൽ ചരിക്കുന്നവകയാണ -ആട്ടെ- നിങ്ങൾപിന്നെ എന്തുചെയ്യു.

ഗോപാ—* കഠിനയാമിവൾവേഗമൊളിച്ചുപോ | യുടനെയക്കരപററുമതോർത്തുഞാൻ ॥ കടവുവാരമതിങ്കലശേഷവും | തടവുചെയ്യിതുതാമസമെന്നിയേ ॥ (൱൩൯)

രാമ—ഇവൾക്കോടിപോവാൻമാത്രം കായബലമുണ്ടോ?

ഗോപാ—ചെറുപ്പനുകരുതിയാൽതരക്കേടില്ലല്ലോ

രാമ—ആട്ടെ!പിന്നെ

ഗോപാ—*പരിചൊടുടനങ്ങെല്ലാം പരിശോധിച്ചുനില്ക്കലു ॥ ഇതുശോകമോടിക്കാല | മരിശംവളരുന്നുമേ ॥ (൱൪൦)

അവളിവിട്ടിൽവന്നൊളിച്ചിരിക്കുന്നുണ്ടെന്നാണെന്റെപക്ഷം.

കല്യാണിയുംകൊച്ചും—(ഭയപ്പെട്ടുകൊണ്ടു) അയ്യോ! മുത്തശ്ശി ഇവിടെയുണ്ടോ?

രാമ—(ചിരിച്ചുകൊണ്ടു)

* വല്ലാത്തദുഷ്ടതയെഴുന്നോരമുത്തിയിപ്പോൾ | പൊല്ലീസ്സുകാരുടെമിഴിക്കെതിലാകമൂലം ॥ തല്ലില്ലകക്കിലതുമല്ലറികൊന്നുമൈചെ | യ്യില്ലെന്നുറച്ചിടുക നിങ്ങൾഭയപ്പെടേണ്ടാ.()

ഗോപാ—*നല്ലബാല്യത്തിലെപ്പെട്ടിയില്ലാതാവില്ലോരയ്യം ലം

രാമ—*അല്ലേ.സഖെപേടിമാത്രമല്ലെസവ്വസ്സ്വഭാവവും॥()

വൃ *

ഗൊപാ—ആട്ടെ- ഞാനിവിടെയൊക്കെനൊക്കട്ടെ-(നൊക്കീട്ട) എങ്ങും കാണാനില്ലല്ലൊ! എന്താണവെണ്ടത

രാമ—ആ കുളത്തിന്റെവക്കത്തൊക്കെ നല്ലവണ്ണമൊന്നുകൂടി നൊക്കണമെന്നാണെന്റെപക്ഷം പക്ഷെ ഞാനുംകൂടെവരാം

ഗൊപാ—അവിടത്തെ നൊക്കലും മതിയാക്കീട്ടില്ലാ- നൊക്കാംപൊവു

രാമ—(കൊച്ചിനൊട)നിങ്ങളിനിഎന്താണഭാവിക്കുന്നത?

കൊച്ച—കുളിച്ചമ്പലത്തിലെക്കപൊവാൻ

രാമ—അതകഴിച്ച നിങ്ങൾ വരുമ്പൊഴെക്കും ഞാനുംവരാം

(കൊച്ചുംകല്യാണിയുംപൊയി-രാമമെനവനുംഗൊപാലമെനവനും കുറച്ചനടക്കുന്നു-)

ഗൊപാ—എന്തൊരാപ്പ്രാണീകെൾക്കുന്നത?

രാമ—മുത്തിയെക്കണ്ടുകിട്ടിഎന്നുണ്ടൊ?

ഗൊപാ—ഇതാഒരുകൺസ്റ്റബൾഓടിവരുന്നു

(അവൻപ്രവെശിക്കുന്നു)

ഗൊപാ—ഇതാംരംവിഭാനൊന്നുപറവാൻഭാവിക്കുന്നുണ്ട ഒരക്ഷരംപുറപ്പെടുന്നില്ലാ നന്നെകുഴങ്ങിക്കുന്നുണ്ട

രാമ—കെതപ്പുമാറീട്ടസാവധാനത്തിൽപറഞ്ഞാൽമതി

കൺസ്റ്റെബൾ—(ഞെരുങ്ങിക്കൊണ്ട)മുത്തിയെക്കിട്ടി

ഗൊപാ—ഒരുകണക്കിൽ പറഞ്ഞു

കൺസ്റ്റെബൾ—ഞാൻതന്നെയാണകണ്ടെത്തിയ്ത-

രാമ—അവളീ വിഭാന്റെ കയ്യിൽനിന്നൊന്നെന്നുണ്ടൊ പൊയ്യ്!

ഗൊപാലൻ—അതെ-

രാമ—അതാണ ഇതുപറയാനിത്രരസം താൻനല്ലമിടുക്കൻ

കൺസ്റ്റെബൾ—ഇങ്ങൊട്ട കൊണ്ടുവരാൻ പറയട്ടെ?

ഗൊപാ—ഉ-(കൺസ്റ്റെബൾ പൊയി)

രാമ—ഇതാ മുത്തിയെ കൊണ്ടുവന്നുതുടങ്ങി

ആകാശത്തിൽ—ഇവളാവിഷക്കാട്ടിൽ ചെന്നിരുന്നു വെല്ലൊ അവിടെ ഒരാളും കാലിടുത്തവയ്ക്കാറില്ലാ പാമ്പിന്റെകൂടാണു ഇവൾക്കൊരു പെടിയില്ലെപാമ്പിനെ പാമ്പ വെണമെങ്കിലിവളെ പെടിക്കണം പാമ്പിനെക്കാൾ എത്ര ക്രൂക്ഷാണിവൾ എന്നു-

രാമ—* പത്തുനൂറായിരംലൊക രൊത്തുനിന്ദിച്ചിട്ട ബഹുധാ ധിക്ഷയലെശമില്ലീ മുത്തിയ്ക്കത്യന്തവിസ്മയം॥ (ക്രമ)

ഗോപാ—അയ്യോ! ഇവൾ വലിയമഹാവൈകയാണ തങ്ങൾ വിചാരിച്ചിട്ട ഇവളെക്കൊണ്ടമാത്രമൊന്നും പറയിക്കാൻ കഴിഞ്ഞിട്ടില്ലാ (അനന്തരം കൈകൾ പിടിക്കുന്ന രണ്ടുകൺസ്റ്റെബൾമാരൊടുകൂടി മുത്തിയും പിന്നിലൊരു കൺസ്റ്റബെളും പ്രവെശിക്കുന്നു) പിന്നിൽനില്ക്കുന്നവൻ ഇവളുടെകൂം നാന്ന തീക്കട്ടെഞാൻ. (ഗദയുടെതലംകൊണ്ട മുതുക്കൊന്നിടിക്കുന്നു)

മുത്തി—അയ്യോ!

പിന്നിൽ—ഇപ്പോഴും നല്ലവണ്ണം തീന്നില്ലാ (ഒന്നുകൂടിഇടിക്കുന്നു)

മുത്തി—അയ്യയ്യോ!

വലത്തെ—എടൊ! വളരെ ആയാലിവൾ ചത്തുപൊവും

ഇടത്തെ—ഇവൾ ചാവില്ലാ- ഇവളെ കാലനുകൂടി പെടിയാണ

പിന്നിൽ—ഇവളെ കൊന്നിട്ടിനിക്ക എന്തശിക്ഷവന്നാലും വെണ്ടില്ലാ (ഒന്നുകൂടിഇടിക്കുന്നു-മുത്തിവീഴുന്നു)

ഗോപാ—വെറുതെ ഉപദ്രവിക്കരുത

രാമ—ഛെ! ഇവളെകൊണ്ടുപൊട്ടെ കാണാൻ ലെശം രസമില്ലാ ചെട്ടപൊട്ടെ.

ഗോപ—നിങ്ങളതിനെകൊണ്ടുപൊവൂ

കൺസ്റ്റ—എണീക്കം. എണീക്ക കൂട്ടാക്കില്ലെ വെണൊ?

ഗോപാ—അതിനെ വലിച്ചിഴച്ചു കൊണ്ടുപൊവൂ.

(കൺസ്റ്റെബൾമാർ മുത്തിയെ വലിച്ചിഴച്ചു കൊണ്ടുപൊയി)

രാമ—ആവൂ! ആയെം പൊയല്ലൊ

(ആകാശത്തിൽ)

* മെരുകൂടനതെന്നുള്ള കൊരപ്പൻതൻമഹാഗജം ॥ സൈരമദിച്ചുപായുന്നു പാരംവഴിയിലൊക്കയും ॥ (ഫരഫ)

ഗോപാ—നൊക്ക വെഗമങ്ങൊട്ടുപൊവാ

രാമ—അങ്ങിനെതന്നെ (പിന്നെയുമാകാശത്തിൽ)

* കച്ചൊടസ്ഥലവും കളാഭകലഭം കാപ്പിക്കൃഷിത്തോട്ടവും ॥ മുച്ചൂടൊപൊടിഭസ്മമാക്കിഭയമൊടെത്തുന്നമത്തദ്വിപം ॥ ഉൾച്ചൂടൊടെതിരിട്ട കാണാമവരെക്കത്തിത്തകത്തിട്ടവാനു, കൊച്ചൊടിബന്ധമല്ലുതട്ടിവഴിയിൽക്കല്യാണിവീണാളഹൊ ॥

രാമ—(പരിഭ്രമിച്ചു) അയ്യൊ! അബദ്ധംപിണയുമെന്നുണ്ടൊ?

ഗോപാ—കൊരപ്പനായർ കല്യാണിയുടെ അച്ഛനെക്കത്തി

ക്കൊന്നു അവൻെറഭൎത്താ കല്യാണിയെയും കുത്തിക്കൊല്ലുമെന്നുണ്ടൊ?

രാമ—ഫലിതമൊക്കെ പിന്നെയാവാം നൊക്കെണ്ടൊട്ടു വെശമൊടില്ലൊച്ചോ.

(രണ്ടാളും ഓടുന്നു)

രാമ— (വിചാരം)

* ഇഷ്ടപ്പെട്ടന്ദ്രയിതയെത്തടവഞ്ചുനീങ്ങി। കഷ്ടിച്ചുകിട്ടിയിതുനാളുടനപ്പൊഴക്കം ॥ ദുഷ്ടപ്പെട്ടംവിധിയതെന്നുടെകയ്യിൽനിന്നു। തട്ടിപ്പറിച്ചുകളവാനതുടരുന്നുവെന്നൊ? ()

സ്പഷ്ടം—തൊക്കനിറച്ചിട്ടില്ലെ?

ഗൊപാ—ഒഹൊ॰ ആനയെക്കണ്ടാലപ്പൊൾ കഴിച്ചേക്കാം ഞാൻ

രാമ—(വിചാരം) ഓടീട്ടും ഓടീട്ടും അങ്ങൊട്ടെത്തുന്നില്ലാ

(നെരെനൊക്കീട്ടു)

* ആവൃജയിച്ചുസുഖമായുടനുള്ളിൽവീണ ജീവൻനമുക്കമനമൊന്നുതണുത്തിതിപ്പൊൾ ॥ ശ്രീപാരനാരിമണികൊച്ചിനൊടൊത്തുചാവാ। താവുന്നവെഗംമൊട്ടുമൊടിവരുന്നുനെരെ

(അനന്തരം കൊച്ചും കല്ല്യാണിയും പ്രവെശിക്കുന്നു)

കൊച്ചു—കല്ല്യാണിനിണക്കു വീണിട്ടു വല്ലതും പറ്റിയൊ?

കല്യാണി— * കല്ലുകൊണ്ടിവിടംപൊട്ടി। തെല്ലിതാകീറിവസ്ത്രവും ॥ അല്ലാതൊന്നുംഭവിച്ചില്ല। നല്ലകാലമതാകയാൽ ॥()

രാമ— (കെട്ടിട്ടു) എൻെറ മനസ്സുശകാനിവൾ ക്കിത്രയെങ്ങും വരണ്ടു പക്ഷെ ഇപ്പൊളിതുകൊണ്ടു സന്തൊഷംതന്നെയാണ ഇത്രെപറ്റിയുള്ളുവല്ലൊ ഇതിലുംവളരെയധികം വിചാരിച്ചു-

ഗൊപാ— (കല്യാണിയെനൊക്കീട്ടു- വിചാരം) ഇവളുടെ ബ്രഹ്മസൃഷ്ടി വിശെഷംതന്നെ.

* തലയുമ്മുലയുംവിശെഷമല്ലും। വലയുംവക്ത്രമതുംമഹാമനൊജ്ഞം ॥ നിലയുള്ളൊരധീരലൊകമെല്ലാ। മലിയുംപുഞ്ചിരിയുംമനൊഭിരാമം ॥ (൧൮൯)

* കലയൊടിടയുന്നകണ്ണുചന്ദ്ര। കലയൊടീഷ്യയെഴുംലലാടമെശം ॥ വലിയൊരനിതംബമെന്നിവറ്റിൻ। വിലയൊതാനരുതാക്കുമൊൎത്തുകണ്ടാൽ (൧൯൦)

* കുറവറ്റൊരുതങ്കമത്തൽതങ്ക। നിറവുംനിൎമ്മലമായ്‌വെളുത്തപല്ലും ॥ അറിവുള്ളവരാരെളിഞ്ഞുകണ്ടാൽ। തറവാടപ്പടിതന്നെതീറകുത്തും (൧൯൧)

* ഉടയുന്നമദമൊടുപട്ടുകുപ്പ । നടിയുന്നൽകളഹംസനായക ന്റെ ॥ പിടയുമ്പരമത്ഥലൊത്തുതത്തി പ്പിടയുന്നിനടയും ത്രിലൊകരമ്മ്യം, (ഏദ്ധ്രവ

രാമ— (അടുത്തുചെന്നിട്ടു) പിന്നെയെങ്ങിനെയാണകല്യാ ണിയെ ആനകുത്താതെകണ്ട കഴിഞ്ഞത.

കൊച്ചു—അപ്പൊഴെക്കും അനവധി ആളുകൾകൂടി പിന്നാ മ്പറ തെറിഞ്ഞു ശ്പെപ്പാ ളാനത്തെങ്ങൊട്ടാടി.

ഗൊപാ—(രാമമെനവനെയും കല്യാണിയെയും ഒരുമിച്ചുകണ്ടു നൊക്കീട്ടു- വിചാരം) ഈ വക്കരണ്ടാൾക്കും തമ്മിൽനല്ല ചെച്ചുയുണ്ട ഇങ്ങിനെതന്നെയാണ വെണ്ടതെന്ന തൊന്നും.

രാമ—ഗൊപാലമെനൊന്ന,എന്താണുള്ളിൽവിചാരിച്ചു രസിക്കു ന്നത?

ഗൊപാ— (വിചാരം) കള്ളനപ്പൊഴെക്കും മനസ്സിലായി-

(സ്പഷ്ടം)

ചെരങ്ങതുപൊലെ ചെന്നതുതന്നെ.

കല്യാണി—(തലതാഴ്ത്തുന്നു)

രാമ— (വിചാരം)

* മാനൊട്ടൊടുന്നകണ്ണകൊണ്ടുടനടനപ്പുകൊടെൻമുഖംനൊ ക്കിവെള്ളു । ശ്രീനട്ടുണ്ടായനൽപുഞ്ചിരിയൊടുവദനംതാ ഴ്ത്തുമിത്തന്വിതന്റെ ॥ ഈനാട്യംകാക്ഷയാലെന്നുടെമിഴിക ഠംതണുക്കുന്നവല്ലാതകണ്ടാ । വൈനാട്ടിൽപെട്ടമഞ്ഞു ള്ളിലുമിതിനെതിരാകില്ലിനിക്കില്ലവാദം, (ഏദ്ധ്രവ)

(ആകാശത്തിൽ)

* പെണ്ണുമ്മദാമ്പുവൊടുപെയുപിടിച്ചുപായു । ന്നിയ്യാനരൊ ഷമൊടുചെയ്യുമുപദ്രവത്തെ ॥ അംയ്യാസഹിപ്പതിനുവയ്യി വനാഞ്ഞുകുത്തി । കയ്യിൽകിടച്ചതഖിലംതവിടാക്കിടുന്നു.

(ഏദ്ധ്രവ)

ഗൊപാ— ഒ! അവിടെകലശ്ശലായി നൊക്കു വെഗമങ്ങൊ ട്ടുപൊവാ

രാമ—ഇവക്ക സഹായമാരുമില്ലല്ലൊ.

ഗൊപാ—ശിഷ്യൻ കെശവനെ അയക്കാം-കെശവാ_

(കെശവൻ പ്രവെശിച്ചിട്ടു) എന്ത ഇവരെ ഇവരുടെ വീട്ടിൽ കൊണ്ടാക്കു.

കൊച്ചു— (രാമമെനവനൊട) വെഗംവരില്ലെ?

രാമമെ— സംശയമൊ,

(കെശവനൊതമിച്ചു കല്യാണിയും കൊച്ചും പൊയി)

രാമ.മ— (വിചാരം)

* കറച്ചുനൽചില്ലിവളച്ചുകണ്ണും । ചെരിച്ചിവണ്ണംരസമൊടുമെംന്ന ॥ ചിരിച്ചുപായത്തൊടുനൊക്കിനൊക്കി । ത്തിരിച്ചുപൊകുന്നിവളെത്രസന്നം, (൧൭൭)

ഗൊപാ— വൊവ്വാ-

(രണ്ടാളും കറച്ചു നടക്കുന്നു)

ഗൊപാ— (നെരെനൊക്കീട്ടു)

* അമ്പാമഹാരസികനാനതടിച്ചുനിന്ദ । തുമ്പിക്കരംതുടുതുടെച്ചൊരമുമ്പിലെല്ലാം ॥ വക്രിച്ചുയന്തലനല്ലവളഞ്ഞുകന്ന । കൊമ്പൊറെനിന്റെമൈവിംകമമിതൊക്കയെററം (൧൭൮)

രാമ— ഇയ്യാനെ മുമ്പിൽകണ്ടിട്ടില്ലെ?

ഗൊപാ—ഇല്ലാ. കെട്ടിട്ടുണ്ട കൊരപ്പൻറമെതക്കുടനെന്ന! കണ്ടെപ്പൊൾ ഇതിനെ വെടിവയ്ക്കാൻ തൊന്നുന്നില്ലാ,

രാമ—ശരിയാണ അത്ഭുതനന്നത്തന ഇതിനെ വെടിവയ്ക്കാതെകണ്ട പിടിച്ചുകെട്ടിക്കാനുത്സാഹിക്ക നൊക്കുപൊവാ

എല്ലാവരും പൊയി,

(നാലാമങ്കം കഴിഞ്ഞു)



# കല്യാണിനാടകം

—————✻—————

## പഞ്ചമാങ്കം

———

(അണിയറയിൽ)

✻ ഈകാലംനാവുപൊയിട്ടിനമണികൾകണക്കൊന്നുമൊരാ
തകണ്ടൊയി വക്കീലന്മാരശെഷംജഡ്ജിയവർകളുംസ്വ
സ്ഥാനാശ്രയിച്ചിടുന്നു നൊക്കിചൊല്ലുന്നന്നൊന്നിജമൊഴിമുഴു
വൻകൈക്കൊണ്ടെഴുതിട്ടുനൽകാൻ ഗുരുതരപൊല്ലീസ്സുസെനാ
ധിപമഹിതമഹാമൌലിഗൊപാലമെനൊൻ (സ്രഗ്ദ്ധര)

൧൦ാം സാക്ഷിവിസ്താരം കഴിഞ്ഞുവെന്നാണെങ്കിലൊന്നാമതെ ത്തുകൊണ്ട കല്യാണിയമ്മയെകൊണ്ടുവരാൻ പൊവുകതന്നെ. എന്നാ-

(അനന്തരം- ജഡ്ജിയും വക്കീലന്മാരും ഗൊപാലമെനവനും മറ്റും പ്രവെശിക്കുന്നു)

അച്യുതമെനൊൻവക്കീൽ—(എണീട്ടിട്ട) സാക്ഷിക്കാരനൊട ഒരുചൊദ്യംകൂടി ചൊദിപ്പാനുണ്ട-

ജഡ്ജി—ആട്ടെ ചൊദിക്കാം

അച്യുത—൫-ാം സാക്ഷിയുടെയും ൨-ാംസാക്ഷിയുടെയും മൊഴികൊണ്ട ൧൦ാം കുററം നടക്കുമ്പൊളവിടെ കല്യാണിയമ്മയുണ്ടെന്നു വന്നിട്ടുണ്ട എന്നാൽ കല്യാണിയമ്മയെ ഇതിലന്ന്യായഭാഗം സാക്ഷിയായിചെക്കാതിരിപ്പാൻ കാരണമെന്തു?

ജഡ്ജി—ഒരുകുററംനടക്കുന്നത പലരാളുകൾകണ്ടിട്ടുണ്ടെങ്കിലവരെയൊക്കെ സാക്ഷികളാക്കിചെക്കണമെന്ന നിയമമുണ്ടൊ ജി—ഈ ചൊദ്യംസാരമില്ല

അച്യുത—ഈ ചൊദ്യം പൊതുവിൽനിസ്സാരമാണെന്നു തൊന്നുമായിരിക്കാം എങ്കിലും ഒരുഗുണംസിദ്ധിപ്പാൻ വഴിയാകുന്നതാകയാൽ കൊടതിഅനുവദിക്കാത്തപക്ഷം വളരെസ്സങ്കടമുണ്ട.

ജഡ്ജി—ം—ആട്ടെ ഉത്തരംപറയു

ഗൊപാ—ഈ കല്യാണിഎന്നസ്ത്രീ ൫-ാംപ്രതിയുടെഭാൎയ്യയും ൨-ാംപ്രതിയുടെമകളുടെമകളുമാകയാൽ നെരപറയുമെന്ന വിശ്വാസമില്ലാഞ്ഞിട്ടാണ-

അച്യുത—(ഇരിക്കുന്നു)

ഗോപാ—(മുഴുവൻവായിച്ചു ഒപ്പിട്ടുകൊടുക്കുന്നു- നീങ്ങിനിന്നിട്ടു നോക്കീട്ടു വിചാരം)

* വെക്കംപൊന്നുമ്മടങ്ങുംതചിരതചിവിലാസങ്ങൾ കൊണ്ടിങ്ങുവന്നീ। നില്ക്കുന്നപെണ്ണൊക്കെവല്ലാതലർശരശിഖിതൻചൂടിനാനാടലൊടെ ॥ ഉൾക്കമ്പംചെത്തുകൊണ്ടിപ്പുരമണമുഖിതന്നുള്ളാൾവൈവർണ്യമറക്കാൻ। മുക്കമ്പ്ക്കാലിണെങ്ങുന്നറിയകുടപിടിച്ചിന്നിതാവന്നിടുന്നു (ഫ്രുവ്വ)

രാമ—(വിചാരം)

* നാനാജാതികളുംനിറഞ്ഞുവിലസുന്നിക്കൊടതിക്കുള്ളതിൽ
താനെചെന്നണയുന്നതിന്നരിഭയന്തിങ്ങിപ്പുരങ്ങിദ്രുതം॥
ഞാനെങ്ങെന്നുമങ്ങുമിങ്ങുമധുനാ നൊക്കിപ്പുരുക്കെപരം
മാനെല്ലുംമിഴിമൌലിയാമിവളുണഞ്ഞിടുന്നക്കൂട്ടംശ്രുചാ ॥()

ജഡ്ജി—(വിചാരം)

* ആരെല്ലാമെന്നെനൊക്കുന്നതു കുതുകമൊടെന്നങ്ങുമിങ്ങു
നരത്തിൽ। പാരെല്ലാന്നൊക്കിനൊക്കിപ്പരിഹസിതരസം
തഞ്ചിമന്ദംചിരിച്ചു ॥ നെരില്ലാതംനമുക്കെന്നൊരുതെളി
വൊടഹംഭാവമുൾക്കൊണ്ടുശ്രദ്ധ। നെരില്ലാത്തൊരുനൽ
ത്തെൻമൊഴിയിവൾവിരവൊടത്രവന്നെത്തിടുന്നു ॥ ()

(അനന്തരം കല്യാണിപ്രവേശിക്കുന്നു)

അച്യുത—(നൊക്കീട്ടു-വിചാരം)

* ഇവൾതന്നംഗഭംഗിയും। പ്ലവസാനംമനൊഹരം ॥ ഇവ
ൾകാരണമായിട്ടീ। വ്യവഹാരമതുംവരാം (ഫന്യഫ)

കല്യാണി—(ജഡ്ജിയെക്കണ്ടിട്ടു വിചാരം) ഒ! ആ വെങ്കിട്ടരായരാണെജഡ്ജി ഇദ്ദെഹമിനിക്കെന്തെല്ലാമാണൊവൊ ഉപദ്രവം ഉണ്ടാക്കിത്തീക്കുന്നതു

രാമ—(വിചാരം) ഇവളിതാ ഇപ്പൊൾജഡ്ജിയെക്കണ്ടിട്ടു പെടിച്ചു വല്ലാതകണ്ടുപരിഭ്രമിക്കുന്നു-

* മടവാർകുലമൌലിയാമിവൾക്കീ । വടിവെറുംപുത്തുമെനി
വെത്തിടുന്നു ॥ ഇടരന്നിതുകാൽനടന്നിടുമ്പൊൾ। തുടരു
ന്നെന്തിനിയെന്നസംഭ്രമത്താൽ (ഫന്യവ)

ജഡ്ജി—(വിചാരം)

* ഭൊഷ്ക്കൊതിപ്പുപലപലലൊകരെച്ചതിക്കാൻ । ലാക്കെറുന്തവ
മദമൊന്നുവച്ചുകെട്ടാം ॥ ഊക്കെറുംമതിബലമുള്ളഞാനിമാ
നീ॥ നൊക്കിക്കൊതവകണവന്റെമുമ്പിൽവച്ചു (ഫന്യന)

കൊരപ്പൻ—(കല്യാണിയെക്കണ്ടിട്ട-വിചാരം)

* കൊല്ലന്നിനയ്ക്കിലൊരുപത്തുകഴിഞ്ഞുനാമീ । കല്യാണിത
ന്നുടെയകാന്തനതായശെഷം॥ എല്ലാട്ടിനത്തിലുമിനിക്കി
തുകുന്തമാണ । വല്ലാതകണ്ടതുനിനച്ചുരുകുന്നുചിത്തം॥ ()

നമ്മെ ഇന്നൊ നാളയൊ തൂക്കാൻവിധിക്കുമായിരിക്കും അ
തുകൊണ്ടൊരുവസ്സുവില്ലാ ഇനിയ്ക്കു ഇവളെഒരുദിവസമനുഭവി
ച്ചിട്ടാണെങ്കിൽ

മുത്തി—(കല്യാണിയെനൊക്കിക്കൊണ്ടു)-നൊക്കിക്കൊനിയ്ക്കു
ഇനിക്കിവിടുന്ന പുറത്തിറങ്ങാൻതരംകിട്ടട്ടെ-

കല്യാണി—(മുത്തിയെക്കണ്ടുപെടിക്കുന്നു)

ജഡ്ജി—ശാസ്ത്രികളെ കൂട്ടിൽകെററി സത്യംചെയ്യിക്കു

ശാസ്ത്രി—-ം-കൂട്ടിൽകെറു

കല്യാണി—(കൂട്ടിൽകെറിനില്ക്കുന്നു)

ശാസ്ത്രി—കൊടതിയിൽനിന്നും ।ം। പറയു

കൊടതിയിൽനിന്നും-ം-പറയു?

കല്യാണി—കൊടതിയിൽനിന്നും

ശാസ്ത്രി—കല്പിച്ചുചൊതിക്കുന്ന

കല്യാണി—കല്പിച്ചുചൊതിക്കുന്ന

ശാസ്ത്രി—സാക്ഷിസംഗതിയെപ്പററി

കല്യാണി—സാക്ഷിസംഗതിയെപ്പററി

ശാസ്ത്രി—ഒക്കെയും

കല്യാണി—ഒക്കെയും

ശാസ്ത്രി—സത്യമായിബൊധിപ്പിച്ചുകൊള്ളാം

കല്യാണി—സത്യമായിബൊധിപ്പിച്ചുകൊള്ളാം

ശാസ്ത്രി—അസത്യംയാതൊന്നുംബൊധിപ്പിക്കില്ലാ

കല്യാണി—അസത്യംയാതൊന്നുംബൊധിപ്പിക്കില്ലാ

ശാസ്ത്രി—ഇതിന്നീശ്വരൻസാക്ഷി

കല്യാണി—ഇതിന്നീശ്വരൻസാക്ഷി

അച്ചുതമെനവൻ (എണീട്ടിട്ട) ൧-ാംപ്രതികൈക്കിരിയെടത്ത
കൊരപ്പന്നായരെഅറിയൊ?

കല്യാണി—ഉവ്വ.

അച്ചുതമെ—൨-ാംപ്രതി പിച്ചകപ്പറമ്പിൽ ചെരക്കിഎന്ന
സ്ത്രീയെഅറിയൊ?

കല്യാണി—ഉവ്വ·

അച്യുതമെനൊൻ—൩-ാം പ്രതി കൊങ്ങാട്ടകുഞ്ഞുക്കുറുപ്പിനെ അറിയൊ?

കല്യാണി—ഉവ്വ

അച്യുതമെനൊൻ—൪-ാം പ്രതി ചക്കാമ്പറമ്പിൽ ചങ്കുനായരെ അറിയൊ?

കല്യാണി—ഉവ്വ

അച്യുതമെനൊൻ—തെങ്ങുങ്കാട്ടിൽ രാമന്നായരെ അറിയൊ?

കല്യാണി—ഉവ്വ

അച്യുതമെനൊൻ—൧-ം ൨-ം രാമന്നായരും ശെഷംപെരും തമ്മിൽ വല്ല കലശലുമുണ്ടായ വിവരം സാക്ഷിക്കാരത്തിക്കറിവുണ്ടൊ?

കല്യാണി—ഉവ്വ

അച്യുതമെനൊൻ—അതെന്നാണ

കല്യാണി—കഴിഞ്ഞ കൎക്കടകം ൧൫-ാംനു

അച്യുതമെനൊൻ—എങ്ങിനെയുള്ള കലശലാണുണ്ടായത

കല്യാണി—(ഒന്നും മിണ്ടുന്നില്ലാ)

ജഡ്ജി—ചൊദ്യത്തിന്റെ അൎത്ഥം മനസ്സിലായില്ലെന്നുണ്ടൊ?

കല്യാണി—മനസ്സിലായില്ലാ

ജഡ്ജി—അന്നത്തെ ദിവസം ഇവരെന്താണൊരു കലഹം ചെയ്തത

കല്യാണി—രാമന്നായരെ മറ്റെവർ കൊന്നു

ജഡ്ജി—എവിടെ വച്ചു

കല്യാണി—എന്റെ അകത്തു വച്ചു

ജഡ്ജി—ഏതു സമയത്തിൽ

കല്യാണി—അസ്തമിച്ചെട്ടുമണി സമയത്തിൽ

ജഡ്ജി—രാമന്നായരപ്പൊളവിടെ വരാനെന്തു സംഗതി?

കല്യാണി—ഞാൻ വ്യസനിച്ചു കിടക്കുന്നു എന്നു കെട്ടിട്ടു സമാധാനം പറഞ്ഞെന്റെ വ്യസനം തീൎക്കണമെന്നു വിചാരിച്ചിട്ടാണപ്പൊളവിടെ വന്നത

ജഡ്ജി—നിന്റെ വ്യസനം തീൎക്കണമെന്നു തൊന്നാൻ രാമന്നായർ നിന്റെ ആരാണ?

കല്യാണി—അഛൻ

ജഡ്ജി—(വിചാരം) രാമൻനായർ ഇവളുടെ അഛനാണെത്രെ ഒരു വകക്കാൎക്ക അഛനുണ്ടൊ? (ചിറിക്കുന്നു—സ്വകാൎയ്യം) കൊരപ്പുനായരപ്പൊളവിടെ വരാൻ കാരണമെന്തു?

കല്യാണി—ദിവസവുമാ നെരത്തവിടെ വരാറുണ്ട

ജഡ്ജി—ദിവസവും വരാൻ കൊരപ്പൻ നിന്റെ ആരാണ?

കല്യാണി—(ഒന്നുംമിണ്ടുന്നില്ലാ)

ജഡ്ജി—കെൾക്കട്ടെ-ഉത്തരാണ?

കല്യാണി—(പിന്നെയുമൊന്നുംമിണ്ടുന്നില്ലാ)

ജഡ്ജി—ഛീ- കോടതിക്കവസരക്കെടാവുന്നു (മെശയിലടിച്ചിട്ട) ഉടനെപറയണം

കല്യാണി—എന്റെഉത്തരമല്ലാ

കൊരപ്പൻ—(വ്യസനിച്ചുകൊണ്ടു) ഇവളിപ്പോൾപറഞ്ഞതശുദ്ധന്നെരുകെടാണ-നാം ഇവളുടെഭർത്താവായിട്ടപഞ്ഞുകൊല്ലമായി ഇവളെക്കൊണ്ടതിന്റെസത്യംപറയിപ്പിക്കണം (എല്ലാവരുംചിരിക്കുന്നു)

ജഡ്ജി—എന്നാൽ കൊരപ്പൻദിവസവും വരാനെന്തുസംഗതി?

കല്യാണി—അതിനിക്കുരൂപമില്ലാ

ഗൊപാല—ഉത്തരമന്നായി

അച്ചുത—ഇവൾക്കബുദ്ധിയുണ്ടു

ജഡ്ജി—കൊരപ്പനവിടെവന്നിട്ടെന്തുചെയ്യു

കല്യാണി—പിശ്ശാങ്കത്തികൊണ്ടുഷാനക്കത്തി

ജഡ്ജി—നിന്റെഅഛനെകൊല്ലെൻകുത്താനെന്തുസംഗതി

കല്യാണി—(മിണ്ടുന്നില്ലാ)

ജഡ്ജി—ഉടനെപറയണം (മെശപ്പുറത്തതല്ലീട്ട) ഛീ-കൊതിക്കവസരംപൊണ നെരായകാര്യം വെഗംപറയാൻഞെരുക്കമില്ലല്ലൊ പിന്നെഎന്താണാലൊചിക്കുന്നത കള്ളസ്സാക്ഷി പറഞ്ഞാൽചങ്ങലവയ്ക്കുംനല്ലൊർമ്മഇരുന്നൊട്ടെ കൊടതിക്കവളരെഅവസരക്കെടാവുന്നുഉടനെപറയണം

കല്യാണി—(പരിഭ്രമിച്ചിട്ട) രാമമെനവനാണ. നാവിചാരിച്ചിട്ടാണന്നാണതൊന്നുന്നത

ജഡ്ജി—ഏതരാമമെനവൻ

കല്യാണി—(ലജ്ജിക്കുന്നു)

ജഡ്ജി—(ദെഷ്യപ്പെട്ട) നിന്റെമന്ദസ്മിതവും കടാക്ഷവുമൊക്കെ പിന്നെയാവാം കൊടതിക്കവസരം പൊണു വെഗത്തിലുത്തരം പറയണം,

കല്യാണി—(പെടിച്ചു) ഈ താമരക്കാട്ടിലെ രാമമെനവൻ

ജഡ്ജി—താമരക്കാട്ടിൽ രാമമെന്നെ കുത്തണമെന്ന കൊരപ്പനതൊന്നാനെന്തുസംഗതി?

കല്യാണി— (തലതാഴ്ത്തിനിന്നിട്ട വിചാരം) ഇനിക്കിതിന്റെ ഉത്തരംപറയാൻവയ്യാ,

ജഡ്ജി—ഒറക്കെ കെട്ടില്ലന്നണ്ടൊ. താമരക്കാട്ടിൽ രാമമെന്നെ കുത്തെണമെന്ന കൊരപ്പന്ന തൊന്നാനെന്തുസംഗതി· പത്തുപ്രാവിശ്യം ചൊതിച്ചാലെ ഇവളുത്തരമ്പറയുള്ളു അങ്ങിനെയാണ തുടങ്ങിരിക്കുന്നത കൊടതികളിലെമട്ടുകംളൂന്നുമിവരംക്കറിവില്ലായിരിക്കും എന്നപറഞ്ഞു പല ഭീഷണികളും കാട്ടുന്നു.

കല്യാണി—(കരയുന്നു) (എല്ലാവരും വല്ലാതകണ്ടാവുന്നു)

ജഡ്ജി—എടി-നിങ്ങളുടെ മയ്യാദയൊക്കെ ഞാനറിയില്ലെ നിങ്ങളുക്കുനില്ലാത്തവകക്കാരല്ലെ. നിങ്ങരംക്കെന്താണെവിടെയാ പറവാൻ വയ്യാത്തത (എന്നുംമറ്റുംശകാരിച്ചതുടങ്ങി)

രാമ—(വിചാരം) എന്തുകൊടതിയാണിത, ആട്ടെ മെൽക്കൊടതിയുണ്ടെല്ലൊ എന്ന നൊക്കട്ടെ (രാമമെനവൻപൊയി)

അച്ചുത—(വിചാരം) ഇൻസ്പെക്ടരെയും മറ്റും സാക്ഷിയായിട്ട വിളിക്കെണമെന്ന ഞാൻ നിശ്ചയിച്ച പട്ടിക എഴുതുമ്പൊളിജഡ്ജിയുടെ സെവൻകൃഷ്ണരായരുടെ നിർബ്ബന്ധംകൊണ്ടാണ് കല്യാണിയെയും ചെൎത്തത ഇപ്പൊളിവളൊടുള്ള ഇദ്ദെഹത്തിന്റെ സിദ്ധാന്തവും മാതിരികളും കാണുമ്പൊരം കൃഷ്ണരായരെന്നൊട്ട പറഞ്ഞതു തന്നെ ഇദ്ദെഹത്തിന്റെ ഉപമൈശവഴിക്കാണന്ന ഊഹിയ്ക്കാം

(അണിയറയിൽ)

* ദീനയാകുമിവരംക്കെററം। ഹാനിചെയ്ക്കുന്നതൊക്കുകിൽ ॥
ന്യൂനമീയ്യൊടതിക്കൊട്ടും। മാനമാവില്ലൊരിയ്ക്കലും॥ (എന്നു൫)

* ആരുംസഹായമിങ്ങില്ലാ। ഞൊരീപ്പെണ്ണിനെയിങ്ങിനെ
പാരമത്തൽപ്പെടുത്തീട। മീരായർകഠിനാശയൻ॥ (എന്നു൬)

ഇദ്ദെഹംജഡ്ജിയാവുംമുമ്പെ ഒരുദിവസമീക്കല്യാണിയമ്മയുടെഅകത്തുചെന്ന പൊങ്ങിപ്പൊന്നിട്ടുണ്ടു അതാണിവളൊടിത്രസിദ്ധാന്തം ഇനിക്കതിന്റെ നല്ലഉറപ്പുണ്ട

ജഡ്ജി—ശിപായി· ആരാണവിടെഇരുന്ന കൊടതിക്കപമാനമായവാക്കുകരം പറയുന്നത

ശിപായി—(നൊക്കീട്ട) അയ്യൊ! അവിടെ ഒരുപത്തുപതിനഞ്ചാളുകളിരിപ്പുണ്ട ആരാണെന്ന തിരിച്ചറിവാൻവയ്യാ

ജഡ്ജി—എന്നാലെല്ലാവരെയുമിങ്ങൊട്ടുവിളിയ്ക്കു

(ശിപായിപൊയിട്ട പതിനഞ്ചാളുകളൊരുമിച്ച പ്രവെശിക്കുന്നു)

ജഡ്ജി—ചെട്ടി പട്ടാൻ പട്ടാണി നസ്രാണി ജോനക നമ്പ്രാന്തിരി കൊങ്ങണി തുടങ്ങിയ നാനാജാതിക്കാരാണിവർ ആരാണീക്കൊടതിക്കപമാനമായ വാക്കപറഞ്ഞത (എല്ലാവരും അവരവരുടെ സ്വരത്തോടു അക്ഷരത്തോടുംകൂടി ഇനിക്ക രൂപമില്ലന്ന പറയുന്നു)

ജഡ്ജി—കള്ളന്മാരെ നിങ്ങളെല്ലാക്കെ തമ്മിൽ ഒത്തു കൂടീട്ട പറയുകയാണല്ലൊ? ആട്ടെ നിങ്ങൾക്കെല്ലാവക്കും പ്രത്യേകം പതിപ്പത്തുരൂപ്പിക പിഴ നിശ്ചയിച്ചിരിക്കുന്നു-

(അവർ പലവിധത്തിലും സങ്കടം പറയുന്നു)

(രാമമേനവൻ പ്രവേശിച്ചിട്ട യഥാസ്ഥാനം ഇരിക്കുന്നു)

(ഒരു ശിപായി പ്രവേശിച്ചിട്ട) മെൽക്കൊടതിയിൽ നിന്നൊരു കല്പനയുണ്ട

ജഡ്ജി—ഗുമസ്തൻ! അതിങ്ങോട്ടു മെടിക്ക

(ഗുമസ്തൻ—മെടിച്ചുകൊണ്ടുകൊടുക്കുന്നു)

ജഡ്ജി—(മന്ത്രിച്ച വായിച്ചിട്ട-വിചാരം) മെൽക്കൊടതിയിൽനിന്നിങ്ങിനെ യൊക്കെ തൊന്നിയപൊലെ കല്പന അയച്ചു തുടങ്ങിയാൽ തെറുക്കമാണ എന്തുകാട്ടാം- നിവൃത്തിയില്ലല്ലൊ- ഇനിക്കിനി ഈ കെസ്സിൽ പ്രവെശിക്കാൻ വയ്യെല്ലൊ- അതുകൊണ്ട ഇപ്പോൾ തന്നെ പൊവുകതന്നെ (൨-ാം ജഡ്ജിയൊട സ്വകാൎയ്യമായിട്ടു) ഈ സമ്പ്രിൽ ശെഷം വിസ്താരവും വിധിയും താങ്കൾ തന്നെ കഴിക്കണം

൧-ാം ജഡ്ജി—എന്താണങ്ങിനെ

൨-ാം ജഡ്ജി—അങ്ങിനെയാണ മെൽകൊടതിയിൽ നിന്നു കല്പന വന്നിരിക്കുന്നത. (വെങ്കപ്പരായർ ജഡ്ജി എണീക്കുന്നു (ആകാശത്തിൽ)

എടൊ ൨-ാം ജഡ്ജിയവൎകൾ എന്താണിപ്പോൾ പൊവുന്നത? അതൊ മെൽക്കൊടതിയിൽ നിന്നൊരു കല്പന വന്നുവെത്രെ ഈ കുലക്കെസ്സിൽ പ്രവെശിക്കവെണ്ടുന്ന (അതുകെട്ടെല്ലാവരും വാക്കെപൊത്തിച്ചിരിക്കുന്നു.

വെങ്കപ്പ—(ദ്വെഷ്യത്തോടും ലജ്ജയൊടും തലതാഴ്ത്തിപ്പോയി)

൧-ാം ജഡ്ജി—വക്കീലിന്നിനി സാക്ഷിയൊട ചൊദിപ്പാനുണ്ടൊ?

അച്യുത—ഇല്ല- (എന്നപറഞ്ഞ ഇരിക്കുന്നു)

൧-ാം ജഡ്ജി—സാക്ഷിയെ ഇതുവായിച്ചുകെൾപ്പിച്ച ഒപ്പിടുവിക്ക (ഗുമസ്തൻ വായിക്കുന്നു)

ജഡ്ജി—ഒക്കെ ശരിയല്ലെ?

കല്യാണി—അതെ

ജഡ്ജി—എന്നാലൊപ്പിടണം

കല്യാണി—(ഒപ്പിടുന്നു)

ജഡ്ജി—ഇനിപൊവാം

കല്യാണി—ആവൂ (കൂട്ടിൽനിന്നിറങ്ങി നീങ്ങിനില്ക്കുന്നു)

ജഡ്ജി—(എഴുനീറ്റു വിധിഉച്ചരിക്കുന്നു) ൧൨-ാം നമ്പ്ര കെസ്സിൽ ൧-ാം പ്രതി കെക്കിടിയെടുത്ത കൊരപ്പുന്നായക്ക ൧൧൭-ാം വകുപ്പുപ്രകാരം ജിവപൎയ്യന്തം കഠിനതടവിന്നും ൨-ാം പ്രതി പിച്ചകപ്പറമ്പിൽ ചെരെക്കിഎന്നസ്ത്രീയെ ൧൧൨-ാം വകുപ്പുപ്രകാരം തൂക്കിക്കൊല്ലുന്നതിന്നും ൩-ാം പ്രതി കൊങ്ങാട്ടു കഞ്ചു കുറുപ്പിന്നും ൪-ാം പ്രതി ചക്കാമ്പറമ്പിൽ ചങ്കുനായക്കും ൧൧൧-ാം വകുപ്പുപ്രകാരം ഓരൊരുകൊല്ലം കഠിനതടവിന്നും നിശ്ചയിച്ചു തീൎപ്പു ചെയ്തിരിക്കുന്നു എന്ന ൪ കുററക്കാരെയൊക്ക കൊണ്ടുപൊംട്ടു (ജഡ്ജി പൊയി)

(രാമമെനൊനും കല്യാണിയുമൊഴിച്ചെല്ലാവരും പൊയി)

രാമ—ഇനി നൊക്കുമ്പൊവാ (രണ്ടുപെരും നടക്കുന്നു)

കല്യാണി—ഈ വരെയിങ്ങിനെയൊക്കെ ശിക്ഷിപ്പാൻവിധിച്ചിട്ടു അതജഡ്ജി ഉച്ചരിച്ചപ്പൊൾ ഞാൻവല്ലാതെ ആയി,

രാമമെ—ഇവർമുമ്പിൽചെയ്ത കുററംവിചാരിക്കു.

കല്യാണി—അത വിചാരിക്കുമ്പൊളിത്തു പൊരായെന്നതൊന്നുന്നുണ്ടു.

രാമ—ഇനിക്ക ഇത്രവെണ്ടായെന്നും തൊന്നുന്നില്ലാ ഇത്തു പൊരായെന്നും തൊന്നുന്നില്ല ഇത്തു നല്ല പാകമാണെന്നാണു തൊന്നുന്നതു.

കല്യാണി—അങ്ങിനെതന്നെ ആയിരിക്കും,

രാമ—ആറുമണിക്കാണിവിടെ വണ്ടിയുടെ വരവശട്ടം (ഘടിയാറിട്ടത്തനൊക്കീട്ടു) അതിനിനി ൪൦ മിനിട്ടുതാമസമുണ്ടു അത്രനെരത്തൊളമൊക്കീപ്പുഴവക്കത്തു കാററുകൊണ്ടുംകൊണ്ടു ഉലാത്തുകയല്ലെ,

കല്യാണി—അങ്ങിനെതന്നെ (രണ്ടാളും ഉലാത്തുന്നു)

കല്യാണി—നല്ല കാററുണ്ടിവിടെ.

* കൊടതിയ്ക്കുള്ളിൽനിന്നിറങ്ങി। ങ്ങാലുണ്ടായതൊക്കെയും ॥ ഓടിപ്പൊയിതണുപ്പുററ തെന്നൽക്കാററുകൊള്ളുകയാൽ എന്നപൊലെ)

രാമമെ—* ആങ്ങെങ്കരയ്ക്കുലിടരിങ്ങിനിരുന്നില്ല । തെങ്ങ്.

ൻമടൽത്തലകറച്ചുകുറച്ചിളക്കി ॥ ശൃംഗാരമൊടുപുഴയിൽത്തി
രമാലചാർത്തി, ട്ടിങ്ങിവരുംചെറിയവായുമഹാവിശേഷം ॥

(പടിഞ്ഞാട്ടു നോക്കീട്ടു)

* കൊരപ്പുൻബെതമുത്തിയെ ഓത്തരസാനിന്താതനെക്കൊന്ന
പൊലാരാസ ഢ്യായോടൊത്തു കാലമിതഹൊകൊല്ലുന്നമാ
ത്താണ്ഡനെ ॥ പാരംചൊരകൾകൊണ്ടുനിർമ്മണിയകമ്പൊ
ലീനഭോമണ്ഡലം പാരാതാശ്രുച്ചുവന്നിടുന്നുകരിമീൻക
ണ്ണാൾമണെ കണ്ടിതോ? (൧൩൯)

കല്യാണി — * അപ്പോളുദിച്ചുഭയശോകഭരങ്ങൾകൊണ്ടു, ന
ശപ്പുവിലെറിം യാതമൊഹമതെന്നപൊലെ ॥ ഇപ്പാരതിസ
കലവുംസഹസാമറച്ചു, കെല്പൊടുകൂരിരുളിതാവരുന്നു
നുപാറ, (൧൪൦)

രാമമ — * ലക്ഷ്മാസത്ഗുണമൊപ്പമിങ്ങണകിലുംനിന്നൊട്ടു
വെറിട്ടഞാൻ, നക്ഷത്രശസമാനനെബെതതെളിഞ്ഞിടാ
ത്തവണ്ണംപരം നക്ഷത്രപ്രകരങ്ങൾതിങ്ങുകിലുമിന്നി
ക്കാലമക്കന്റെ ല്ലക്ഷ്മിണെപ്രഭപൊകകൊണ്ടുതെളിയു
ന്നീലന്റെനിലെക്ഷണെ. (൧൪൧)

കല്യാണി — * മുമ്പിൽ പെട്ടിയവിരഹത്തിലിനിക്കുചിത്തെജ്ഞം
ഭിച്ചാശോകമതശേഷവുമാശ്രുതീപ്പുൻ നമ്പൂരിചെതമത്തു
പൊലെവിയത്തിലറ്റം വഴ്ച്ചിഒട്ടുകളുപാനയരുന്നു
ചന്ദ്രൻ, (൧൪൨)

(അനന്തരം തൃപ്പുൻനമ്പൂരിപ്പാട പ്രവെശിക്കുന്നു)

രാമ — ഇവിടുത്തെ പുഷ്പാഞ്ജലി ശിക്ഷയിൽ ഫലിച്ചു

തൃപ്പുൻ — ഞാനിനിനിങ്ങൾക്കുവെണ്ടി ട്ടെന്താണചെയ്യെണ്ടത?

രാമ — * അങ്ങുന്നാണിവൾതന്റെനല്ലസഖിയെക്കൊണ്ടാദ
രാൽഞങ്ങളെ ഭംഗ്യാചെർത്തുമെസവിയൊഗസമയത്തി
ൽപ്പിന്നെയൊരൊവിധം മങ്ങീടുന്നിവൾചത്തിടാതെസ
തതംസൂക്ഷിച്ചതുമെലെഖകൊ ണ്ടിങ്ങെന്നെതെരസാവത
ത്തിവിവൊടിത്തന്നിയെത്തുന്നതും (൧൪൩)

അതുകൊണ്ടിനി ഒരുപകാരവു മിവിടുന്ന ഞങ്ങൾക്കു ചെ
യ്യെണ്ടതില്ലാ ഒക്കെപരിപൂർണ്ണമായിരിക്കുന്നു — എന്നാലു മിതിരു
ന്നൊട്ടെ — ഭരതവാക്യം.

* മാനംവിട്ടോരസൂയയുന്ദുരയുമിങ്ങുൾച്ചേർച്ചയില്ലാതെഴും മാ
നെല്ലുംഴിയിൽകനത്തകൊതിയും ലൊഭങ്ങൾ വിട്ടിടണം
ശ്രീനാരായണനുംസദാശിവനുമാ ശ്രീലക്ഷ്മിയുംഗൌരി

